*Madras University Malayalam Series No. 8.*

# KĀLI-WORSHIP IN KĒRALA

BY

CHELNAT ACHYUTHA MENON





UNIVERSITY OF MADRAS

SECOND EDITION

1959.

*Madras University Malayalam Series No. 8.*

# KĀḶI-WORSHIP IN KĒRAḶA




Dr. C. ACHYUTHA MENON

*Madras University Malayalam Series No. 8*

# KĀLI-WORSHIP IN KĒRALA

## കേരളത്തിലെ കാളീസേവ

**VOLUME I**

BY

CHELNAT ACHYUTHA MENON,

B.A. (Madras), Ph.D. (London),

*Head of the Department of Malayalam,*

*University of Madras.*




**UNIVERSITY OF MADRAS**

(SECOND EDITION)

**1959.**

# PREFACE

It is with a sigh of relief that I pen these few lines by way of introduction at the conclusion of my investigations extending over several years on the subject of Kāli Worship in Kērala. It is only after I started the work that I realised the magnitude of the task and the difficulties of collecting materials therefor. There is hardly a Hindu community or a village in Malabar that does not worship Kāli in one form or other, or own a shrine dedicated to the Mother Goddess. Though the cult is so universal, most of its ritualistic and mystical aspects are known only to a priveleged few who will never share them with others even for life. This mysterious veneration extends also to the literature that has grown over the cult and has consequently crushed the enthusiasm of many a scholar for years. These men are apparently not aware that the treasure that they have been concealing for ages is rusting on the archives of the Oriental Section of the British Museum[1] for any scholar to lay his hands upon

The present work is divided into two parts. In part I, I have made a general survey of the whole cult from the cultural standpoint in its various aspects, such as, the evolution of the Kāli temple, the influence of the cult on the political evolution of Kērala and its martial traditions, its primitive outlook, Aryan influence on the indigenous cult, different conceptions of the Mother, the merging of Kaṇṇaki into Kāli, the ritualistic literature called "Tōṟṟams"[2] and "pāṭṭus"[3] it has developed. I do not propose to dilate more on these topics as they are discussed fully in Volume II of the work which is written in English for the benefit of non-Malayāli readers.

1 My readers can very well imagine my surprise when I discovered there a palm leaf manuscript and an incomplete printed version of Dārukavadham-Kalampāttu, during my sojourn there.

2 This is not the tadbhava of stotra as commonly supposed. It is, on the other hand. the substantive of the verbal root Tonnuka -- to think and to get inspired. Ezuttaccan has used it in that sense in his Adhyatma Ramayanam "Rakshasaraja ninakku Torram balal." It therefore indicates that these are inspired songs. The word "Torru" also means "create."

3 Songs, because they are sung

Part II consists of the various specimens of songs used for the rituals such as Pāṇa[4] and Kalam Pāṭṭu[4] usually performed to propitiate the Mother. At the end, Badrolpatti-Kiḷippāṭṭu which stands apart as pure literature has also been added to indicate the culmination of the gradual development of this kind of literature in which the theme is the same throughout, viz., the birth of Kāli from the forehead of S'iva and her encounter with the Demon Dāruka ending in the latter's death. This is the first time that this notable work appears in its complete form.[5]

It now remains for me to acknowledge my obligations to different ladies and gentlemen who have helped me in this undertaking by securing the necessary manuscript material and collecting information on various topics. The list is too long to be included in this prefatory note; but the following names, however, deserve special mention: the late Changalott Kuruppassan, late Y. Devaki Amma, B.A. (Hons.), late M. Udaya Varma of Mankada Palace, Messrs. P. Kuttak-kurup, T. Eachara Kurup, A. D. Harisarma, and Sry. M. P. Bhadramma, B.A. (Hons.).

Mr. P. Krishnan Nair, Siromani, Junior Lecturer in Malayālam, has rendered unfailing assistance in seeing the work through the press. Mr. C. K. Appukutty Guptan, Research Scholar of the Department prepared the index and bibliography. I am specially thankful to Mr. T. Eachara Kurup for his portrait of Kāli that appears as the frontispiece and other sketches. He has boldly defied tradition and convention in preparing the former.

Last but not least, I thank the University authorities for sanctioning the publication.

UNIVERSITY OF MADRAS. C. ACHYUTHA MENON.
*17th September 1943.*

4 Vide my article on the Histrionic Art of Kerala, Annals of Oriental Research of the University of Madras, Vol 4, pt. I.

5 The Travancore Gevernment published it some years ago, under the editorship of Mahakavi Ullur. The present edition can lay claim to better textual accuracy.

# ഉള്ളടക്കം

## ഒന്നാം ഭാഗം


| | | പുറം |
|---|---|---|
| 1. | കേരളത്തിലെ കാളീസേവ (സാമാന്യനിരൂപണം) .. | 1— 4 |
| 2. | കാളിയും കാവും .. | 5— 6 |
| 3. | കാവ് .. | 7— 9 |
| 4. | കാവുകളുടെ പ്രാചീനരൂപവും അനന്തര പരിഷ്കാരവും .. | 10—13 |
| 5. | ചുററമ്പലം .. | 14—17 |
| 6. | ശ്രീകോവിൽ .. | 19—20 |
| 7. | കാവുവട്ടം അല്ലെങ്കിൽ തട്ടകം .. | 21—24 |
| 8. | ക്ഷേത്രാധിപത്യവും ഊരായ്മയും .. | 25—28 |
| 9. | കാവുകളുടെ പ്രാചീനചരിത്രം .. | 29—32 |
| 10. | കാവുകൾ നായന്മാരുടെ ഭരണകേന്ദ്രം .. | 33—35 |
| 11. | പൂരങ്ങളും അതോടുകൂടി നടക്കാറുള്ള അപരിഷ്കൃതനടവടികളും .. | 36—52 |
| 12. | അമ്മയുടെ പ്രീതിയ്ക്കായുള്ള ആരാധനാരീതികൾ .. | 53—65 |
| 13. | താണജാതിക്കാരുടെ ഇടയിലുള്ള സമ്പ്രദായങ്ങൾ .. | 66—70 |
| 14. | സങ്കല്പഭേദങ്ങൾ .. | 71—87 |
| 15. | ആദ്യസങ്കല്പങ്ങൾ .. | 88—97 |
| 16. | സാഹിത്യം .. | 98—99 |
| 17. | കാളിപ്പാട്ടുകളും അവയുടെ ഇതിവൃത്തങ്ങളും .. | 100-132 |
| 18. | ഗ്രന്ഥനാമസൂചി .. | 133-134 |

# ഉള്ളടക്കം

## രണ്ടാം ഭാഗം


| | | പുറം |
|---|---|---|
| 1. | പാന | 1— 6 |
| 2. | പാനത്തോററം അഥവാ കാളിനാടകം (വാഴ്ത്തു്) | 7—10 |
| 3. | പാനത്തോററം (കഥ) | 11—44 |
| 4. | പന്തലലങ്കാരം | 45—48 |
| 5. | എട്ടടിക്ക വാഴ്ത്തു് | 49—51 |
| 6. | ദാരുകൻ തോററം | 52—68 |
| 7. | നിറങ്ങൾ | 69—70 |
| 8. | വാഴ്ത്തു് | 71 |
| 9. | കളംപാട്ടു് | 72—73 |
| 10. | ദാരുകവധം | 74-121 |
| 11. | വാഴ്ത്തു് | 123-127 |
| 12. | കളത്തിൽ പാടുന്ന പാട്ടുകൾ | 128 |
| i. | നിറം— (ഏകതാളം) | 129 |
| ii. | വാഴ്ത്തു്—പന്തുവരാളി | 130-131 |
| iii. | വെളിച്ചപ്പാടിന്റെ വലത്തിനുള്ള പാട്ടു് | 132 |
| 13. | ഭദ്രോൽപത്തി (ആമുഖം) | 133-137 |
| 14. | ഭദ്രോൽപത്തി (കിളിപ്പാട്ടു്) | 138-200 |
| 15. | അനുബന്ധങ്ങൾ, പദാൎത്ഥവിശേഷസൂചി | 201-221 |






# കേരളത്തിലെ കാളിസേവ

കാവിലമ്മയെത്തൊഴുതു കാലം കഴിക്കയെന്നതു് കേരളീയരുടെ ഇടയിൽ ഇന്നും ഇന്നലെയും ഉള്ള ഏർപ്പാടല്ല. 'ആല് ക്കൽ നിന്നെടുത്തു് മുളയിൽ വെയ്ക്കു'ന്നതുവരെ* പാട്ടായിട്ടും, പാനയായിട്ടും, പൂരമായിട്ടും അമ്മയെ സന്തോഷിപ്പിച്ചാൽ മതിയാകാത്തവരാണു് വള്ളുവനാട്ടുകാരെന്നു്, പണ്ടുള്ളവർ പറഞ്ഞുകൊണ്ടിരുന്ന ഒരു പച്ചപ്പരമാർത്ഥമാണു്. 'കളരിയിൽ കുടിവെച്ച കാളിയും', 'മച്ചിൽ അമന്ന അമ്മയും' ഇന്നു നായന്മാൎക്കു് പഴങ്കഥയായിട്ടുണ്ടെങ്കിലും ഒരുകാലത്തു് അങ്ങിനെയായിരുന്നില്ല. ഗുരുവായൂരപ്പനും, വടക്കുന്നാഥനും, വൈക്കത്തപ്പനും വന്നതിനുശേഷവും അമ്മയെ പരദൈവമാക്കി പൂജിക്കുന്ന സമ്പ്രദായം ചിറയ്ക്കൽ മുതൽ തിരുവനന്തപുരം വരെയുള്ള രാജവംശങ്ങൾ കൈവിട്ടിട്ടില്ല. മാടായിൽ ഭഗവതി ചിറയ്ക്കൽ രാജാക്കന്മാൎക്കും ശ്രീപോൎക്കലീശ്വരി കോട്ടയത്തു രാജാക്കന്മാൎക്കും, ലോകനാർകാവിലമ്മ കടത്തനാട്ടു രാജാക്കന്മാൎക്കും, തിരുമാന്ധാംകുന്നിലമ്മ വള്ളുവനാട്ടു രാജാക്കന്മാൎക്കും, പഴയന്നൂർ ഭഗവതി കൊച്ചിരാജാക്കന്മാൎക്കും, ആററിങ്ങൽ ഭഗവതി തിരുവിതാംകൂർ രാജാക്കന്മാൎക്കും ഇന്നും കുലദൈവമായിത്തന്നെ വിളയാടുന്നു. † 'കുരുമ്പ'യെ കുടിവെയ്ക്കാത്ത തീയ്യത്തറവാട്ടുകൾ ഒരുകാലത്തു ജനങ്ങൾ വകവെച്ചിരുന്നില്ല. മലദൈവമായ 'നീലി'യെ മാനിക്കാത്ത മലയൻ അന്നും ഇന്നും ഉണ്ടെന്നു തോന്നുന്നില്ല. പ്രസിദ്ധമാന്ത്രികനായിരുന്ന കല്ലൂർ നമ്പൂതിരിപ്പാട്ടു് പരമാരാദ്ധ്യയായി കരുതിവന്നിരുന്നതു് ചെങ്ങണംകുന്നത്തു് ഭഗവതിയെ ആയിരുന്നു. ആ ഇല്ലത്തുള്ള നമ്പൂതിരിമാർ ഗൃഹസ്ഥന്മാരാകുന്നതിനു മുമ്പു് തിരുമാന്ധാം

---

* ഇവിടെ സൂചിപ്പിക്കുന്നതു് 'പുത്തനാലക്കൽ കാവു്' എന്നും 'മുളയങ്കാവു്' എന്നും പേരുള്ള രണ്ടു കാളീകാവുകളെയാണു്. പുത്തനാലക്കൽ 'ഉച്ചാറൽവേല'യെന്നൊരാഘോഷമാണു് കൊല്ലംതോറും നടത്തിവരാറുള്ളതു്. ഇതു് മകരമാസം ഒടുവിൽ "ഉച്ചാറൽ" എന്ന വാരത്തിനോടു സംബന്ധിച്ചാണിരിക്കുന്നതു്. മുളയൻകാവിലെ പൂരം മേടമാസം 30-ാം തിയ്യതിയാണു്. മകരമാസം മുതല്ക്കു് എടവമാസം കാവിൽ പൂരങ്ങളുടെ കാലമാണെന്നു സാരം.

† കുരു + അമ്മ കുരുവമ്മ പിന്നീടു് അനുനാസികാതിപ്രസരംകൊണ്ടു് തായിരിക്കണം.

കുന്നമ്മയെ പൂജിച്ചു സന്തോഷിപ്പിക്കണമെന്നുള്ള വിധി ഇന്നും അണു പോലും നീക്കം വരാതെ അനുഷ്ഠിച്ചുവരുന്നുണ്ടു്. ഇങ്ങിനെ ഉച്ചനീചത്വഭേദമില്ലാതെ കേരളത്തിലെ നാനാജാതിക്കാരുടേയും ആരാധ്യദേവതയായി വിലസുന്ന 'അമ്മയെ'പ്പററി അന്വേഷണം ചെയ്യുന്നതു് ഒരിക്കലും അനുചിതമാകാനിടയില്ലല്ലോ.

കാളീസേവയുടെ പ്രാചീനാവസ്ഥയെ നിർണ്ണയിക്കുന്നതു് ഇപ്പോൾ എളുപ്പമല്ല. 'പാമ്പും', 'അമ്മദൈവവും' ദ്രാവിഡസംസ്കാരത്തിന്റെ ഒരംഗമായി കരുതണമെന്നാണു് ഡോ: ആനന്ദകുമാരസ്വാമിയുടെ അഭിപ്രായം. * അങ്ങിനെയാണെങ്കിൽ ദ്രാവിഡേതരന്മാരുടെ 'അംബിക', 'അമ്മ'യുടെ സന്താനമാണെന്നു കരുതേണ്ടിയിരിക്കുന്നു. ഇപ്പോൾ 'അമ്മയും', 'അംബികയും' തത്ഭവതത്സമങ്ങളായി കരുതിവരുന്നതു പോലെ ആര്യദ്രാവിഡന്മാരും, അവരുടെ 'അമ്മ'യെ സംബന്ധിച്ച ആരാധനാസമ്പ്രദായങ്ങളും, കൂട്ടിപ്പിണഞ്ഞു ഒന്നിനൊന്നു വേർതിരിക്കാൻ കഴിയാത്തവിധം കലർന്നിരിക്കയാണു്. യാതൊരു രൂപമോ, പ്രതിമയോ കൂടാതെ മരത്തിന്റെ ചുവട്ടിൽവെച്ചു് നടത്തിത്തുടങ്ങിയ ആരാധനാസമ്പ്രദായം മുതൽ, രൂപത്തോടുകൂടി കാളി, ചണ്ഡി, ദുർഗ്ഗ എന്നീ ഉഗ്രമൂർത്തികളുടെ സേവാക്രമങ്ങൾ മഹാലക്ഷ്മി, സരസ്വതി, പാർവ്വതി എന്നീ സൌമ്യദേവതകളുടെ പൂജാസമ്പ്രദായം എന്നിവ വരെ 'ഭഗവതീസേവ' എന്നു അധികാരം ചെലുത്തിക്കൊണ്ടാണു് ഇരിക്കുന്നതു്. ഇന്ത്യയിൽ മനുഷ്യസമുദായത്തിന്നു് ഓരോ ഘട്ടത്തിലുണ്ടായിട്ടുള്ള പരിഷ്കാരപരിണാമങ്ങളെല്ലാം കാളീസേവയുടെ പുരോഗതിയിൽ രേഖപ്പെടുത്തിയതായിട്ടു വിചാരിക്കാവുന്നതാണു്. ഇതു കൂടാതെ ചക്രപൂജ, † പഞ്ചമകാരസേവനം ‡ എന്നീ ശാക്തേയവിധികളും കാളിയെ അധികരിച്ചു ചെയ്യുന്ന അനുഷ്ഠാനങ്ങളാണു്. കേരളത്തിലെ രാജാക്കന്മാർ, മന്ത്രവാദികൾ എന്നിവരെല്ലാം കാളിയെ ഗൂഢമാർഗ്ഗങ്ങളിൽകൂടി ഉപാസിക്കുന്നവരായിരുന്നു.

രാജാക്കന്മാർ, രണശൂരന്മാർ എന്നിവർ തങ്ങളുടെ വീര്യശൌര്യാദിഗുണങ്ങൾ വിജയപൂർണ്ണമായിത്തീരാൻ അമ്മയുടെ ശക്തി അത്യാ

---

* India and Indonesian Art, p. 5.

† സ്ത്രീകളും പുരുഷന്മാരും വട്ടമിട്ടിരുന്നു ചെയ്യുന്ന ഒരു കർമ്മം. E. A. Payne, p. 15.

‡ മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം *Ibid*. p. 16.

വശ്യമെന്നു് വിശ്വസിച്ചുവന്നു. മന്ത്രവാദികൾ, രാജ്യതന്ത്രജ്ഞന്മാർ എന്നിവർ സമുദായത്തിൽ 'സ്വാധീനവും' 'ഐശ്വര്യവും' പുലർത്താൻ അമ്മയുടെ കടാക്ഷത്തെ ആശ്രയിച്ചു. പരമവേദാന്തികളും അദ്ധ്യാത്മജ്ഞാനികളും പ്രപഞ്ചസൃഷ്ടിസ്ഥിതിസംഹാരകർത്താക്കളെ നിയന്ത്രിക്കുന്ന 'മഹാമായ'യായും, മഹാശക്തിയായും അമ്മയെ ആരാധിച്ചു.* ഒന്നും അറിയാത്ത സാധാരണന്മാർ, ജനിച്ച മുതല്ക്കേ അമ്മയാണല്ലോ അവലംബമെന്നു കരുതി അവർക്കൊത്ത സംഭാരങ്ങളോടുകൂടി 'അമ്മ'യെ പൂജിച്ചുപോന്നു. ഇങ്ങിനെ പല ഉദ്ദേശ്യങ്ങളോടും, പല രീതിയിലും, പല രൂപത്തിലും ഹിമവൽസേതുപര്യന്തം ഹിന്ദുക്കൾ പൂജിച്ചുവരുന്ന അമ്മയുടെ മാഹാത്മ്യം അവർണ്ണനീയമെന്നുതന്നെ പറയേണ്ടതായിട്ടാണിരിക്കുന്നതു്.† സർവ്വതോമുഖമായ ഈ ആരാധനത്തിൻെറ എല്ലാ വശങ്ങളും എടുത്തു വിവരിക്കുന്നതും ക്ഷിപ്രസാദ്ധ്യമല്ല. ഓരോ വശവും ഓരോ മഹാഗ്രന്ഥത്തിനു വിഷയമാകത്തക്കവണ്ണം അത്ര വിപുലമായിട്ടാണിരിക്കുന്നതു്. നമ്മുടെ ഭാഷയിലും, സംസ്കൃതത്തിലും, ഇംഗ്ലീഷിലും, മററു പല ഭാഷകളിലും ഈ വിഷയത്തെപ്പററി അനേകം ഗ്രന്ഥങ്ങളും, ഗാനങ്ങളും രചിച്ചിട്ടുണ്ടു്.‡ ആവക സംഗതികളെല്ലാം പരാമർശിച്ചുകൊണ്ടുള്ള ഒരു സവിസ്തരനിരൂപണം ഈ ഗ്രന്ഥത്തിൻെറ സീമയെ അതിലംഘിച്ചു പോകുന്നതാണു്.

---

* സൌന്ദര്യലഹരി:—

"ശിവശ്ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
ന ചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി
അതസ്ത്വാമാരാദ്ധ്യാം ഹരി ഹര വിരിഞ്ചാദിഭിരപി
പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃ പ്രഭവതി"

(ശക്തിയോടു ചേർന്നാൽ മാത്രമേ ശിവൻ ശക്തനാകുന്നുള്ളു; അല്ലെങ്കിൽ ഇളകാൻ പോലും അദ്ദേഹം സമർത്ഥനാകയില്ല. ആകയാൽ, ഹരി, ഹരൻ, വിരിഞ്ചൻ മുതലായവർക്കുപോലും ആരാദ്ധ്യയായ ഭവതിയെ പ്രണമിക്കാനോ സ്തുതിക്കാനോ പുണ്യമില്ലാത്തവനു് എങ്ങിനെ കഴിയും?)

† ഹിന്ദുമതത്തിനു പൊതുവെയുള്ളതുപോലെ കാളീസേവയ്ക്കും രണ്ടു പ്രവാഹമുണ്ടു്. ഒന്നു് അദ്ധ്യാത്മജ്ഞാനത്തിൻെറ പരമകാഷ്ഠയെ ദൃഷ്ടാന്തീകരിക്കുന്ന പരിഷ്കൃതസമ്പ്രദായം പുലർത്തിവരുന്നു. മററേതു ബഹുജനങ്ങളുടെ ബുദ്ധിക്കും സംസ്കാരത്തിനും യോജിച്ച വിധത്തിൽ പ്രാചീനസ്ഥിതികളെ നിലനിർത്തിപ്പോരുന്നു.

‡ പരശുരാമകല്പം, ദേവീഭാഗവതം, ദേവീമാഹാത്മ്യം, പ്രാധാനികരഹസ്യം, എന്നീ ഹൈന്ദവഗ്രന്ഥങ്ങളും Sakti & Sakta by Sir John Woodrofe, Saktas by E. A. Payne എന്നീ ആംഗ്ലേയഗ്രന്ഥങ്ങളുമാണു് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്.

അത്യന്തം വിശാലമായിക്കിടക്കുന്ന ഈ വിഷയത്തിന്ന് സംസ്കാരപരവും സാഹിത്യപരവുമായ ഒരു വശമുണ്ടു്. അതു കേരളത്തിനെ സംബന്ധിച്ചേടത്തോളം ഒന്നാരാഞ്ഞുനോക്കുക മാത്രമാണ് ഈ പ്രബന്ധംകൊണ്ടു ഞാനുദ്ദേശിക്കുന്നതു്. മററു വശങ്ങൾ മന്ത്രതന്ത്രങ്ങളിൽ നിപുണന്മാരായവൎക്കു് വിട്ടുകൊടുക്കുകയായിരിക്കും എല്ലാംകൊണ്ടും ഉചിതമായിട്ടുള്ളതു്.

---



# കാളിയും കാവും

ഓരോ കാവിലുള്ള ദേവിയേയും മാങ്ങോട്ടുകാവിലമ്മ, ആര്യൻ കാവിലമ്മ, തിരുവളയനാട്ടമ്മ, തിരുമാന്ധാംകുന്നിലമ്മ എന്നിങ്ങിനെ 'അമ്മ' ശബ്ദംകൊണ്ടാണു് വിളിക്കാറുള്ളതെങ്കിലും കാളി, കരിംകാളി, കണ്ഠേകാളി എന്നീ പേരുകളും കേരളത്തിൽ പ്രചുരപ്രചാരമുള്ളവയാണു്. 'ഭദ്രോൽപത്തി' കിളിപ്പാട്ടിൽ കാളിയുടെ നാമകരണഘട്ടത്തിൽ ശിവൻ ഇപ്രകാരം പ്രസ്താവിക്കുന്നുണ്ടു്:—

> * "കണ്ഠേകാളാഖ്യയുള്ളോരെന്നുടെ പുത്രിയായി-
> ട്ടുണ്ടായ തവ 'കണ്ഠേകാളി'യെന്നല്ലോ നാമം;
> മൽഗളസ്ഥിതകാളകൂടത്തിൻ കാളവർണ്ണം
> ത്വൽഗാത്രേ ശോഭിക്കയാൽ 'കാളി'യെന്നല്ലോ നാമം;
> ഭൈരവം മമ കോപം മൂർത്തിയായ് വന്ന തവ
> 'ഭൈരവി'യെന്നുമൊരു നാമമുണ്ടാകും ഭദ്രേ!
> പിന്നെയും ഭദ്രകാളി, ചാമുണ്ഡാ, ഭദ്രാദിയാം
> നിന്നുടെ നാമങ്ങളുണ്ടസംഖ്യമറിഞ്ഞാലും."

ഇതിൽനിന്നു കാളിയെന്ന പേരു് കാളവർണ്ണത്തിനെ ആശ്രയിച്ചിരിക്കുന്നു എന്നു സിദ്ധിക്കുന്നു. ആ കാളവർണ്ണം ശിവന്റെ കണ്ഠത്തിലുള്ള കാളകൂടത്തിന്റേതാണെന്നും വരുന്നു.

കാളീപ്രതിമകൾ മിക്കതും കറുത്ത നിറത്തിൽ കാണുന്നതിനാലും, കാളിക്കു് ചാന്താട്ടം പ്രത്യേകമായി ചില ദിക്കിൽ ആചരിച്ചു കാണുന്നതിനാലും, കാളവർണ്ണത്തിൽനിന്നു് കാളിയെ വ്യുൽപാദിപ്പിക്കുന്നതിൽ ഉപപത്തിയില്ലെന്നു പറഞ്ഞുകൂടാ.

'അമര'ക്കാരന്റെ അഭിപ്രായത്തിൽ കാളി നീലവർണ്ണമുള്ളവളാണു്. † കാളകൂടവിഷത്തിന്റെ നിറം കറുപ്പോ, നീലമോ എന്ന സംശയം ഇവിടെ ജനിക്കുന്നുണ്ടു്. 'കാളകണ്ഠൻ' 'നീലകണ്ഠ'നാവുന്നതും നമുക്കു നിത്യപരിചയമുള്ളതാണു്. ഇങ്ങിനെ വർണ്ണത്തിനെ ആസ്പദമാക്കി പേരിന്റെ അർത്ഥം വിവരിക്കുമ്പോൾ കാളിയുടെ വർണ്ണത്തിനു

---

* ഭദ്രോൽപത്തി കിളിപ്പാട്ടു്, അഞ്ചാമദ്ധ്യായം പുറം, 166.

† അമരം (പാരമേശ്വരി വ്യാഖ്യാനം), പുറം, 26.

വ്യവസ്ഥയില്ലെന്നാണു് വന്നുകൂടുന്നതു്. കാളിക്കു് ഒരു നിറമല്ലാതെ പല നിറമുള്ളതായി എങ്ങും പ്രസ്താവിച്ചു കാണാത്തതുകൊണ്ടു് പേരു് ഒന്നിലധികം വർണ്ണത്തെ സൂചിപ്പിക്കുന്നുണ്ടെന്നൂഹിക്കുന്നതും ശരിയായിരിക്കുന്നതല്ല. അതുകൊണ്ടു് കാളിശബ്ദത്തിനെ മററു വല്ലവിധത്തിലും വ്യുൽപ്പാദിപ്പിക്കാമോ എന്നുകൂടി നോക്കേണ്ടിയിരിക്കുന്നു.

"കാളി!യെന്നൊരു വിളികേട്ടപ്പോൾ
കാളിയ്ക്കൊന്നു വയററിൽക്കാളി"

എന്ന നമ്പ്യാരുടെ രസികപ്രയോഗം ഇവിടെ മാർഗ്ഗദർശകമായിരിക്കുമോ എന്നു പരിശോധിക്കാം. കാളിയെന്ന പേരു കേൾക്കുമ്പോൾ തന്നെ ഭയങ്കരത്വവും ഭയവും ആണു് നമ്മുടെ മനസ്സിൽ ജനിക്കുന്നതു്. ഈ വികാരങ്ങൾ ധ്വനിക്കുന്നതായ അർത്ഥം കാളിശബ്ദത്തിന്നുണ്ടായാൽ കാര്യം കുറേക്കൂടി സുഗമമാവുന്നതാണു്. 'കാളുക' എന്ന മലയാള പദത്തിന്നും കാളിക്കും ബന്ധമുണ്ടാവുന്നതിന്നു് വിരോധമൊന്നും കാണുന്നില്ല. 'കാളൽ' നമുക്കുണ്ടാകുന്നതു് അതിഭയങ്കരമായോ ആപൽകരമായോ ഉള്ള ഒരു വസ്തുവിന്റെ ദർശനത്തിലോ, അല്ലെങ്കിൽ അത്തരത്തിലുള്ള ഒരു വർത്തമാനത്തിന്റെ ശ്രവണത്തിലോ ആണല്ലോ. അതനുസരിച്ചു നോക്കുമ്പോൾ കാളലിന്നു കാരണഭൂതമായതോ, കാളിപ്പിക്കുന്നതോ ആയ ഒരു രൂപത്തെ കാളിയെന്നു് വിളിക്കുന്നതിൽ അനൌചിത്യമുണ്ടാവാൻ വഴിയില്ല. അതിന്നു പുറമേ സംസ്കൃതശബ്ദം* 'കാലി' യാകുന്നതല്ലാതെ, കാളിയാവുന്ന കാര്യം സംശയവുമാണു്. മലയാളക്കരയിലുള്ള കാവുകളിൽ 'കാലി'യെ അല്ല, 'കാളി'യെത്തന്നെയാണു് കുടിവെച്ചിട്ടുള്ളതു്. അതിനെപ്പററി ആക്കും സംശയവുമില്ല.



"ലളയോരഭേദഃ" എന്ന ന്യായം സംസ്കൃതത്തിലുണ്ടെങ്കിലും മലയാളി അതു് സമ്മതിക്കുമെന്നു തോന്നുന്നില്ല. 'താലി'ക്കു പകരം 'താളി' കൊടുത്താൽ അയാൾ തൃപ്തിപ്പെടുമെന്നു് വിശ്വസിക്കാനും വഴികാണുന്നില്ല. അതുകൊണ്ടു് കാളിയുടെ നിറം കറുപ്പായാലും, നീലമായാലും 'കാളി'യെ 'കാള'ലിനോടു് ഘടിപ്പിക്കുന്നതാണു് കാളിയുടെ സ്ഥിതിക്കു് യോജിച്ചിരിക്കുന്നതു്.

---

* കാലം കഴിക്കുന്നതിൽ 'കാലി'യെന്നും അതോടുകൂടി 'സംഹാരിണി'യെന്നും അർത്ഥം ചിലർ കല്പിക്കുന്നു. Saktas, p. 6.

# കാവു്

ഇനി കാവിന്റെ ഉത്ഭവം അന്വേഷിക്കാം. കാവു് എന്ന പദത്തിന്നു് മരക്കൂട്ടം, തോപ്പു് * എന്നർത്ഥമുണ്ടു്. ഈ ശബ്ദം ദേവാലയത്തിന്നു് പൎയ്യായമായി ഇരിക്കയാണിപ്പോൾ. പക്ഷെ ഒരു വ്യത്യാസമുണ്ടു്. കേരളത്തിലെ പ്രാചീനദൈവങ്ങളായ കാളി, വേട്ടക്കരൻ, അന്തിമഹാകാളൻ, കരിങ്കാളി, അയ്യപ്പൻ, പാമ്പു് എന്നിവരെ കുടിവെച്ച സ്ഥലങ്ങൾക്കു മാത്രമേ 'കാവു്' എന്ന പേരു് പറയാറുള്ളു. ശിവൻ, വിഷ്ണു മുതലായ ദൈവങ്ങൾ ക്ഷേത്രത്തിൽ കുടികൊള്ളുന്നവരാണു്. അമ്പലത്തിലിരിക്കുന്നതിന്നും അവൎക്കു വിരോധമില്ല. കാളി മുതലായവരുടെ കാൎയ്യത്തിൽ അങ്ങിനെയല്ല. അവൎക്കു പ്രത്യേകമായുള്ളതാണു് കാവു്.

മനുഷ്യസമുദായം അതിന്റെ പ്രാചീനദശയിൽ നിവസിച്ചിരുന്നതു് ഇന്നു നാം കാണുന്നതുപോലുള്ള വീടുകളിലല്ലായിരുന്നുവെന്നും, ചൂടും തണുപ്പും കൊണ്ടുള്ള സങ്കടങ്ങൾ കൂടാതെ കഴിച്ചുകൂട്ടിയിരുന്നതു് മരങ്ങളെ ആശ്രയിച്ചിട്ടായിരുന്നുവെന്നും സമുദായശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ടു്.† ക്രമേണ വീടുണ്ടാക്കുന്നതിന്നും മററും മനുഷ്യൻ പഠിച്ചുവെന്നും അങ്ങിനെ ഓരോ പടിയായി കയറിയിട്ടാണു് ഇന്നത്തെ പരിഷ്കാരനിലയിൽ എത്തീട്ടുള്ളതു് എന്നുമാണു് അവരുടെ സിദ്ധാന്തം. ഇക്കാലത്തും കാട്ടിലും കുഗ്രാമങ്ങളിലും താമസിച്ചുവരുന്ന അപരിഷ്കൃത

---

* "താപംകൊണ്ടെല്ലാരും വേവുററു കാവിലും
വാപികൾ തീരത്തുമായ്ത്തുടങ്ങി" (ചെറുശ്ശേരി)

† യഥാൎത്ഥവൃക്ഷാരാധന സൎപ്പാരാധനപോലെതന്നെ നമ്മുടെ സാധാരണ വിശ്വാസക്രമങ്ങളിൽനിന്നു വിദൂരമാണെങ്കിലും, അതു് ഇന്നു നിലവിലിരിക്കുന്ന പല ആശയങ്ങളുടേയും ഒരു വിസ്മൃതവൈകൃതിയെന്നതിൽ കൂടുതലായി വിചാരിക്കാൻ പാടില്ലെന്നു തന്നെയല്ല, മാനവസമുദായത്തിന്റെ പ്രാരംഭപരിഷ്കാരദശയിൽ അതിനുണ്ടായിരുന്ന ഗണ്യമായ പ്രാധാന്യത്തെപ്പററി ഒട്ടും അത്ഭുതപ്പെടാനുമില്ല. 'കാവുകൾ' ദേവാലയങ്ങൾക്കു ഏററവും സമുചിതസ്ഥലങ്ങളായി ആദികാലങ്ങളിൽ കല്പിക്കത്തക്കവണ്ണം അത്ര അത്യാശ്ചൎയ്യകരമായ ഭംഗി വൃക്ഷങ്ങളുടെ ബഹിഃസ്വരൂപത്തിലും, കാമ്യമായ രക്ഷാസ്ഥാനം അവയുടെ കമാനാകൃതിയിലുള്ള ശാഖാഛായയിലും ഉണ്ടു്. ഋതുക്കൾതോറും സസ്യവൎഗ്ഗത്തെ അലങ്കരിക്കുന്ന പുഷ്പങ്ങളുടെ വൎണ്ണരൂപാദികളെപ്പോലെ നയനാനന്ദമോ, വൃക്ഷങ്ങളിൽനിന്നു ലഭിക്കുന്ന ഫലങ്ങളുടെ ഹൃദ്യമായ രുചിപോലെ

രുടെ നിവാസസ്ഥലങ്ങൾ കണ്ടാൽ മേല്പറഞ്ഞ സിദ്ധാന്തത്തിന്ന് അനുകൂലമായ തെളിവുകൾ സുലഭമായി കാണാവുന്നതുമാണ്. മനുഷ്യനും മരത്തിനും ആദ്യമുണ്ടായിട്ടുള്ള ബന്ധം അവന്റെ ചരിത്രത്തിൽ ഒരു ഗണ്യമായ സ്ഥാനം കൈവശപ്പെടുത്തി കാണുന്നുണ്ട്. ആല്, കൂവളം മുതലായ വൃക്ഷങ്ങൾക്കും, തുളസി മുതലായ ചെടികൾക്കും ദിവ്യത്വം കല്പിക്കുവാനുള്ള കാരണം ഈ ബന്ധമായിരിക്കുമെന്ന് ഊഹിക്കുന്നതും അസംഗതമായിരിക്കയില്ല. Fergusson ന്റെ വീക്ഷണകോടിയിൽ കൂടെ ഒരു പടി കടന്ന് ആലോചിക്കുന്നതായാൽ മനുഷ്യൻ ആദ്യം ആരാധിച്ച ദൈവവും മരംതന്നെ ആയിരിക്കുമോ എന്നു അനുമാനിക്കുവാനും വഴിയില്ലായ്കയില്ല. അതേതുവിധമായിരുന്നാലും, തനിക്കു രക്ഷയായി നിലനിന്നിരുന്ന വൃക്ഷത്തോട് താൻ ആരാധിച്ചുപോന്ന ദൈവത്തെ സംഘടിപ്പിക്കുവാൻ മനുഷ്യൻ പ്രേരിതനാവുന്നതു് സ്വാഭാവികമാണല്ലോ. തന്റെ അനുഭവത്തിനും ശക്തിക്കും അനുസരിച്ചല്ലാതെ ആരാധനാക്രമം നടത്തുവാനും മനുഷ്യനെക്കൊണ്ട് സാധിക്കുന്നതല്ല. താൻ മരത്തിന്റെ നിഴലിനെ ആശ്രയിച്ച കാലത്തു് തന്റെ ദൈവത്തേയും അതിന്റെ നിഴലിലോ, മൂലത്തിലോ സമർപ്പിക്കുവാൻ പ്രാചീന മനുഷ്യൻ പ്രേരിതനായിരിക്കണം. അങ്ങിനെ വരുമ്പോൾ ദൈവം അധിവസിക്കുന്ന സ്ഥലത്തിന് മരക്കൂട്ടത്തിന്റെ പര്യായമായ 'കാവു്' എന്നു അഭിധാനവും നടപ്പാകാമല്ലോ. പിന്നീട് ഗൃഹനിർമ്മാണത്തിന്ന് സാമർത്ഥ്യം ലഭിച്ചതിന്നുശേഷവും, പൂർവ്വസ്മരണ നിലനിർത്തുന്നതിന് അതേ ശബ്ദംതന്നെ ദേവാലയത്തിനും ഉപയോഗിക്കുവാൻ തുടങ്ങിയ

---

തന്റെ നാവുകൾക്കു് ആസ്വാദ്യതയോ ആ അപരിഷ്കൃതമനുഷ്യനു് നൽകുന്ന വേറെ വസ്തുക്കൾ പ്രകൃതിയിൽ വളരെ കുറവാണെന്നുകൂടി ഓർക്കേണ്ടതാണു്. മരംകൊണ്ടുള്ള മററസംഖ്യം ഉപയോഗങ്ങളും ഇവയ്ക്കു പുറമേയാണു്. ഗൃഹം, ഗൃഹോപകരണങ്ങൾ, ശാന്തജീവിതത്തിനും യുദ്ധത്തിനും ഉപയോഗിക്കുന്ന ആയുധങ്ങൾ, ആഭരണങ്ങൾ, ഇവയെല്ലാം നിർമ്മിക്കുന്നതിനും മരം അപരിത്യാജ്യമായിരുന്നു. പുരാതനകാലങ്ങളിൽ ഭക്ഷണപാകത്തിനും, ശീതശാന്തിക്കും, യാഗഹോമാദികൾക്കും വേണ്ട തീയ്യ് മരത്തിൽ നിന്നു മാത്രമാണു് മനുഷ്യർക്കു് കിട്ടിയിരുന്നതു്. ഇത്രയെല്ലാം കലാസൌന്ദര്യവും, ഉപയോഗവും ഉള്ള ണ്ണീതിക്കു് വൃക്ഷങ്ങൾ ഈശ്വരദത്തമായ ഒരു വിശിഷ്ടാനുഗ്രഹമാണെന്നും, തങ്ങളുടെ പ്രേതങ്ങൾ വൃക്ഷശാഖകളിൽ നിവസിക്കുവാൻ ഇന്നും കുതുകികളാണെന്നും, ഇലകളുടെ കളകളസ്വനത്താൽ അവ, 'അരുളപ്പാടുകൾ' നൽകിയിരുന്നെന്നും പ്രാചീനജനസമുദായങ്ങൾ വിശ്വസിച്ചുവന്നതിൽ അതിശയലേശത്തിന്നു് അവകാശമില്ല."

J. Fergusson, Tree & Serpent Worship, p. 1.

തിന്റെ ഫലമായിട്ടായിരിക്കണം 'കാവ്' ശബ്ദത്തിന്റെ മൂലാർത്ഥത്തിന്നു വിസ്മൃതി വന്നതു്. അതിൽനിന്നും ഒരു പടികൂടി കയറിയപ്പോൾ പ്രാചീനദൈവങ്ങളുടെ അധിവാസസ്ഥലങ്ങളെ മാത്രം 'കാവു്' എന്ന ശബ്ദംകൊണ്ടു് കുറിച്ചുപോരുകയും, അതിന്നു ശേഷമുണ്ടായ ദൈവങ്ങളുടെ ഇരിപ്പിടങ്ങൾക്കു് മററു നാമധേയങ്ങൾ ഉണ്ടായിത്തീരുകയും ചെയ്തു. ഇങ്ങിനെയാണു് കാളിയെ കാവിൽ മാത്രമേ കാണുകയുള്ളു എന്ന നിർബ്ബന്ധം വന്നുചേർന്നതു്. പ്രാചീനദൈവങ്ങളുടെ പട്ടികയിൽ പെടുത്താവുന്ന അയ്യപ്പൻ, വേട്ടക്കരൻ, പാമ്പു് എന്നിവരുടെ സ്ഥലങ്ങൾക്കു് 'കാവു്' എന്ന പേരു് നടപ്പാവാനുള്ള കാരണവും ഇതുതന്നെയാണു്.



# കാവുകളുടെ പ്രാചീനരൂപവും അനന്തരപരിഷ്കാരവും

'കാവ്' എന്ന വാക്കിൻെറ ഉൽപത്തിയിൽനിന്ന് കാളിയെ ആദ്യമായി ആരാധിച്ചിരുന്നതു് വൃക്ഷ*മൂലത്തിലായിരുന്നുവെന്ന് വിശദമാക്കിട്ടുണ്ടല്ലോ. അത്തരത്തിലുള്ള കാവുകൾ ഇപ്പോഴും കേരളത്തിൽ അവിടവിടെയായി കാണാവുന്നതാണ്. ഇതിൽ ഒന്നാണ് തെക്കേ മലയാളത്തിൽ ചെർപ്പുളശ്ശേരിയിലുള്ള പുത്തനാലയ്ക്കൽക്കാവു്. (എതിർവശത്തുള്ള ചിത്രം നോക്കുക.)

ഇതിന്ന് മേൽപ്പുരയോ ചുററമ്പലമോ കാണുന്നില്ല. നടുക്ക് ഒരാലും, † അതിനുമുമ്പിൽ ഒരു ശിലയും ആണ് അവിടെയുള്ളതു്. അതിന്നു ചുററും തറ ഉയർത്തിക്കെട്ടിയ തരത്തിൽ ഒരു കന്മതിലുണ്ട്. കന്മതിലിൻെറ നാലുപുറവും ഒരു മുററവും, മുററത്തിൻെറ അററത്തു് മറെറാരു മതിലുംകൂടി അവിടെ കാണാവുന്നതാണ്. മതിലുകൾക്ക് വലിയ പഴക്കമില്ലെന്ന് കാഴ്ചയിൽ സ്പഷ്ടമാകുന്നതിനാൽ പുരാതനമായി അവിടെ ആലും ശിലയും തറയും മാത്രമേ ഉണ്ടായിരുന്നിരിക്കാനിടയുള്ളൂ. കാളികാവുകളുടെ നട(മുഖം) സാധാരണ വടക്കോട്ടേക്കാണ് കാണാറുള്ളതു്. ഇതിൻെറ നട പടിഞ്ഞാറോട്ടാണ്. പടിഞ്ഞാട്ടേയ്ക്കും കിഴക്കോട്ടേയ്ക്കും മുഖമായിട്ടുള്ള കാളീനിലയങ്ങൾ അപൂർവ്വമായി കാണാറുണ്ടെങ്കിലും അധികവും അവയുടെ നട വടക്കോട്ടേക്കായിട്ടാണ്. ‡

ഈ കാവിന്ന് ഒരു നല്ല കെട്ടിടമുണ്ടാക്കേണ്ടതിലേക്കുള്ള സ്വത്തു് ആ ദേവസ്വത്തിൽത്തന്നെയുണ്ട്. കാവിന്നുചുററും നിവസിക്കുന്ന ജനങ്ങൾ അമ്പലം പണിക്ക് കഴിയുന്ന സഹായം ചെയ്യാനും ഒരുക്കമില്ലായ്കയില്ല. പക്ഷെ, പണ്ടൊരിക്കൽ ഉണ്ടായതായി കേട്ടിട്ടുള്ള ഒരു സംഭവം അവരെ അങ്ങിനെയൊരു ശ്രമം ചെയ്യുന്നതിൽ അധൈര്യപ്പെ

---

* അമ്മയുടെ പ്രീതിക്കായി കഴിക്കാറുള്ള "പാനസ്സു്" പാലക്കൊമ്പു് പ്രധാനമായി വരാനുള്ള കാരണവും ഇതുതന്നെ ആയിരിക്കണം.

† ഈ അരയാലും കഴിഞ്ഞ കൊല്ലത്തിൽ പൊട്ടി വീണു. മുരടുമാത്രം നില്ക്കുന്നുണ്ടു്.

‡ തിരുമാന്ധാംകുന്നിലമ്മയും, കൊടുങ്ങല്ലൂരമ്മയും വടക്കോട്ടു് തിരിഞ്ഞാണിരിക്കുന്നതു്.



PUTTANĀLAKKAL KĀVU, CHERPALCHERI - S. MALABAR.

ടുത്തിയിരിക്കയാണ്. ഒരിയ്ക്കൽ അവിടുത്തെ ഒരു കാര്യസ്ഥൻ അമ്പലം പണിയാനുള്ള ശ്രമം തുടങ്ങി. അവിടെയുള്ള അമ്മയുടെ ഹിതം അറിയുവാനായി 'കുടിപ്പാക്കെ'യുണ്ടായി.* അതിൻെറ ഫലമായി വെളിച്ചപ്പാട് ഉറഞ്ഞുചാടി "കാളിക്കു ചരക്കല്ലും ചവററിലയുമാണിഷ്ട"† മെന്ന് കല്പിച്ചുപോൽ. പിന്നീട് അങ്ങിനെയൊരു സംരംഭത്തിന്ന് ആർക്കും ധൈര്യമുണ്ടായിട്ടില്ല. വെളിച്ചപ്പാടിൻെറ അരുളപ്പാട് വിശ്വസിക്കുന്നതായാലും അല്ലെങ്കിലും അതിൽ ഒരു തത്വം ഒളിഞ്ഞുകിടക്കുന്നുണ്ട്. കാളിക്ക് ആദ്യമായി അവിടെയുണ്ടായിരുന്നതു് ചരക്കല്ലും ചവററിലയുമായിരുന്നുവെന്നും, ആ സ്ഥിതി അത്ര പ്രാചീനമായ ഒരു ഘട്ടത്തെയാണ് സൂചിപ്പിക്കുന്നതെന്നും കല്പനകൊണ്ടു് ഊഹിക്കാവുന്നതാണ്.‡




* സംശയമുള്ള ഒരു വിഷയത്തിൽ കാളിയുടെ ഹിതം അറിയാനായി കാവിൽ ഉപാസിച്ചു കൂടുന്നതിന്നാണ് 'കുടിപ്പാക്കുക' എന്നു പറയുന്നതു്.

† വൈക്കത്തു മതിലിന്നകത്തും, ഗുരുവായൂർ മതിലിനു പുറത്തും മേൽഭാഗം തുറന്നിട്ട് കാട്ടും പടലുമായി കിടക്കുന്ന ഭഗവതിക്ഷേത്രങ്ങളുണ്ട്. ബിംബങ്ങൾക്കു് പ്രത്യേകമായി രൂപമൊന്നുമില്ല. മിക്ക ശിവക്ഷേത്രങ്ങളുടേയും വിഷ്ണുക്ഷേത്രങ്ങളുടേയും സമീപമായോ ഉള്ളിൽ തന്നെയോ ഭഗവതിയെക്കൂടി കാണാറുണ്ട്.

‡ ഇങ്ങിനെയുള്ള കഥകൾ വേറെ പല കാവുകളെപ്പററിയും കേട്ടിട്ടുണ്ട്.

# ചുററമ്പലം

ചുററമ്പലത്തോടുകൂടിയുള്ള കാവുകളാണ് പിന്നീടുണ്ടായ പരിവർത്തനത്തിൽ നമുക്കു പ്രത്യക്ഷമാവുന്നതു്. *എന്നാൽ ഇവയിലും ബിംബത്തിന്റെ നേരെ മേലെയുള്ള ഭാഗത്തു് കുറേ ശ്വാരങ്ങൾ ഉണ്ടായിരിക്കും. പ്രതിമ വെയിലും മഴയും ഏററുകൊണ്ടിരിക്കണമെന്നുള്ള സങ്കല്പത്തിന്മേലാണത്രേ ഇങ്ങിനെ ചെയ്യുന്നതു്. ഈ സങ്കല്പം 'കാവു'കളുടെ ആദ്യത്തെ ദശയിൽ യാതൊരു മറവോ ആവരണമോ കൂടാതെയിരുന്നതിനെ അനുസ്മരിപ്പിക്കയാണെന്നു് സ്പഷ്ടമാകുന്നുണ്ടു്. എന്നുമാത്രമല്ല, ഇങ്ങിനെയുള്ള കാവുകളിൽ പ്രതിഷ്ഠ 'ജലദുർഗ്ഗയോ' 'വനദുർഗ്ഗ'യോ ആണെന്നും അന്നാട്ടുകാർ വിശ്വസിച്ചുവരുന്നതുമുണ്ടു്. ജലദുർഗ്ഗക്കു് വെള്ളവും, വനദുർഗ്ഗക്കു് കാടും കൂടാതെ കഴികയില്ലല്ലോ. കേരളത്തിലെ നിവാസികൾ "നാലുപുര" (15, 16 പുറങ്ങളിലുള്ള മാതൃക നോക്കുക.) യുണ്ടാക്കി കുടിയിരിക്കാൻ തുടങ്ങിയ കാലത്തായിരിക്കണം ചുററമ്പലത്തോടുകൂടിയ 'കാവുകൾ' ഉണ്ടായിട്ടുള്ളതു്.



---

* ഇവയിൽ ചിലതിൽ "അമ്മ" വെറും കല്ലിന്റെ രൂപത്തിലും മററുള്ളവയിൽ അവയവപൂർത്തിയോടുകൂടിയും ഇരിക്കുന്നതു കാണാം. അമ്മയിരിക്കുന്ന സ്ഥലത്തിന്നു തൊട്ടുള്ള ചുററമ്പലം; കുറച്ചകന്നിട്ടുള്ള ചുററമ്പലം; ഇങ്ങിനെ ഇതു രണ്ടു തരത്തിലുണ്ടു്.

## PLAN OF A NALUPURA




B. Verandah. C. The entrance.

1. } Kizakkini-
2. } where guests are taken for dinner.
3. } Tekkini-a spacious hall meant for occasional
4. } gatherings for marriage etc.
5. }
6. Lumber Room.
7. Māccu where the mother Goddess is propitiated.
8. A Room meant for women.






E. All Bed-Rooms for Women.
w. Windows.

[N.B. Reproduced from the 'Nayars of Malabar' by F. Fawcett p. 303, 304.]

കാവുകളുടെ സംസ്കാരത്തിൽ മറെറാരു ഘട്ടമാണ് 17-ാം പുറത്തുള്ള ചിത്രം സൂചിപ്പിക്കുന്നത്:—

ബിംബത്തിന്മേൽ വെയിലും മഴയും കൊള്ളണമെന്നുള്ള സിദ്ധാന്തം ഇപ്പോഴേക്ക് ഇല്ലാതായി. അതോടുകൂടി ബിംബം സുരക്ഷിതമായിരിക്കുവാൻ മേൽപ്പുര വേണമെന്നും നിർബ്ബന്ധമായി. എന്നാൽ മേൽപ്പുരയുടെ ആകൃതി ചുററമ്പലത്തിൻെറ ഒരു ഖണ്ഡമെന്ന നിലയിൽ മാത്രമാണ് പ്രത്യക്ഷമാകുന്നത്. അല്ലാതെ മററു ക്ഷേത്രങ്ങളിൽ കാണുന്ന തരത്തിൽ അടി വൃത്താകാരത്തിലും, മേൽഭാഗം കോണാകൃതിയിലും ഉള്ള ശ്രീകോവിലായിട്ടല്ല.



PANANKURISSI KAVU CHETTALLUR - S. MALABAR.

# ശ്രീകോവിൽ

കാവുകളുടെ പരിണാമത്തിൽ അവസാനദശയാണ് 'ശ്രീകോവിൽ' കാണിക്കുന്നതു്. ഇതു് രണ്ടു വിധത്തിലുണ്ടു്. രണ്ടിന്റേയും മേൽഭാഗം കൂർത്തിരിക്കും. കീഴ്ഭാഗം ചിലതിന്റേതു് ചതുരമായിട്ടും ചിലതിന്റേതു് വൃത്താകാരമായിട്ടും കാണും. ചതുരമായിട്ടുള്ള 'ശ്രീകോവി'ലാണ് കാവുകളിൽ അധികവും കാണാറുള്ളതു്. 'ശ്രീകോവി'ലിന്റെ ഉൽപത്തിയെപ്പററി ക്ഷേത്രവിദഗ്ദ്ധന്മാരുടെ ഇടയിൽ അഭിപ്രായവ്യത്യാസമുണ്ടു്. ഒരു കൂമ്പൽതൊപ്പിയുടെ ആകൃതിയിൽ കാണുന്ന 'ശ്രീകോവി'ലിന്റെ ജനനം പരദേശത്തിലാണെന്നാണ് ചിലരുടെ അഭിപ്രായം. ഈ സംഗതി കേരളത്തിനെ മാത്രമല്ല, ഭാരതത്തിനേയും ബാധിക്കുന്നതായിട്ടാണ് വിശ്വസിച്ചുവരുന്നതു്. പരദേശത്തെ 'വിമാന'ത്തി*നോടും 'സ്തൂപത്തി'നോടും ഏകദേശം സാമ്യം വഹിക്കുന്ന 'ശ്രീകോവിൽ' നാടനോ, പരദേശിയോ എന്നു നിർണ്ണയിക്കാൻ പ്രയാസമുണ്ടു്. ഈജിപ്റ്റ് രാജ്യത്തിൽ ശവകുടീരങ്ങളുടെ മേൽ കെട്ടിയുണ്ടാക്കുന്ന "പിറാമിഡ്ഡു"ണു് † 'സ്തൂപ'ത്തിനു് മാതൃകയായിനില്ക്കുന്നതെന്നു ചിലർ സിദ്ധാന്തിക്കുന്നുണ്ടു്. 'ചാൾഡിയ' എന്ന പ്രദേശത്തു കാണുന്ന Ziggarets എന്നതിന്റെ അനുകരണമാണ് 'സ്തൂപ'മെന്നും ചിലർക്ക് അഭിപ്രായമുണ്ടു്. Longhurst എന്ന ആംഗ്ലേയശാസ്ത്രജ്ഞന്റെ അഭിപ്രായം, ഇതു് പ്രാചീനഹിന്തുക്കളുടെ ഇടയിൽ മോന്തായാകൃതിയിലുണ്ടായിരുന്ന ശവകുടീരത്തിന്റെ പരിഷ്കരിച്ച രൂപമാണെന്നാണ്. ബൌദ്ധവിഹാരങ്ങളുടെ ഒരു പ്രത്യേകചിഹ്നമായി കാണുന്ന 'സ്തൂപം' ബൌദ്ധന്മാരുടെ സൃഷ്ടിയാണെന്നുള്ള സിദ്ധാന്തവും അദ്ദേഹം ഖണ്ഡിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ ന്യായങ്ങൾതന്നെ ഉദ്ധരിക്കാം. 'സ്തൂപം' ബൌദ്ധന്റെ കാലത്തിനു എത്രയോ മുമ്പുതന്നെ ഉണ്ടായിരുന്നു. പൂർവ്വബൌദ്ധമായിരുന്ന ഈ സ്ഥാപനത്തെ ജനങ്ങൾ അത്യധികം ആദ

---

* പരദേശക്ഷേത്രങ്ങളിൽ ദേവനെ എഴുന്നെള്ളിക്കുവാനുള്ള രഥം.

† അടി ചതുരമായിട്ടോ, വൃത്താകാരമായിട്ടോ ഇംഗ്ലീഷിൽ 'ഏ' എന്ന അക്ഷരത്തിന്റെ രൂപത്തിലോ, മേലോട്ടു പോകുന്തോറും വിസ്താരം കുറഞ്ഞു് ഒരു മുനയായി അവസാനിക്കുന്ന തരത്തിലുള്ള ഒരെടുപ്പു്. ഈജിപ്റ്റ് രാജ്യത്തിൽ ശവകുടീരങ്ങളുടെ മേൽ ഇങ്ങിനെയൊന്നുണ്ടാക്കുന്നതു് സാധാരണയാണു്.

രിച്ചിരുന്നിരുന്നു. അക്കാലത്ത് ശവകുടീരത്തിന്റെ സാധാരണരൂപമായിരുന്ന അതു് ഉരുണ്ടു് നാലുഭാഗത്തേക്കും തള്ളി കെട്ടിയിരുന്നതും, ശവസംസ്കാരമന്ദിരങ്ങളുടെ പുരാതനരൂപത്തെ കാണിക്കുന്നതുമായ ഒരെടുപ്പുമാത്രമാണു്. ബഹുജനങ്ങളുടെ ബഹുമാനത്തെ സമ്പാദിക്കാനും തന്റെ നൂതനമതത്തിന്നു പ്രചാരം കിട്ടുന്നതിന്നും അതു് ബുദ്ധൻ അംഗീകരിച്ചതായിട്ടാണു് പറയുന്നതു്. ആചാര്യന്റെ മരണശേഷം ശിഷ്യന്മാർ അതിനെ പരിഷ്കരിച്ചു് സർവ്വപ്രചുരമാക്കിതീർത്തതാണു്.' *

'സ്തൂ'പത്തിന്റെ ആഗമം ഇങ്ങിനെയൊക്കെ ആണെന്നിരുന്നാലും ശ്രീകോവിലിന്റെ ജനനം കണ്ടുപിടിക്കുവാൻ അത്ര ദൂരം സഞ്ചരിക്കേണമോ എന്നു് സംശയമാണു്. പുരാതന തറവാടുകളിൽ കാരണവന്മാൎക്കു് പൂജകൊടുക്കാനായി 'മണ്ടക' (മണ്ഡപം) മെന്നപേരിൽ ഒരു കെട്ടിടമുണ്ടാക്കാറുണ്ടു്. ചതുരമായ ചുമരിന്മേൽ കോണാകൃതിയായി കെട്ടിയിട്ടുള്ള മേൽപുരയോടുകൂടിയുള്ളതാണു് അതു്. കേരളത്തിലെ പൂർവ്വനിവാസികളെന്നു കരുതാവുന്ന ചെറുമൻ, പാണൻ, പറയൻ എന്നിവർ നിവസിക്കുന്ന പുരയും, ചാളയും ചിലപ്പോൾ കൂടി ചതുരമായും മേൽഭാഗം കൂമ്പിയിട്ടുമാണു് കാണാറുള്ളതു്. വൃത്താകാരത്തിലുള്ള അസ്ഥിവാരത്തോടുകൂടിയ ചാളകളും ദുർല്ലഭമല്ല. ഇവയിൽ നിന്നെല്ലാം 'ശ്രീകോവി'ലിന്റെ ഉൽപത്തി നിരൂപിക്കുന്നതായാലും, അയുക്തമെന്നു പറഞ്ഞുകൂടാ. 'ശ്രീകോവി'ലിന്റെ ഉൽപത്തി ഏതുവിധമായിരുന്നാലും, അതോടുകൂടി ക്ഷേത്രനിർമ്മാണകല പരിപൂർത്തിയെ പ്രാപിച്ചതായിട്ടാണു് കരുതേണ്ടിയിരിക്കുന്നതു്. ശൈവവൈഷ്ണവക്ഷേത്രങ്ങളിൽ 'ശ്രീകോവി'ൽ സാധാരണമായി കാണുന്നതിനാൽ കാവുകളിൽ 'ശ്രീകോവി'ൽ വന്നതോടുകൂടി ശൈവമതത്തിന്നും അതിനെ തുടൎന്നു് വൈഷ്ണവമതത്തിന്നും കേരളത്തിൽ പ്രചാരം സിദ്ധിച്ചതായി വിശ്വസിക്കാമെന്നു തോന്നുന്നു. ജൈനമതക്കാർ തങ്ങളുടെ ക്ഷേത്രങ്ങൾക്കു് 'ശ്രീകോവി'ൽ എന്നു പറയുന്നുണ്ടെന്നുള്ളതും ഈ ഘട്ടത്തിൽ സ്മരിക്കേണ്ടതുണ്ടു്. †

---

* Longhurst, Annual Report of the Archaeological Department, Southern Circle; 1915-16, p. 30, 31.

† ചിന്താമണി, ചിലപ്പതികാരം എന്നീ തമിഴ്ഗ്രന്ഥങ്ങളിൽ ഇങ്ങിനെ പ്രസ്താവിച്ചു കാണുന്നുണ്ടു്. ചിന്താമണി [പാട്ടു്, 139, 154; പുറം 47, 48, 52] ചിലപ്പതികാരം [അദ്ധ്യായം 10; പുറം 552]

# "കാവുവട്ടം" അല്ലെങ്കിൽ "തട്ടകം"

'കാവിലമ്മ'യ്ക്കു് പാന മുതലായ അടിയന്തിരങ്ങൾ കഴിക്കുമ്പോൾ ഇന്ന ദിക്കിലാണെങ്കിൽ ഇന്ന കാവിലേക്കു വേണമെന്നു് ആചാരമുണ്ടു്. എന്നുതന്നെയല്ല, മറ്റൊരു കാവിലേക്കുകൂടി അടിയന്തിരങ്ങൾ കഴിക്കുന്നതായാൽ അതാതു സ്ഥലത്തെ കാവിലേക്കു് മുമ്പും പിമ്പും കൊടുക്കുകയെന്നും ഒരു സമ്പ്രദായമുണ്ടു്. അതായതു്, മറ്റൊരു കാവിലേക്കു് കഴിക്കുന്ന അടിയന്തിരദിവസത്തിന്റെ തലേദിവസവും അതിനു പിറ്റേദിവസവും സ്ഥലത്തെ കാളിക്കു് അടിയന്തിരങ്ങൾ കൊടുത്തുകൊള്ളേണമെന്നാണു് ആ ആചാരത്തിന്റെ ആന്തരം. ഓരോ സ്ഥലങ്ങളിലുമുള്ള കാവുകൾക്കു് അതാതുദിക്കിലുള്ള ജനങ്ങൾ കഴിക്കുന്ന ഉപാസനാരീതികൾ സ്വീകരിക്കുന്നതിനു് മുന്നവകാശമുണ്ടെന്നാണല്ലോ ഇതിന്റെ അർത്ഥം. ഇങ്ങിനെ ഒരു 'കാവിലമ്മ'യുടെ അധികാരാതിർത്തിയാണു് 'തട്ടകം' * (തട്ടിന്റെ അകം) എന്ന പദം സൂചിപ്പിക്കുന്നതു്. കാവിൽ കൊല്ലംതോറുമുള്ള പൂരം, വേല മുതലായവയ്ക്കും അതാതു 'തട്ടക'ത്തിലുള്ളവർ വിഹിതപ്രകാരം നെല്ലു് മുതലായവ കൊടുത്തുകൊള്ളേണമെന്നും നിർബ്ബന്ധമുണ്ടു്. ചിലദിക്കിൽ പൂരത്തിന്റെ തലേദിവസം അമ്മക്കു് ആറാട്ടു് † ഉണ്ടു്. ഇതു് 'തട്ടക'ത്തിന്റെ അതിർത്തിയിലുള്ള ഒരു കുളത്തിലോ ആററിലോ (പുഴയിലോ) ആണു് പതിവു്. അമ്മയെ ആനപ്പുറത്തോ മറ്റോ എഴുന്നള്ളിച്ചു് ശാന്തിക്കാരൻ കാവിലെ പരിജനങ്ങൾ മുതലായ പരിവാരങ്ങളോടുകൂടി ആറാട്ടിനുള്ള സ്ഥലത്തു് കൊണ്ടുവരും. അവിടെ ചില പൂജകൾ കഴിച്ചു്, കൊണ്ടുവന്ന വിഗ്രഹം എടുത്തു് ശാന്തിക്കാരൻ മുങ്ങും. അതോടുകൂടി ആറാട്ടു

---

* ഈ സംഗതിയെ ആസ്പദമാക്കീട്ടായിരിക്കണം കാളിയെ അതിർത്തിദേവതയായി ചിലർ തെററിദ്ധരിക്കുന്നതു്:—L. K. Anantakrishna Iyer, Lectures on Ethnography. (Calcutta University Publication)—p. 260.

† ആറിൽ ആടുക (കുളിക്കുക) എന്നു് താല്പര്യം. ബിംബം കൊണ്ടുപോകുവാൻ സാദ്ധ്യമല്ലല്ലൊ. അതുകൊണ്ടു് അമ്മയുടെ ചൈതന്യം ആവാഹിച്ചുവെച്ചിട്ടുള്ള ഒരു ചെറിയ സ്വർണ്ണവിഗ്രഹമാണു് എഴുന്നെള്ളിപ്പിനു് ഉപയോഗിക്കുന്നതു്. ചിലപ്പോൾ പൂജക്കിണ്ടിയും ചിററാടയും മാത്രമായിയെന്നും വരുന്നതാണു്.

കണ്ടു തൊഴാൻ വന്നവരും മുങ്ങുന്നതാണ്. അതിന്നുശേഷം ചില ചില്ലറ ക്രിയകൾകൂടിയുണ്ട്. പിന്നീട് കാവിലേക്ക് തിരികെ എഴുന്നള്ളുകയായി. അങ്ങിനെ എഴുന്നള്ളുന്ന വഴിക്കു ഓരോ വീട്ടുകാർ ഓരോ പറ നെല്ലോ, അരിയോ, മലരോ കൊടുക്കുന്നതാണ്. ആറാട്ടു കഴിഞ്ഞു 'അമ്മ' എഴുന്നള്ളുന്നതു കാത്തു ഓരോ വീട്ടിന്റെയും പടിക്കൽ ആളുകൾ നിൽക്കുന്നുണ്ടായിരിക്കും. പടിക്കൽ കുറച്ചു സ്ഥലം മെഴുകി, ശുദ്ധമാക്കി, അണിഞ്ഞു, * അതിന്റെ നടുക്കു ഒരു പറ നെല്ലും വിളക്കും വെച്ചിട്ടുണ്ടായിരിക്കും. പറയിന്മേൽ ഒരു പൂക്കുല കുത്തുന്നതും പതിവാണ്. പറയിൽ നെല്ലോ, അരിയോ, കൊടുക്കുന്നവരുടെ അവസ്ഥയനുസരിച്ചു നിറച്ചിട്ടുണ്ടാവും. ചിലപ്പോൾ പ്രത്യേകവഴിവാടായി ചിലർ മലർ നിറച്ചു പറകൊടുക്കാറുമുണ്ട്. ഇങ്ങിനെ പറ കൊടുക്കുന്നതു ഒരു ദിക്കിലെ പ്രധാന തറവാട്ടുകാർ എല്ലാവരും ചെയ്യുന്ന പതിവാണ്. മററുള്ളവർ വഴിവാടായിട്ടാണ് കൊടുക്കുന്നതു. എഴുന്നള്ളത്തു സ്ഥലത്തെത്തിയാൽ മെഴുകിയ സ്ഥലം മൂന്നു വലത്തുവെയ്ക്കും. അതു അമ്മ പറ സ്വീകരിച്ചതിന്റെ ലക്ഷണമായി കരുതുകയും, കൂടെയുള്ളവർ പറയിലെ നെല്ലു മുതലായതു കെട്ടിക്കൊണ്ടുപോകയും ചെയ്യും. കേരളത്തിലെ മിക്ക കാവുകളിലും ഇങ്ങിനെയൊരു സമ്പ്രദായമുണ്ട്. ചോററാനിക്കരയിലമ്മ 'വേല'യുടെ പത്തു ദിവസം മുമ്പുതന്നെ എഴുന്നള്ളിപ്പോകാറുണ്ട്. † ഓരോ ദിവസം ഓരോ സ്ഥലത്തു താവളമുറപ്പിച്ചു ഒടുവിലത്തെ ദിവസമാണ് കാവിലേയ്ക്കു മടങ്ങി എഴുന്നള്ളുന്നതു. നാട്ടുകാരുടെ സങ്കടങ്ങൾ കേട്ടു അവർക്കു പരിഹാരം ചെയ്യുന്നതും ഈ അവസരത്തിലാണ്.

ഇതുപോലെത്തന്നെ പൂരദിവസം നാട്ടുകാരുടെ വകയായി പല ദിക്കിൽനിന്നും 'വേല'കൾ ‡ വരേണമെന്നുണ്ട്. തട്ടകത്തുള്ള പല

---

* അരിമാവുവെള്ളംകൊണ്ടു പൂവിന്റെ ആകൃതിയിലും മററും വരക്കുക എന്നർത്ഥത്തിലാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നതു.

† എറണാകുളത്തുനിന്നു ആറു നാഴിക കിഴക്കു. ഇവിടെ ഒരു മേൽക്കാവും കീഴ്ക്കാവും ഉണ്ടു. [ഗോശ്രീമൂലഗ്രന്ഥമാല, 1. ചോററാനിക്കരെ ക്ഷേത്രം, പുറം 50, 51]

‡ വാദ്യഘോഷത്തോടും ആന മുതലായ അകമ്പടിയോടും കൂടി നാട്ടുകാർ അമ്മയെ സേവിക്കുവാൻ വരുന്ന പഴയ രീതി.

സ്ഥലങ്ങളിലും പാന മുതലായ അടിയന്തിരങ്ങൾ കഴിച്ച് വൈകുന്നേരമാവുമ്പോഴേയ്ക്ക് ആന, മേളം മുതലായ ആഘോഷത്തോടുകൂടി കാവിലേക്ക് വന്നുചേരും. അവിടെ എല്ലാവേലകളും ഒന്നിച്ചുചേൎന്ന് മേളം കൊട്ടി കലാശിക്കുകയും ചെയ്യും. *

ഈ വക ആചാരങ്ങളിൽനിന്ന് ഒരു സംഗതി ഊഹിക്കാവുന്നതാണ്. കാവുകൾ കാവുവട്ട † ത്തിൽ നിവസിക്കുന്ന ജനങ്ങളുടെ പൊതുസ്വത്തായി കരുതിയിരുന്നുവെന്നും,('കാവിലമ്മ'യെ അട്ടിക്കിലുള്ളവരുടെ പൊതുപരദൈവമായി സങ്കല്പിച്ചിരുന്നു എന്നും, കാവിൻെറ നിലനില്പിന്നും, അവിടെ നിത്യനൈമിത്തികമായ ചിലവിന്നും, വേണ്ട തുക എല്ലാപേരിൽനിന്നും പിരിച്ചെടുത്തിരുന്നുവെന്നും, ആണല്ലോ മേല്പറഞ്ഞ ആചാരങ്ങൾ സൂചിപ്പിക്കുന്നതു്) മററു ക്ഷേത്രങ്ങളിൽ (ശിവക്ഷേത്രങ്ങളിലും വിഷ്ണുക്ഷേത്രങ്ങളിലും) ഇങ്ങിനെ ഒരു പതിവ് കാണാത്തതുകൊണ്ട് കാവുകളിൽ അവശേഷിച്ചു നില്ക്കുന്ന സംസ്കാരവും മററു ക്ഷേത്രങ്ങളിൽ പരിലസിക്കുന്ന സംസ്കാരവും ഭിന്നമാണെന്നുകൂടി അനുമാനിക്കാവുന്നതാണ്. മററു ക്ഷേത്രങ്ങൾ പ്രത്യേകം ചില പ്രഭുക്കന്മാരുടേയോ, യോഗക്കാരുടേയോ, വകയായിട്ടാണ് അധികവും കണ്ടുവരുന്നതു്. കാലക്രമത്തിൽ ജനങ്ങളുടെ ഇടയിൽ മേലാളായിത്തീൎന്നവർ ഭരണകാര്യങ്ങൾ കയ്യേല്ക്കാനിടയായതുപോലെ ക്ഷേത്രകാര്യങ്ങളും അവർ വഹിച്ചിരിക്കാൻ വഴിയുണ്ട്. എന്നാലും, അതാതു തട്ടകത്തെ പരദേവത എന്ന സങ്കല്പത്തിന്ന് ഹാനി വന്നിട്ടില്ലെന്നും മേൽ വിവരിച്ച ആചാരങ്ങൾ തെളിയിക്കുന്നുണ്ട്. ഇങ്ങിനെ(ക്ഷേത്രകൈകാര്യം ചെയ്തിരുന്നവരുടെ സന്താനങ്ങൾ ക്രമേണ സ്വാധികാരം ചെലുത്തി, അധികം മുതലെടുപ്പുള്ള കാവുകൾ സ്വന്തമാക്കാൻ ശ്രമിച്ചുവെന്നും സംഭവിക്കാവുന്നതാണ്. ഈ വക പരിണാമങ്ങളാലായിരിക്കണം പലരുടേയും സ്വത്തായ 'കാവും അമ്മയും' ചിലൎക്കമാത്രം അധീനപ്പെട്ടു പോയതു്. (അവർ ഒരു സമുദായമായോ, സംഘമായോ, ചേൎന്ന് കാവിനെ ഭരിക്കുവാൻ തുടങ്ങി. അവർ 'ഊരാളന്മാർ'

---

* ഇങ്ങിനെ കൂടിച്ചേരുന്നതിൽ ആ തട്ടകത്തെ പ്രമാണി (സാധാരണ നായർ പ്രഭുവായിരിക്കും) യുടെ 'വേലക്കു' മുന്നായകാശമുണ്ട്. അതിലെ ആനയും മേളക്കാരും ആദ്യം നിരന്നുനിന്ന ശേഷം മററു 'വേലകൾ' രണ്ടുഭാഗത്തുമായി കൂടിനില്ക്കുന്നതാണ് ചട്ടം.

† ഈ വാക്കിനു് പില്ക്കാലത്തു് കാവിൻെറ പരിസരം എന്നർത്ഥം വന്നിട്ടുണ്ട്.

എന്ന സംജ്ഞയ്ക്കും അവകാശികളായി; 'ഊരാളൻ' എന്ന വാക്ക് ഊരിനെ ആളുന്നവൻ, ഭരിക്കുന്നവൻ, ഊരിൽ പെരുമയുള്ളവൻ എന്നീ അർത്ഥത്തിലായിരിക്കണം ആദ്യം പ്രചാരത്തിൽ വന്നതു്. കേരളത്തിലെ 'തറക്കൂട്ട'ങ്ങളും 'തറവാടി'കളും * പുരാതനഭരണഗാത്രത്തിന്റെ പ്രധാനാംഗങ്ങളായിരുന്നുവെന്നു് ചരിത്രം സമ്മതിക്കുന്നുണ്ടു്. ഭരണകാര്യത്തിൽ മുമ്പും വമ്പും ഉള്ളവരുടെ സഹായമില്ലാതെ ഒരു നാട്ടിൽ മററു യാതൊരു കാര്യങ്ങളും നടക്കുവാൻ സാധിക്കുന്നതല്ലല്ലോ. അവരെത്തന്നെ സാമുദായികകാര്യങ്ങളും മതകാര്യങ്ങളും ജനസമുദായം ഏല്പിക്കുവാൻ നിർബ്ബന്ധിതരാവുന്നതു് സാധാരണയാണു്. അങ്ങിനെയല്ലെങ്കിൽ പല കുഴപ്പങ്ങളും നേരിടാനെളുപ്പമുണ്ടു്. 'ജനസ്വാധീനം' ഭരണാധികാരികളിൽ സ്ഥിതിചെയ്യുന്നു. ജനങ്ങളുടെ സഹായം കാവു് നടത്തിപ്പോരുന്നവൎക്കു് കൂടാതെ കഴികയുമില്ല. അതുകൊണ്ടു് കാവിലധികാരികളും ഭരണാധികാരികളും ഒന്നിക്കാതെ ഒരു കാര്യങ്ങൾക്കും നിവൃത്തിയില്ലെന്നാവും. ഇങ്ങിനെയായിരിക്കണം, 'ഊരാളന്മാർ' കാവിലും മററു ക്ഷേത്രങ്ങളിലും കൈകാര്യങ്ങൾ നടത്താൻ തുടങ്ങിയതു്. ബഹുജനങ്ങളിൽനിന്നും ക്ഷേത്രാധികാരം ഊരാളന്മാരിൽ ലയിച്ചതു് ഇന്നകാലത്താണെന്നു തിട്ടപ്പെടുത്തുവാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. നമ്മുടെ ചരിത്രത്തിലെ കാലഘട്ടങ്ങൾ ശരിയായ രേഖകൾ കണ്ടുപിടിച്ചു്, നിർണ്ണയിക്കുന്നതുവരെ ഈ വിഷയത്തിലും ഊഹാപോഹങ്ങൾ മാത്രമാണു് അവലംബമായിരിക്കുന്നതു്.

* തറക്കൂട്ടത്തിലെ അംഗങ്ങൾക്കായിരുന്നു ഒരു കാലത്തു് ഈ പേർ. 'തറവാഴി' തറവാടിയായതല്ലേ? എന്നും സംശയിക്കാവുന്നതാണു്. "കേരളത്തിലെ പ്രാചീനഭരണസമ്പ്രദായം" എന്ന ലേഖനം നോക്കുക. C. A. Menon, C. R. Reddy Commemoration Volume, p. 168. (1942)

## ക്ഷേത്രാധിപത്യവും ഊരായ്മയും

ഒരു കാലത്തു് ഊരാളന്മാർ നായന്മാരായിരുന്നുവെന്നു് അവൎക്കു കാവിലുണ്ടായിരുന്ന അധികാരാവകാശങ്ങൾതന്നെ തെളിയിക്കുന്നുണ്ടു്. ക്രമേണ ബ്രാഹ്മണരുടെ ആഗമനത്തോടുകൂടി നിലയൊന്നുമാറി. രാജവംശങ്ങളേയും നായർപ്രഭുക്കന്മാരേയും, ആശ്രയിച്ചു വന്നിരുന്ന അവർ വിവാഹബന്ധംകൊണ്ടും, ക്ഷേത്രാധികാരംകൊണ്ടും സമുദായത്തിൽ പ്രാധാന്യം കൈവശമാക്കി. ശാന്തിവൃത്തി ഊരായ്മയായി പകൎന്ന കഥ കേരളചരിത്രത്തിലെ ഒരു പ്രധാനാദ്ധ്യായമാണു്. അതോടുകൂടി ഊരായ്മയുടെ സ്വഭാവവും മാറിത്തുടങ്ങി. 'ഭജനം മുഴുത്തു് ഊരായ്മ' എന്ന ചൊല്ലു് ഇവിടെ സ്മരിക്കേണ്ടതാണു്. കേരളബ്രാഹ്മണൎക്കു് അഥവാ നമ്പൂതിരിമാൎക്കു് മതകാൎയ്യങ്ങളിൽ ഇപ്പോൾ കാണുന്ന ആധിപത്യം ക്ഷേത്രദ്വാരാ * വന്നുചേൎന്നതായിരിക്കുവാനെളുപ്പമുണ്ടു്. ശിവക്ഷേത്രങ്ങളിലും വിഷ്ണുക്ഷേത്രങ്ങളിലും പൂജയ്ക്കു് ഇപ്പോൾ ബ്രാഹ്മണൻ വേണമെന്നു നിൎബ്ബന്ധമായിരിക്കുന്നു. നമ്പൂതിരി, എമ്പ്രാൻ അല്ലെങ്കിൽ പോററി, ദുൎല്ലഭം ചില ക്ഷേത്രങ്ങളിൽ അയ്യർ, എന്നിവരല്ലാതെ ശാന്തിക്കു് മററാരു വൎഗ്ഗത്തിലുൾപ്പെട്ടവരാരും പാടില്ലെന്നായിട്ടുണ്ടല്ലോ. എന്നുതന്നെയല്ല, നായന്മാർ മുതലായവൎക്കു് ക്ഷേത്രങ്ങളിൽ ഇന്ന സ്ഥലത്തോളമേ ചെല്ലുവാൻ പാടുള്ളൂ എന്നും ഇപ്പോൾ നിശ്ചയമുണ്ടു്. ക്ഷേത്രങ്ങളിൽ 'വാരം' † മുതലായ വഴിപാടുകളിൽ ബ്രാഹ്മണൎക്കുള്ള ഭോജനമാണു് പ്രധാനമായ ചടങ്ങു്. എന്നുമാത്രമല്ല, പൂജസമയത്തു് തൊഴാൻ വരുന്ന ബ്രാഹ്മണനെ ശാന്തിക്കാരൻ അതിഥിയായി കരുതുമെന്നുള്ള സൌകൎയ്യവും ചില ക്ഷേത്രങ്ങളിലെ നടപടികളിൽ ഉൾപ്പെട്ടതാണു്. അമ്പലം ശുദ്ധം മാറിയെങ്കിൽ ബ്രാഹ്മണനുണ്ടാക്കിയ പുണ്യാഹം തളിച്ചെങ്കിലല്ലാതെ അശുദ്ധി തീരുന്നതല്ല ചില ഘട്ടങ്ങളിൽ ഒരാൾതന്നെ പോരാ, അഞ്ചാൾകൂടി പുണ്യാഹം കഴിക്കണം എന്നും നിൎബ്ബന്ധമുണ്ടു്. ഈ വക നടപടികൾ ബ്രാഹ്മണരുടെ ആധിപത്യം ക്ഷേത്രത്തിന്മേലാണു് സ്ഥാപിതമായിരിക്കുന്നതെന്നു് ഊഹിക്കുവാൻ

---

* വിവാഹബന്ധം അതിനെ സഹായിച്ചിരിക്കണം.

† വാരത്തിലൊരിക്കലോ രണ്ടു തവണയോ, കഴിക്കുന്ന കൎമ്മമായതുകൊണ്ടു് ഈ പേരു് വന്നതായിരിക്കും.

മാർഗ്ഗദർശകമായിരിക്കുന്നുണ്ട്. എന്നാൽ ഇങ്ങിനെ ബ്രാഹ്മണാധിപത്യം സ്ഥിരപ്പെട്ടിരിക്കുന്ന ക്ഷേത്രങ്ങളിൽ തന്നെ അവയ്ക്കുള്ളിൽ പ്രവേശമില്ലാത്ത വെളുത്തേടൻ അലക്കിയ 'തിരുവാട' * ബിംബത്തിന്മേൽ ചാർത്തുന്നതിന്നും, നാടന്മാരെക്കാൾ ആഭിജാത്യം കൂടുമെന്ന് വിശ്വസിക്കുവാൻ വഴിയില്ലാത്ത അമ്പലവാസികളിൽ ചിലർക്ക് അധികാര സ്വാതന്ത്ര്യം കാണിക്കുന്നതിന്നും വിരോധമില്ലെന്നുകൂടി ധരിക്കേണ്ടതുണ്ട്.

## കാവുകളും അബ്രാഹ്മണരും.

'കാവുക'ളെ സംബന്ധിച്ചേടത്തോളം മേൽപറഞ്ഞ ആചാരങ്ങൾക്ക് ചില വ്യത്യാസങ്ങളുണ്ട്. ചില 'കാവുക'ളിൽ പൂജിക്കുന്നതു നായന്മാരാണ്. † 'തിരുവളയനാട്ടുകാവിൽ' ‡ 'മൂസ്സന്മാർ' എന്നൊരു തരം അന്തരാളജാതിക്കാരാണ് പൂജിക്കുന്നതു്. നായന്മാർ ശാന്തി ചെയ്യുന്ന കാവുകളിൽത്തന്നെ കൊ ത്തിൽ ഒരു മണ്ഡലക്കാലമെങ്കിലും (41 ദിവസം) ബ്രാഹ്മണപൂജവേണമെന്ന് ഇടക്കാലങ്ങളിൽ ഒരു സമ്പ്രദായമേർപ്പെട്ടിട്ടുണ്ട്. 'തിരുവളയനാട്ടുകാവിൽ' ആറുമാസം 'ഉത്തമപൂജ'യും ആറുമാസം 'മദ്ധ്യമപൂജ'യും ആണ് ചെയ്യുന്നതു്. 'ഉത്തമപൂജ' ബ്രാഹ്മണനാണ് ചെയ്യുന്നതെന്നു എടുത്തുപറയേണ്ടതില്ലല്ലോ. മദ്ധ്യമപൂജ' മദ്യമാംസാദിയോടുകൂടി 'മൂസ്സന്മാർ'തന്നെ ചെയ്തുവരുന്നതാണ്. ഈ സമ്പ്രദായം ശക്തിപൂജയുടെ അവശിഷ്ടമായി കരുതേണ്ടിയിരിക്കുന്നു.

കേരളത്തിലെ പ്രാചീനദേവാലയങ്ങളായി കരുതേണ്ടുന്ന 'കാവുകൾ' ഒരു കാലത്ത് ബ്രാഹ്മണർക്കധീനമായിരുന്നില്ലെന്നും അവയിലും അധികാരം ചെലുത്താൻ ബ്രാഹ്മണർ ശ്രമിച്ചതിന്റെ ഫലമായിട്ടാണ് മേൽ സൂചിപ്പിച്ച മിശ്രാചാരങ്ങൾ ഉണ്ടായിട്ടുള്ളതെന്നുമാണ് ഇതിൽനിന്നെല്ലാം അനുമാനിക്കേണ്ടിയിരിക്കുന്നതു്.

---

* തിരു + ആട — ഇതു് നാടന്മാരുടെ നാവിൽ തിരുടാടയാവാറുണ്ട്.

† വള്ളുവനാട്ട താലൂക്കിൽ തൃതക്കൽക്കാവ്, പരിയാനംപററക്കാവ്, ഉത്രത്തിൽക്കാവ് എന്നീ കാവുകളിൽ എല്ലാം നായന്മാരാണ് ശാന്തിചെയ്യുന്നതു്. കൊടുങ്ങല്ലൂർ കാവിലെ ശന്തിക്കാരനും അടികൾ(നായർ സമുദായത്തിലെ ഒരു വകഭേദം; ചിലരുടെ പക്ഷം അമ്പലവാസിയാണെന്നുമുണ്ട്. വടക്കെമലയാളത്തിലെ അടികൾ നായന്മാർ തന്നെയാണ്) ആണ്.

‡ താമൂതിരിയുടെ പരദേവതയായ 'അമ്മ'യെ വില്വമംഗലത്തു സ്വാമിയാർ അദ്ദേഹത്തിന്നു പ്രത്യക്ഷമാക്കിയെന്നും, അപ്പോൾ അമ്മയുടെ കൈ പിടിക്കയാൽ കയ്യിലെ വള ഊരിപ്പോന്നുവെന്നും, ആ വളവെച്ചു പൂജിച്ച സ്ഥലമായതുകൊണ്ടു 'തിരുവള(ള)യനാട്' എന്നു പേരുണ്ടായിയെന്നുമാകുന്നു ഐതിഹ്യം.

‘കൂടൽമാണിക്കം’ ക്ഷേത്രത്തിൽ ‘തച്ചുടയകയ്മ’ളുടെ (നായർ) ആധിപത്യത്തിന് ലേശവും ഉടവുതട്ടിയതായി കാണുന്നില്ല ‘തച്ചുടയകയ്മ’ളുടെ അവരോധം കഴിഞ്ഞാൽ അദ്ദേഹം ഒരു പല്ലക്കിൽ കയറണമെന്നും, അതു് ബ്രാഹ്മണർ എടുക്കണമെന്നും, ഒരു ചടങ്ങ് ഇപ്പോഴും ഉണ്ടെന്നുമാത്രമല്ല, അവിടെ വിശേഷവിധിയായ പൂജയോ, കലശമോ ഉണ്ടാകുന്ന സമയം ‘തച്ചുടയകയ്മ’ളേയും ദേവനേയും നൂലുകൊണ്ടു് ബന്ധിക്കേണമെന്ന് ഒരു വിധിയുമുണ്ടു്. *

ഈ ചടങ്ങുകൾ അബ്രാഹ്മണർക്ക് കേരളക്ഷേത്രങ്ങളിൽ പ്രത്യേകിച്ചു ‘കാവു’കളിൽ ഒരു കാലത്തുണ്ടായിരുന്ന അധികാരാവകാശങ്ങൾ വിളിച്ചു പറയുന്നുണ്ടു്. ജനങ്ങളുടെ പൊതുസ്വത്തായി കരുതി വന്നിരുന്ന ‘കാവു’കളിൽ അവരുടെ അനുമതി കൂടാതെ ആചാരാദികളിൽ വ്യത്യാസങ്ങൾ വരുത്തുന്ന കാര്യം എളുപ്പമല്ല. അതുകൊണ്ടു് പഴയ നടപടികൾ മിക്കതും ‘കാവു’കളിൽ നിലനിന്നുപോന്നു. ഒരാളുടേയോ ഒരു കുടുംബത്തിന്റേയോ വകയായുള്ള ശിവക്ഷേത്രത്തിലാകട്ടെ, ആചാരഭേദങ്ങളേർപ്പെടുന്നതിന് ഒരാളുടേയോ ഒരു കുടുംബത്തിന്റേയോ സമ്മതം മാത്രം മതിയായിരുന്നതുകൊണ്ടു് ആ വക ദേവാലയങ്ങളിൽ ബ്രാഹ്മണാധിപത്യം സ്ഥാപിക്കുന്നതു് അധികം സുകരമായിത്തീർന്നിരിക്കണം. അങ്ങിനെയുള്ള ക്ഷേത്രങ്ങളിലും അവയുടെ പ്രാചീനസ്ഥിതി സൂചിപ്പിക്കുന്ന ചില സമ്പ്രദായങ്ങൾ മററു ചടങ്ങുകളുടെ ഇടയിൽ മാലയിൽ നൂലെന്നപോലെ നിലനിന്നു വന്നിട്ടുണ്ടു്.

‘കാവി’ലെ ‘പൂരങ്ങ’ളിൽ അതാതുദേശത്തെ നായർ പ്രമാണികളുടെ വേലക്കാണ് എപ്പോഴും ‘മുമ്പു്’ കൊടുക്കാറുള്ളതു്. കാളിപ്രീതിക്കായി കഴിക്കാറുള്ള ‘പാന’ മുതലായ കർമ്മങ്ങളിലും ബ്രാഹ്മണർക്ക് യാതൊരു പങ്കും കാണുന്നില്ല. കല്ലൂർ; കാട്ടുമാടം, ചെന്നാസ്സ് †

---

* ചട്ടമ്പിസ്വാമികൾ, പ്രാചീനകേരളം, ഭാഗം 1.

† ‘കല്ലൂരി’ന്റെ പരദൈവം ചെങ്ങണംകുന്നത്തു ഭഗവതിയാണെന്നു് മുമ്പു് പ്രസ്താവിച്ചിട്ടുണ്ടു്. ‘കാട്ടുമാട’ത്തേതു് ചാത്തനാണു്. ‘ചെന്നാസ്സി’ന്റേതു് വേട്ടേക്കരനുമാണു്. [സി. കുഞ്ഞിരാമമേനോൻ—ഇതിഹാസകഥകൾ, പുറം 40, 41.] ഇവയെല്ലാം ബ്രാഹ്മണദൈവങ്ങളല്ലെന്നു് പ്രസിദ്ധമാണല്ലോ. ഒരു കാലത്തു് ബ്രാഹ്മണർ കേരളത്തിലെ അബ്രാഹ്മണരുമായി കൂടിക്കഴിഞ്ഞതിന്റെ ഫലമായിട്ടായിരിക്കണം അവർ അബ്രാഹ്മണദൈവങ്ങളെ സേവിക്കാൻ തുടങ്ങിയതു്.

എന്നീ ഇല്ലക്കാർ ഭഗവതി, ചാത്തൻ, വേട്ടക്കരൻ എന്നീ ദൈവങ്ങളെ പ്രത്യക്ഷമാക്കി അവരുടെ മന്ത്രവാദത്തിന്ന് ശക്തി കൂട്ടീട്ടുണ്ടെന്നുള്ള സംഗതി ഞാൻ വിസ്മരിക്കുന്നില്ല. പക്ഷേ ആ ഇല്ലങ്ങൾക്കോ, അവരുടെ മന്ത്രവാദത്തിന്നോ, നാം വിചാരിക്കുന്നതുപോലെ പഴക്കമില്ലെന്നു കൂടി ഓർക്കേണ്ടതുണ്ട്. *



* കല്ലൂരില്ലക്കാർ മന്ത്രവാദത്തിന്ന് കേളികേൾക്കാൻ തുടങ്ങിയതു് 'കുമാരസ്വാമി' എന്ന പേരുണ്ടായിരുന്ന നമ്പൂതിരിപ്പാടിന്നു ശേഷമാണ്. അദ്ദേഹത്തിന്നാണ് മന്ത്രവാദഗ്രന്ഥം വടക്കുന്നാഥൻ കൊടുത്തതായി ഐതിഹ്യമുള്ളതു്. അദ്ദേഹത്തിനേയും, കാർത്തികതിരുനാൾ (തിരുവിതാംകൂർ) മഹാരാജാവിനേയും, (കൊ. വ. 973) ടിപ്പുവുമായി അഭിമുഖദർശനം നടത്തിയ കൊച്ചിമഹാരാജാവിനേയും ഘടിപ്പിച്ചുകൊണ്ടു് കഥകളും ഉണ്ടു്. [കൊട്ടാരത്തിൽ ശങ്കുണ്ണി, ഐതിഹ്യമാല, 8–ാംഭാഗം 33–44.] കേരളോല്പത്തിയിലും മററും പരശുരാമൻ നേരിട്ടു് മന്ത്രവൃത്തി ഇവക്ക് കല്പിച്ചതായി പറയുന്നുണ്ടെങ്കിലും അതിൻെറ വിശ്വാസയോഗ്യത ഊഹ്യമാണല്ലോ.

# കാവുകളുടെ പ്രാചീനചരിത്രം

ഈ ഘട്ടത്തിൽ ചില കാവുകളുടെ ചരിത്രമാരായുന്നതായാൽ മററു പല സംഗതികളും നമ്മുടെ ആലോചനക്കു വിഷയീഭവിക്കുന്നതാണു്. ഇന്നു് കേളികേട്ട പല ശൈവവൈഷ്ണവക്ഷേത്രങ്ങളും ഒരു കാലത്തു് 'അമ്മയുടെ അക'മായിരുന്നുവെന്നൂഹിക്കുവാൻ വഴി കാണുന്നുണ്ടു്. ആവക ക്ഷേത്രങ്ങളുടെ ഉള്ളിലോ, പുറത്തോ, 'അമ്മ'യെ കാണുന്നുണ്ടെന്നുള്ള കഥയിരിക്കട്ടെ. ഗുരുവായൂർ പ്രതിഷ്ഠയുടെ അടിയിൽ മുമ്പു് ശ്രീചക്രമായിരുന്നുവെന്നു് ആ ദിക്കിലുള്ള ഒരു വയോവൃദ്ധൻ എന്നോടു പറഞ്ഞതു് ഞാനോർക്കുന്നുണ്ടു്. * തിരുവനന്തപുരത്തു് പത്മനാഭസ്വാമിക്ഷേത്രത്തിൽ ഉത്സവാഘോഷം തുടങ്ങുന്നതു് ഒരു മലയൻ കൊണ്ടുവന്ന തീകൊണ്ടു വേണമെന്നു് ഒരാചാരമുണ്ടു്. ചരിത്രപ്രസിദ്ധമായ തിരുനാവായ് § ക്ഷേത്രത്തിൽ ഒരു ചെറുമി കൊണ്ടുവന്ന തെച്ചിമാലക്കു് രാജാക്കന്മാരുടെ മാല്യങ്ങളേക്കാൾ ഒരിക്കൽ പ്രാധാന്യമുണ്ടായിപ്പോൽ. കൊടുങ്ങല്ലൂർ ഭരണിയുടെ തുടക്കത്തിലോ, അടക്കത്തിലോ, ഒരു മുക്കുവൻെറ 'വൈകൃതസാന്നിദ്ധ്യം' ഇടക്കാലംവരെ അത്യാവശ്യമായിരുന്നു. ‡ ഒരു വിഗ്രഹമുള്ള മിക്ക കാവുകളുടേയും ഉൽപത്തി ഒരു ചെറുമിയോടു ബന്ധപ്പെട്ടുകാണുന്നു. ഒരു ചെറുമി ഞാങ്ങണപ്പുല്ലു വെട്ടുന്ന സമയത്തോ, പുല്ലാനിപ്പൊന്ത കൊത്തുന്ന നേരത്തോ, അറിയാതെ ഒരു കല്ലിൽ അവളുടെ അരിവാളു് തട്ടും. അല്ലെങ്കിൽ, അതിന്മേൽ രാവി അവളുടെ അരിവാളിന്നു മൂർച്ചകൂട്ടാനായുള്ള ആവശ്യം നേരിടും. ഈ സമ്പർക്കത്തിന്നു് ഭാഗ്യം സിദ്ധിച്ച അവരം ഉടനെ കല്ലിന്മേൽ ചോരകാണുന്നു. ഉടനെ അയൽവക്കത്തുകാൎക്കു് വിവരംകിട്ടും. അവർ താമസിയാതെ ആ കല്ലിന്നും പരിസരപ്രദേശത്തിന്നും മാഹാത്മ്യമുണ്ടാക്കി അവിടം ശുദ്ധിവരുത്തുന്നു. ആരാധനയും നിവേദ്യങ്ങളും

---

* ഗുരുവായൂരപ്പൻ ഉയൎന്നതോടുകൂടി അടുത്തുള്ള 'മമ്മിയൂരമ്മ' താണുപോയെന്നും ഒരു കിംവദന്തിയുണ്ടു്. 'മമ്മിയൂർ' ഗുരുവായൂർ ക്ഷേത്രത്തിന്നടുത്തുള്ള ഒരു കാവാണു്. വൈക്കത്തു് മതിലകത്തും 'ഒരമ്മ'യുണ്ടു്. പക്ഷേ ഒരു കല്ലുമാത്രമേ അവിടെയുള്ളു; മേൽപുരയില്ലതാനും.

§ ഇവിടെ നവയോഗികൾ ഒന്നിനു മീതെയായി ഒമ്പതു പ്രതിഷ്ഠചെയ്തിട്ടുണ്ടെന്നാണൈതിഹ്യം.

‡ C. Achyuta Menon, Cochin State Manual, p. 382.

ക്രമേണ അവിടത്തെ പതിവാകുന്നു. ഒരു തലമുറ കഴിയുമ്പോഴേക്ക് 'അമ്മ' അവിടെ സ്ഥിരവാസമാവും. പണ്ടു ചോരകണ്ട ചെറുമി ജീവിച്ചിരിക്കുന്ന കാലത്തോളം അവർക്ക് അതിൽ കൈകാര്യമുണ്ടാകും. പിന്നീട് നാട്ടിൽ വല്ലുവരുമോ, എല്ലാവരുമോ, അതു ഏറെറടുക്കും. നാട്ടാചാരങ്ങളിൽ വരുന്ന മാററങ്ങൾ അവിടത്തെ പ്രധാനരംഗമായ ഈ ദിവ്യസ്ഥലത്തിനേയും ബാധിക്കുന്നു. ഇപ്രകാരമുള്ള കഥകൾ ചിറക്കൽ, ചോററാനിക്കരെ, * ചേർത്തല ഇവയ്ക്കിടയിലുള്ള മിക്ക കാവുകളുടേയും പൊതുസ്വത്താണ്. കാവുകളിൽ ബിംബമുണ്ടായതിനുശേഷം 'പണ്ടു അമ്മ ഇവിടെയായിരുന്നു' എന്നു ചൂണ്ടിക്കാണിക്കാനുള്ള ഒരു സ്ഥലം വേറെയുണ്ടാകും. തിരുമന്ധാംകുന്നത്തു സപ്തമാതാക്കളെ കുടിവെച്ചിട്ടുള്ള ശ്രീകോവിലിന്ന് തെക്കുപടിഞ്ഞാറായി ഇങ്ങിനെയൊരു സ്ഥലമുണ്ട്. അതിന്നു 'ശ്രീമൂലസ്ഥാന'മെന്നാണു പേർ. ചില ഭക്തന്മാരുടെ അഭിപ്രായത്തിൽ അമ്മയുടെ 'ശക്തി' അധികം പ്രകാശിക്കുന്നതു അവിടെയാണെന്നാണു. അവിടെ വിഗ്രഹമില്ല; ഒരു കുഴിയാണുള്ളതു. നട രണ്ടു ഭാഗത്തേക്കുമുണ്ട് (കിഴക്കോട്ടും പടിഞ്ഞാട്ടും). അതിന്നടുത്തായി കുറച്ചിടം 'മരക്കടി'ലായി നിർത്തിയിട്ടുണ്ട്. അതിന്നു ചുററും മതിൽകെട്ടി ആർക്കും കടക്കാൻ കഴിയാത്തവിധമാക്കിട്ടുണ്ട്. അതു മന്ധാതാവ് തപസ്സുചെയ്ത സ്ഥലമാണെന്ന് ഒരു പക്ഷം; അതല്ല, 'അമ്മ' അവിടെനിന്നാണ് 'ശ്രീമൂലസ്ഥാന'ത്തു പ്രത്യക്ഷമായതെന്നു മറെറാരു പക്ഷം. ആ കാട്ടിന്നുള്ളു പരിശോധിക്കുവാനിന്നും ആർക്കും ധൈര്യമില്ല. 'ശ്രീമൂലസ്ഥാന'ത്തു ശ്രീകോവിലിലുള്ളതുപോലെ നിത്യപൂജയുണ്ട്. രണ്ടുഭാഗത്തും ചെന്നു ഉള്ളിലോട്ടുനോക്കി തൊഴേണമെന്നാണ് ചട്ടം. ഒരു മരച്ചട്ടം കുഴിക്കുമീതെ കെട്ടിത്തൂക്കീട്ടുണ്ട്. അതിന്മേൽ ചെറിയ 'ചെരാതു' കളുണ്ട്; അതു കൊളുത്തിയിരിക്കും. മാലയിടുന്നതും ആ ചട്ടത്തിന്മേൽ തന്നെയാണ്. ചിലപ്പോൾ അതിന്മേൽ ഒരു 'പ്രഭാമണ്ഡലം' ‡ ചാരിവെച്ചു കാണാം.

---

* ചോററാനിക്കരെ ക്ഷേത്രം. പുറം 56. എൻെറ നാട്ടിലെ ഒരു ഭഗവതിക്ഷേത്രമായ 'ചെങ്ങന്നിക്കാട്ട്' (ചെങ്ങന്നക്കാട്?) കാവിനെപ്പററിയും ഇങ്ങിനെയൊരു കഥയുണ്ട്. അവിടെ ബിംബമില്ല; ഒരു കല്ലു മാത്രമാണുള്ളതു. 'ദുർഗ്ഗ'യാണെന്നാണ് സങ്കല്പം.

† ചെറിയ വിളക്കുകൾ,

‡ അർദ്ധവൃത്താകൃതിയിൽ സ്വർണ്ണംകൊണ്ടോ, ഓട്ടുകൊണ്ടോ ഉണ്ടാക്കീട്ടുള്ള ഒരു സാധനം.

കൊടുങ്ങല്ലൂർക്കാവിൽ വടക്കോട്ട് മുഖമായിരിക്കുന്ന 'അമ്മ'യുടെ വലത്തുഭാഗത്തായി പട്ടുകൊണ്ടു മൂടിയതും അതിന്നു മീതെ കനകച്ചട്ട മുള്ളതുമായ ഒരു 'സ്ഥാന'മുണ്ട്. അവിടെയായിരുന്നുവത്രേ 'അമ്മ' ആദ്യം കുടികൊണ്ടിരുന്നതു്. പിന്നീട് നാട്ടുകാർക്ക് അമ്മയുടെ 'ഉഗ്രത' സഹിക്കാൻ കഴിയാതെയായപ്പോൾ സൌമ്യമൂർത്തിയായിരിപ്പാൻ അവർ അപേക്ഷിച്ചുവെന്നും, അതനുസരിച്ചുണ്ടായതാണ് ഇപ്പോൾ കാണുന്ന ബിംബമെന്നും ആ ദിക്കുകാർ ഇന്നും വിശ്വസിച്ചു വരുന്നുണ്ട്.

'ചൊററാനിക്കര'യിലും ഇതുപോലെ ഒരു വിശേഷമുണ്ട്. ഇപ്പോഴുള്ള ക്ഷേത്രത്തിൻെറ തെക്കുഭാഗത്തു് അല്പം പടിഞ്ഞാറോട്ടു മാറി മുല്ലത്തറയോടു കൂടിയ ഒരു മരം നില്ക്കുന്നുണ്ട്. * അതിൻെറ മുരട്ടിൽ മണ്ണുകൊണ്ടുണ്ടാക്കിയ തടം ആറേഴുകള്ളികളായി പകുത്തിട്ടുണ്ട്. ഇതായിരുന്നുവത്രെ അവിടുത്തെ 'അമ്മ'യുടെ ആദ്യത്തെ ഇരിപ്പിടം. ഇതിൽ ഓരോ കള്ളിയിലും 'അമ്മ' മാറി മാറിയിരുന്നതിൻെറശേഷം ഒടുവിൽ നാട്ടുകാരുടെ (ചിലരുടെ പക്ഷത്തിൽ ബ്രാഹ്മണരുടെ) ആവശ്യപ്രകാരം ഇപ്പോഴുള്ള 'ശ്രീകോവിലി'ലേക്ക് കയറിപ്പോന്നുവെന്നാണ് ഐതിഹ്യം. † പ്രധാന 'കാവു'കളെ സ്പർശിക്കുന്ന ഈവക കഥകൾ ചില്ലറ 'കാവുക'ളെപ്പററിയും സാധാരണ പറഞ്ഞുവരാറുണ്ട്. 'ചേർത്തലക്കാവി'ൻെറ മതിലകത്തു് തെക്കുവശത്തായി ഒരു മരത്തിൻെറ അവശിഷ്ടം നില്ക്കുന്നുണ്ട്. അതിന്നും 'ശ്രീമൂലസ്ഥാന'മെന്നാണ് പേരു് പറയുന്നതു്. ഭഗവതിയെ ആദ്യം കണ്ടതു് അവിടെയാണെന്നാണ് വിശ്വസിച്ചു വരുന്നതു്. ‡

മേല്പറഞ്ഞ കഥകളിൽനിന്നും, തെളിവുകളിൽനിന്നും ഊഹിക്കേണ്ടതു് മലയാളത്തിലെ 'അമ്മ'ക്ക് മലയാളക്കരയോളംതന്നെ പഴക്ക

---

* ഇതിന്നു 'പവിഴമല്ലിത്തറ'യെന്നാണു് ആ ദിക്കുകാർ പറയുന്നതു്. ചൊററാനിക്കര ക്ഷേത്രം. പുറം 7.

† ഇത്തരം 'സ്ഥലമാററങ്ങൾ' മററു ദേവന്മാർക്കും ചിലപ്പോൾ പററാറുണ്ട്. ഏററുമാനൂർ ക്ഷേത്രത്തിൻെറ മതിലകത്തു് തെക്കുപുറത്തായി ഒരരയാലുണ്ട്. അതിൻെറ 'മൂലം' ഒരു കാഞ്ഞത്തു് ആ ദേവൻെറ ആവാസസ്ഥലമായിരുന്നുവത്രേ. ദേവൻ നാട്ടുകൂടി മണ്ഡപത്തിലുള്ള യക്ഷിയും, ഭഗവതിയും വന്നുവെന്നും ഐതിഹ്യമുണ്ട്.

‡ മി. എ. ഡി. ഹരിശർമ്മ അയച്ച കത്തിൽനിന്നു്.

മുണ്ടെന്നും, സമുദായക്കാർ 'അമ്മ'യെ ഏറ്റുവാങ്ങിയതു് ആദിമനിവാസികളിൽനിന്നാണെന്നും, 'അമ്മ'യുടെ അവതാരകാലത്തു് ബ്രാഹ്മണപ്രധാനമായ സമുദായഘടന 'പരശുരാമക്ഷേത്ര'ത്തിൽ ഉണ്ടായിരുന്നില്ലെന്നും, ഭൂദേവന്മാർക്കു മുമ്പു് കേരളത്തിൽ സർവ്വാധിപത്യം വഹിച്ചിരുന്ന നായന്മാരുടെ സംസ്കാരമനുസരിച്ചു് 'കാവു'കളുടെ സ്വരൂപത്തിനും സ്വഭാവത്തിനും മാററം സംഭവിച്ചിട്ടുണ്ടെന്നുമാണു്.



## കാവുകൾ നായന്മാരുടെ ഭരണകേന്ദ്രം

അങ്ങിനെയുള്ള മാററങ്ങളിൽ ഒന്നാണ് 'കാവിലമ്മ'യുടെ മുമ്പാകെ നായന്മാർ ചെയ്തിരുന്ന കാര്യാലോചന. 'അമ്മ'യുടെ കാവിനും നാലുപുരക്കുമുള്ള ബന്ധം ഇതിനു മുമ്പ് വിശദമമാക്കിയല്ലോ. അതുപോലെതന്നെ 'കാളി'ക്കും നായന്മാരുടെ സംസ്കാരത്തിന്നും അന്യോന്യബന്ധമുണ്ട്. 'കാവുകൾ' അതിൻെറ തട്ടകത്തുള്ളവരുടെ വകയായി വന്നപ്പോൾ അവരുടെ സകല കർമ്മങ്ങൾക്കും 'അമ്മ'യാണ് അവലംബമെന്നുള്ള വിശ്വാസത്തിന്നു ക്രമേണ ശക്തി കൂടിവന്നു. ചൊവ്വ, വെള്ളി എന്നീ ആഴ്ചകളിൽ അമ്മയെ കൈവണങ്ങേണമെന്നു നാട്ടുനടപ്പായി. ആദ്യം 'തിരോത്തും' * ചിലടിക്കിൽ 'കലശ'വും, † കാവിൽപോകുന്നവർ തന്നെത്താൻ ചെയ്കയായിരുന്നു പതിവ്. നായന്മാർ ശാന്തി ചെയ്യുന്ന കാവുകളിൽ ഇപ്പോഴും അതുതന്നെയാണ് ചട്ടം. ശാന്തിയ്ക്ക് ബ്രാഹ്മണൻ വേണമെന്നായപ്പോൾ നിവേദ്യാദികളും ആ കൈകൊണ്ടു തന്നെ ഒരുക്കേണമെന്നായി. ഇങ്ങിനെ 'അമ്മ'യുമായുള്ള അടുപ്പം ക്രമേണ മററുകാര്യങ്ങളിലും ഏർപ്പെട്ടത്തിത്തുടങ്ങി. ദീനത്തിൽനിന്ന് രക്ഷകിട്ടാൻ 'അമ്മ'യെ അഭയം പ്രാപിക്കുന്ന പതിവ് ആദ്യമേ തുടങ്ങിയിരിക്കണം. നാട്ടടക്കം വല്ല ബാധകളോ, പകർച്ചരോഗങ്ങളോ, വന്നാൽ കാവിൽ 'കൂടിപ്പാർത്ത്' അമ്മയുടെ അരുളപ്പാട് കേട്ട് സമാധാനിച്ചു പോകുന്ന പതിവിനെപ്പററി മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. തങ്ങളുടെ ജീവിതത്തിൽ അമ്മക്ക് പ്രാധാന്യം കൂടിവന്നതോടുകൂടി,—സമുദായകാര്യങ്ങൾ, ഭരണകാര്യങ്ങൾ എന്നീ സംഗതികളിൽ ചില വ്യവസ്ഥകൾ ഏർപ്പെട്ടതോടുകൂടി—അവയുടെ തീരുമാനങ്ങളും 'അമ്മ'യുടെ മുമ്പാകെ തന്നെ വേണമെന്നു നിർബന്ധമായി. തറക്കാരുടെ 'കൂട്ട'ങ്ങൾ നടക്കൽ വെച്ചു കൂടുന്നതു് പതിവായി. മിക്ക 'കാവു'കളിലും 'കൂട്ട'ങ്ങൾക്ക് അധിപന്മാരായിരുന്ന നാടുവാഴികൾ വന്നാൽ ഇരിക്കാൻ പ്രത്യേകം സ്ഥലമുണ്ട്. ‡ അവർതന്നെയായിരുന്നു ഊരാള

* തിരു + അമൃതേത്ത് അതായതു് അമ്മക്കു നിവേദിക്കുന്ന പായസം മുതലായവ.

† ഒരു മൺപാനിയിൽ കുരുതിയുണ്ടാക്കി തർപ്പണംചെയ്യുക.

‡ ലോകനാർകാവിൽ ഓതേനൻ ഇരുന്ന ഒരു തറയുണ്ട്. ചില കാവുകളിലും പാട്ടുകൊട്ടിലിലാണ് ഊരാളന്മാരിരിക്കുക.

ന്മാരും. എന്നുതന്നെയല്ല, അടിയന്തിരങ്ങൾക്കുശേഷം വെളിച്ചപ്പാട് വന്നു കല്പിക്കുന്നതും ആ സ്ഥാനത്തു വന്നിട്ടായിരിക്കണമെന്നും ഒരാചാരമുണ്ടായിരുന്നു. അവിടെ ഊരാളനോ, നാടുവാഴിയോ, ഉണ്ടെങ്കിൽ അയാളോട് നേരിട്ടായിരിക്കും 'അരുളപ്പാട്' അല്ലെങ്കിൽ 'കല്പന'. അല്ലെങ്കിൽ വഴിവാട് കഴിക്കുന്നവരോട് നേരിട്ടു കല്പിക്കും. 'ചേരിന്റെ പരദേവത'യെന്നൊരു പദവികൂടി 'അമ്മ'ക്കു ചേർന്നപ്പോൾ ഭരണകാര്യങ്ങൾ 'കാവിൽ' കൂട്ടംകൂടി തീർച്ചപ്പെടുത്തുകയെന്ന ചട്ടത്തിന്ന് കുറേക്കൂടി പ്രാബല്യം സിദ്ധിച്ചു. ചുരുക്കത്തിൽ ഭരണാധിപന്മാരായ നായർ പ്രമാണികളുടെ പ്രധാനകേന്ദ്രം 'കാവും അമ്മയുടെ തിരുമുമ്പും' ആയിത്തീർന്നുവെന്നു പറഞ്ഞാൽ മതിയല്ലൊ. അതോടുകൂടി ഭരണകൂടത്തിന്റെ അസ്തിവാരം കാവിലെ 'തട്ടക'വുമായി. നാട്ടുകാര്യവും, 'കാവിലമ്മ'യുടെ ആവശ്യങ്ങളും 'ഊരാളന്മാർ'തന്നെ നടത്തുവാനും തുടങ്ങി. 'ഊരാള'ന്മാർക്കും പരദേവതയെ ഭയമായിരുന്നു. അവരെപ്പറ്റി ആക്ഷേപിക്കേണ്ടുന്ന ഘട്ടം നേരിട്ടാലും കാവിൽ 'കൂടിപ്പാർക്കുക' എന്ന സമ്പ്രദായമുണ്ടായിരുന്നു. അതുപോലെതന്നെ നാട്ടുകാരെല്ലാവരുംകൂടി മറെറാരു നാട്ടിലേക്ക് പൊയ്ത്തിനോ, * അങ്കത്തിനോ † പോകുന്ന സമയത്ത് അമ്മയെ വന്ദിച്ചുപോകുന്നതും ഒരു പതിവായിരുന്നു. ഈ ചടങ്ങിൽ 'അമ്മ'മാർക്കും മേൽ കീഴ് എന്ന വ്യവസ്ഥയുണ്ട്. ഒരു 'തറ' ‡ യിലുള്ളവരുടെ രക്ഷാകർത്ത്റിയായി 'ഒരമ്മ'യുണ്ടായിരുന്നതുപോലെ, പല തറകൾചേർന്ന 'നാടി'ന്നും പൊതുവായി നാട്ടുകൂട്ടംചേരുന്ന സ്ഥലത്ത് 'ഒരമ്മ'യുണ്ടാകും. ആ 'അമ്മക്കും' മേലായി മലയാളത്തിന്ന പൊതുവെ സംരക്ഷിണിയായി 'വലിയൊരമ്മ'യും തലസ്ഥാനനഗരിയിൽ ഉണ്ടായിരിക്കും. § 'അമ്മ'മാരോടുള്ള ആവലാതികളും, തക്കതായ സമാധാനം കിട്ടാതിരുന്നാൽ കൂട്ടങ്ങളിൽ സമർപ്പിക്കുന്ന ആക്ഷേപങ്ങളെപ്പോലെ ഉയന്ന സ്ഥാനങ്ങളിലേക്ക് പടിപടിയായി കയറിപ്പോകും. 'ആരോമൽ ചേകവരെ'പ്പററിയുള്ള പാട്ടിൽ

* തക്കം തീക്കാനായി ചെയ്യുന്ന യുദ്ധം. Ballads of N. Malabar. Vol. I. Introduction, p. 64-70. (University Publication.)

† രണ്ടുപേർ തമ്മിൽ വാദംതീക്കാനുള്ള പോര്. ടി. പുറം 64.

‡ ഇപ്പോൾ ഒരു 'ദേശം' എന്നു പറയുന്ന വിഭാഗം.

§ അവരുടെ കീഴിലാണ് അവരുടെ തട്ടകത്തുള്ള 'ചെറിയമ്മ'മാർ. വള്ളുവനാട്ടു താലൂക്കിൽ 'തിരുമാന്ധാംകുന്നിലമ്മ'യുടെ കീഴിലാണ് മററുള്ള 'അമ്മ'മാർ. കോഴിക്കോട്ടു താലൂക്കിൽ 'തിരുവളയനാട്ടുകാവി'ന്നാണ് മേൽക്കോയ്മ. ഇങ്ങിനെ അതാതു സ്ഥലത്ത് വ്യവസ്ഥയുണ്ട്.



രണ്ടു കാരണവന്മാരുടെ തർക്കം നഗരിനടക്കൽ * സമർപ്പിച്ചതായിക്കാണാം. വള്ളുവനാട്ടുനിന്ന് മാമാങ്കത്തിന്നു പുറപ്പെട്ടിരുന്ന ചാവേർപ്പട 'തിരുമാന്ധാംകുന്നിലമ്മ'യുടെ നടക്കൽ തൊഴുതു അവിടെനിന്നു 'പുതുമനയമ്മ'†യുടെ ഉരുള വാങ്ങിയതിന്നുശേഷമേ തിരുനാവായ്ക്ക് തിരിഞ്ഞു പുറപ്പെടുകയുണ്ടായിരുന്നുള്ളു. തച്ചോളി ഒതേനനും കൂട്ടരും പടക്കു പുറപ്പെടുമ്പോൾ 'ലോകനാർകാവിലമ്മ'യെ വന്ദിക്കാതെ ഒരടി വെച്ചിരുന്നില്ല. ഈ വക നടവടികൾ നായർപ്രമാണികളുടെ മാതൃഭക്തിക്ക് ഉദാഹരണമായി കരുതിയാലും, അമ്മക്ക് കാലക്രമേണ കേരളസമുദായത്തിലും ചരിത്രത്തിലുമുണ്ടായ പ്രാധാന്യത്തിന്നു തെളിവായി സങ്കല്പിച്ചാലും, 'അമ്മ'യുടെ സർവ്വാധിപത്യത്തിന്ന് ദൃഷ്ടാന്തമാണെന്നുള്ളതിലേക്ക് പക്ഷാന്തരമില്ല. രാജാക്കന്മാർ മേൽക്കോയ്മക്കുവേണ്ടി കലഹിക്കുമ്പോഴും അവരുടെ പരദേവതമാരെ അന്യോന്യം തൃപ്തിപ്പെടുത്തുവാൻ സദാ സന്നദ്ധരായിരുന്നു. സാമൂതിരിയുടെ വകയായി കോഴിക്കോട്ടുള്ള 'തളിയമ്പല'ത്തിൽ 'തിരുമാന്ധാംകുന്നിലമ്മക്ക്' കൊല്ലംതോറും 41 ദിവസത്തെ പൂജയുണ്ട്. ‡ 'തിരുമാന്ധാംകുന്നിലമ്മ'യെ തിരുവനന്തപുരത്ത് 'ക്രൂക്കരമഠ'ത്തിൽവെച്ചും പൂജിച്ചുവരുന്നുണ്ട്. കൊച്ചിയിൽ തൃപ്പൂണിത്തുറ കോവിലകത്ത് അമ്മത്തമ്പുരാൻ കോവിലകത്തും 'തിരുമാന്ധാംകുന്നിലമ്മ'യെ സേവിക്കുന്നുണ്ട്. § ഒരു കാലത്ത് രാജാക്കന്മാരുടേയും, നാട്ടുപ്രഭുക്കന്മാരുടേയും ദിനചര്യയിൽ 'അമ്മ'ക്കുണ്ടായിരുന്ന സ്വാധീനശക്തിക്ക് ഇതിലധികം ദൃഷ്ടാന്തങ്ങൾ വേണമെന്നു തോന്നുന്നില്ല.

---

* ഇവിടെ നാട്ടുകൂട്ടം കൂടുന്ന കാവിന്റെ നടയാണ് സൂചിപ്പിച്ചിട്ടുള്ളത്. ആരോമൽച്ചേവകർ, പുറം 98.

† പുതുമനപ്പണിക്കർ അന്നത്തെ വള്ളുവക്കോനാതിരിയുടെ മന്ത്രിയായിരുന്നു. അദ്ദേഹത്തിന്റെ തറവാട്ടിലെ മൂത്തമ്മയായിരുന്നു 'പുതുമനയമ്മ'.

‡ സാമൂതിരിയും വള്ളുവക്കോനാതിരിയുമായുള്ള യുദ്ധത്തിൽ സാമൂതിരിക്കു ജയം കിട്ടാനായി വില്വമംഗലത്തു സ്വാമിയാരുടെ ഉപദേശപ്രകാരം തുടങ്ങിയതാണ് ഈ പൂജ.

§ ഈ വിവരങ്ങൾ എനിക്കു സമ്പാദിച്ചുതന്നത് കഴിഞ്ഞുപോയ മങ്കട കോവിലകത്ത് ഉദയവർമ്മത്തമ്പുരാനവർകളായിരുന്നു. ഇതിന്നു പല കാരണങ്ങളും കഥാരൂപത്തിലുണ്ടാവും.

# പൂരങ്ങളും അതോടുകൂടി നടക്കാറുള്ള അപരിഷ്കൃത നടവടികളും

ഇങ്ങിനെ കേരളീയരുടെ ബഹുമാനത്തിനും, ഭയഭക്തിക്കും പാത്രമായ 'അമ്മ'യെ കൊല്ലത്തിലൊരിക്കൽ 'ബലി'കൊണ്ടും, 'തെറി'കൊണ്ടും ആരാധിക്കാനും അവർ മടിച്ചിരുന്നില്ലെന്നുള്ള സംഗതികൂടി ഇവിടെ ആലോചിക്കേണ്ടതുണ്ട്. ഈ ഘട്ടത്തിൽ നമ്മുടെ പ്രാചീന ചരിത്രത്തിലേക്ക ഒന്നു കണ്ണോടിക്കേണ്ടിയിരിക്കുന്നു.

## ജന്തുബലി.

ജന്തുബലിയുടെ ആഗമം മനസ്സിലാക്കാൻ അധികം പ്രയാസമില്ല. "പ്രാചീനമനുഷ്യൻ" മൃഗങ്ങളിൽനിന്ന് അധികം വ്യത്യാസപ്പെട്ടവനായിരുന്നില്ല. ദുഷ്ടമൃഗങ്ങളുടെ വകഭേദമായിട്ടുള്ള ഒരു ഇരുകാലിമൃഗമായിരുന്നുവെന്നുമാണ് പല സമുദായശാസ്ത്രജ്ഞന്മാരുടേയും അഭിപ്രായം. * അക്കാലത്ത് മററുമൃഗങ്ങളെ കൊന്നുതിന്നിട്ടാണ് അവനും ജീവിച്ചുപോന്നത്. ആ സ്ഥിതിയിൽനിന്നും ഒരു പടികൂടി കയറി പരിഷ്കാരം സിദ്ധിച്ചതിന്നു ശേഷവും പൂർവ്വവാസന വിട്ടില്ല. ഉപജീവനത്തിന്നുവേണ്ടി മൃഗങ്ങളെ നായാടുന്ന സമ്പ്രദായം കുറെക്കാലംകൂടി നിലനിന്നു. അടുത്ത ദശയിൽ മനുഷ്യൻ കാടു വിട്ടു നാടനായി കൃഷി തുടങ്ങി. ആഹാരത്തിന്ന് സസ്യാദികൾ ഉണ്ടാക്കി ജീവിതം പരിഷ്കരിച്ചു. അപ്പോഴും മൃഗോപജീവിയായിരുന്ന കാലത്തെ വാസന മനുഷ്യനെ വിട്ടു പിരിഞ്ഞില്ല. മാംസം പിന്നീട് അത്യാവശ്യമായിരുന്നില്ലെങ്കിലും അതിനെ വിടാൻ മനസ്സില്ലാതെവന്നു. നായാടുന്ന സമയത്തൊക്കെ ഇരയെ കിട്ടിയെന്നു വരികയില്ല. ദുഷ്ടമൃഗങ്ങൾ, മാൻ മുതലായ സാധുമൃഗങ്ങളെയാണ് പിടിച്ചു തിന്നുന്നത്. ആ വക സാധുക്കൾ അവരെ ഹിംസിക്കുന്നവരിൽനിന്ന് രക്ഷപ്രാപിക്കാൻ ശ്രമിക്കാതെയുമിരിക്കയില്ല. അങ്ങിനെയിരിക്കുമ്പോൾ ഇര കിട്ടുന്നത് യദൃച്ഛാസംഭവമായിരിക്കാനാണ് അധികം വഴിയുള്ളത്. ആഹാരത്തിന്നുണ്ടാ

* J. Howard Moore, Savage Survivals, p. I.

വുന്ന വിളംബം—ചിലപ്പോൾ അതിൻെറ അഭാവം—മനുഷ്യനെ ഒരു ചിന്തകനാക്കിയിരിക്കണം. ഈ ഒരു ഘട്ടത്തിലാണു് മനുഷ്യനു് ദൈവസങ്കല്പം ഉണ്ടായിട്ടുള്ളതു്. ദൈവപ്രീതി വരുത്തിയാലേ, ഉപജീവനം മുട്ടാതെ കഴിയുവാൻ സാധിക്കയുള്ളു എന്നു അവനു ക്രമേണ വിശ്വാസവും വന്നിരിക്കണം. താൻ കഴിക്കുന്നതു് ഇഷ്ടദേവതക്കു് നിവേദിക്കുക എന്ന സമ്പ്രദായവും അപ്പോൾ തുടങ്ങി. ആദ്യം മാംസഭോജിയായിരുന്നതിനാൽ തൻെറ ദേവതക്കും മാംസമല്ലേ അർപ്പിക്കാൻ തരമുള്ളൂ? നിവേദ്യമായി പരിണമിച്ച മാംസത്തിനു് സാന്നിദ്ധ്യം കൂടിയതിലും അത്ഭുതമില്ല പഴകുന്നോടത്തോളം ദുഷിക്കുന്ന ഒരു സാധനമാണു് മാംസം അതു് കഴിയുന്നതും പുത്തനായിരുന്നാലേ ഗുണമുള്ളൂ. അപ്പോൾ മൃഗത്തിനെ ബലികഴിച്ചു ഉടനെ നിവേദിക്കുക എന്ന ആചാരവും നടപ്പിലായി. * ബലികഴിക്കുന്ന ജന്തു ഇന്നതാവേണമെന്നുള്ളതു് അവനവൻെറ രുചിയ്ക്കനുസരിച്ചും വന്നുചേർന്നു. മനുഷ്യരിൽ ഭൂരിപക്ഷവും ഇപ്പോഴും മാംസഭോജികളായിത്തന്നെയാണിരിക്കുന്നതു്. അതുകൊണ്ടു് "ബലിപൂജ" നിലനില്ക്കുവാൻ അതു മതിയായ കാരണവുമായി. എന്നാൽ മനുഷ്യൻ പരിഷ്കാരത്തിനു അധീനനായതിനു ശേഷവും ഈ അപരിഷ്കൃതസമ്പ്രദായം തുടർന്നുപോന്നതു് എന്തിനാണെന്നു ചോദിക്കുന്നതായാൽ പഴയ ആചാരങ്ങൾ വിടുവാനുള്ള വൈമനസ്യമാണു് അതിൽ പ്രേരകമായി നില്ക്കുന്നതെന്നു് സമാധാനവും പറയാവുന്നതാണു്. പിന്നെ, ദൈവത്തിനു് വളരെ കാലമായി നിവേദിച്ചുവരുന്ന ഒരു പദാർത്ഥം നമുക്കു് രുചിക്കാതെ വന്നാൽകൂടി ദൈവകോപം ഭയന്നു് അതു തുടരുന്നതിനും നാം പ്രേരിതരാവാറുണ്ടു്. ആദ്യത്തെ ദൈവം 'അമ്മ'യായതുകൊണ്ടു് അതിൻെറ അധികാരാവകാശം അമ്മയ്ക്കു് അനുഭവിക്കാനും ഇടവന്നു. ഇതു് ഇന്ത്യയിൽ ദ്രാവിഡന്മാരുടെ ഒരാചാരം മാത്രമാണെന്നു പറഞ്ഞുകൂടാ. ആര്യന്മാരുടെ ഇടയിൽ നടപ്പായി വന്നിട്ടുള്ള 'യാഗ'ങ്ങളിൽ 'മേധ'ത്തിനുള്ള പ്രാധാന്യം ഇന്നും വിട്ടുപോയിട്ടില്ല.† അശ്വമേധം 'വാജപേയം' മുതലായ യാഗങ്ങൾക്കു് അധികാരികളാ

---

* കോഴി, ആടു് മുതലായവയെ കാവിലേക്കു കൊണ്ടുപോകുന്നവർ അവിടെ എത്തിയതിനു ശേഷമേ അവയെ ബലികഴിക്കാറുള്ളൂ.

† Dr. L. D. Barnett, Indian Antiquities—p. 166, 171.

യിട്ടുള്ളവർ, അതായത് യജമാനൻ ഋത്വിക്കുകൾ മുതലായവർ, യജ്ഞമൃഗത്തിന്റെ മാംസം തിന്നേണമെന്ന് * വിധിയും ആചാരവുമുണ്ട്. "പുരുഷമേധവും" അവർ അനുവദിച്ചതായി മീമാംസാഗ്രന്ഥങ്ങളിൽ നിന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. † ശ്രീരാമനൊപ്പം വനവാസത്തിന്നു പോകുന്ന സീത സരയൂനദി കടക്കുമ്പോൾ തങ്ങൾ യാതൊരാപത്തും കൂടാതെ മടങ്ങിവരാനായി മദ്യമാംസത്തോടു കൂടിയ പൂജ ചെയ്ത് ഭഗവതിയെ തൃപ്തിപ്പെടുത്തിക്കൊള്ളാമെന്ന് പ്രാർത്ഥിക്കുന്നു.‡ ശാക്തേയക്കാരുടേയും അവരിൽ ഒരു വകഭേദമായ കാപാലികന്മാരുടേയും 'ബലി' കളെപ്പററി പ്രത്യേകിച്ച് പ്രസ്താവിക്കേണ്ടതുമില്ല. അതുകൊണ്ടു ആര്യന്മാർ അപരിഷ്കൃതന്മാരാണെന്നു വിചാരിച്ചുവന്ന ദ്രാവിഡന്മാർ മാത്രമല്ല, ലോകത്തിൽ മാംസം തിന്നിരുന്നവരും തിന്നുന്നവരും. ഇന്നത്തെ പരിഷ്കൃതലോകമാണെന്നു കരുതിവരുന്ന യൂറോപ്പിലും, അമേരിക്കയിലും ജനങ്ങളുടെ ഭക്ഷണത്തിന്നായിക്കൊണ്ടു അറുക്കുന്ന ആട്, കോഴി, മൂരി എന്നിവയുടെ സംഖ്യക്ക് കയ്യും കണക്കുമില്ല. ഈ വകയെല്ലാം ആലോചിച്ചുനോക്കുമ്പോൾ ആടിനേയും കോഴിയേയും അറുത്ത് തിന്നുന്നതിന്നു മുമ്പായി 'അമ്മ'ക്ക് നിവേദിച്ചുവന്നിരുന്ന സമ്പ്രദായം അപരിഷ്കൃതകോടിയിൽ തള്ളാമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

---

* ഉപഹൂതാം മൈത്രാവരുണഷഷ്ഠാ ഭക്ഷയന്തി; പ്രതിപ്രസ്ഥാതാ സപ്തമഃ (5).
യനിഷ്ഠംമഗ്നീധേ ഷഡവത്തം സമ്പാദയതി (6).
അതൃദ്ധാന്നീം ഹോത്രേ ഹരതി (7).

ആപസ്തംബശ്രൌതസൂത്രം, പടലം 7, കാണ്ഡിക 29.

† Dr. L. D. Barnett, Indian Antiquities—p. 171.

‡ "ദേവി ഗംഗേ! നമസ്തുഭ്യം നിവൃത്താ വനവാസതഃ
രാമേണ സഹിതാ ഗത്വാ ലക്ഷ്മണേന ച പൂജയേ."
"സുരാമാംസോപഹാരൈശ്ച നാനാബലിഭിരാദൃതാ
ഇത്യുക്ത്വാ പരകൂലം തൌ ശനൈരുത്തീര്യ ജഗ്മതുഃ"

അദ്ധ്യാത്മരാമായണം മൂലം, എ. ആർ. പി. പ്രസ്സ് പതിപ്പ്, പുറം 156.

"മന്ദാകിനി ദേവി ഗംഗേ! നമോസ്തുതേ!
ഞങ്ങൾ വനവാസവും കഴിഞ്ഞാദരാ—
ലിങ്ങുവന്നാൽ ബലിപൂജകൾ നൽകുവൻ"

(അദ്ധ്യാത്മരാമായണം കിളിപ്പാട്ട്, പുറം 149. മൂലത്തിൽ പ്രസ്താവിച്ച 'സുരാമാംസാദികൾ' എഴുത്തച്ഛൻ ബലി എന്ന പദത്തിൽ ഒതുക്കിയിരിക്കയാണു്.)

ജന്തുഹിംസക്കു് അല്പമൊരു ശമനമുണ്ടായതു് "അഹിംസാ പരമോ ധർമ്മഃ" എന്ന തത്വപാഠംകൊണ്ടു് ലോകരെ തട്ടിയുണർത്തിയ ബുദ്ധദേവന്റെ ഉപദേശങ്ങൾക്കു് ശേഷമല്ലയോ എന്നൂഹിക്കുന്നതു് അപ്രകൃതമാണെന്നു പറഞ്ഞുകൂടാ. അങ്ങിനെയൊരു ഘട്ടം ഇടക്കാലത്തുണ്ടായിരുന്നില്ലെങ്കിൽ ഹിംസയിലുള്ള മത്സരം പാശ്ചാത്യരും പൌരസ്ത്യരും തമ്മിൽ ഇന്നും നിലനില്ക്കുമായിരുന്നു.

## ആഭാസവചനം

ഇനി കാവുകളിൽ കാണുന്ന മറ്റൊരു രംഗത്തിലേക്കു് വായനക്കാരെ ക്ഷണിക്കാം. കൊടുങ്ങല്ലൂർ ഭരണിക്കു് പുറപ്പെടുന്നവർ വഴിനീളെ 'ആഭാസവും തെറിയും' വിളിച്ചു പറഞ്ഞു പോയില്ലെങ്കിൽ അവരുടെ വഴിപാടുകൾക്കു് വിചാരിച്ച ഫലമുണ്ടാവില്ലെന്നുള്ള വിശ്വാസത്തിന്നു് ഇന്നും നീക്കുപോക്കൊന്നും ഉണ്ടായിട്ടില്ല. അതുപോലെ ചേർത്തല പൂരവും 'തെറി'പ്പാട്ടുകൾക്കു് പ്രസിദ്ധമാണു്. ഒറ്റപ്പാലത്തടുത്തുള്ള ചെനക്കത്തൂരു് കാവിനെപ്പറ്റി 'ചെനക്കത്തൂരെപ്പൂരം തനിക്കൊത്തവണ്ണം' എന്ന പഴഞ്ചൊല്ലും ഉണ്ടു്. ഒരു ശിവക്ഷേത്രമായി സങ്കല്പിച്ചു വരുന്ന കൊട്ടിയൂർ * ക്ഷേത്രത്തിൽ കൊല്ലത്തിലൊരിക്കലുണ്ടാവുന്ന ആ ആഘോഷത്തിലും ഇങ്ങിനെയൊരു സമ്പ്രദായമുണ്ടു്. ഇത്തരം 'ആരാധനാക്രമം' അമ്മയുടെ കുത്തകയല്ലെന്നു് അതുകൊണ്ടു് തെളിയുന്നു.

ഈ വക 'ദുരാചാരങ്ങ'ളുടെ ആഗമത്തെപ്പറ്റി ചിന്തിക്കുന്നതിന്നു മുമ്പായി ഇതു് മലയാളികൾക്കു് മാത്രമുള്ള ഒരു വൈലക്ഷണ്യമാണോ എന്നു് പര്യാലോചിക്കുന്നതു് രസകരമായിരിക്കും. മററുള്ളവരുടെ ഇടയിൽ നടപ്പുള്ള സമ്പ്രദായങ്ങളെപ്പറ്റി അറിയുമ്പോൾ നാം അത്രതന്നെ ലജ്ജ നടിക്കേണമെന്നു തോന്നുന്നില്ല. മൈസൂരിൽ തലക്കാട്ടെക്കടുത്തു് മുടുക്കുത്തൊറെയിലുള്ള ഒരു 'ശിവ'ക്ഷേത്രത്തിൽ ഉത്സവദിവസം അവിടെ വന്നുചേരുന്ന സ്ത്രീകൾ റൌക്ക ഒരു ദിക്കിൽ അഴിച്ചിടണമെന്ന ഒരാചാരമുണ്ടു്. അതു പുരുഷന്മാർ വന്നെടുത്താൽ അതാതു റൌക്കയുടെ ഉടമക്കാരിയുമായി അവർക്കു് അന്നു് സംയോഗമാവാമെന്നും അവിടത്തെ സമുദായമര്യാദ അനുവദിക്കുന്നുണ്ടു്. അതു

---

* തലശ്ശേരിയിൽനിന്നു് 30 നാഴിക കിഴക്കു്. Fawcett, Nayars of Malabar, p. 267.

പോലെ തന്നെ തിരുനൽവേലി ജില്ലയിലുള്ള 'ശങ്കരനായനാർ കോവി' ലിലും ഉത്സവദിവസം വന്നുചേരുന്ന സ്ത്രീപുരുഷന്മാർ ദേവന്റെ തിരുമുമ്പിലെത്തിയാൽ ആവേശംകൊണ്ടു് ആഭാസം പുലമ്പണമെന്നാണു് അവിടുത്തെ ചട്ടങ്ങളിൽ ഒന്നു്. * വടക്കെ ആർക്കാട്ടിൽ തിരുപ്പതിയിൽ 'ഗംഗാമ്മ' എന്നൊരു ഭഗവതിയുണ്ടു്. അവിടെ ഉത്സവദിവസങ്ങളിലും 'അമ്മ'യുടെ മുമ്പിൽചെന്നു് ആഭാസം പറയണമെന്നൊരാചാരമുണ്ടു്. † ഇതോടുകൂടി അത്യന്തം ഭക്തിസൂചകമായ വഴിപാടുകളും നേർച്ചകളും നടക്കുന്നുണ്ടാണു്. ആഭാസം പറയുന്നതിൽ അഗ്രഗണ്യത്വം സമ്പാദിക്കുവാൻ ഭജനക്കാർ അന്യോന്യം മത്സരിക്കുന്നതും ചിലപ്പോഴം അപൂർവ്വമല്ല. ഇങ്ങിനെ ചെയ്യുന്നതെല്ലാം ഉത്തമവിശ്വാസത്തോടുകൂടിയും, 'അമ്മ'ക്കു് അതുകൊണ്ടു് സന്തോഷമാകുമെന്ന ധാരണയോടുകൂടിയും ആണെന്നുകൂടി അറിഞ്ഞിരിക്കേണ്ടതുണ്ടു്. പണ്ടുണ്ടായിരുന്നതുപോലെ അത്രയും പച്ചയായ സമ്പ്രദായത്തിൽ ഇപ്പോഴും നടക്കുന്നുണ്ടെന്നു പറഞ്ഞുകൂടാ. ഈവക ആചാരങ്ങൾ നിലനിന്നിട്ടുള്ളതു് സമുദായത്തിൽ വിദ്യാഭ്യാസത്തിലും സംസ്കാരത്തിലും താണപടിയിൽ നില്ക്കുന്നവരാണെന്ന സംഗതികൂടി പ്രസ്താവയോഗ്യമാണു്. അതിൽനിന്നു അവയുടെ പഴക്കവും ഊഹിക്കേണ്ടതാണു്. പഴയ ആചാരങ്ങൾ എന്തൊരുദ്ദേശത്തോടുകൂടി തുടങ്ങിയവയാണെന്നുള്ളതറിയാതെ, വിശേഷിച്ചും ദൈവത്തെ സംബന്ധിച്ചുള്ളവ മുടക്കുന്നതു് വല്ല അനിഷ്ടസംഭവങ്ങൾക്കും ഇടയായേക്കുമോ എന്നു് കരുതി പഠിപ്പുള്ളവരും അവയെപ്പററി മൌനം അവലംബിക്കുകയാണു്. ഇപ്പോഴും പരിഷ്കാരികളെന്നു അഭിമാനിക്കുന്ന നമ്മെ ചില 'അന്ധവിശ്വാസങ്ങൾ' വിട്ടുപിരിഞ്ഞിട്ടില്ല. കുട്ടികൾക്കു് കണ്ണേറു്, നാവേറു്, എന്നിവകൊണ്ടു് ദോഷം പററാതിരിക്കുവാൻ 'നാവേറു' ‡ പാടിക്കുന്ന സമ്പ്രദായം ഇപ്പോഴും നാഗരികത്വം നിറഞ്ഞ തറവാടുകളിലും അവശേഷിച്ചു നില്ക്കുന്നു്. മരുന്നിനോ, മന്ത്രവാദത്തിനോ അധികം ഫലമെന്നുള്ള വാദം ഇന്നു അങ്ങിനെത്തന്നെ ഇരിക്കുന്നതേയുള്ളു. മററുള്ളവർക്കു് ജ്ഞാനോപദേശം ചെയ്യുന്ന പലരും തങ്ങൾക്കു് അനർത്ഥവും അപാ

---

* ഇതിനായി അമ്പലത്തിന്റെ മേലേയാട്ടു തൊട്ടു് ഒരു സ്ഥലം വളച്ചുവെച്ചിട്ടുണ്ടു്.

† Fawcett, Nayars of Malabar, p. 267, 268.

‡ പുള്ളുവന്മാരാണു് (നാവേറു്) പാടാറുള്ളതു്.

യവും വരുമ്പോൾ 'വിവേകശൂന്യ'രായിട്ടുതന്നെ പ്രവൎത്തിക്കുന്നു. ഇതു് മനുഷ്യസ്വഭാവത്തിനുള്ള ഒരു പ്രാധാന ന്യൂനതയാണെന്നു സമ്മതിക്കാതെ തരമില്ല. പല 'അന്ധവിശ്വാസങ്ങ'ളും നമ്മെ വിടാതെ ഇരിക്കാനുള്ള കാരണവും ഈ ന്യൂനതതന്നെയാണു്.

ഇതിന്റെ ഉൽപത്തിയോ, പരിണാമമോ അന്വേഷിക്കുന്നതിന്നു മുമ്പായി ഒരു സംഗതികൂടി ധരിക്കേണ്ടതുണ്ടു്. 'ആഭാസവും തെറിയും' സ്ത്രീപുരുഷസംയോഗത്തിനെ അടിസ്ഥാനമാക്കിട്ടാണു് എല്ലായിടത്തും നിൽക്കുന്നതു്. * പുരാതനമതത്തിന്നും വിഷയത്തിന്നും തമ്മിലുള്ള ബന്ധം അഭേദ്യമാണെന്നു് അതുകൊണ്ടു് തെളിയുന്നു. വാക്കുകൊണ്ടു് "തെറി" പ്രകടിക്കാത്ത ക്ഷേത്രങ്ങളിൽ സംയോഗമുറകൾ, പ്രസവം മുതലായവ 'ശ്രീകോവി'ലിന്മേലും മററും കാണിക്കുന്നതും അപൂൎവ്വമല്ല. † കേരളീയർ 'തെറി' പറയാറുണ്ടെങ്കിലും അതു മററുള്ളവരെപ്പോലെ പ്രവൃത്തിയിൽ പകൎക്കാറില്ലെന്നുള്ളതു് അവൎക്കു് അഭിമാനകരമായിത്തന്നെയിരിക്കുന്നു. കൊടുങ്ങല്ലൂൎക്കും കൊട്ടിയൂൎക്കും പോയി തിരിയെ വരുന്നവർ, അങ്ങോട്ടു പോയവരാണോ എന്നു സംശയിക്കത്തക്കവണ്ണം അത്ര മര്യാദ കാണിക്കുന്നതും പതിവാണു്. ഇതു ക്ഷേത്രാചാരത്തിന്നും ബാധകമാണു്. എന്നുതന്നെയല്ല, പൂരക്കാലങ്ങളിൽ ഒരു സ്ത്രീയെ തൊടുന്നതുപോലും നിഷിദ്ധമായിട്ടാണു് കരുതി വരുന്നതു്. അങ്ങിനെ വല്ല മര്യാദകേടു് ആരെങ്കിലും കാണിച്ചുവെങ്കിൽ അവർ 'അമ്മ'യുടെ കോപാഗ്നിക്കു് ഇരയാകുമെന്നും ജനങ്ങളുടെ ഇടയിൽ വിശ്വാസമുണ്ടു്.

ഇതിനെപ്പററിയുള്ള ചൎച്ച മററു രാജ്യങ്ങളിൽ കാണുന്ന ആചാരങ്ങളെക്കൂടി പരിശോധിച്ചതിന്നുശേഷം തുടരാം.

Cyprus ‡ എന്ന രാജ്യത്തു് ഒരു കാലത്തു കല്യാണം കഴിക്കാത്ത സ്ത്രീകൾ 'അമ്മ'യുടെ § ക്ഷേത്രത്തിൽ മുമ്പറിയാത്ത പുരുഷന്മാരുമായി

---

* ഭക്തന്മാരായവർ സ്ത്രീകളെ കാണുമ്പോഴാണു് ആഭാസവാക്കുകൾകൊണ്ടു് അഭിഷേകം ചെയ്‌വാൻ തുടങ്ങുന്നതു്.

† ഗുരുവായൂരമ്പലം, ശുചീന്ദ്രം, തിരുവനന്തപുരത്തു പത്മനാഭസ്വാമിക്ഷേത്രം, എന്നിവ സന്ദൎശിച്ചവൎക്കു് ഇതു ദൃഷ്ടാന്തമാകുന്നതാണു്.

‡ മദ്ധ്യധരണ്യാഴിയിലുള്ള ഒരു ദ്വീപു്.

§ Aphorditi or Astarte.

വ്യഭിചരിക്കണമെന്നൊരു പതിവുണ്ടായിരുന്നു. പശ്ചിമാസ്യയുടെ പല ഭാഗങ്ങളിലും ഇത്തരം ആചാരങ്ങൾ നടപ്പായിരുന്നു. ഇതിന്റെ ഉദ്ദേശം എന്തായിരുന്നാലും ഈ സമ്പ്രദായം കാമാവേശത്തിന്റെ പ്രകടനമായിട്ടല്ല. പശ്ചിമാസ്യയിൽ പല നാമത്തിലും, പക്ഷേ സ്വഭാവത്തിൽ ഒന്നായും, വിലസിയിരുന്ന 'അംബിക'യുടെ പ്രീതിക്കായുള്ള ഒരു മതാനുഷ്ഠാനമായിട്ടാണു് കരുതിവന്നിരുന്നതു്. അതുപോലെ ബാബിലോനിലും * ഓരോ സ്ത്രീയും ധനികയായാലും ശരി, ദരിദ്രയായാലും ശരി, തന്റെ ജീവിതത്തിലൊരിക്കൽ Mylitta† എന്ന ദേവതയുടെ ക്ഷേത്രത്തിൽവെച്ചു് ഒരപരിചിതന്റെ കാമസമ്പൂർത്തിക്ക് അടിമപ്പെട്ടേണമെന്നും, ഈ ദിവ്യവ്യഭിചാരംകൊണ്ടു കിട്ടുന്ന പ്രതിഫലം ദേവിക്കു് അർപ്പിക്കണമെന്നും ഒരാചാരമുണ്ടു്. ഈ ആചാരപരിപാലനത്തിനുവേണ്ടി കാത്തുനില്ക്കുന്ന സ്ത്രീകളെക്കൊണ്ടു് ക്ഷേത്രാന്തർഭാഗം നിറഞ്ഞിരിക്കും. അവരിൽ ചിലക്കു് അനവധി സംവത്സരം കാത്തുനില്ക്കേണ്ടതായി വന്നേക്കാം. Syria ‡ യിലുൾപ്പെട്ട Heleopolis Baalbce എന്ന പ്രദേശത്തും—അവശിഷ്ടക്ഷേത്രങ്ങളുടെ അന്തസ്സിനും കേളികേട്ട ആ സ്ഥലത്തും—ഓരോ കന്യകയും നാട്ടുനടപ്പനുസരിച്ചു് Astarte എന്ന ദേവിയുടെ ക്ഷേത്രത്തിൽവെച്ചു് അന്യന്മാരുമായി വ്യഭിചരിക്കണമെന്നുണ്ടായിരുന്നു. പ്രൌഢകളും, കന്യകമാരും അവരുടെ ദേവീഭക്തി ഇങ്ങിനെ സാക്ഷ്യപ്പെടുത്തുകയും ചെയ്തിരുന്നു. Constantine § എന്ന ചക്രവർത്തി ഈ ദുരാചാരം നിലനിർത്തി ക്ഷേത്രം നശിപ്പിച്ചു് ആ സ്ഥലത്തു് ഒരു പള്ളി പണിയിച്ചു. Phoenica ലെ ക്ഷേത്രങ്ങളിലും മതാനുഷ്ഠാനമെന്ന നിലയിൽ സ്ത്രീകൾ പ്രതിഫലം വാങ്ങി വ്യഭിചരിക്കുകയും അങ്ങിനെ ചെയ്യുന്നതുകൊണ്ടു് ദേവീപ്രസാദമുണ്ടാവുമെന്നു് വിശ്വസിക്കയും ചെയ്തിരുന്നു. Amorits $ എന്ന വർഗ്ഗക്കാരുടെ ഇടയിൽ കല്യാണം കഴിക്കാനുള്ള സ്ത്രീകൾ പുരുഷന്മാരുമായി വിഷ

* പശ്ചിമാസ്യയിൽ Euphrates നദിയോടു തൊട്ടു കിടക്കുന്ന ഒരു രാജ്യം. ലോകത്തിലുള്ള സംസ്കാരങ്ങളിൽ ഇവിടുത്തേതിന്നാണു് അധികം പ്രാചീനത്വം കല്പിക്കാറുള്ളതു്.

† Ishtaror Astaret എന്നും ഇവക്കു് പേരുണ്ടു്.

‡ പശ്ചിമാസ്യയിലുള്ള മറെറാരു രാജ്യം.

§ റോമൻ ചക്രവർത്തി.

$ ബൈബിളിൽ പ്രസ്താവിച്ചിട്ടുള്ള ഒരു ജാതി.

യസുഖം അനുഭവിക്കേണ്ടതിന്നായി ഏഴുദിവസം അവരുടെ വീടിന്റെ പടിക്കൽ ഇരിക്കേണമെന്നു് നിയമമുണ്ടായിരുന്നു." *

ഇതിനു പുറമെ ദക്ഷിണേന്ത്യയിലെ 'ദേവദാസി' † സമ്പ്രദായവും പശ്ചിമാസ്യ, ആഫ്രിക്കാ എന്നീ രാജ്യങ്ങളിലെ "ദിവ്യപുരുഷ"ന്മാർ "ദിവ്യസ്ത്രീകൾ" ‡ എന്നിവരുടെ ചരിത്രവും നമ്മുടെ ശ്രദ്ധക്കു് വിഷയമാകേണ്ടതുണ്ടു്. മുകളിൽ പ്രസ്താവിച്ച ആചാരങ്ങൾ പ്രാചീനമാണെന്നും ആ വക രാജ്യങ്ങളിൽ അവ ഇപ്പോൾ നടപ്പിലില്ലെന്നും നമുക്ക് വിശ്വസിക്കാമെന്നു വെക്കുക. എന്നാൽ ഇന്ത്യയിലെ 'ദേവദാസി' സമ്പ്രദായവും, Africa യിൽ 'ദിവ്യത്വം' അംഗീകരിക്കുന്ന സ്ത്രീപുരുഷന്മാരും ഇപ്പോഴും ഉണ്ടു്.

നമ്മുടെ ഇടയിൽത്തന്നെ 'പുലപ്പേടി' എന്നും 'പറപ്പേടി' എന്നും പേരാ ചില നടവടികളുണ്ടായിരുന്നു. കൊല്ലത്തിലൊരിക്കൽ താണജാതിക്കാൎക്ക് നാട്ടുവാഴിയുടെ അനുമതിയോടുകൂടി 'കാവുക'ളിൽ പൂരവും വേലയും നടക്കുന്ന കാലത്തു് ഒരുതരം സ്വാതന്ത്ര്യമനുവദിച്ചിരുന്നു. അവൎക്കു് മേൽജാതിക്കാർ ഉപയോഗിക്കുന്ന കുളം മുതലായവയിൽ കുളിക്കാം, കാവുകൾക്കുള്ളിൽ കടന്നു് അൎച്ചനകളും മററും ചെയ്യാം; അന്നു. അവൎക്ക് വഴിയിൽ കാണുന്ന ഉയൎന്ന ജാതിയിൽപ്പെട്ട സ്ത്രീകളെ തൊടുകയുമാവാം. അങ്ങിനെ അവർ തൊട്ട ആ സ്ത്രീകൾ § അവരോടൊന്നിച്ചു് പൊയ്ക്കൊള്ളണമെന്നും, പിന്നീടു് തങ്ങളുടെ വീട്ടിലേക്ക് തിരച്ചുവരുതെന്നുമാണു് സമുദായത്തിലെ വിധി. ഇങ്ങിനെ സൎവ്വസ്വാതന്ത്ര്യമനുവദിക്കുന്ന ദിവസത്തെ മുൻകൂട്ടി നാട്ടുവാഴികൾ എല്ലാവരേയും കൊട്ടിയറിയിക്കാറുമുണ്ടു്. പുറത്തു കണ്ട സ്ത്രീകളോടല്ലാതെ വീട്ടിലിരിക്കുന്നവരോടു് താണജാതിക്കാർ യാതൊരപമൎയ്യാദയും കാണിച്ചിരുന്നതുമില്ല. ഈ സ്വാതന്ത്ര്യത്തിലുൾപ്പെടുവാനിഷ്ടമില്ലാത്തവർ വീട്ടിലിരുന്നു കൊള്ളണമെന്നായിരിക്കും കൊട്ടിയറിയിപ്പു്. ഈ സമ്പ്രദായത്തിന്നാണു് 'പുലപ്പേടി' യെന്നും 'പറപ്പേടി' [a] യെന്നും പറഞ്ഞിരുന്നതു്.

---

* Frazer G. Golden Bough, Vol. I. Part IV, p. 36, 38.

† സ്ത്രീ ദേവന്റെ ഭാൎയ്യയായി ഇരിക്കയെന്ന ദക്ഷിണേന്ത്യയിലെ നടപ്പു്.

‡ Africa യിലും മററും ഈശ്വരമാപ്പുണമായി ജീവിതം നയിക്കുന്നവർ.

§ അവരുടെ മേൽ ഇലയോ മററോ എറിഞ്ഞാലും മതി.

a പുലയരേയും പറയരേയും സംബന്ധിച്ച പേടി എന്നൎത്ഥം.

ഇതോടുകൂടി നായർഭടന്മാർക്ക് ഒരു 'സ്വാതന്ത്ര്യദിന'വും അനുഭവിച്ചു വന്നിരുന്നു. അവർക്ക് ആ ദിവസം എന്തു സ്വാതന്ത്ര്യവും കാണിക്കാമെന്നായിരുന്നു നാട്ടുനടപ്പ്. എന്നാൽ അവരുമായി കൂട്ടി മുട്ടുവാൻ സമ്മതമില്ലാത്തവർ അന്ന് പുറത്തിറങ്ങാതിരിക്കുകയാണ് പതിവ്. അതും അത്രതന്നെ നിഷ്കർഷയോടുകൂടിയ ആചാരമായിരുന്നു.

നമ്മുടെ സംസ്കൃതബുദ്ധിക്ക് ആഭാസമെന്നു തോന്നുന്ന ഈ വക ദുരാചാരങ്ങളുടെ ആന്തരമെന്താണെന്നു ആരായുന്നതുംകൂടി ഈ ഘട്ടത്തിൽ അനുചിതമാവുകയില്ലെന്ന് കരുതുന്നു. ഇവക്കടിസ്ഥാനമായി ചില സങ്കല്പങ്ങളുമുണ്ട്. 'കൊടുങ്ങല്ലൂരമ്മ' കന്യകയാണെന്നും, അതുകൊണ്ടാണ് സംയോഗത്തെപ്പററി സംസാരിക്കുന്നത് ഇഷ്ടമായി വരുവാനിടയായതെന്നുമാണ് ഒരു വിശ്വാസം. * ഈ കന്യാസങ്കല്പം മിക്ക 'കാവിലമ്മ' യെപ്പററിയുമുണ്ട്.

ചേർത്തല പ്രതിഷ്ഠയെപ്പററിയുള്ള ഐതിഹ്യവും ഇതിന്നനുകൂലമാണ്. 'ഒരിക്കൽ വില്വമംഗലത്ത് സ്വാമിയാർ ആ താലൂക്കിൽ കൂടി യാത്രചെയ്യുന്നതിന്നിടയായി. ഇപ്പോൾ ക്ഷേത്രമിരിക്കുന്ന സ്ഥലത്തെത്തിയപ്പോൾ ഏഴു സ്ത്രീകളി † രുന്നു ഊഞ്ഞാലാടുകയായിരുന്നു. സ്വാമിയാരെ കണ്ടപ്പോൾ അവരിൽ ആറുപേരും പെട്ടെന്നു മറഞ്ഞു കളഞ്ഞു. കന്യകയായ ദുർഗ്ഗമാത്രം നിവൃത്തിയില്ലാതെ ഓടിത്തുടങ്ങി. പിന്നാലെ സ്വാമിയാരും ഓടി. ദുർഗ്ഗ ആറു കുളത്തിൽ ചെന്നു ഒളിച്ചു. സ്വാമിയാർ അവിടെയും എത്തിയതുകൊണ്ട് വീണ്ടും ഏഴാമതൊരു കുളത്തിൽ ചെന്നൊളിച്ചു. അവിടെവെച്ചു സ്വാമിയാർ ദുർഗ്ഗയുടെ തലമുടിയിൽ പിടികൂടി 'ഇരിപുലയാടി' എന്നു ദേഷ്യത്തോടുകൂടി പറഞ്ഞു അതിന്നടുത്തുള്ള ഒരു സ്ഥലത്തുതന്നെ പ്രതിഷ്ഠിക്കയും ചെയ്തു. ഒടുവിൽ ദുർഗ്ഗ ചാടിയ കുളത്തിൽ ചേറുമാത്രമേ ഉണ്ടായിരുന്നുള്ളു. ഇങ്ങിനെ ചേറും തലയും കൂട്ടിച്ചേർന്നതുകൊണ്ടാണത്രേ 'ചേർത്തല' എന്നു

* കൊടുങ്ങല്ലൂർ അമ്മയും, ചിലപ്പതികാരത്തിലെ കന്നകിയും ഒന്നാണെന്നുള്ള സങ്കല്പം ഇതിന്നു വിരുദ്ധമാണ്. കഴിഞ്ഞ തലമുറയിൽ അന്തരിച്ച ചില മഹാകവികൾക്കപോലും ഈ വിശ്വാസമുണ്ടായിരുന്നതായും അവർ ഭരണി ദിവസം 'കൊടുങ്ങല്ലൂരമ്മ'യെക്കുറിച്ചു 'തെറിപ്പാട്ടു'ണ്ടാക്കിയതായും അറിയുന്നു.

† 'സപ്തമാതാക്കൾ' എന്ന സങ്കല്പത്തിനെയാണ് ഇതു സൂചിപ്പിക്കുന്നതു. തോററം പാട്ടിലും, കളംപാട്ടിലും വിവരിച്ചു കഥയിലും 'ഏഴമ്മ'മാരെക്കുറിച്ചു പറയുന്നുണ്ട്. തിരുമാന്ധാംകുന്നത്ത് 'അമ്മ'യടക്കം—ഇങ്ങിനെ ഏഴു പ്രതിഷ്ഠയുണ്ട്.

പേരുണ്ടായതു്. ഇന്നും അവിടത്തെ ആറാട്ടിനു മേല്പറഞ്ഞ ആറു കളത്തിലും ഭഗവതിയെ എഴുന്നെള്ളിക്കാറുണ്ടു്.’ *

പ്രതിഷ്ഠിക്കുന്ന സമയം ‘ഇരി പുലയാടി’ എന്നു സ്വാമിയാർ പറഞ്ഞതുകൊണ്ടും ഒരു കന്യകയായതുകൊണ്ടുമാണത്രേ തെറിപ്പാട്ടിൽ ഭഗവതിക്കു ഇഷ്ടം തോന്നുന്നതു്. †

ഈ കഥയിൽ ചില അസ്വാരസ്യങ്ങളുണ്ടു്. ഒന്നാമതു് വില്വമംഗലത്തു് സ്വാമിയാരെപ്പോലെയുള്ള ഒരു മഹാൻ ഭഗവതിയെ ‘പുലയാടി’ എന്നു വിളിച്ചുവെന്നു വിശ്വസിക്കാൻ ഞെരുക്കം. രണ്ടാമതു്, മററു മാതാക്കളെല്ലാം മറഞ്ഞപ്പോൾ കന്യകയായ ദുർഗ്ഗക്കുമാത്രം എന്തുകൊണ്ടു് നിവൃത്തിയില്ലാതായി? ചെറിയ കുട്ടിയായതുകൊണ്ടു് ഓടാൻ സാധിച്ചില്ലെന്നു വിചാരിക്കാൻ തരമില്ല. മേല്പറഞ്ഞ കുളങ്ങളിലെല്ലാം ചാടണമെങ്കിൽ രണ്ടു മൂന്നു നാഴിക ഓടാതെ കഴികയില്ല. ആ നിലക്കു് ആലോചിക്കുമ്പോൾ കഥക്കു് മറെറന്തോ അടിസ്ഥാനമുണ്ടെന്നു വരുന്നു. കൊടുങ്ങല്ലൂരമ്മയുടെ കാര്യത്തിലും കന്യാത്വം മാത്രം ഒരൊഴികഴിവാണെന്നു കരുതിക്കൂടാ. ‡ അങ്ങിനെയാകുമ്പോൾ കാളിക്കുള്ള ഉപാസനകളിലെല്ലാം അങ്ങിനെയൊരു ചടങ്ങുണ്ടാവേണ്ടതാണു്. ‘ശാക്തേയ’ത്തിലെ ‘വാമാചാര’ത്തിലൊഴിച്ചു് കാളിസേവയിൽ സ്ത്രീപുരുഷന്മാർ ഒന്നിച്ചു ചേരേണ്ടുന്ന ഘട്ടങ്ങൾ ഒന്നും കാണുന്നില്ല. അങ്ങിനെ കാണാത്ത അവസ്ഥക്കു് ഈ ദുരാചാരത്തിനെ അമ്മയുമായി ഘടിപ്പിക്കുന്നതിൽ അർത്ഥവുമില്ല. അതിനു പുറമെ നമ്മുടെ “ഓട്ടപ്രദക്ഷിണ”ത്തിൽ വടക്കെ മലയാളത്തിലെ ‘കൊട്ടിയൂർ പെരുമാൾ’ക്കും, തിരുനൽവേലിയിലെ ‘ശങ്കരനായനാ’ക്കും ആഭാസങ്ങളിൽ അഭിരുചിയുള്ളതായി കണ്ടു. അതുകൊണ്ടു് ‘ആഭാസകർത്തൃക’ അമ്മയിൽനിന്നു് എടുക്കേണ്ടതായിട്ടും വന്നിരിക്കുന്നു. ജനസാമാന്യത്തെയും മററു ദൈവ

* ആറു കുളങ്ങളുടെ പേരുകൾ:—1. കാളികുളം, 2. ചേരകുളം, 3. പുല്ലുകുളം, 4. കേളൻകുളം, 5. തൃപ്പുരകുളം, 6. കറുപ്പൻകുളം എന്നിവയാണു്.

† "തെറിപ്പാട്ടു്" ഗവൺമെണ്ടാജ്ഞ നിമിത്തം 1928–നുശേഷം വിരോധിച്ചിരിക്കുന്നു. പണ്ഡിതർ എ. ഡി. ഹരിശർമ്മയുടെ ഒരെഴുത്തിൽ (17–7–1105) നിന്നു്.

‡ കൊടുങ്ങല്ലൂരമ്മക്കു് ഒരു കല്യാണം ഏർപ്പാടുചെയ്തതായും ഒരു കഥയുണ്ടു്. അതു് മുടങ്ങിയതിനാൽ അമ്മക്കു് വിഷയാസക്തി വർദ്ധിച്ചതുകൊണ്ടാണു് തെറിയിൽ ഇഷ്ടം ജനിച്ചതെന്നും അതിലന്തർഭവിച്ചിട്ടുണ്ടു്.

ങ്ങളേയും ആകെ ബാധിച്ചുകാണുന്ന ഈ രോഗം അമ്മക്കും ഓഹരിവെച്ചുകൊടുത്തതായിട്ടാണ് കാണുന്നതു്. അതോടുകൂടി മനുഷ്യസ്വഭാവത്തിൽ അതിപ്രാചീനമായി കാണുന്ന ഒരു വൈശിഷ്ട്യം കാലഭേദംകൊണ്ടു് നീങ്ങിപ്പോകാതെ നിലനിന്നതായിട്ടും വിചാരിക്കാവുന്നതാണ്. മൃഗമാംസം ഭക്ഷിക്കുന്നതിന്നു് നായാടിയിരുന്ന മനുഷ്യൻ ആ ദശ കടന്നു് കൃഷിചെയ്തു് ഭക്ഷണദ്രവ്യങ്ങൾ ഉണ്ടാക്കാൻ തുടങ്ങിയതിന്നു ശേഷവും മാംസത്തിലുള്ള കൊതി വിടാതിരുന്നതുപോലെ, ഒരു കാലത്തു അവ്യവസ്ഥിതമായി വിഷയസുഖം അനുഭവിച്ച മനുഷ്യൻ പരിഷ്കൃതനായതിന്നു ശേഷവും അതിലുള്ള ആസക്തി വിടാതിരുന്നതാണ്. ഇതിൽ മറെറാരു തത്വവും കൂടി അടങ്ങിയിരിക്കുന്നുണ്ടു്. ഭക്ഷണതൃഷ്ണ കഴിഞ്ഞാൽ പിന്നെ മനുഷ്യനേയും മൃഗത്തേയും ഒരുപോലെ ബാധിക്കുന്ന മറെറാരു വികാരമാണ് വിഷയതൃഷ്ണ. ഭക്ഷണത്തിന്നുവേണ്ടി പോരാടാൻ സന്നദ്ധനായ മനുഷ്യൻ ആ കാര്യത്തിൽ ഏതു കടുംകയ്യും പ്രവൎത്തിക്കാൻ മടി കാണിക്കാറില്ല. അതിലൊട്ടും കുറയാത്ത—ഒരു കണക്കിൽ അധികമെന്നുതന്നെ പറയാം—ആവേശം മനുഷ്യന്നു് വിഷയത്തിലുമുണ്ടു്. അതിന്നുവേണ്ടി പല പരാക്രമങ്ങളും മനുഷ്യൻ കാണിച്ചിട്ടുള്ളതായി ലോകചരിത്രം വിളിച്ചുപറയുന്നുണ്ടു്. മററു വികാരങ്ങളെപ്പോലെ വിഷയസംബന്ധമായ വികാരം അടക്കുവാൻ മനുഷ്യന്നു് സാധിക്കുന്നില്ലെന്നുള്ള പരമാൎത്ഥം ആലോചിക്കുമ്പോൾ അതിന്നുള്ള ശക്തി അപാരമാണെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. ഒരു നിയമത്തിന്നും അധീനമാവാതെ തഴച്ചുവന്ന ആ വികാരത്തെപ്പററി പ്രാചീനമനുഷ്യൻ ആശ്ചൎയ്യപരതന്ത്രനായിരിക്കണം. അതിന്നടിസ്ഥാനമായ ശാരീരികവും മാനസികവുമായ വ്യാപാരങ്ങളെപ്പററി അവൻ ആലോചിക്കുംതോറും അന്തം വിടുകയാണ് ചെയ്തിട്ടുള്ളതും, ചെയ്യുന്നതും. അങ്ങിനെ അവൻെറ വിചാരസീമയെ അതിലംഘിക്കുന്ന കാൎയ്യങ്ങളെ ദൈവസങ്കല്പവുമായി ഘടിപ്പിക്കുവാൻ പ്രേരിതനായതിൻെറ ഫലമാണ് ഇന്നു സമുദായത്തിൽ നിലനിന്നുവരുന്ന പല 'അന്ധവിശ്വാസങ്ങളും.' ജനനവും, മരണവും ലോകം തുടങ്ങിയമുതല്ക്കു നമുക്ക് അനുഭവമുള്ള കാൎയ്യങ്ങളാണെങ്കിലും, രണ്ടും കാൎയ്യകാരണസഹിതം നിൎവ്വചിക്കുവാൻ പരിഷ്കാരത്തിൻെറ പരമകാഷ്ഠയിലെത്തിച്ചേൎന്ന മനുഷ്യനും അശക്തനായിരിക്കുന്നു. ജനനകാരണംതന്നെ ഒരു കാലത്തു് സംയോഗമാണെന്നു മനു

ഷ്യൻ വിശ്വസിച്ചിരുന്നില്ല. * ശരീരശാസ്ത്രജ്ഞാനംകൊണ്ട് പരമാൎത്ഥം ഗ്രഹിച്ചപ്പോഴും ശാസ്ത്രനിയമങ്ങളെ അതിലംഘിച്ച് ചിലപ്പോൾ അനുഭവപ്പെടാറുള്ള ഗൎഭാഭാവം പഴയ വിശ്വാസത്തിന്ന് വീണ്ടും വഴിയുണ്ടാക്കി. മരണത്തിന്റെ കാൎയ്യത്തിലും വിചാരഗതി അതുതന്നെയായിരുന്നു. അപ്പോൾ പ്രേതത്തിൽ വിശ്വാസം ജനിച്ചു. ജനനത്തിന്ന് പ്രധാനഹേതുവായി കാണുന്ന വിഷയതൃഷ്ണയിലും പടച്ചവന്റെ പെരുമ അവനു പ്രത്യക്ഷപ്പെട്ടു. തനിക്കാഹ്ളാദമുള്ളതിലെല്ലാം തന്റെ ദൈവത്തിന്നും സന്തോഷമുണ്ടാവുമെന്ന് അവൻ ഊഹിച്ചു. അതനുസരിച്ച് വിഷയാസക്തിയുടെ ബഹിഃപ്രകടനവും പല രൂപത്തിലായി പ്രകാശിച്ചു. ധാന്യസമൃദ്ധിയുണ്ടാകുമ്പോൾ അവൻ മതിമറന്നു സന്തോഷിച്ചു. അവന്റെ സന്തോഷപൂൎത്തിക്ക് സംഭോഗം ഒഴിച്ചുകൂടാത്ത ഒന്നായി. അത്തരത്തിലുള്ള സന്തോഷപ്രകടനം ധാന്യസമൃദ്ധിക്കു കാരണമാകുമെന്ന് ഒരുകാലത്തു വിശ്വസിക്കയാൽ കൊയ്ത്തുകാലത്തോടുകൂടി വിഷയാസക്തിയും സമ്മേളിച്ചു. നമ്മുടെ 'പൂര'ങ്ങൾക്കും 'വേല'കൾക്കും നിശ്ചയിച്ചിരിക്കുന്ന കാലത്തിന്നും, ഇങ്ങിനെയുള്ള സന്തോഷപ്രകടനങ്ങളുടെ കാലത്തിന്നും പരമാൎത്ഥമാലോചിച്ചാൽ പൊരുത്തം കാണാം.

"ഉച്ചാറൽ വേല"† മകരക്കൊയ്ത്തു കഴിഞ്ഞ ഉടനെയുള്ള ഒരാഘോഷമാണ്. അതിനെ തുടൎന്നുകൊണ്ടാണ് മററു പല ആഘോഷങ്ങളും ആചരിക്കുന്നതു്. കൊടുങ്ങല്ലൂർ "ഭരണി" മീനത്തിലാണ്. ചേൎത്തലെ 'പൂര'വും മീനമാസത്തിലാണ്. തിരുമാന്ധാംകുന്നത്തെ 'പൂരം' കുംഭത്തിലാണ്. അതിന്നുപുറമെ തുലാമാസം 1-ാം തിയ്യതിക്കും തുലാമാസത്തിലെ വാവിന്നും അവിടെ "ആട്ടങ്ങയേറു്" എന്നൊരു 'വേല'യുണ്ട്. ആളുകൾ കൂടി ആട്ടങ്ങ ‡ അങ്ങോട്ടും ഇങ്ങോട്ടും എറിയുകയാണ് ഇതിന്റെ സ്വരൂപം. സ്ഥലപുരാണത്തിൽ മാന്ധാതാവു്

* Hartland, Primitive Paternity, Vol. I, p. 152.

† ഇതാണ് പുത്തനാലയ്ക്കലുള്ള വേല. മകരമാസം ഒടുവിലത്തെ നാലു ദിവസമാണ് ഇതിന്നായി നിശ്ചയിച്ചിട്ടുള്ളതു്. അന്ന് നെല്ല് കൊള്ളുകയോ, കൊടുക്കുകയോ ചെയ്യുന്നതല്ല. ആദ്യത്തെ ദിവസം "ഉച്ചാറലടക്കുക" എന്നു പറയും. ഒടുവിലത്തെ ദിവസം "ഉച്ചാറൽ തുറക്കുകയുമാണ്" പതിവ്. ആ നാലു ദിവസവും ഭൂമിക്കു തൊട്ടുകൂടായ്കയാണെന്നുകൂടി ഒരു വിശ്വാസമുണ്ട്.

‡ ഒരുതരം ഉരുണ്ട കായ. ഇതിന്റെ കയ്പു് അസഹ്യമാണ്.

ശിവലിംഗത്തിന്നുവേണ്ടി ഉമയുമായി ഒരു പോരാട്ടം നടത്തിയതായി പറയുന്നുണ്ടല്ലോ. * അതിൻെറ സ്മാരകമായിട്ടാണ് പോൽ ഈ ഏറു് നടക്കുന്നതു്. കന്നിമാസത്തിലേയും, മകരമാസത്തിലേയും കൊയ്ത്തിന്നു ശേഷമുണ്ടായിട്ടുള്ള ധാന്യസമൃദ്ധിയാണ് ഈ ആഹ്ളാദത്തിന്നു കാരണമെന്നു സ്പഷ്ടമാവുന്നുണ്ടു്. കൊയ്ത്തുകാലം കേരളത്തിൽ എല്ലാടത്തും ഒരുപോലെയല്ല. അതനുസരിച്ചു് ആഘോഷത്തിയ്യതികൾക്ക് അതാതു ദിക്കിൽ വ്യത്യാസം കണ്ടേക്കാം. പുരാതനത്തിൽ ധാന്യസമൃദ്ധി അല്ലെങ്കിൽ പ്രകൃതിയുടെ പ്രസാദം പ്രാചീനമനുഷ്യനെ ആഹ്ലാദഭരിതനാക്കി. അവൻെറ സന്തോഷം അകം വഴിഞ്ഞു് പല രൂപത്തിലും പ്രവഹിക്കുവാനും തുടങ്ങി. സ്ത്രീപുരുഷസമ്മേളനത്തിനു് അതിൽ പ്രാധാന്യം വന്നതിൽ അത്ഭുതപ്പെടാനില്ല. അതിലധികം ആഹ്ലാദം തരുന്ന ഒരു കർമ്മമോ, വിചാരിക്കുംതോറും ആശ്ചര്യംകൊണ്ടു അമ്പരപ്പിക്കുന്ന ഒരു വിനോദമോ, മനുഷ്യനോ ദൈവമോ കണ്ടുപിടിച്ചതായി തോന്നുന്നില്ല. മതം, കല, വ്യവസായം എന്നീ വ്യാപാരങ്ങളിലെല്ലാം, അതായതു് മനുഷ്യബുദ്ധിയുടെ ആഴത്തിൽനിന്നു ജനിച്ചിട്ടുള്ള സ്ഥാപനങ്ങളിലെല്ലാം, അതിന്നു സ്ഥാനവുമുണ്ടു്. മനുഷ്യനു് അത്യാനന്ദം തരുന്ന വിഷയസുഖം ദൈവപ്രീതിക്കും കാരണമാകുമെന്നു അവൻ വിശ്വസിക്കയാൽ ഈശ്വരസേവയിൽ അതും ഒരിനമായിത്തീൎന്നു. † മതസങ്കല്പങ്ങൾക്കും വിഷയവികാരത്തിന്നും അഭേദ്യമായ ബന്ധമുണ്ടെന്നു് തത്വജ്ഞാനികൾ പ്രഖ്യാപനം ചെയ്തിട്ടുണ്ടു്. ‡ ഗ്രീക്കുകാർ കൊത്തുപണിയിൽ മനുഷ്യൻെറ (സ്ത്രീയുടേയും പുരുഷൻെറയും) നഗ്നരൂപത്തിന്നാണു് പ്രാധാന്യം കല്പിച്ചതു്. ഈശ്വരനോടുള്ള ഭക്തിക്കു് 'പരമാനുരാഗ'മെന്നുതന്നെ വൈഷ്ണവന്മാർ നാമകരണം ചെയ്തു. പരാശക്തിയെ പുരുഷനും സ്ത്രീയുമായി സങ്കല്പിക്കുന്നതിൻെറ പരമാൎത്ഥവും അതുതന്നെയാണു്. രാധാകൃഷ്ണന്മാരുടെ പരസ്പരമനോഭാവം തത്വജ്ഞാനികൾ മാതൃകാഭക്തിയായി വ്യാഖ്യാനിക്കുകയും ചെയ്തു. §

സാഹിത്യത്തിൽ ശൃംഗാരമായി രൂപാന്തരപ്പെടുന്ന രസം മേൽവിവരിച്ച അസ്ഥിവാരത്തിൽനിന്നു് കെട്ടിപ്പൊക്കിയ മണിമാളിക

---

* ഭദ്രാൽപത്തി, പുറം 139.

† ശക്തിപൂജക്കാരുടെ "മൈഥുനസേവ" പ്രസിദ്ധമാണല്ലോ.

‡ Hartaland E. S., Primitive Paternity, p. 122.

§ Vivekananda's Lectures, Vol. VI, p. 117.

യല്ലാതെ മററൊന്നുമല്ല. അതിനെ വിശകലനം ചെയ്യുപോലെ വേറൊരു രസത്തിനേയും നിരൂപകന്മാർ ഇളക്കിനോക്കീട്ടില്ല. പുരാണേതിഹാസങ്ങളിൽ ഈശ്വരന്മാരും, ഋഷികളും കാമവികാരത്തെ ജയിക്കാൻ കഴിഞ്ഞവരായി ചിത്രീകരിച്ചിട്ടില്ല. * അവരെല്ലാം മനുഷ്യരെപ്പോലെയുള്ള സൃഷ്ടിയും, അവയിൽ കാണുന്നതു് മനുഷ്യജീവിതത്തിൻെറ പ്രതിബിംബവുമാണ്. നമ്മുടെ സ്വന്തകലയായ കഥകളിയിൽ സംഭോഗശൃംഗാരം ഒഴിക്കാതെ കൂടിയതു് ഒരു യാദൃച്ഛികസംഭവമല്ലെന്നു് ഇതിൽനിന്നെല്ലാം അനുമാനിക്കേണ്ടതാണ്.

ഈ പശ്ചാത്തലത്തിൽനിന്നു് വീക്ഷിക്കുന്നതായാൽ നമ്മുടെ സമുദായപരിണാമത്തിൽ അതിപ്രാചീനദശയിലുണ്ടായിട്ടുള്ള 'കാവുക'ളിലും മററു ചില ക്ഷേത്രങ്ങളിലും, അക്കാലത്തും അതിനുശേഷവും മനുഷ്യസ്വഭാവത്തിൽ സ്ഥായിയായി നിലനിന്നു വന്ന കാമവികാരത്തിൻെറ പ്രദർശനം ഉണ്ടെന്നുവെങ്കിൽ അതിനെപ്പററി പരിതപിക്കാനോ ലജ്ജിക്കാനോ അവകാശമില്ല. പ്രാചീനദശയിൽ വസ്ത്രധാരണം വിരളമായിരുന്ന സ്ഥിതിക്കു് വിഷയേച്ഛക്കു് അടക്കവും ഒതുക്കവും ഉണ്ടാകുന്നതല്ലല്ലോ. ക്രമേണ പരിഷ്കാരവും വിദ്യാഭ്യാസവും കൊണ്ടു് മിടുക്കനായ മനുഷ്യൻ ആവക നഗ്നപ്രകടനങ്ങളിൽനിന്നു് ഒഴിഞ്ഞു മാറാൻ പ്രേരിതനാവുന്നതു് സ്വാഭാവികമാണ്. എന്നാൽ അങ്ങിനെ സംസ്കാരം സിദ്ധിക്കുന്നവരുടെ എണ്ണം സമുദായത്തിൽ നൂററിനു പത്തുണ്ടാകുന്നതല്ല. ഭൂരിപക്ഷം ഇപ്പോഴും അജ്ഞാനതിമിരത്താൽ കണ്ണു കാണാതെ കഴിയുന്നവർ തന്നെയാണ്. അവർ പഴയ സമ്പ്രദായങ്ങൾ ഭയാശങ്കയോടുകൂടി പരിപാലിച്ചുപോരികയുമാണ് ചെയ്യുന്നതു്. ഈവക ദുരാചാരങ്ങൾ പുലർത്തിക്കൊണ്ടു പോരേണമെന്നാണ് എൻെറ അന്വേഷണത്തിൻെറ ആന്തരമെന്നു് വായനക്കാർ തെററിദ്ധരിച്ചുപോകരുതു്. വളരെക്കാലമായി നിലനിന്നുപോരുന്ന ഒരാചാരത്തിൻെറ ആഗമം ഏതുവിധത്തിലായിരിക്കുമെന്നു് ചരിത്രദൃഷ്ട്യാ പര്യാലോചിയ്ക്കു മാത്രമാണ് ഞാൻ ചെയ്തിട്ടുള്ളതു്. ഇതു് നമ്മുടെ ഇടയിൽ മാത്രമുള്ള ഒരു പുഴുക്കുത്താണെന്നു പറയുന്നവർക്കു്

* അഹല്യാമോക്ഷം, ശകുന്തളോത്പത്തി, ഉർവ്വശീയും അർജ്ജുനനുമായുള്ള രംഗം ഇതെല്ലാം തെളിയിക്കുന്നതെന്താണ്?

ലോകം മുഴുവൻ ഒന്നു കണ്ണോടിക്കുവാൻ സൌകര്യമുണ്ടാകുന്നതിന്നാണ് മറുദേശങ്ങളിലേക്കും അവരുടെ ദൃഷ്ടിയെ ആനയിച്ചതു്.

കാളീസേവതന്നെ അനാര്യമാണെന്നും, പരിഷ്കാരശൂന്യരായ ദ്രാവിഡരുടെ അബദ്ധപ്പഞ്ചാംഗങ്ങളിലൊന്നാണ് മേല്പറഞ്ഞ ദുരാചാരമെന്നും, സിദ്ധാന്തിക്കുന്നവരും നമ്മുടെ ഇടയിലുണ്ടു്. അവരോടും രണ്ടു വാക്ക് പറയേണ്ടതുണ്ടു്. കാളിയെ ബ്രാഹ്മണരും പരദൈവമായി സ്വീകരിച്ചിട്ടുണ്ടെന്ന് ഇതിന്നു മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ബ്രാഹ്മണർ ദ്രാവിഡരല്ലതാനും. അവരുടെ പ്രധാനക്ഷേത്രങ്ങളിലുള്ള 'ദേവദാസീ' സമ്പ്രദായത്തിന്റെ ആഗമം എന്താണെന്നു അപ്പോൾ അന്വേഷിക്കേണ്ടിയിരിക്കുന്നു. 'ശക്തിപൂജ'ക്കാരിലും ബ്രാഹ്മണരുണ്ടു്. അവരുടെ സമ്പ്രദായവും നമുക്കു ഇതിന്നുമുമ്പു അനുഭവപ്പെട്ടു. ശാന്തി ദ്വിജൻ ദേവാലയത്തിൽ കഴിച്ചുകൂട്ടുന്ന രീതി അയാൾക്കോ, ആ പ്രസ്ഥാനത്തെ പുലർത്തിപ്പോരുന്ന സമുദായത്തിന്നോ, അഭിമാനകരമല്ല. അതല്ലെങ്കിൽ വളരെക്കാലം മുമ്പുതന്നെ "ശാന്തിദ്വിജഃ പ്രകുരുതേ ബഹുദീപശാന്തിം—" എന്നു തുടങ്ങുന്ന ശ്ലോകംകൊണ്ടു് ഒരു കവി അയാളെ അപഹസിക്കാനിടയാകയില്ല.

ഇനി പരിഷ്കാരത്തിന്നു പുകിട്ടുകൂടിയ പാശ്ചാത്യരാജ്യങ്ങളിലാകട്ടെ, ക്രിസ്തുമസ്സാഘോഷത്തിനെ സംബന്ധിച്ച ഒരു ചുംബനദിനവും, * Misleto † എന്ന ചെടി മുറിയിൽ തൂക്കിയാൽ അതിന്റെ കീഴിൽ നില്ക്കുന്ന ഏതൊരു സ്ത്രീയേയും അവരോടു സമ്മതം ചോദിക്കാതെ തന്നെ ചുംബിക്കാമെന്ന നാട്ടാചാരവും ഇന്നും നിലനിന്നുവരുന്നുണ്ടു്.

ഇതിന്നും പുറമെ, യൂറോപ്പിൽ Carnival, ‡ Bacchic Festival § എന്നീ ആഘോഷങ്ങളും ഉണ്ടു്. ഇതിലെല്ലാം കാമവികാരത്തിന്റെ

---

* പാരീസിൽ ഇതു് ഇപ്പോഴും നടക്കുന്നുണ്ടു്.

† ചെറിയ ഇലയും പൂവും ഉള്ള ഒരു ചെടി.

‡ യൂറോപ്പിലുള്ള കാത്തോലിക്ക രാജ്യങ്ങളിൽ പ്രത്യേകിച്ചു് ജർമ്മനിയിൽ നടപ്പുള്ള ഒരാഘോഷം. മനുഷ്യവികാരങ്ങൾക്കൊക്കെ സംതൃപ്തിനേടുകയാണു് ഇതിലെ പ്രധാനഭാഗം. ഇതിനെ 'സന്തോഷകാലം' എന്നുകൂടി പറഞ്ഞുവരാറുണ്ടു്. ഇററലിയിൽ—അതായതു് റൈൻനദിയുടെ തീരത്തുള്ള പട്ടണങ്ങളിൽ, അതിലും വിശേഷിച്ചു് Cologne (France) ലാണു് ഇതു മൂർദ്ധന്യാവസ്ഥയിലെത്താറുള്ളതു്. സ്പെയിനിൽ ഇതു് 4 ദിവസം നില നില്ക്കും. France-ൽ ഇടക്കാലത്തു് Shrove Tuesday എന്ന ദിവസത്തേക്കു മാത്രമായിരിക്കുന്നു.

§ ഒരു വലിയ കൊടിമരംപോലെയൊന്നു് കെട്ടിയുണ്ടാക്കി തെരുവിൽകൂടി കൊണ്ടുനടക്കുന്നതു് ഇതിന്റെ ഒരു ചടങ്ങാണു്. ഇതു് ഒരു തരം ലിംഗാരാധന

അനിയന്ത്രിതമായ പ്രകടനം പ്രത്യക്ഷമാകുന്നുണ്ടു്. രണ്ടാമത്തേതിനും ഹിന്ദുക്കളുടെ ഇടയിലുള്ള ലിംഗാരാധനയുമായി സാമ്യമുണ്ടു്. ഇനി ഈ വിഷയം ഉപസംഹരിക്കാം. ചുരുക്കത്തിൽ, നമ്മുടെ 'കാവുക'ളിലും മററു പുരാതനക്ഷേത്രങ്ങളിലും കാണുന്ന "ആഭാസത്തരങ്ങൾ" മനുഷ്യസ്വഭാവത്തിനു് സഹജമായുള്ള ഒരു വികാരത്തിന്റെ പ്രകടനം മാത്രമാണെന്നും, അതു് മനുഷ്യർ നിവസിക്കുന്ന പല രാജ്യങ്ങളിലും പരിഷ്കൃതാപരിഷ്കൃതഭേദം കൂടാതെ കാണാവുന്നതാണെന്നുമാണു് നമ്മുടെ ഗവേഷണം തെളിയിക്കുന്നതു്. മദ്യപാനം, വ്യഭിചാരം എന്നീ ദോഷങ്ങൾ വർജ്ജിക്കേണ്ടതാണെന്നു് നാം മുറവിളികൂട്ടാൻ തുടങ്ങീട്ടു കാലം കുറച്ചായി. പുറത്തല്ലെങ്കിൽ അകത്തു്, പരസ്യമായിട്ടല്ലെങ്കിൽ രഹസ്യമായിട്ടു് എന്നുള്ള വ്യത്യാസം മാത്രമേ ഈ പരിഷ്കരണപരിപാടിയുടെ ഫലമായിട്ടു് കാണുന്നതുമുള്ളു. വിദ്യാഭ്യാസവും മററും വർദ്ധിച്ചുവരുംതോറും സ്ത്രീപുരുഷബന്ധത്തിൽ സ്വാതന്ത്ര്യം അധികം വേണമെന്നുള്ള ആഗ്രഹവും വളരുകയാണു്. സ്വാതന്ത്ര്യം ദുസ്സ്വാതന്ത്ര്യമായി പരിണമിക്കുവാൻ യാതൊരു പ്രയാസവുമില്ലെന്നുള്ളതും നമുക്കനുഭവമാണു്. അതുകൊണ്ടു് നമുക്കെല്ലാവർക്കുമുള്ള ഈ ന്യൂനത കഴിയുന്നതും പരിഹരിക്കുവാൻ ശ്രമിക്കുകയെന്നല്ലാതെ മറെറാരു പോംവഴി ഇക്കാര്യത്തിലുണ്ടെന്നു തോന്നുന്നില്ല. ജീവിതമാത്സര്യം പരിഷ്കാരം വർദ്ധിക്കുംതോറും കൂടിവരികയാണു്. 'പണമുള്ളവനേ പൊറുതിയുള്ളു' എന്ന മട്ടിലെത്തിയിരിക്കുന്നു ലോകാവസ്ഥ.

"നാണംകെട്ടും വിത്തമാർജ്ജിച്ചുവെന്നാൽ
നാണക്കേടാവിത്തവും തീർത്തുകൊള്ളും"

എന്നതു് ജീവിതത്തിലെ മുദ്രാവാക്യമായി അംഗീകരിച്ചിട്ടുള്ളവർ അഭ്യസ്തവിദ്യരുടെ ഇടയിലും ഇപ്പോൾ അസംഖ്യമാണു്. സത്യം, ധർമ്മം, മര്യാദ എന്നീ ഗുണങ്ങൾ പഴയ ഗ്രന്ഥങ്ങളേയും പ്രസംഗപീഠങ്ങളേയും അഭയം പ്രാപിച്ചിരിക്കയാണു്. സദാചാരബോധം അവയിൽനിന്നു ഭിന്നമായി നില്ക്കുന്ന ഒരു ഗുണമല്ല. പണവും പദവിയും മോഹിച്ചുകൊണ്ടുള്ള വിവാഹങ്ങളും, അവയിൽനിന്നു അനുദിനം പുകയുന്ന

---

യാണു്. ഈ ആകൃതിയിൽ ഒരാഭരണമുണ്ടാക്കി മച്ചിത്തത്തിനു് പരിഹാരമായി പാശ്ചാത്യരാജ്യങ്ങളിൽ ചില സ്ത്രീകൾ ധരിക്കാറുണ്ടു്. V. F. Calverton; Sex Expression in Literature, p. 11.

അനൎത്ഥങ്ങളും നമ്മുടെ സമുദായവ്യവസ്ഥയെ തലകീഴായി മറിച്ചിരിക്കുന്നു. പ്രേമത്തിനെ മാത്രം ആസ്പദമാക്കീട്ടുള്ള സ്ത്രീപുരുഷബന്ധം നോവലിലും കഥകളിലും മാത്രമാണു് അവശേഷിച്ചിട്ടുള്ളതു്. എന്നു മാത്രമല്ല, അതു് പ്രവൃത്തിയിൽ പകൎത്തുവാൻ ധൈൎയ്യമുള്ള ദുൎല്ലഭം ചിലരെ സമുദായം സന്മനസ്സോടുകൂടിയല്ല, വെറുപ്പോടുകൂടിത്തന്നെയാണു് വീക്ഷിക്കുന്നതും. അതിന്റെ അക്രമങ്ങളും അഴിമതികളും ഒരു കണ്ണാടിയെപ്പോലെ പ്രതിബിംബിച്ചു കാണിക്കുന്ന വ്യക്തികളിൽ സമുദായസ്തംഭങ്ങളെന്നഭിമാനിക്കുന്നവർ അരിശം കൊള്ളാതിരിക്കുന്നതല്ലല്ലോ. ഇങ്ങിനെ അസ്തിവാരം വിട്ടു്, കാററത്തിട്ട കടലാസ്സുപോലെ പറന്നുകളിക്കുന്ന മനുഷ്യസമുദായത്തിന്നു് ഒരു മൎയ്യാദമാതൃക നിൎദ്ദേശിക്കുന്നവനെ ലോകം ഒരു ഭ്രാന്തനായി കരുതിയെങ്കിൽ അതിലും അത്ഭുതമില്ല. ഇനി മറെറാരു പ്രകൃതത്തിലേക്കു കടക്കാം.



# അമ്മയുടെ പ്രീതിക്കായുള്ള ആരാധനാരീതികൾ

---

‘തോററം’ മുതലായവയ്ക്കു് പീഠികയായി അതാതു ചടങ്ങുകളെപ്പററി ഒരു ചുരുങ്ങിയ വിവരണവും ചേർത്തിട്ടുണ്ടു്.

## ‘പാന’

അതിൽ പഴക്കം ‘പാന’*യ്ക്കാണെന്നതിലേക്കു് പക്ഷാന്തരമില്ല. ‘കാവു’കളും മററും ഉണ്ടായിട്ടില്ലാത്ത ഒരു കാലത്തെയാണു് അതു സൂചിപ്പിക്കുന്നതു്. അതിൽ ‘പാല’യ്ക്കുള്ള പ്രാധാന്യം നമ്മുടെ പ്രാചീന വൃക്ഷസേവയുടെ ഒരു രൂപാന്തരമാണെന്നുള്ളതിലേക്കും സംശയമില്ല. ‘പാന’യ്ക്കാവശ്യമുള്ളവ മിക്കതും ‘പാല’കൊണ്ടു വേണമെന്നാണു് പരക്കെയുള്ള വിശ്വാസം. പന്തക്കാലുകളും തരമുണ്ടെങ്കിൽ ‘പാല’ കൊണ്ടുതന്നെ വേണം. പിന്നെ പൂജയ്ക്കുള്ള മരിക, തട്ടു് മുതലായവയും അതുകൊണ്ടുതന്നെ ഉണ്ടാക്കണം. പാനപ്പിട്ടത്തിന്നുപയോഗിക്കുന്ന തണ്ടും ‘പാല’കൊണ്ടാണുണ്ടാക്കുന്നതു്. ഇവ കൂടാതെ, ഓരോ സാധനത്തിന്നടിയിൽ ചേർത്തുവെക്കുന്ന അടിപ്പലകകളും ആ മരംകൊണ്ടുതന്നെ തീർത്തവയായിരിക്കും. ‘അടിയ്ക്കിട്ടോരടിപ്പലകകൾ പൊട്ടിപ്പാനും’ എന്ന തോററത്തിലെ വരികൾ പാടുമ്പോൾ അവ തണ്ടുകൊണ്ടു കുത്തിപ്പൊട്ടിക്കുകയും വേണം. ഇപ്രകാരം ‘ആദ്യവസാന’മായി കാണുന്ന ‘പാല’യുടെ മാഹാത്മ്യം പരിശോധിക്കേണ്ടതായിട്ടാണിരിക്കുന്നതു്. പാലുള്ള വൃക്ഷങ്ങളെല്ലാം പഴയ ദൈവങ്ങൾക്കു് പ്രത്യേകമാണു്. ‘ചാത്തൻ’, † ‘പറക്കുട്ടി’, ‡ ‘കരിംകുട്ടി’ § എന്നീ ‘താഴ്ന്ന ദൈവ’ങ്ങളെയെല്ലാം കുടിവെക്കുന്നതു് അലറി, കള്ളി മുതലായ വൃക്ഷങ്ങളുടെ ചുവട്ടിലാണു്. ഇവയ്ക്കെല്ലാം പാലുമുണ്ടു്; ‘പാല’

---

* രണ്ടാംഭാഗം പുറം 1–6.

† ‘ചാത്തൻ’ ചെറുമക്കളുടെ ദൈവമായിട്ടാണു് സങ്കല്പിച്ചിട്ടുള്ളതു്.

‡ പറയരുടെ ഒരു ദൈവമാണു്.

§ ഇന്ന ജാതിയുടെ ദൈവമെന്നു് വിവരം തിരിക്കുവാൻ സാധിക്കുന്നില്ല. താഴ്ന്നവരുടെ വകയാണു് ഇതും.

(പാലുള്ളതു്?) എന്ന പേരുകൊണ്ടറിയുന്നതു് ഒരു മരം മാത്രമാണെന്നേ വ്യത്യാസമുള്ളു. അലറിയുടെ പൂവും പാനപ്പൂജക്കു് ആവശ്യമുണ്ടു്. 'പാല'പോലെ പണിത്തരത്തിന്നു കൊള്ളുന്നവയല്ല അലറിയും കള്ളിയും. പാലുള്ള വകയിൽ 'പാല'തന്നെയാണു് മേലേക്കിടയായി നില്ക്കുന്നതു്. വിലകുറഞ്ഞ മരമായതുകൊണ്ടു് അതു് അടിയന്തിരത്തിന്നു ഉപയോഗിക്കുന്നതിനാൽ അധികച്ചിലവു് വരുമെന്നു് വിചാരിക്കേണ്ടതില്ല. കട്ടികുറഞ്ഞ മരമായതുകൊണ്ടു് പണിചെയ്യാനും എളുപ്പമുണ്ടു്. മറ്റെന്തിനില്ലാത്ത കട്ടിത്തം ഇലയ്ക്കുള്ളതുകൊണ്ടു് അടിയന്തിരാദികൾക്കുപയോഗിക്കുമ്പോൾ വാടിയെന്നു വരുന്നതുമല്ല. ചില മരുന്നിന്നും 'പാല' കൊള്ളിക്കുന്നുണ്ടു്. ഈവക സൌകര്യങ്ങളായിരിക്കണം 'പാല'യെ പന്തലിൽ പ്രതിഷ്ഠിക്കുവാനുള്ള പ്രധാന കാരണങ്ങൾ. "മുറ്റത്തു നില്ക്കുന്ന ദൈവപ്പാല" വെട്ടി പന്തലിൽ നാട്ടാൻ 'നാവേറു്' പാട്ടുകാരനും ഉപദേശിക്കുന്നുണ്ടു്. പാനക്കാരൻ 'പാലയ്ക്കൽ മരുവീടും പരദൈവ'ത്തെ എപ്പോഴും ഓർക്കുന്നതുമുണ്ടു്. വൈദികകർമ്മങ്ങൾക്കുപയോഗിക്കുന്ന ചില പാത്രങ്ങളും, ഹോമത്തിനുള്ള സാമഗ്രികളും 'പാല'കൊണ്ടു് തീർക്കുന്നുണ്ടെന്നാണറിയുന്നതു്. ഇങ്ങിനെ പല സംഗതികൊണ്ടു നോക്കിയാലും "പാല" നമുക്കു പററിയ ഒരു മരമാണെന്നു വരുന്നു.

പാനയിലുള്ള രണ്ടു ചടങ്ങുകളെക്കൂടി ഒന്നു പരാമർശിക്കേണ്ടതുണ്ടു്.

### 'കുരുതി'

അതിലൊന്നാണു് 'കുരുതി'. 'കുരുതിതർപ്പണം' പാനയുടെ ചടങ്ങിൽ ഒന്നാണെന്നു് ആ വിവരണത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. 'കുരുതി' എന്ന വാക്കിന്നു് ചോരയെന്നും അർത്ഥമുണ്ടു്. 'കുരുതിവെള്ള'ത്തിന്നു പകരം ഒരു കാലത്തു് രക്തം തന്നെയായിരിക്കുമോ തർപ്പണത്തിന്നു് ഉപയോഗിച്ചിരുന്നതു് എന്നൊരു സംശയത്തിന്നു ഈ ദയാർത്ഥം അവകാശം തരുന്നുണ്ടു്. 'ജന്തുബലി'യും മാംസഭക്ഷണവും പ്രചാരത്തിലിരുന്ന കാലത്തു് രക്തത്തിന്നു് ക്ഷാമമുണ്ടാവാനിടയില്ല. 'നരബലി'യും ചില യാഗങ്ങളുടെ ചടങ്ങായി പ്രസ്താവിച്ചു കാണുന്നുണ്ടല്ലോ. കൂടാതെ, ദേവതാപ്രീതിക്കു് 'കുരുതി' ഒഴിച്ചുകൂട്ടാത്ത ഒരെണ്ണവുമാണു്. അന്യോന്യമത്സരവും യുദ്ധവും കൊണ്ടാണു് അന്നും ഇന്നും മനുഷ്യൻ കാല

ക്ഷേപം ചെയ്യുന്നതു്. യുദ്ധത്തിൻേറയും മാത്സര്യത്തിൻേറയും പരി ണാമം നാശവും മരണവുമാണ്. രക്തപ്രവാഹത്തോടുകൂടിയ മരണവും സാധാരണയാണു്. ശത്രുവിൻെറ രക്തം പ്രവഹിക്കുന്നതു കാണുവാൻ ഒരു കാലത്തു് മനുഷ്യന് കൌതുകം തോന്നിയിരിക്കുമോ? അതു 'കുട കുടെ' കുടിച്ചു തൻെറ അന്തർദ്ദാഹം ശമിപ്പിക്കുവാൻകൂടി അവൻ അക്കാലത്തു് ആഗ്രഹിച്ചിരുന്നുവോ? ശത്രുക്കളായവർ തമ്മിൽ "ഞാൻ അവൻെറ ചോരകുടിച്ചേ ദാഹം ശമിക്കയുള്ളു" എന്നു ഇപ്പോഴും ഭാഷാഭാഷ യിൽ പറയുന്നതു് പഴയ വാസനയെ അനുസ്മരിക്കുന്നതായിരിക്കാം! ഭീമൻ ദുര്യോധനൻെറ രക്തം ഒരു തുള്ളിപോലും കളയാതെ കുടിച്ചു തായി എഴുത്തച്ഛൻപോലും ഭാരതത്തിൽ വർണ്ണിക്കുന്നുണ്ടു്.* കഥകളി യിൽ അതു് ആ തരത്തിൽ അഭിനയിക്കുന്നതും നാം കണ്ടിട്ടുണ്ടു്. രക്ത പാനംകൊണ്ടു തൃപ്തിപ്പെടാതെ കുടൽമാലയും വലിച്ചെടുത്തു കടിക്കു ന്നതു് അഭിനയിച്ചു കാണിക്കുവാൻ നടന്മാർ ശ്രദ്ധിച്ചിരുന്നു. യുദ്ധം ഒരു കാലത്തു് വിനോദംപോലെ കരുതിയിരുന്ന കേരളീയർ അനവധി ഭീമാജ്ജുനയുദ്ധങ്ങൾ നടത്തിട്ടുണ്ടാവാം. 'ചിണമണിഞ്ഞ' ഒരു വേഷം കൂടി കാണാതെ അന്നുള്ളവർ തൃപ്തിപ്പെട്ടിരുന്നില്ല. 'കാവു'കളിൽ പൂര ക്കാലത്തു് അറവു് (കോഴി, ആടു്) കൊണ്ടുണ്ടാകുന്ന ചോരപ്രളയം 'അമ്മ'യുടെ നടവരെ ഒഴുകിച്ചെല്ലണമെന്നാണത്രേ ചില ദിക്കിലുള്ള വിശ്വാസം.

നാടകവേദിയിൽ രക്തപ്രവാഹം അഭിനയിച്ചിരുന്ന സമ്പ്രദായം ഒരു കാലത്തു് ഇററലി, സ്പെയിൻ എന്നീ യൂറോപ്യരാജ്യങ്ങളിൽ സുലഭമായിരുന്നു. † Fox-Hunt (കുറുക്കൻ വേട്ട) ഇംഗ്ലണ്ടിൽ ഇപ്പോ ഴും പ്രമാണികളുടെ ഇടയിൽ നടക്കുന്ന ഒരു വിനോദമാണു്. കുതിര പ്പുറത്തു കയറി പലർകൂടി ഒരു കുറുക്കനെ വേട്ടയാടി പിടിക്കും. അതു് ഓടി മയങ്ങി ഒരിടത്തു കിടന്നാൽ അതിനെ പിടിച്ചു് മേലോട്ടെറിഞ്ഞു്

---

*"ചെരുവെള്ളം പോലെ ഒഴുകുന്ന ശോണിതം
ഒരുതുള്ളിപോലും പുറത്തു പോകാതെ
കരിണ്ട നന്നായി കിടന്നുകൊണ്ടുടൻ
കണ്ഠിൽത്തടം നന്നായ്നിറച്ചിറക്കിയും.

(മഹാഭാരതം കിളിപ്പാട്ടു്, പുറം 270. S. R. V. Press, Quilon.)

† C. A. Menon, Ancient Kerala, Annals of Oriental Research, Vol. V, Part 1.

ഒരു വെട്ടുവെട്ടും. അതിൽനിന്നു ചൊരിയുന്ന രക്തത്തുള്ളികൾ മുഖത്തു വീഴാനായി എല്ലാവരും മേല്പോട്ടുനോക്കി നില്ക്കും. വേട്ടയുടെ അവസാനം അങ്ങിനെയാണ്. ഇത്രയും കഴിഞ്ഞാൽ ആ കറുക്കനെ വലിച്ചെറിയുകയാണ് പതിവ്. തിന്നുന്ന മൃഗത്തിനെ നായാട്ടുന്നതിലർത്ഥമുണ്ട്. ഈ വിനോദം രക്തം കാണാനല്ലാതെ മറെറന്തിനാണ്?

ഈവക ആചാരങ്ങളോ ദുരാചാരങ്ങളോ കണ്ടിട്ടായിരിക്കണം മനുഷ്യസമുദായശാസ്ത്രജ്ഞന്മാർ ഒരു കാലത്ത് മനുഷ്യസമുദായത്തിൽ "രക്തസേവ" (Blood-Cult) യുണ്ടായിരുന്നുവെന്ന് ഒരു സിദ്ധാന്തം പുറപ്പെടുവിച്ചിട്ടുള്ളത്.*

'കളംപൂജ'യിലും 'കുരുതി'ക്ക് സ്ഥാനമുണ്ട്. ഇതുകൂടാതെ ചുകപ്പുനിറവും 'അമ്മയ്ക്ക്' പ്രധാനമാണ്. പാനപ്പന്തലിന്റെ നടക്കുള്ള മണ്ഡപത്തിൽ വെക്കുന്ന പീഠത്തിന്മേൽ ഒരു ചുകന്ന ശീല മടക്കിയിടും. അതിന്മേലാണ് വാളും മററും 'അമ്മയെ' സങ്കല്പിച്ച് വെക്കാറുള്ളത്. അതിന്നു "മുറിച്ചോപ്പ്" എന്നുതന്നെയാണ് പേരും. † അങ്ങിനെയൊരു ശീല നേരെ മേൽഭാഗത്തുകൂടി ഏതുഭാഗംവരെ പരത്തിയിടണമെന്നും നിർബ്ബന്ധമുണ്ട്. 'കളംപാട്ടിലും' ഈ ചടങ്ങുണ്ട്. പാട്ടുകളത്തിന്റെ മേൽഭാഗത്ത് പന്തലിട്ടപോലെ കയറുകൊണ്ടു കെട്ടിയിരിക്കും. അതിന്റെ നടുക്കായിട്ടാണ് ഈ ശീലയിടുന്നത്, ഇതിന്നു 'കൂറയിടുക' എന്നാണ് പാട്ടുകഴിക്കുന്നവരുടെ ഇടയിൽ പറയുന്ന വാക്ക്. ‡ ഇതിലെല്ലാം രക്തത്തിന്നും രക്തവർണ്ണത്തിന്നും പ്രാധാന്യം കല്പിച്ചിട്ടുള്ളത് പ്രാചീനസമുദായത്തിൽ നടപ്പായിരുന്ന 'രക്തസേവ'യുടെ അവശിഷ്ടമായിരിക്കണം.

---

* 'നായാട്ടിന്നും, യുദ്ധത്തിന്നുമുള്ള ജന്മവാസനകൾ സമ്മേളിച്ചിട്ട് ക്രൂരതയോടു ഒരു ആകർഷകത്വം ഇന്നും പലരിലും അവശേഷിച്ചിട്ടുണ്ട്. കൊലക്കേസ്സുകളേയും മററു പലവിധ ഘോരചിന്തലുകളേയും പററിയുള്ള വാർത്തകൾ വൃത്താന്തപത്രങ്ങളിൽ ധാരാളം കാണുന്നതെന്തുകൊണ്ട്? മനുഷ്യക്ക് അവയെപ്പററി വായിക്കുവാൻ ഇഷ്ടമുള്ളതുകൊണ്ട്! അങ്ങിനെയുള്ള സംഗതികളെപ്പററി വായിക്കാൻ നാം ഇഷ്ടപ്പെടുന്നതെന്തുകൊണ്ടാണ്? നമ്മുടെ പൂർവ്വികന്മാർ മൃഗോപജീവികളായിരുന്നതുകൊണ്ട്! 'രക്തദാഹം' അതിപ്രാചീനമാണ് — നമ്മുടെ പ്രകൃതിസിദ്ധമായ തൃഷ്ണകളിൽ ഏററവും പുരാതനവും ദൃഢമൂലവുമായ ഒന്നാണ് അത്. അതുകൊണ്ടാണ് ഇതു വിട്ടുമാറാൻ ഇത്ര കാലതാമസം നേരിടുന്നത്.' (Howard Moore, Savage Survivals, p. 106.)

† നിറത്തിന്റെ പേര് സാധനത്തിന്നായിരിക്കുന്നു.

‡ പാട്ട് 'കൂറയിടുക' എന്നു പറഞ്ഞാൽ ആരംഭിക്കുകയെന്നും അർത്ഥമുണ്ട്. അതുപോലെത്തന്നെ 'കൂറവലിക്കുക' എന്നതിന്നു അവസാനിക്കുകയെന്നുമാണർത്ഥം.

പള്ളിപ്പാനയുടെ ഒടുവിലത്തെ ചടങ്ങായ 'കനലിൽച്ചാട്ട'വും നമ്മുടെ ആലോചനയ്ക്കു വിഷയമാവേണ്ടതാണ്. വെളിച്ചപ്പാടും പാനപിടുത്തക്കാരും കനച്ച തീയിൽ ചാടുമ്പോൾ കാൽ പൊള്ളാതിരിക്കുന്നതു് 'അമ്മ'യുടെ കാരുണ്യംകൊണ്ടാണെന്നാണ് വിശ്വാസം. സാധാരണ ജനങ്ങൾക്ക് അമ്മയുടെ മാഹാത്മ്യം അനുഭവപ്പെടുത്തുവാൻ ഇങ്ങിനെ ചില അമാനുഷകൃത്യങ്ങൾ ഉപാസകന്മാർ ആരംഭിച്ചതായിരിക്കണം.*

## 'കളംപാട്ട്.'

കാളീസേവയിൽ എണ്ണപ്പെട്ട മറ്റൊരു പദ്ധതിയാണ് 'കളംപാട്ട്.' ഇതു് പാനപോലെ പാടത്തോ, പറമ്പിലോ, മറ്റെവിടെയെങ്കിലുമോ വെച്ചു കഴിക്കുവാൻ പാടുള്ളതല്ല. 'കാവു'കളിലോ, അല്ലെങ്കിൽ 'അമ്മ'യെ കുടിവെച്ചതായി സങ്കല്പിച്ചിട്ടുള്ള ഇല്ലങ്ങളിലോ മാത്രമേ നടത്തുവാൻ വിധിയുള്ളൂ. 'കാവു'കളും മററും നിർമ്മിച്ചതിന്നു ശേഷം, അതിൽ വിഗ്രഹപ്രതിഷ്ഠ നടന്നതിന്നു പിന്നീടാണ് 'കളംപാട്ട്' നടപ്പായിട്ടുള്ളതെന്നു് ഇതുകൊണ്ടു ഊഹിക്കേണ്ടിയിരിക്കുന്നു. 'കളംപാട്ടി'ന്റെ ഒരു വിവരണം ദാരുകവധത്തിന്റെ പീഠികയായി മറ്റൊരിടത്തു് കൊടുത്തിട്ടുള്ളതിലേക്ക് വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. * പാനയിൽനിന്നു് 'കാളീസേവ' കളംപാട്ടിലേക്കു കടക്കുന്നതിനിടക്ക് പല പരിണാമങ്ങളും അതിൽ വന്നുകൂടീട്ടുണ്ടെന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. ഇപ്പോഴേക്ക് കാളിക്ക് ഒരു സ്വരൂപമുണ്ടായി. അതുവരെ മരത്തിനെ (പാലയെ) ആശ്രയിച്ചിരുന്ന കാളിക്ക് ഇപ്പോൾ സ്വന്തമായി ഒരു സ്ഥലവും സ്വരൂപവും വന്നുകഴിഞ്ഞു. എന്നു മാത്രമല്ല, അതുവരെ നാട്ടുകാരുടെ വകയായിരുന്ന 'കാളി' അല്ലെങ്കിൽ 'അമ്മ' ഒരു സമുദായത്തിന്റേതായിത്തീരുവാനുള്ള ഏർപ്പാടുകളും ആരംഭിച്ചിരിക്കുന്നു. കളമെഴുത്തുകാരന്റെ അവകാശം നമ്പൂതിരി കൈവശപ്പെടുത്തുവാൻ ക്രമേണ ശ്രമിക്കുന്നതായിക്കാണുന്നു. കളമെഴുതിയ കുറുപ്പ് കയ്യും കാലും കഴുകാൻപോകുന്ന സമയത്താണ് നമ്പൂതിരി പൂജിക്കുന്നതു്. അപ്പോൾ ചെണ്ടകൊട്ടുന്നതു് കുറുപ്പ് കേൾക്കാതിരിപ്പാൻ മെല്ലെയാവണമെന്നാണ് ചട്ടം. അതിൽനിന്നു് ഊഹിക്കേണ്ടതു് കുറുപ്പിന്റെ

---

* മാരിയമ്മയ്ക്കുള്ള ആരാധനകളിലും തീയ്യിന്നു് ഒരു സ്ഥാനമുണ്ടു്.

(Whitehead, Village Gods of S. India, p. 13.)

† രണ്ടാം ഭാഗം, പുറം 72–73.

അവകാശം അപ്പോഴും ഉറച്ചുനില്ക്കുന്നുണ്ടെന്നും, അതു കയ്വശപ്പെടു ത്തുവാനുള്ള ശ്രമം ഗൂഢമായിട്ടാണു് ചെയ്യുന്നതെന്നുമാണല്ലോ. അതു് ഇപ്പോൾ ആചാരമായിരിക്കയാണു്. ആ നിലയ്ക്കു് ഇന്നും വ്യത്യാസം വരാത്തതിനാൽ ആ വിഷയത്തിൽ ഭയാശങ്കകൾ എന്തോ ഉണ്ടായ പോലിരിക്കുന്നുണ്ടു്. പക്ഷേ, കാളിയുടെ കേളീരംഗം നിശ്ചിതപരിധി ക്കുള്ളിലാവേണമെന്ന കാൎയ്യത്തിൽ നമ്പൂതിരിമാർ വിജയം നേടി. കുറു പ്പന്മാരെ തങ്ങൾക്കു് അടങ്ങിയവരാക്കിത്തീർക്കാൻ അവൎക്കു് അമ്പലവാ സിത്തവും കല്പിച്ചു * രാത്രി നടക്കുന്ന 'കളംപാട്ടിന്നു്' 'ഒരുച്ചപ്പാട്ടും' വേണമെന്നു നിശ്ചയിച്ചു. അപ്പോൾ കുറുപ്പിന്റെ ആദ്യവസാനത്തി ന്നു് ഭംഗവും വന്നില്ല. ആകപ്പാടെയുള്ള ഏർപ്പാടുകളിൽ ഇരുസമുദാ യക്കാരും ഒത്തുമാറിയപോലെയാണിരിക്കുന്നതു്. എന്നുമാത്രമല്ല, വെളി ച്ചപ്പാടില്ലെങ്കിൽ ആ ഭാഗംകൂടി ചിലപ്പോൾ കുറുപ്പു് നിൎവ്വഹിക്കേ ണമെന്നുള്ളതിനാൽ കൎമ്മവിഷയത്തിൽ കുറുപ്പു് അസാമാന്യമായ പ്രാവീണ്യം സമ്പാദിച്ചിരിക്കണമെന്നും വരുന്നുണ്ടു്. അടിയന്തരക്കാര ന്നു് നായർസമുദായത്തിലുണ്ടായിരുന്ന പ്രാബല്യം അയാളെ അതിൽനി ന്നകററുന്ന വിഷയത്തിൽ നമ്പൂതിരിക്കു ശങ്ക ജനിപ്പിച്ചിരിക്കണം. അതല്ലെങ്കിൽ, തന്റെ പ്രവേശം ഗൂഢമായിത്തന്നെ നിലനിൎത്തിപ്പോരു വാൻ നമ്പൂതിരി സമ്മതിക്കുന്നതല്ല. മററു ക്ഷേത്രങ്ങളുടെ ചരിത്ര ത്തിൽനിന്നു് നമുക്കു് ഈ സംഗതി പ്രത്യക്ഷമാവുന്നതുമുണ്ടു്. 'അമ്മ' യുടെ ശക്തിയും ഈ പരിണാമത്തിന്നു് അധീനമായിത്തീൎന്നിരിക്കണം.

## 'കളമെഴുത്തു്.'

'കളമെഴുത്തു്' നമ്മുടെ ശ്രദ്ധയെ പ്രത്യേകം അർഹിക്കേണ്ട ഒരു കലയാണു്. പാട്ടുകാരനായ കുറുപ്പു് മറെറാരു സുകുമാരകലയ്ക്കുംകൂടി അവകാശിയായിട്ടാണു് ഇതിൽ പ്രത്യക്ഷമാവുന്നതു്. അയാളുടെ പൊ ടികൊണ്ടുള്ള പ്രയോഗം വിസ്മയിക്കത്തക്കതുതന്നെയാണു്. അഞ്ചു നിറംകൊണ്ടു പല വൎണ്ണങ്ങളുണ്ടാക്കി അയാളുടെ കൃത്യം അയാൾ ഭംഗി യായി നിർവ്വഹിക്കുന്നു. ചിത്രമെഴുത്തിന്നു വേണ്ടതായ സാമഗ്രികളെ ല്ലാം അയാൾക്കു് സ്വാധീനമായിട്ടില്ല. എന്നാൽ ചിത്രകാരന്നു് അവശ്യം വേണ്ടതായ ആകാരനിൎണ്ണയവും, ആശയസൌകൎയ്യവും അയാളുടെ

* അമ്പലവാസികളുടെ ആഭിജാത്യം പലദിക്കിലും പലവിധത്തിലായി കാണു ന്നതിൽനിന്നു് ഇതു് അവൎക്കു ഒരു മേന്മയായിരുന്നു എന്നു പറഞ്ഞുകൂടാ.

മനോമുകരത്തിൽ ഉദിച്ചുകഴിഞ്ഞു. ആവശ്യമുള്ളപ്പോഴെല്ലാം നിലത്തു തന്നെ മാറ്റിയെഴുതി, നിരന്തരപരിശീലനംകൊണ്ട് പ്രയോഗചാതുര്യം വർദ്ധിക്കുന്ന തരത്തിലുള്ള ഒരു ചിത്രകലയും അയാൾ സൃഷ്ടിച്ചു. കുറുപ്പിനെ കേരളീയചിത്രകലയുടെ പിതാവായി കരുതുന്നതിൽ ഒട്ടും തന്നെ അസാംഗത്യമില്ല. * സാമഗ്രികളുടെ അഭാവത്തിൽനിന്ന് അയാളുടെ കല പ്രാചീനമാണെന്നും വരുന്നുണ്ട്. കേരളത്തിലെ ദേവാലയങ്ങളുടേയും, രാജധാനികളുടേയും ചുമരിന്മേൽ കാണുന്ന ചിത്രങ്ങളിൽ കുറുപ്പിന്റെ കലയോടുള്ള കടപ്പാട് തെളിഞ്ഞു് പ്രകാശിക്കുന്നുണ്ട്. കുറുപ്പ് കുറിച്ചിട്ടുള്ള മാതൃക മററു സാമഗ്രികളെക്കൊണ്ട് പ്രകാശിപ്പിക്കമാത്രമാണ് അവർ ചെയ്തിട്ടുള്ളതു്. ക്ഷേത്രങ്ങളിലും, കൊട്ടാരങ്ങളിലും കാണുന്ന 'ചുമർചിത്ര'ങ്ങളും കുറുപ്പന്മാരുടെ കയ്പടയാണെന്ന് കരുതേണ്ടിയിരിക്കുന്നു. കുറുപ്പിന്റെ കല ദിവ്യപ്രസ്ഥാനമായിത്തീർന്നതിനാൽ അതിൽ പിന്നീട് പരിഷ്കാരം വരുത്താതിരുന്നതാണ്. ദിവ്യത്വത്തിൽ അടിയുറച്ച പല കാര്യങ്ങളും അതേനിലയിൽതന്നെ നിൽനിൽക്കുന്നതാണല്ലോ ലോകസ്വഭാവം. അല്ലെങ്കിൽ ക്ഷേത്രനിർമ്മാണകല ഗൃഹനിർമ്മാണകലയെപ്പോലെ പരിഷ്കാരോന്മുഖമായി പരിലസിക്കേണ്ടതാണല്ലോ. ഈ സമുദായത്തിലെ അംഗങ്ങൾക്ക് ചിത്രമെഴുത്തിൽ ജന്മനാ വാസനയുണ്ടെന്നുള്ള സംഗതിയും ഇവിടെ പ്രസ്താവയോഗ്യമാണ്. †

കുറുപ്പിന്റെ കലയ്ക്കു് മററു ചില ദൈവങ്ങളും വിഷയമായിത്തീർന്നിട്ടുണ്ട്. അവരും കേരളീയരുടെ പഴയ ദൈവങ്ങളാണ്. 'അയ്യപ്പൻ', 'വേട്ടക്കരൻ', 'പാമ്പ്' ഈ ദൈവങ്ങൾക്കും കുറുപ്പ് കളമെഴുതാറുണ്ട്. പാമ്പിന്റെ കാര്യത്തിൽ 'പുള്ളുവരും' സമാവകാശികളാണ്. പക്ഷേ അവരുടെ കലയ്ക്കു് കുറുപ്പിന്റേതുപോലെതന്നെ പരിപൂർണ്ണത സിദ്ധിച്ചിട്ടില്ല. ‡ അയ്യപ്പന്റേയും, വേട്ടക്കരന്റേയും ചിത്രങ്ങൾ കുറുപ്പ് വരച്ചതുതന്നെയാണ് ചിത്രകാരന്മാർ ചുമരിന്മേൽ പകർത്തിയിട്ടുള്ളതു്. ഈ അതിവിശിഷ്ടമായ കല—അധികം ചെലവു

---

*"കളമെഴുത്തും പാട്ടും" എന്ന ലേഖനത്തിൽ Mr. R. V. Poduval ഈ അഭിപ്രായത്തോട് യോജിക്കുന്നുണ്ട്.

† ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ള മുഖചിത്രം ഒരു കുറുപ്പിന്റെ കയ്യടയാണ്.

‡ അവർ എഴുതുന്ന സമ്പ്രദായവും വ്യത്യാസപ്പെട്ടതാണ്. ചിരട്ടയിൽ പൊടി നിറച്ചു് അതിന്റെ ദ്വാരത്തിൽക്കൂടിയാണ് അവർ പൊടി വിതറുന്നതു്.

ചെയ്യാതെ സാധിക്കാവുന്ന ഈ കല—നിലനിർത്തിക്കൊണ്ടുവരാൻ ഒരു സ്ഥിരോപാധിയെ അവലംബിക്കുവാൻ തരമില്ലല്ലോ എന്നൊരു കണ്ഠിതം അതിനെപ്പററി ആലോചിക്കുമ്പോൾ ഉണ്ടാകാറുണ്ട്. അതിൻെറ ഒരു ഛായയെടുക്കുവാൻ നിവൃത്തിയില്ല. നിലത്തെഴുതിയുണ്ടാക്കുന്ന ഒരു ചിത്രത്തിനെ ഛായാഗ്രാഹിയന്ത്രത്തിലേക്ക് ആവാഹിക്കുവാൻ സാധിക്കുന്നില്ല. പൊടികൊണ്ടുള്ള പണിയാകയാൽ 'കളം' ചുമരിന്മേൽ എഴുതാനും തരമില്ല. മററു പല കലകളെപ്പോലെ ഇതും 'കുറുപ്പി'നേയും കാവി'നേയും ആശ്രയിച്ചുകൊണ്ടാണിരിക്കുന്നത്. അവർ പോയാൽ, ഈ കലയും നമുക്ക് നഷ്ടമാവുമെന്നാണ് ഇപ്പോഴത്തെ സ്ഥിതി. അതുകൊണ്ട് ഈ കലയെ നിലനിർത്താനായിട്ടെങ്കിലും 'കാവി'നേയും 'കുറുപ്പി'നേയും നാം പരിപാലിക്കേണ്ടതാണെന്നു പറയുന്നത് 'അമ്മ'യെ അവഹേളിക്കയല്ല. 'അമ്മ'യ്ക്കു് പല രംഗങ്ങളും കാലക്രമംകൊണ്ട് ഉണ്ടായിട്ടുണ്ട്; ഉണ്ടായിവരുന്നുമുണ്ട്. 'അമ്മ'യ്ക്കു് അതുകൊണ്ട് പരിഭവത്തിന്ന് അവകാശമില്ല. 'കളമെഴുത്തി'ൻേറയും, 'കുറുപ്പി'ൻേറയും, സ്ഥിതി അതല്ല. ഈ കലയെ നിലനിർത്താനായി 'പുരണവസ്തു' ശേഖരിക്കുന്ന വകുപ്പുകാരും ശ്രദ്ധിച്ചുകാണാത്തതിൽ അത്ഭുതപ്പെടേണ്ടിയിരിക്കുന്നു.

## 'മുടിയേററു്'

കളംപാട്ടിൽനിന്ന് ഒരുപടികൂടി കഴിഞ്ഞിട്ടുള്ള പരിണാമമാണ് 'മുടിയേററു്' * സൂചിപ്പിക്കുന്നത്. ഇതിന്ന് ഒരു നാടകച്ഛായ കാണുന്നുണ്ട്. ഇതുവരെ കാളിയുടെ പരമശത്രുവായ ദാരുകൻ പാട്ടിൽ ഒളിച്ചിരിക്കയായിരുന്നു. കാളിയുടെ ഹിതങ്ങൾ അറിയിപ്പിക്കുവാനുള്ള 'വെളിച്ചപ്പാട്' അല്ലെങ്കിൽ 'കോമരം' ഇതിന്ന് മുമ്പുതന്നെ നമ്മുടെ രക്ഷിതാവെന്ന നിലയിൽ വന്നുചേർന്നു. പാനമുതല്ക്കു ആ വേഷം നമുക്കു പരിചയപ്പെട്ടിട്ടുണ്ട്. എന്നാൽ ദാരുകനെ ഇതുവരെ കാണുവാൻ സാധിച്ചിട്ടില്ല. അയാളും സാമാന്യനല്ലെന്ന് പാട്ടുകളിൽനിന്നു തെളിയുന്നുണ്ട്. കാളിയെ പല തവണ 'കറക്കിയ' വീരൻ നമ്മുടെ ബഹുമാനാദരം അർഹിക്കുന്ന മാന്യനാണെന്നതിലേക്കു സംശയമില്ല. നേരിട്ടു യുദ്ധംകൊണ്ട് കൊല്ലാൻ സാധിക്കാതെ വന്നതിനാൽ ചതിപ്രയോഗം അവലംബിച്ചാണ് കാളി ആ മഹാവീരനെ സംഹരിക്കുന്നതും. ഇങ്ങി

* മുടി=കിരീടം, എററു്=ഏററൽ—സ്വീകരിക്കൽ.

നെയുള്ള ഒരു ഗംഭീരനെ രംഗത്തിൽ പ്രവേശിപ്പിക്കാൻ കാളീഭക്തന്മാക്കുണ്ടായ ആഗ്രഹമായിരിക്കണം 'മുടിയേററ്' എന്ന അടിയന്തരത്തിനു നിദാനം.

ഇതിലും കുറുപ്പന്മാരാണു് പ്രധാനി. 'കാവു'കളിലല്ലാതെ മററാരിടത്തും ഈ രംഗം അഭിനയിക്കുന്നതല്ല 'കാവു'കളിൽ പ്രവേശം അനുവദിക്കാത്തവക്കു് ഈ അടിയന്തരം ഉയൎന്ന സ്ഥലങ്ങളിൽ നിന്നിട്ടോ, മരത്തിൻെറ മുകളിൽ കയറിയോ, കാണേണ്ടതായിട്ടാണിരിക്കുന്നതു്. ഇതിലും 'കളം' വരയേണ്ടതുണ്ടു്. കുറുപ്പന്മാർ നേരത്തെ കാവിൻെറ മുമ്പിൽ ഒരു സ്ഥലത്തു് കാളിയുടെ ഭയങ്കരരൂപം എഴുതിയുണ്ടാക്കും. വൈകുന്നേരം 'കാവു'കളിലെ പൂജ നടക്കുമ്പോൾ അവർ സംഗീതംകൊണ്ടും മററും ജനങ്ങളെ സന്തോഷിപ്പിച്ചുകൊണ്ടിരിക്കും. പൂജ കഴിയുന്നതോടുകൂടി കാളിയെ എഴുന്നെള്ളിക്കും. വിഹിതപ്രകാരമുള്ള പ്രദക്ഷിണം കഴിഞ്ഞാൽ കാളീപ്രതിമ എല്ലാവക്കും കാണാവുന്ന ഒരു സ്ഥലത്തുവെക്കും. ഈ നാടകത്തിലെ ആദ്യത്തെ രംഗം ശിവനാരദസംവാദമാണു്. അതിലെ വിഷയം പാട്ടുകളിൽ വിവരിച്ചിരിക്കുന്നതുപോലെ, ദാരുകൻെറ അക്രമങ്ങളെപ്പററി നാരദൻ ശിവനെ അറിയിപ്പിക്കയും, കാളിയെക്കൊണ്ടു് അവനെ കൊല്ലിക്കാമെന്നു് ശിവനേല്ക്കയുമാണു്. അപ്പോഴേക്കു് കാളീ ദാരുകന്മാർ വേഷംകെട്ടി തെയ്യാറായിട്ടുണ്ടാവും. ദാരുകൻ പുറത്തുചാടി കാളിയെ തക്കസമയത്തു് പോരിനു വിളിക്കും. പോൎവിളികേട്ടു് കാളിയും പുറത്തുചാടും. പിന്നെ പോരുതുടങ്ങും. കാവിനുചുററും ഇവർ ഓടിനടന്നു് യുദ്ധം ചെയ്യും. ഒടുവിൽ കാളി ദാരുകനെ കൊല്ലും. അപ്പോഴേക്കു് നേരം പ്രകാശമാവും. ഈ ഘട്ടത്തിലാണു് വധം അഭിനയിക്കുന്നതു്. നിലത്തുവീണ ദാരുകൻെറ കുടൽമാലയും മററും 'കാളി' വലിച്ചെടുത്തു കാണികളിൽ ഭയംജനിപ്പിക്കുന്ന തരത്തിലാണു് ഈ രംഗം അഭിനയിക്കുന്നതു്. * കഥകളിയിലെ 'രൌദ്രഭീമൻ' അഭിനയിക്കുന്നതു ഈ രംഗത്തിൻെറ ഒരനുകരണമാണെന്നുള്ളതിലേക്കു് സംശയമില്ല.

'മുടിയേററ്' ഇപ്പോൾ അധികം പ്രചാരത്തിലുള്ളതു് കൊച്ചിയിലാണു്. ബ്രിട്ടീഷുമലബാറിൽ വള്ളുവനാടു താലൂക്കിൽ 'ഉത്രത്തിൽ

---

* K. Rama Pisharodi, "കേരളത്തിലെ നാടകവേദി". Annamalai University Journal, Vol. 1. No. 1. p. 98. 99.

ക്കാവ്' എന്നൊരിടത്തു മാത്രമേ ഇതു നടന്നുവരുന്നതായി കേൾക്കുകയു ണ്ടായിട്ടുള്ളു. കോഴിക്കോട്ടുനിന്നു വടക്കോട്ടേക്ക് 'പാന' തീരെയി ല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. 'കളംപാട്ടും' ഇപ്പോൾ അപൂർവ്വ മായിരിക്കുന്നു. തിരുവിതാംകൂറിൽ 'കളംപാട്ട്' പലയിടത്തും ഇപ്പോഴും നടക്കുന്നതായി ശ്രീമാൻ ആർ. വി. പൊതുവാൾ രേഖപ്പെടുത്തിയി ട്ടുണ്ട്. അദ്ദേഹത്തിൻെറ ലേഖനത്തിൽനിന്നുതന്നെ ഏതാനാം ഭാഗം ഉദ്ധരിക്കാം:—

"ഭഗവതി, ഭദ്രകാളി, ശാസ്താവ് എന്നീ ചിത്രങ്ങളാണ് യഥാ ക്രമം വരയ്ക്കാറുള്ളതു്. 'കന്യാകുമാരി'യിൽ ഭഗവതിയുടേയും, 'കുനാ ങ്കാണി'യിലും 'തിരുവിടക്കോട്ടും' ശാസ്താവിൻേറയും മാത്രം ചിത്രങ്ങൾ വരയ്ക്കുന്നു. ഭഗവതി കലമാനിൻെറ മേലും, ശാസ്താവ് ആനയുടേയോ കുതിരയുടേയോ മേലും, ദാരുകൻെറ തലവെട്ടി കയ്യിലേന്തിയ ഭദ്രകാളി വേതാളത്തിൻെറ മേലും ഇരിക്കുന്നവിധം ചിത്രീകരിക്കുന്നു."

ഇതിൽനിന്നു തിരുവിതാംകൂറിൽ 'ഭഗവതിയ്ക്കു' പ്രത്യേകമായി ഒരുതരം 'കളമെഴുത്തു'ണ്ടെന്നാണല്ലോ വരുന്നതു്. 'ഭദ്രകാളി'ക്കു വേറെ യുണ്ടുതാനും. ബ്രിട്ടീഷുമലബാറിലും കൊച്ചിയിലും അങ്ങിനെയൊരു പാരമ്പര്യം കാണുന്നില്ല. എന്നുമാത്രമല്ല, അവിടങ്ങളിൽ 'കാളി', 'ഭദ്ര കാളി' എന്നീ രണ്ടുപേരുകളും വ്യക്തിഭേദംകൂടാതെ ഉപയോഗിക്കുന്നു മുണ്ട്. 'വേട്ടക്കരൻ' തിരുവിതാംകൂറിൽ പ്രവേശിച്ചതായും കാണു ന്നില്ല. ഈ വ്യത്യാസങ്ങൾക്ക് കാരണം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. കൊല്ലത്തുനിന്ന് തെക്കോട്ടുപോകുംതോറും മലയാളിത്തംവിട്ട പരദേശി ത്വത്തിലേക്കാണ് ആചാരങ്ങളുടേയും സംസ്കാരത്തിൻേറയും പോ ക്ക്. ഭാഷയ്ക്കും ഈ 'മിശ്രസ്വഭാവം' കാണുന്നുണ്ട്. 'രാമകഥപ്പാട്ട്', 'രാമചരിതം', 'മാവാരതം', അയ്യുതമ്പുരാൻപാട്ട്, 'ഇരവിക്കുട്ടിപ്പിള്ള പ്പോർപ്പാട്ട്' ഇവയെല്ലാം അതിനു ഉദാഹരണമാണ്. ക്ഷേത്രനിർമ്മാണ രീതിയും വ്യത്യാസപ്പെട്ടിട്ടാണിരിക്കുന്നതു്. പത്മനാഭസ്വാമിക്ഷേത്ര ത്തിലും, ശുചീന്ദ്രത്തും കാണുന്ന മാതിരിയിലുള്ള ഉയന്ന ഗോപുരങ്ങൾ കേരളശൈലിയെ അനുസരിക്കുന്നവയല്ല. കൊല്ലത്തുനിന്ന് വടക്കോട്ട് അത്തരത്തിലുള്ള ഗോപുരങ്ങൾ കാണുന്നില്ല. വടക്കുന്നാഥക്ഷേത്ര ത്തിൻെറ ഗോപുരങ്ങളുടെ സമ്പ്രദായം ഒന്നു വേറെയാണ്. രണ്ടു മൂന്നു പതനമായിട്ടാണ് അതിൻെറ കെട്ട്. ആ മാതൃക കൊല്ലത്തു നിന്ന് തെക്കോട്ടും കാണുമെന്നു തോന്നുന്നില്ല. 'കാളി'യെ സംബ

ന്ധിച്ചുള്ള പാട്ടുകളിലും ഇങ്ങിനെ തെക്കൻ, വടക്കൻ എന്ന സമ്പ്രദായഭേദങ്ങൾ ഉള്ളതായിട്ടാണറിയുന്നതു്. രീതികൾമാത്രമല്ല, ഇതിവൃത്തത്തിന്നുകൂടെ വ്യത്യാസമുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. തെക്കോട്ടു് 'കാളി' മിക്കസ്ഥലത്തും 'കന്നകി' * യാണു്. 'ഭദ്രകാളി' യാണു് ദാരുകനെ കൊന്ന കാളി. 'കന്നകി'യുടെ കഥക്കു് വടക്കോട്ടും അതായതു് കൊടുങ്ങല്ലൂർനിന്നു് വടക്കോട്ടും, പ്രചാരമില്ല. ഇതിൽനിന്നു ഊഹിക്കേണ്ടതു ചേരരാജാക്കന്മാരുടെ സ്വാധീനശക്തി തിരുവഞ്ചിക്കുളത്തുനിന്നു് വടക്കോട്ടു് കടന്നുകൂടിട്ടില്ലെന്നാണോ? തമിഴർ 'കേരളം', 'മലയാളം' എന്നൊക്കെ പറയുന്നതിന്നു് കന്യാകുമാരിയിൽനിന്നു് തിരുവഞ്ചിക്കുളത്തോളമുള്ള പ്രദേശം എന്നു മാത്രമാണോ അത്ഥം? അങ്ങിനെയാണെങ്കിൽ മലയാളത്തിൻെറ പൂൎവ്വചരിത്രം ഒന്നു മറിച്ചെഴുതേണ്ടതായിവരും. 'ഭദ്രകാളിപ്പാട്ടു'കളെ വിമർശിക്കുന്ന ഘട്ടത്തിൽ ഈ പ്രമേയത്തെ ഒന്നുകൂടി വിസ്തരിക്കേണ്ടതായി വരുന്നതാണു്.



## 'താലപ്പൊലി.'

കാളീസേവയിൽ അതിപ്രധാനവും സൎവ്വപ്രചുരവുമായ ചില ആരാധനാരീതികളെ സംബന്ധിച്ചുമാത്രമേ ഇവിടെ പരാമർശിച്ചിട്ടുള്ളു. ഓരോ സ്ഥലത്തു നടപ്പുള്ള അനവധി സമ്പ്രദായങ്ങൾ ഇനിയുമുണ്ടു്. 'പാട്ടും താലപ്പൊലിയും' എന്നു സാധാരണ പറയാറുണ്ടു്. മണ്ഡലക്കാലത്തോ മറ്റോ 41 കളംപാട്ടു കഴിഞ്ഞാൽ ഒടുവിലത്തെ ദിവസം ഒരു 'താലപ്പൊലി'യോടുകൂടി ആ ചടങ്ങു് അവസാനിക്കുന്നതാണു് പതിവു്. ഈ 'താലപ്പൊലി' നമ്മുടെ സമുദായപരിണാമത്തിൽ ഒരു ഘട്ടം സൂചിപ്പിക്കുന്ന ഒരു സേവാക്രമമാണു്. അരിയും, കൊളുത്തിയ തിരിയും, വെച്ചപിച്ചളത്താലങ്ങൾ നിരത്തിവെക്കുന്നതാണു് ഇതിലെ പ്രധാനമായ ഒരു ചടങ്ങു്. 'കാവി'ൻെറ പുറത്തു് അധികം ദൂരത്തല്ലാതെയുള്ള 'പാല'യുടേയോ, 'ആലി'ൻേറയോ ചുവട്ടിലാണു് 'താല'ങ്ങൾ ‡ നിരത്തുന്നതു്.

---

* ചിലപ്പതികാരത്തിൻെറ നായിക, കോവിലൻെറ ഭാൎയ്യ. സി. പി. ഗോവിന്ദപ്പിള്ള, 'മലയാളത്തിലെ പഴയ പാട്ടുകൾ', ഒന്നാംഭാഗം. പുറം, 79, 84.

† നെല്ലും അരിയുംകൊണ്ടുമാത്രം നാം കഴിച്ചുകൂട്ടിയിരുന്ന കാലത്തു് അതു് ഒരു നല്ല പാത്രത്തിലാക്കി 'അമ്മ'ക്കു് എല്ലാവരുംകൂടി നിവേദിക്കുകയെന്നതായിരിക്കണം ഈ ചടങ്ങിൻെറ അത്ഥം.

ഇതു് സ്ത്രീകളുടെ അവകാശമായിട്ടാണിരിക്കുന്നതു്. അതു് ബ്രാഹ്മണ ക്കധീനമായ 'കാവു്'കളിലാണെങ്കിൽ അമ്പലവാസിസ്ത്രീകളായിരിക്കും ചെയ്യുന്നതു്. അല്ലാതെയുള്ള 'കാവു്'കളിൽ നായർസ്ത്രീകളോ, തീയ്യ സ്ത്രീകളോ ആയിരിക്കും ആ കൃത്യം നിർവ്വഹിക്കുന്നതു്. സന്ധ്യക്കു മുമ്പെ യാണു് താലം നിരത്തുന്നതു്. നിരത്തി കുറച്ചുനേരം കഴിഞ്ഞാൽ താല മെടുത്ത സ്ത്രീകൾ മുമ്പിലും വാദ്യഘോഷാദികൾ പിമ്പിലുമായി 'കാവി' ലേക്കുള്ള ഘോഷയാത്രയായി. 'കാവി'ന്റേയും അതു കൊണ്ടു നടത്തുന്ന വരുടേയും അവസ്ഥയനുസരിച്ചിരിക്കും ഘോഷയാത്രയുടെ ആഡംബരം. കോപ്പണിഞ്ഞ ആനകൾ, മേളം, വെടിക്കെട്ട് എന്നിവയെല്ലാം ഉണ്ടെ ങ്കിൽ 'താലപ്പൊലി' ഭംഗിയായിട്ടാണെന്നു് കരുതാം. അത്യാവശ്യം വാദ്യവുമായി താലമെടുത്തു വരുന്നതാണു് ഏറ്റവും ചുരുങ്ങിയമട്ടു്. 'കാവി'ലെത്തിയാൽ അതിനെ ഒരു പ്രദക്ഷിണംവെച്ചു് ആ ചടങ്ങു് അവസാനിപ്പിക്കും. പിന്നെ കാവിലെ അവസ്ഥപോലെ 'തായമ്പക', * 'കുഴപ്പറ്റു്', 'മദ്ദളപ്പറ്റു്', 'കൊമ്പു്' എന്നീ പ്രദർശനങ്ങൾ നടക്കുന്ന താണു്. അവസാനം ഒരു ശിവേലിയോടുകൂടി 'താലപ്പൊലി' അവസാ നിക്കും. അതിനുശേഷം വെളിച്ചപ്പാടിന്റെ അരുളപ്പാടുണ്ടാവും.

## 'ചിററുവിളക്കു്.'

ഇതുപോലെ കാവിൽ നടത്തുന്ന മറെറാരടിയന്തിരമാണു് 'ചിററു വിളക്കു്'. ഇതു് എണ്ണത്തിൽ 'താലപ്പൊലി' ‡ പോലെ തന്നെയുള്ള ഒരാഘോഷമാണു്. താലം നിരത്തുകയില്ലെന്നേ വ്യത്യാസമുള്ളു. 'കാവി'ന്നു് പുറവും, ഉള്ളിലും, ബിംബമുണ്ടെങ്കിൽ അതിന്റെ മുമ്പിലും, ധാരാളം വിളക്കുകൊളുത്തിവെക്കുന്നതാണു് ഇതിലെ പ്രധാനഭാഗം. വാദ്യഘോഷങ്ങൾ അവസ്ഥപോലെയാണു്. ഇതു് പലപ്പോഴും ഓരോ രുത്തരുടെ 'വഴിവാടാ'യിട്ടും കഴിക്കാറുണ്ടു്.

ഈ രണ്ടടിയന്തിരവും ചിലപ്പോൾ ഒന്നായിട്ടും ആഘോഷിക്കാ റുണ്ടു്. അവസാനം വെളിച്ചപ്പാടു് കൽപിക്കുമ്പോൾ "ഇരാവുരി" എന്നാണു് ഈ ആഘോഷങ്ങളെ സൂചിപ്പിക്കുക പതിവു്. 'ഇരുനാ വുരി' അല്ലെങ്കിൽ "ഇരുനാഴി ഉരി" എന്നാണു് ഈ വാക്കിന്റെ മുഴ

---

* ചെണ്ടകൊണ്ടു തന്നെയുള്ള കലാപ്രകടനം.

‡ താലംകൊണ്ടുള്ള പൊലിമ (സമൃദ്ധി) എന്നു പദാർത്ഥം

വൻ രൂപം. ഇതിൽ ഉപയോഗിക്കുന്ന അരിയെപ്പററിയായിരിക്കും സൂചനയെന്നു കരുതേണ്ടിയിരിക്കുന്നു. എല്ലാററിലും അരിയും നെല്ലും "നിറച്ചുവെപ്പായി" വെക്കുന്നതു് ഒഴിച്ചുകൂടാത്ത ഒരു ചടങ്ങുമാണ്. ഇത്തരത്തിലുള്ള എല്ലാ അടിയന്തിരങ്ങൾക്കും "ഇരാവുരി" എന്നു് ഇപ്പോൾ വെളിച്ചപ്പാടന്മാർ ഉപയോഗിക്കുവാൻ തുടങ്ങിയിരിക്കുന്നു. 'പാന' 'കളംപാട്ടു്' മുതലായ അടിയന്തിരങ്ങളെ അപേക്ഷിച്ചു് 'വിളക്ക്' മുതലായവ പ്രാധാന്യംകൊണ്ടു് ചെറിയതരം ആരാധനയാണെന്നും "ഇരാവുരി" ശബ്ദം ധ്വനിപ്പിക്കുന്നുണ്ട്.

---



## താണജാതിക്കാരുടെ ഇടയിലുള്ള സമ്പ്രദായങ്ങൾ

ഇത്രയും നമ്പൂതിരിമാർ, നായന്മാർ എന്നിവരുടെ ഇടയിലുള്ള സമ്പ്രദായങ്ങളാണ്. ഇതിൽ 'കളംപാട്ടി'ൽ പൂജമാത്രമേ നമ്പൂതിരി ചെയ്യേണ്ടതായിട്ടുള്ളൂ. ബാക്കിയുള്ളതെല്ലാം കമ്മി നായന്മാരും അമ്പലവാസിവർഗ്ഗമാണ്.

ഇനി തിയ്യൻ, മണ്ണാൻ, പാണൻ മുതലായവരുടെ ഇടയിലും ചില സമ്പ്രദായങ്ങൾ ഉണ്ട്. ഇതിൽ പ്രധാനിയായ കമ്മി 'മണ്ണാ'നാണ്. ഇവൻ കേരളസമുദായത്തിൽ പലവിധത്തിലും പ്രാധാന്യം അർഹിക്കുന്ന ഒരു വ്യക്തിയാണ്. നായർക്കും അതിൽ താണവർക്കും അലക്കുന്നതു ഇവനാണ്. മേൽജാതിയിലുള്ള സ്ത്രീകൾ തീണ്ടാരികുളിച്ച് ശുദ്ധിയാകണമെങ്കിൽ മണ്ണാത്തിവെച്ച 'മാററ്'ടുത്തു കുളിക്കണം. ഉയർന്നജാതിക്കാർ ഇവനെ തീണ്ടൽവർഗ്ഗത്തിലാണ് ഉൾപ്പെടുത്തീട്ടുള്ളതു്. ഇവൻ നായരായി സങ്കല്പിച്ചുവരുന്ന വെളുത്തേടൻെറ ഒരു 'കരടുപകർപ്പാ'ണ്. അലക്കിനു പുറമെ, ഗൃഹനിർമ്മാണം, വൈദ്യം, മന്ത്രവാദം എന്നീ വിഷയത്തിലും മണ്ണാൻ നിപുണനാണ്. മണ്ണാൻ 'വണ്ണാൻ' എന്നതിൻെറ ദുഷിച്ച രൂപമാണെന്നാണ് വൈയാകരണന്മാരുടെ അഭിപ്രായം. മണ്ണുകൊണ്ട് വീടുകെട്ടുന്നതിനു്, ചിലേടിക്കൽ കററിതറക്കാൻകൂടി, അതാതുദേശത്തെ 'മണ്ണാൻ' വേണമെന്നാണ് നാട്ടുനടപ്പ്. ആ നിലക്കു നോക്കുമ്പോൾ 'മണ്ണാൻ' എന്ന പേരും അവനു യോജിക്കുന്നുണ്ടു്.†

തിയ്യർക്കും 'മണ്ണാൻ' പുരോഹിതനാണ്. അവൻ സേവിക്കുന്ന കാളി 'കരിംകാളി'യുമാണ് 'കരിംകാളി', 'കൊടുംകാളി', 'കണ്ടോകാളി' എന്നീ പേരുകൾ കാളിക്ക് അല്ലെങ്കിൽ ഭദ്രകാളിക്ക്, പര്യായങ്ങളായി ഉപയോഗിക്കാറുണ്ടെങ്കിലും, 'കരിംകാളി' മുതാലായ ഭയങ്കരമൂർത്തികളുടെ അവകാശി "മണ്ണാ"നാണ്. * 'മണ്ണാർതോററ'മെന്നൊരു പാട്ടും അവർക്കുണ്ട്.

---

* തിയ്യൻ സേവിക്കുന്ന കാളി 'കുറുമ്പ'യാണെന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൊടുങ്ങല്ലൂരമ്മ ഇവർക്ക് പ്രത്യേകവുമാണ്. കുരുംബേശ്വരി കുറുമ്പയുടെ സംസ്കൃതീകരണവുമാണ്.

† 'മണ്ണുതൽ' എന്നാൽ വെളുപ്പിക്കൽ. 'മണ്ണാൻ' വെളുപ്പിക്കുന്നവൻ, മണ്ണാനാണ് വണ്ണാനായതു്. 'മ'കാരം 'വ'കാരമാകുന്ന നയം ദ്രാവിഡഭാഷകളിൽ സർവ്വസാധാരണമാണ്. മാനം വാനമായതുപോലെ. (പ്രസാധകൻ—രണ്ടാം പതിപ്പ്.)

## 'വെള്ളാട്ടം തിറ'

'വെള്ളാട്ടം തിറ' എന്നൊരു കർമ്മമാണ് 'മണ്ണാൻ' കഴിക്കുന്നതിൽ പ്രധാനമായതു്. ഇതിൽ തിളപ്പിച്ച ചാന്തു് മേലൊഴിക്കുന്നതാണ് ഒരു വലിയ ചടങ്ങ്. അതിനു മുമ്പായി പൂജ കഴിക്കും. അതോടുകൂടി മണ്ണാന് കലികയറും. ആവേശത്തോടുകൂടിയാണ് ചാന്തു് മേലൊഴിക്കുന്നതു്. ചാന്തിന്റെ ചൂടുതട്ടുന്നതോടുകൂടി അതിഭയങ്കരമായി അവൻ അട്ടഹസിക്കും. അതു കേട്ടാൽ ആ ജാതിയിലുള്ള എല്ലാ വ്യക്തിക്കും ആവേശമുണ്ടാകുമെന്നാണ് വിശ്വാസം. ഈ വിശ്വാസത്തിൽനിന്നാണ് 'ആട്ടുകേട്ട മണ്ണാൻ, * ഉഴട്ടുകേട്ട പട്ടരു്' എന്ന പഴമൊഴിയുടെ ഉത്ഭവം. 'തിറ കെട്ടിയാടുന്നതും ഇതിന്റെ ഒരു ചടങ്ങായതിനാലാണ് 'വെള്ളാട്ടം തിറ' എന്ന പേരു് ഈ അടിയന്തരത്തിനുണ്ടായതു്. അർദ്ധവൃത്താകാരത്തിൽ നേരിയ മരപ്പലകകൊണ്ടുണ്ടാക്കി തലയിൽ വെക്കുന്ന ഒരു സാധനമാണ് തിറ. ഇതു് തലയിൽ വെച്ചു് 'മണ്ണാൻ' നൃത്തം. വെക്കുന്നതു് കാണേണ്ട ഒരു കാഴ്ചതന്നെയാണ്. തലയിൽ 'തിറ' ഇരിക്കാൻതന്നെ വളരെ പ്രയാസമാണ് അതു് തലയിൽ നിർത്തിക്കൊണ്ടു നൃത്തംവെക്കുകയെന്നതു് അതിലും പ്രയാസമാണെന്നു പറയേണ്ടതില്ലല്ലോ. ഇതിൽ നല്ല വൈദഗ്ദ്ധ്യം മിക്ക 'മണ്ണാ'ന്മാരും സമ്പാദിക്കാറുണ്ടു്. കച്ചകെട്ടി മെയ്വഴക്കം വരുത്തിയവൎക്കു മാത്രമേ അതു സാധിക്കയുള്ളൂ. 'തിറ'കെട്ടി കളിക്കുന്നതിനിടക്ക് മുമ്പും പിമ്പും മറിഞ്ഞുനിന്ന ഒരു 'മണ്ണാ'നെ ഞാൻ കണ്ടിട്ടുതന്നെയുണ്ടു്. 'കാവു്'കളിൽ 'പൂരവും' 'താലപ്പൊലി'യും ഉള്ളപ്പോൾ 'മണ്ണാ'ന്മാർ 'തിറ'കെട്ടി, ആദ്യം കാവിൽ തൊഴുതു് പിന്നീടു് വീടുതോറും വന്നു കളിച്ചുപോകുന്നതു് ഒരു പതിവാണ്. നായർ വീടുകളിൽ ഇവൻ 'തിറ'കെട്ടിവരുമ്പോൾ 'വിളക്കും' 'നിറച്ചുവെപ്പും' അവനുള്ള സ്വീകരണത്തിന്റെ ചടങ്ങുകളിൽ ഉൾപ്പെട്ടതായിക്കാണാം. ഇതിൽനിന്നു് 'മണ്ണാനു്' ഒരു കാലത്തു് സമുദായത്തിൽ പ്രാധാന്യമുണ്ടായിരുന്നുവെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. അതാതു ദേശത്തെ 'മണ്ണാൻ' 'തിറ'കെട്ടിവരുമ്പോഴാണ് ഇത്തരത്തിലുള്ള സ്വീകാരം. അവൻ കളിച്ചു പോകുമ്പോൾ അരിയെറിഞ്ഞിട്ടാണ് പോകേണ്ടതും. അവൻ തത്സമയം 'അമ്മ'യുടെ ഒരു പ്രതിനിധിയെന്ന നിലയിലാണ്

* തിളച്ച ചാന്തു മേലൊഴിക്കുമ്പോൾ ഒരു മണ്ണാൻ ചെയ്യുന്ന അട്ടഹാസം കേട്ടാൽ ഏതൊരു മണ്ണാനും ആവേശംകൊണ്ടു് അവിടെ എത്തുമെന്നാണ് ഇതിന്റെ അൎത്ഥം.

തിറ' കെട്ടുന്നതും ആടുന്നതും. 'തിറ'കെട്ടി 'കാവി'ൽ തൊഴുതതിന്നു ശേഷമേ അവൻ വീടുകളിലേക്കു' ചെല്ലാറുള്ളൂ. 'കാവി'ൽ തൊഴുന്നതു നൃത്തംവെച്ചുകൊണ്ടാണ്. അതിന്നു മുൻകൂട്ടി നോൽമ്പിടണമെന്നും ആചാരമുണ്ടു്. അങ്ങിനെ ആടുന്നതോടുകൂടി 'തിറ'കെട്ടിയവന്നു് ആവേശം വരുമെന്നും ചിലർ വിശ്വസിക്കുന്നുണ്ടു്. അതു് ഏതു വിധമായാലും, 'മണ്ണാന്റ' 'അമ്മ'യുമായുള്ള ബന്ധം കുറേയധികം പഴക്കമുള്ളതാണെന്നുള്ളതിലേക്കു് സംശയമില്ല. 'കരിംകാളി'ക്കു ഇപ്പോഴും വലിയ കമ്മി അവൻതന്നെയാണ്. 'കരിംകാളി' 'ഭദ്രകാളി'യായി മാറിയപ്പോൾ ഉടമാവകാശം നായന്മാർ മുതലായ മേൽജാതിക്കാർ കയ്‌വശമാക്കിയെങ്കിലും 'മണ്ണാ'ന്റെ ബന്ധം ഒഴിക്കുവാൻ വൈമനസ്യമുണ്ടായതിന്റെ ഫലമായിരിക്കണം 'കരിംകാളി'ക്കുവേണ്ടി കെട്ടിയ 'തിറ' മറേറ കാളിക്കും വേണമെന്നായതു്.

'പൂതൻ' എന്ന മറെറാരു വേഷവും 'മണ്ണാന്മാർ' കെട്ടാറുണ്ടു്. ഈ രൂപം 'ഭൂത'ത്തിന്റെ തത്ഭവമായിട്ടാണു് ഇപ്പോൾ കരുതുന്നതു്. ഭൂതനാഥൻ ശിവനാണല്ലോ. ശിവന്റെ മകളായ 'കാളി' ദാരുകയുദ്ധത്തിന്നു പുറപ്പെട്ടപ്പോൾ ഭൂതങ്ങളേയും അവരുടെ നാഥനായ നന്ദിയേയും സഹായത്തിന്നയച്ചതായി പാട്ടുകളിൽ കാണുന്നുണ്ടു്. ആ കഥയെ ആസ്പദമാക്കിയിട്ടായിരിക്കണം 'പൂതൻ' കെട്ടാൻ തുടങ്ങിയതു്. ഒരു മരമുകറിന്മേൽ അർദ്ധവൃത്താകാരത്തിൽ പീലികൾ മടഞ്ഞുകോത്തുകൊണ്ടുള്ള ഒരു രൂപമാണു് 'പൂതൻ'. നാവു കടിച്ചു് ഭയപ്പെട്ടു കൊണ്ടുള്ള ഒരു ഭാവമാണു് മുഖത്തിനുള്ളതു്. വികൃതത്വം പൂർത്തിയാക്കാൻ ദേഹം മുഴുവനും പലനിറത്തിലുള്ള വസ്ത്രാദികൾകൊണ്ടു് മൂടിയിരിക്കും. ആകപ്പാടെ സ്വരൂപം ഭയങ്കരവുമാണു്. ഇടത്തെ കയ്യിൽ ഒരു പലിശയും, വലത്തെ കയ്യിൽ ഒരു മരവടിയും അവൻ ധരിച്ചിരിക്കും. 'തിറ'യുടെ കൂടെ 'പൂത'നും വേണമെന്നാണു് ആചാരം. 'തിറ' ശിവന്റെ ജടാലങ്കാരമായി കണക്കാക്കുകയാണെങ്കിൽ 'പൂതൻ' ശിവന്നു് അകമ്പടി സേവിക്കുന്ന ഭൂതങ്ങളുമായി. 'തിറ'ക്കും 'പൂത'നും കാലിൽ ചിലമ്പുണ്ടു്. ആട്ടത്തിന്നു സൌകര്യമുണ്ടാക്കുന്ന തരത്തിലാണു് ഇരുവരുടേയും അരക്കു് താഴെയുള്ള ഉടുപ്പു്.

പൂരക്കാലം അറിയുന്നതു് 'പൂത'ന്റേയും മററും വരവുകൊണ്ടാണു്. 'തിറ'യെ ഒടുവിലത്തെ ദിവസമേ കാണുകയുള്ളൂ. പൂരക്കാലം

വന്നാൽ ഇവരുടെ വരവും കളിയും ഒരു വലിയ വിനോദമായിട്ടാണ് നാട്ടുകാർ കരുതുന്നതു്. 'പൂത'ന്റെ കളിക്കുള്ള വാദ്യം തുടിയാണ്. 'തിറ' വരുമ്പോൾ പറയ്ക്കാണ് പ്രാധാന്യം.

'പാണ'നും ഒരുതരം 'പൂതൻ' കെട്ടാനുള്ള അവകാശമുണ്ട്. അവന്റെ ഉപകരണങ്ങളും കോപ്പും അവന്റെ സ്ഥിതിക്കനുസരിച്ച് കുറെ താണവയുമാണ്. 'പാണൻ പൂത'ത്തിന്റെ മുഖം മാറ്റാറില്ല എന്നൊരു വിശേഷവിധിയും ഉണ്ട്. പക്ഷെ 'പാണ'നും കലാരസികതപത്തിൽ 'മണ്ണാ'നേക്കാൾ കുറഞ്ഞവനല്ല. അവക്ക് 'പാങ്കളി'യെന്നൊരു പ്രത്യേകവിനോദവുമുണ്ട്. 'പാണൻ പൂത'ന്റെ കൂടെ ഒരു 'തെക്കത്തി'യുണ്ട്. അവൾ ഒരു നല്ല ആട്ടക്കാരിയാണ്. പാട്ടിലും ആട്ടത്തിലും അവൾ 'കെങ്കേമി'യുമാണ്. ഈ 'തെക്കത്തി'യുടെ ആഗമം അന്വേഷിക്കേണ്ടതാണ്. 'പാങ്കളി'യിൽ ഒരു പ്രധാനപങ്കം അവൾക്കുണ്ട്. അവളുടെ കൂടെ ചിലപ്പോൾ ഒരു 'തെക്കനെ'യും കാണാറുണ്ട്. അവരുടെ ആട്ടവും, നോട്ടവും, അഭിനയവും, ശൃംഗാരമയമാണുതാനും. ഇതു് തമിഴരുടെ ദേവദാസിയുടെ ഒരു പകപ്പല്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കേരളത്തിൽ തെക്കോട്ടു പോകുംതോറും തമിഴസംസ്കാരത്തിന്നു് പ്രാബല്യം കൂടുമെന്നു മുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിൽപെട്ട ഇവർ പിന്നീടു് ഉത്തരകേരളത്തിൽ പ്രവേശിച്ചപ്പോൾ അവരുടെ ഉത്ഭവസ്ഥലം പ്രമാണിച്ചു് 'തെക്കനെ'ന്നും 'തെക്കത്തി'യെന്നും പേരു വന്നതായിരിക്കണം. 'കാവ്യക'ളുടെ പ്രാചീനാന്തരീക്ഷത്തിലേക്കു 'തെക്കത്തി' യോജിക്കുന്നുമുണ്ട്. ആകപ്പാടെ നോക്കുമ്പോൾ നമ്മുടെ സംസ്കാരപരിണാമത്തിൽ 'തെക്കത്തി'ക്കു് ഒരു സ്ഥാനമുണ്ടെന്നുള്ളതിലേക്കു് സംശയമില്ല.

## 'തെയ്യാട്ടം'

ഉത്തരകേരളത്തിൽ 'ചാമുണ്ഡിതെയ്യാട്ട്'മെന്നൊരു കർമ്മമുണ്ട്. അതും കാളിയെ സംബന്ധിക്കുന്നതാണ്. ദക്ഷിണകേരളത്തിലെ 'തിറ'പോലെ ഒരു വലിയ വേഷമാണ് 'ചാമുണ്ഡി'. പല നിലകളായി കെട്ടിയിട്ടുള്ള ഒരു കൂടത്തിനുള്ളിലാണ് കെട്ടുന്നവന്റെ സ്ഥിതി. ഇതു സാധാരണ അവിടുത്തെ 'തിയ്യരാ'ണ് കെട്ടുന്നതു്. ഇവക്ക് 'തെയ്യമ്പാടി'യെന്നൊരു പേരുമുണ്ട്. കനമേറിയ ഈ കൂടവും ധരിച്ചു

ചാമുണ്ഡി' അതികെങ്കേമമായി നൃത്തംവെക്കുന്നതു് കാണുവാൻ കൌതുകമുള്ളതാണു്. ആകപ്പാടെ ഇതു കാഴ്ചക്കു് ഭയങ്കരമാണെങ്കിലും, 'ചാമുണ്ഡി'യുടെ ആട്ടം ഒരു കലതന്നെയാണു്.

'ചാമുണ്ഡി' കാളിയുടെ ഒരു രൂപഭേദമാണല്ലോ. തെയ്യാട്ടം, തെയ്യന്റെ ആട്ടമോ, തിയ്യുകൊണ്ടുള്ള ആട്ടമോ എന്നു പക്ഷാന്തരങ്ങളുണ്ടു്. Dr. Gundert ന്റെ അഭിപ്രായം, ദൈവത്തിന്റെ തത്ഭവമാണു് 'തെയ്യൻ' എന്നാണു്. കാളീസേവകൊണ്ടു വളൎന്നിട്ടുള്ള കലാപ്രസ്ഥാനങ്ങളിൽ ഈ 'തെയ്യാട്ട'ത്തിനുള്ള നില വിശേഷിച്ചും സ്തുത്യൎഹമാണു്. ഈ പ്രകൃതം ഇനിയും വിസ്തരിക്കുന്നില്ല.



# സങ്കല്പഭേദങ്ങൾ

## 'ചുടുകാട്ടിലമ്മ'

കാളിയെപ്പററി നാടന്മാരുടെ ഇടയിലുള്ള വിശ്വാസം ശ്മശാനത്തോടുകൂടി ബന്ധപ്പെട്ടുകൊണ്ടാണിരിക്കുന്നതു്. പാതിരയ്ക്കോ, പതിനെട്ടാം നാഴികക്കോ, 'ചുടലഭദ്രകാളി' ചുടുകാട്ടിൽ വന്നു് ദഹിപ്പിച്ച പ്രേതങ്ങളുടെ മേൽ നൃത്തം വെക്കാറുണ്ടെന്നും, അവിടെ കാണുന്ന എല്ലുകളെടുത്തു് കടിച്ചുമുറിച്ചു തിന്നുമെന്നും വിശ്വസിക്കുന്നവർ നമ്മുടെയിടയിൽ പലരുമുണ്ടു്. എന്നു മാത്രമല്ല, ശവം ദഹിപ്പിക്കാനായി വെട്ടുന്ന മാവിന്മേൽനിന്നു തെറിക്കുന്ന ആദ്യത്തെ മരക്കഷണം (പൂള്) പിടിച്ചവനെ രാത്രി ഭദ്രകാളി വന്നു പിടിക്കുമെന്നും ചിലക്കു് ഭയമുണ്ടു്. ഈ കഥക്കു് ചിലപ്പോൾ 'നാറാണത്തു് ഭ്രാന്ത'നെ സാക്ഷിയാക്കാറുമുണ്ടു്. ഈ ഭ്രാന്തൻ * (ആനന്ദഭ്രാന്താണു്.) ഒരു ദിവസം കയ്യിൽ രണ്ടു നേന്ത്രപ്പഴവുമായി ഒരു ചുടലയിലെത്തി. ജനബാധയില്ലാതെ അവിടെയിരുന്നു്, തന്റെ ആഹാരം കഴിക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. പഴം തീയിലിട്ടു് ചുട്ടു്, ക്രമേണ അതു പൊട്ടിച്ചു തിന്നാൻ തുടങ്ങി. അപ്പോഴേക്കു് 'ഭദ്രകാളി' വന്നു് എല്ലുപൊട്ടിക്കാനും ചില ശബ്ദമുണ്ടാക്കാനും ആരംഭിച്ചു. ഇതുകൊണ്ടൊന്നും കുലുങ്ങാതെ ഒരു മനുഷ്യൻ ഇരിക്കുന്നതുകണ്ടു് ഭദ്രകാളിക്കു ഭയമുണ്ടായിയെന്നു തോന്നുന്നു. ഉഗ്രഭാവം വിട്ടു്, സൌമ്യമായി, 'ആരാണു്? ചുടലയിൽ വരുവാനുള്ള കാരണമെന്താണു്?' എന്നൊക്കെ കുശലാന്വേഷണം തുടങ്ങി. അതിന്നും മറുവടിയൊന്നുമുണ്ടായില്ല. വീണ്ടും പല്ലുകടിക്കുകയും, കണ്ണുരുട്ടുകയും, അട്ടഹസിക്കുകയും ചെയ്തുനോക്കി. അതുകൊണ്ടൊന്നും പഴം തിന്നുന്ന മഹാനിൽ യാതൊരനക്കവും കണ്ടില്ല. പിന്നീടു് ക്ഷമായാചനം ചെയ്തു, വല്ല വരവും വാങ്ങേണമെന്നു അപേക്ഷിച്ചു. ഇത്രത്തോളമായപ്പോൾ ആ ദിവ്യൻ ഒന്നു 'തൃക്കൺപാർത്തു്', "വരവും വേണ്ട വരപ്രസാദവും വേണ്ടാ, കൊതിയാക്കാതിരുന്നാൽ മതി" എന്നു മറുവടി പറഞ്ഞു.

---

* പന്തിരുകുലത്തിൽപെട്ട ഒരു ദിവ്യൻ (ബ്രാഹ്മണൻ.)

ഭദ്രകാളി:—"മനുഷ്യരെ കണ്ടാൽ ഒന്നുകിൽ വരം കൊടുക്കണം; അല്ലെങ്കിൽ നിഗ്രഹിക്കണം, എന്നാണ് ഞങ്ങളുടെ മുറ" എന്നു വീണ്ടും തൻെറ അധികാരം സ്ഥാപിക്കാൻ നോക്കി.

നാറാണത്തു ഭ്രാന്തൻ, ഇഷ്ടംപോലെ ചെയ്യാമെന്നുവെച്ചു് വീണ്ടും പഴം തിന്നാൻ തുടങ്ങിയപ്പോൾ,

ഭദ്രകാളി:—"അങ്ങയെപ്പോലെയുള്ള മഹാന്മാരെ അനുഗ്രഹിക്കാതിരുന്നാൽ എൻെറ ദിവ്യത്വത്തിനു വിലയില്ല" എന്നു കിണഞ്ഞു

നാറാണത്തു ഭ്രാന്തനു് ആകപ്പാടെ മുഷിഞ്ഞു. "ഞാൻ മരിക്കാൻ നിശ്ചയിച്ച ദിവസത്തിനു നാലുദിവസം മുമ്പു് മരിക്കട്ടെ!" എന്നു ബാധ തീർക്കാനായി ആവശ്യപ്പെട്ടു.

ഭദ്രകാളി:—"അതിനു ശക്തി എനിക്കില്ല."

നാ. ഭ്രാന്തൻ:—"എന്നാൽ നാലുദിവസം കഴിഞ്ഞിട്ടാകട്ടെ!"

ഭദ്രകാളി:—"അതിന്നും എനിക്കു സാദ്ധ്യമല്ല."

നാ. ഭ്രാന്തൻ:—"എന്നാൽ സാധിക്കുന്ന വരങ്ങൾ ചിലതു പറഞ്ഞുതന്നാൽ അതിലൊന്നു ചോദിക്കാം."

ഭദ്രകാളി:—"അതു വരം വാങ്ങുന്നാൾതന്നെ പറയേണ്ടതാണ്."

നാ. ഭ്രാന്തൻ:—"എന്നാൽ ഒരു കാൎയ്യം ചെയ്യുക. ഈ ലോകത്തിൽ എനിക്കു സാധിക്കേണ്ടുന്ന കാര്യങ്ങളൊന്നുമില്ല. പരലോകത്തിൽ വല്ലതും വേണെങ്കിൽ അതിനു അങ്ങേക്കു ത്രാണിയുമില്ല. എൻെറ ഇടത്തെ കാലിൽ മന്തുണ്ടു്; അതു വലത്തേതിന്മേലേക്കു് വരട്ടെ."

എന്നു ഭദ്രകാളിക്കുവേണ്ടി അപേക്ഷിച്ചു. അതുപോലെയാക്കി ഭദ്രകാളി അന്തർദ്ധാനവും ചെയ്തു.

ഈ കഥ കാളിയുടെ കൊള്ളരുതായ്കയും, നാറാണത്തുഭ്രാന്തൻെറ യോഗ്യതയുമാണു് സൂചിപ്പിക്കുന്നതെങ്കിലും നാട്ടുകാരുടെ ഇടയിലുള്ള വിശ്വാസത്തിനു ഒരു തെളിവായി കരുതാമെന്നു തോന്നുന്നു. പാതിരക്കാളിയാണു് "ഭദ്രകാളി"യായി രൂപം മാറിയതെന്നും ചില രസികന്മാർ പറയാറുമുണ്ടു്. ഈ വിശ്വാസത്തിന്നും പാനക്കുശേഷമുണ്ടാകുന്ന

കനൽച്ചാട്ടത്തിനും വല്ല ബന്ധവുമുണ്ടോ എന്നും ആലോചിക്കേണ്ടിയിരിക്കുന്നു.* ശിവനും ശ്മശാനവുമായുള്ള ബന്ധം പുരാണങ്ങളിൽനിന്നു വിശദമാകുന്നുണ്ടു്. ശിവന്റെ പ്രഭാവമെല്ലാം ചിലപ്പോൾ 'ശക്തി'യിലാരോപിക്കുന്നതും ശൈവമതസമ്പ്രദായത്തിനു യോജിച്ചതുതന്നെയാണു്. ശൈവന്മാർ സൃഷ്ടിസ്ഥിതിസംഹാരകർമ്മത്രയം ശിവനിൽ തന്നെ സമർപ്പിക്കുന്നു. വൈഷ്ണവന്മാർ അതുപോലെ ഈ അവസ്ഥാവിശേഷങ്ങൾ വിഷ്ണുവിലും സങ്കല്പിക്കുന്നു. ദേവീഭക്തന്മാർ അതുപോലെ, ദേവിയിലും സകലശക്തികളും ആരോപിക്കാറുണ്ടു്. ഈ പദ്ധതിയനുസരിച്ചു് ശിവനും ശക്തിക്കും അഭേദം വന്നു് ഭദ്രകാളിയിൽ ശിവൻ അന്തർഭവിച്ചതായിരിക്കണം.

'ശാക്തന്മാ'രുടെ കേന്ദ്രമായി കരുതിവരുന്ന ബങ്കാളത്തിൽ ഈ സങ്കല്പം അടിയുറച്ചതായി കാണുന്നു. 'രാമപ്രസാദസേൻ' എന്ന പ്രസിദ്ധ ഭക്തകവി കാളിയെപ്പററി ഇങ്ങിനെ സ്തോത്രം ചെയ്യുന്നുണ്ടു്.†

"അങ്ങക്കു് ശ്മശാനസ്ഥലങ്ങൾ ഇഷ്ടമാകയാൽ—ശ്മശാനദേവതയായ കാളിക്കു്—എപ്പോഴും നൃത്തംവെക്കുവാൻ ഞാൻ എന്റെ അന്തരംഗത്തെ ഒരു ശ്മശാനമായി സങ്കല്പിക്കുന്നു. അമ്മെ! എന്റെ മനസ്സിൽ എപ്പോഴും കത്തിക്കൊണ്ടിരിക്കുന്ന ശ്മശാനത്തിലെ തീപ്പൊരികൾ മാത്രമേ ഉള്ളു. അങ്ങയെ സ്മരിക്കുന്നതിലേക്കു് ഞാൻ ചാരം എല്ലാദിക്കിലും വിതറിയിട്ടുണ്ടു്."

### "പോക്കളത്തിലമ്മ."

ശ്മശാനദേവതയെന്ന സങ്കല്പത്തിനേക്കാൾ ഭയങ്കരമായതാണു് കാളിയെ 'പോക്കളത്തിലമ്മ'യായിട്ടുള്ള ഭാവനയും, ആരാധനയും. 'കാളി'യുടെ രൂപം ഒരസുരന്റെ തല കയ്യിൽ പിടിച്ചുകൊണ്ടാണു് എപ്പോഴും കാണാറുള്ളതു്. അതു വടക്കെ ഇന്ത്യയിൽ മഹിഷാസുരനോ ഭണ്ഡാസുരനോ ആയിരിക്കും. കേരളത്തിൽ ആ സ്ഥാനം ദാരുകനാണു്; അത്രയേ വ്യത്യാസമുള്ളു. ഇതു് ഒരു വിജയത്തിന്റെ മുദ്രപോ

---

* പ്രാചീനസമുദായത്തിൽ 'മകൎതസേവ'പോലെ 'തീസേവ'യും കാണുന്നുണ്ടു്. ഭക്ഷണം പാകം ചെയ്യുവാൻ അത്യാവശ്യമായതാണല്ലോ തീ. അതുണ്ടാക്കാൻ പ്രേരിതനായ പ്രാചീനമനുഷ്യൻ അതിന്റെ അത്യാവശ്യകതയെ ആസ്പദമാക്കി ആരാധിക്കുവാനും തുടങ്ങിയിരിക്കണം.—Crooke, Folklore of N. India, p. 7.

† E. J. Thompson & A. M. Spencer. Bengali Religious Lyrics Sākta, p. 71

ലെയാണിരിക്കുന്നതു്. നമ്മുടെ പാനയിലും മററും കാണുന്ന "കുരുതിതപ്പണ"വും, യുദ്ധാനന്തരം ശത്രുരക്തത്തിൽ പുളച്ചുകളിക്കുന്ന വിജയാസക്തിയെ ചിത്രീകരിക്കുന്നതായി സങ്കല്പിക്കാവുന്നതാണു്. ഈ അന്തരീക്ഷം ഒരു പ്രാചീനദശയെയാണു് സൂചിപ്പിക്കുന്നതെന്നുള്ളതിലേക്കുസംശയമില്ല. ആ ഘട്ടത്തിലാണല്ലോ മനുഷ്യന്നു് പല ശക്തികളോടും മല്ലിട്ടു ജീവിക്കേണ്ടതായി വന്നിട്ടുള്ളതു്. കാട്ടുമനുഷ്യനെ ദുഷ്ടമൃഗങ്ങൾ എപ്പോഴും ഭയപ്പെടുത്താതിരിക്കുകയില്ല. അവയെ കൊല്ലാനോ ഭയപ്പെടുത്താനോ വേണ്ടതായ ആയുധങ്ങൾ അവൻ സമ്പാദിക്കുന്നതുവരെ അവന്റെ ജീവിതം ഏററവും അപായകരമായിരുന്നിരിക്കണം. അപ്പോൾ അവനെ രക്ഷിക്കുവാൻ ദേവതയെ സ്മരിക്കുന്നതിൽ പ്രത്യേകം ഉപപത്തിയുമുണ്ടു്. പ്രാചീനമനുഷ്യരും അന്യോന്യം ക്രൂരതയോടുതന്നെയാണു് പെരുമാറിയിരുന്നതെന്നും സമുദായശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. ഇരയെ പിടിക്കുമ്പോഴും ഇണയടിക്കുമ്പോഴും മൃഗങ്ങൾ തമ്മിൽ കലഹിക്കുന്നതു് പതിവാണല്ലോ. അതുപോലെ മനുഷ്യരും അന്യോന്യം ഭയത്തോടും അവിശ്വാസത്തോടുംകൂടി അക്കാലത്തു് പെരുമാറിയിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ഈ ഘട്ടവും അപായം കുറഞ്ഞതാണെന്നു പറഞ്ഞുകൂടാ. സമുദായവിഭാഗങ്ങൾ തമ്മിലുള്ള മത്സരം, വിവാഹത്തിനർഹനാവണമെങ്കിൽ പുരുഷന്റെ ശൌര്യം പ്രത്യക്ഷമാക്കണമെന്നുള്ള ആചാരം* ഇതെല്ലാം ഈ കാലഘട്ടത്തെ അനുസ്മരിപ്പിക്കുന്ന നടവടികളാണു്. എന്നാൽ അപായസ്ഥിതിയിൽ രക്ഷിതാവായി ദേഹത്തിന്നു് പ്രകൃത്യാ ബലംകൂടുന്ന പുരുഷനെയല്ലാതെ ഒരു സ്ത്രീയെ ഭാവിക്കുവാനുള്ള കാരണമെന്താണെന്നു് ഒരു ചോദ്യത്തിന്നു അവകാശമുണ്ടു്. പാശ്ചാത്യരുടെ ഇടയിൽ പിതൃത്വത്തിന്നു മാതൃത്വത്തിനേക്കാൾ പ്രാധാന്യമുള്ളതായും കാണുന്നു. ഈ വിഷയത്തെപ്പററി തത്വജ്ഞാനികൾ പല അഭിപ്രായങ്ങളും പ്രകടിപ്പിച്ചിട്ടുണ്ടു്. 'അമ്മ'യെ ആരാധിക്കുവാൻ ആദ്യം തുടങ്ങിയതു് ദ്രാവിഡരാണെന്നു് ശ്രീമാൻ ആനന്ദകുമാരസ്വാമി† അഭിപ്രായപ്പെട്ടുന്നുണ്ടു്. 'അമ്മ' ദ്രാവിഡരുടെ പ്രത്യേകസങ്കല്പമാണെന്നഭിപ്രാ

---

* വരൻ കന്യകയെ എടുത്തുകൊണ്ടുപോയി ഒളിപ്പിക്കുകയും, അവളെ വീണ്ടെടുക്കാൻ വരുന്ന ബന്ധുക്കളെ ജയിക്കുകയും വേണമെന്ന ഒരു ചടങ്ങു് കാടന്മാരുടെ ഇടയിലുണ്ടു്.

† Introduction to Indian and Indonesian Art, p. 5.

യമുള്ള മറ്റൊരു ഗ്രന്ഥകാരൻ * അതിനു കണ്ടുപിടിച്ചിട്ടുള്ള കാരണം വിചിത്രമായിട്ടുള്ളതാണു്. അയാൾ പറയുന്നു:—"ദ്രാവിഡസ്ത്രീകൾ കലഹിക്കുന്നവരും, പ്രതീകാരേച്ഛയോടുകൂടിയവരും, അസൂയാകലുഷിതരും ആകയാൽ അവരുടെ ദ്വേഷവും, ശാപവും സ്ത്രീദേവതകളെ പ്രസാദിപ്പിക്കുവാൻ ജനങ്ങളെ പ്രേരിപ്പിച്ചിരിക്കണം." ഈ അഭിപ്രായത്തിൽ സത്യാന്വേഷണകൌതുകത്തേക്കാൾ ഗ്രന്ഥകർത്താവിന്റെ പക്ഷപാതമാണു് പ്രത്യക്ഷമാകുന്നതു്. Bishop Whitehead † എന്ന മറ്റൊരു ഗ്രന്ഥകാരന്റെ അഭിപ്രായത്തിൽ ആര്യന്മാർ പ്രായേണ പുരുഷദൈവങ്ങളെ ആരാധിക്കുന്നവരും, ദ്രാവിഡർ സ്ത്രീദൈവങ്ങളെ ആരാധിക്കുന്നവരുമാണു്. ഇതിനു ചില കാരണങ്ങളും അദ്ദേഹം പ്രസ്താവിക്കുന്നുണ്ടു്. "ആര്യദൈവങ്ങൾ പുരുഷന്മാരായിക്കാണുന്നതു് അവർ യുദ്ധവീരന്മാരുടെ ഈശ്വരന്മാരായതുകൊണ്ടും, ദ്രാവിഡദൈവങ്ങൾ സ്ത്രീകളായി കാണുന്നതു് കൃഷിക്കാരുടെ ദൈവങ്ങളായതുകൊണ്ടുമായിരിക്കണം. ലോകത്തിലെ യുദ്ധദൈവങ്ങളെല്ലാം മിക്കതും പുരുഷന്മാരും, കൃഷിക്കാരുടെ ദൈവങ്ങൾ സ്ത്രീകളുമാണു്. ഇതിനു കാരണം യുദ്ധം പ്രധാനമായി ചെയ്തിരുന്നതു് പുരുഷന്മാരും, പ്രാചീനസമുദായത്തിൽ കൃഷിപ്പണിചെയ്തിരുന്നതു സ്ത്രീകളും ആയതായിരിക്കണം. എന്നുമാത്രമല്ല, പശിമ അല്ലെങ്കിൽ വിളവു് സ്ത്രീകളോടു ബന്ധപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു ഗുണവുമാണു്. തെക്കെ ഇന്ത്യയിൽ ഗ്രാമദേവതകളെല്ലാം സ്ത്രീകൾ മാത്രമാണു്. തമിഴരാജ്യത്തു് അവക്കെല്ലാം പുരുഷഭൃത്യന്മാർ അവരുടെ അമ്പലം കാക്കുവാനും, കൽപനയനുസരിക്കുവാനും ഉണ്ടെങ്കിലും അവർ സ്ത്രീദൈവങ്ങൾക്കു് കീഴടങ്ങിയിട്ടും ദാസ്യവൃത്തികൈക്കൊണ്ടിട്ടുമാണിരിക്കുന്നതു്. ഒരു പുരുഷദൈവമായ 'അയ്യനാർ' (അയ്യപ്പൻ) മാത്രം ഇതിനൊരു വ്യത്യസ്തതയാണു്. അയാൾ സ്വതന്ത്രനായിട്ടാണു് കാണുന്നതു്." ഈ അഭിപ്രായം സ്വീകാരയോഗ്യമായി തോന്നുന്നില്ല. 'അയ്യനാരു്' പുറമെ 'മധുരവീരൻ' എന്നൊരു പുരുഷദൈവം അദ്ദേഹത്തിനോടു് ശേഷം ചോദിക്കാൻ തെയ്യാറായി നില്ക്കുന്നുണ്ടു്. എന്നുമാത്രമല്ല, കേരളത്തിലേയും ഇന്ത്യയിലെ മററു പ്രദേശങ്ങളിലേയും സ്ഥിതി അദ്ദേഹം ആലോചിച്ചിട്ടുമില്ല. കേരളത്തിൽ നമ്മുടെ 'അമ്മ' യുദ്ധപരദൈവം കൂടിയാണെന്നു് ഇതിനു മു

* Elmore, Dravidian Gods in Modern Hinduism.
† Village Gods of S. India, 17-18.

ന്നുതന്നെ പ്രസ്താവിച്ചിട്ടുണ്ട്. ദാരുകവധം ചെയ്യുവാൻ കാളിക്കുമാത്രമേ സാധിക്കയുള്ളുവെന്നും കഥകൊണ്ടു് ദൃഷ്ടാന്തപ്പെടുത്തിയിരിക്കുന്നു. കാളിയുടെ വീര്യം മഹിഷാസുരമർദ്ദിനി, ഭണ്ഡാസുരസംഹാരിണി എന്നീ സങ്കൽപങ്ങളിലും അന്തർഭവിച്ചിട്ടുണ്ടു്. ഒടുവിൽ പറഞ്ഞ രണ്ടും ആര്യസങ്കൽപമാണെന്ന് ശഠിക്കുന്നതായാൽതന്നെ കേരളത്തിലെ കഥക്ക് അങ്ങിനെയൊരു സാധുത്വം കൽപിക്കാവുന്നതുമല്ല. സമുദായശാസ്ത്രജ്ഞന്മാരുടെ സിദ്ധാന്തങ്ങളും അതിനോടു യോജിച്ചിരിക്കുന്നില്ല. പ്രാചീനമനുഷ്യൻ 'നായാടി'യായിട്ടാണ് ലോകത്തിൽ ആദ്യം പ്രത്യക്ഷമാകുന്നതു്. നമ്മുടെ പരിണാമത്തിൽ രണ്ടാമത്തെ ഘട്ടത്തിലാണ് 'കൃഷിപ്പണി'യിൽ പ്രവേശിക്കുന്നതു്. അതുകൂടാതെ തമിഴരുടെ 'കൊററവൈ', * 'വെന്നി' അല്ലെങ്കിൽ വിജയത്തിൻെറ പരദൈവമാണു്. സമരമുണ്ടാവാതെ വിജയം ഉണ്ടാവുന്നതല്ലല്ലോ. അതു രണ്ടും അനുഭവിക്കാത്തവർ അതിന്നായി ഒരു ദേവിയേയും സങ്കല്പിക്കുന്നതല്ല.



Sister Niveditaയുടെ വിചാരഗതി പരമാർത്ഥത്തെ ഇതിലധികം സ്പർശിക്കുന്നുണ്ടു്. "നമ്മുടെ നിത്യജീവിതമാണ് നമുക്കു ദൈവത്തിൻെറ മാതൃക സൃഷ്ടിക്കുന്നതു്. പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള ദിവ്യസ്വരൂപം മനുഷ്യനെയാണു് ആധാരമാക്കുന്നതു്."†

---

* "പഴയകാലത്തെ തമിഴമക്കൾ ആരാധിച്ചുവന്ന ദൈവങ്ങളിൽ ഒന്നു് 'കൊററവൈ'യാണു്. ഈ ദേവിയെ രാജാക്കന്മാരും, യുദ്ധവീരന്മാരായ 'മറവ'രുമായിരുന്നു സേവിച്ചുവന്നിരുന്നതു്. ഈ പദം—കൊററം=ജയം—ആയ്=അമ്മ എന്നീ രണ്ടു വാക്കുകൾ ചേൎന്നുണ്ടായതാണു്. 'കൊററ'വും 'കൊൽ' ധാതുവിൽനിന്നുണ്ടായതാണു്. അമ്മരെ കുടിവെച്ചിട്ടുള്ള പ്രധാനക്ഷേത്രം ആയൈക്കോട്ടമാണെന്നാണു് ചിലപ്പതികാരത്തിൽനിന്നു് (അദ്ധ്യായം 12.) അറിയുന്നതു്. അതിൽ 'അമ്മ'യുടെ പ്രീതിക്കായി മറവർ കൊണ്ടാടിയ ഉത്സവത്തെപ്പററി വിവരിക്കുന്നുണ്ടു്. 'തിരുമുഗരാററുപടൈ' എന്ന പാട്ടിലും, 'പത്തുപ്പാട്ടിലും', 'മുരുകൻ' കൊററവൈ'യുടെ മകനാണെന്നും പ്രസ്താവിച്ചിട്ടുണ്ടു്. മധുരക്കു് 60 നാഴിക വടക്കുപടിഞ്ഞാറുള്ള 'ഐയിരൈ' മലയിൽ 'കൊററവൈ' ആരാധിച്ചിരുന്നതായി പ്രാചീന തമിഴ്ഗ്രന്ഥങ്ങളിൽ സൂചനയുണ്ടു്. ഈ ദേവി പിന്നീടു പാഞ്ചാലിയായി മാറിപ്പോയിരിക്കുന്നു. ഐയിരൈമല 'ഐവർ'മലയായി (ഐവർ=പഞ്ചപാണ്ഡവന്മാർ) മാറിയപ്പോഴാണു് ഈ പരിണാമം 'അമ്മ'ക്കു വന്നുചേൎന്നതു്."

(Note by Mr. R. P. Sethu Pillay, B. A., B. L.)

† Sister Nivedita, Kali the Mother, p. 16-26.

## "അമ്മയുടെ മാഹാത്മ്യം."

ഈ ഘട്ടത്തിൽ 'അമ്മ' എന്ന വാക്കിനെ ഒന്നു പരിശോധിക്കുന്നതു് കുറേക്കൂടി മാർഗ്ഗദർശകമാവുന്നതാണു്. തമിഴിലും, മലയാളത്തിലും ഈ വാക്കിന്നു് സ്ത്രീ, മാതാവു്, ഈശ്വരി എന്നിങ്ങിനെ മൂന്നർത്ഥമുണ്ടു്. ഈ അർത്ഥവ്യത്യാസം 'അമ്മ'യെ സേവിക്കുന്നതിലടങ്ങിയ ഒരു ശ്രദ്ധതത്വം വിശദമാക്കുന്നുണ്ടു്. സ്ത്രീയെന്നോ പെണ്ണെന്നോ സൂചിപ്പിരുന്ന ഈ വാക്കു് മാതാവിന്റെ പ്രാധാന്യം ഒരു കുടുംബത്തിൽ വ്യക്തമായതോടുകൂടി അവർക്കു ഉപയോഗിക്കുവാൻ തുടങ്ങിയിരിക്കണം. അതല്ലെങ്കിൽ 'അമ്മ'യെ കുറിക്കുന്ന ശബ്ദം അമ്മയുടെ മാഹാത്മ്യമറിയാൻ തുടങ്ങിയപ്പോൾ സ്ത്രീവർഗ്ഗത്തിന്നു ഒട്ടാകെ പ്രയോഗിക്കുവാൻ മനുഷ്യൻ പ്രേരിതനായിരിക്കണം. അടുത്തപടിയിൽ ദിവ്യത്വമാരോപിക്കുന്നതിന്നും അതുതന്നെ മതിയാകുമല്ലോ കാരണം. ഈ കാര്യത്തിലുണ്ടായിട്ടുള്ള മാനസികപരിവർത്തനം നമുക്കു് എളുപ്പത്തിൽ മനസ്സിലാക്കാവുന്നതുമാണു് സ്ത്രീകൾക്കു് സ്വയമായിട്ടുള്ള മാതൃത്വത്തിന്നു് ഒരു വിശേഷവിധിയുണ്ടു്. ബീജോൽപാദനത്തിൽ ഭർത്താവിന്നു് പങ്കുണ്ടെങ്കിലും പ്രസവാദിക്ലേശങ്ങൾ സഹിക്കുന്നതു് അമ്മ മാത്രമാണു്. ജീവിതത്തിൽ മററവസ്ഥകളിലെല്ലാം പുരുഷന്നു് സ്ത്രീയെ അല്ലെങ്കിൽ ഭാര്യയെ സഹായിക്കുവാൻ സാധിക്കും. മാതൃത്വത്തെ സംബന്ധിക്കുന്ന ക്ലേശങ്ങളിലാകട്ടെ പുരുഷന്നു് വേറെനില്ക്കാനേ തരമുള്ളു. പ്രസവംതുടങ്ങി ശിശുവിനെ വളർത്തിക്കൊണ്ടുവന്നു് തന്നെത്താൻ ഭരിക്കാറാവുന്നതുവരെ, 'അമ്മ' അനുഭവിക്കുന്ന ദേഹാരിഷ്ടങ്ങളും, അവയിൽ നിന്നു തരംപിക്കേണ്ട സഹനശക്തിയും, ത്യാഗശീലവും ചില്ലറയല്ല. പത്തുമാസം പേറിനടന്നിട്ടുള്ള സങ്കടം കുട്ടിയുടെ മുഖം കാണുമ്പോൾ അമ്മ മറക്കുന്നു. അതിന്നുശേഷം കുട്ടിയെപ്പററിയുള്ള ഏകവിചാരമേ അമ്മയ്ക്കുള്ളു. മക്കൾ എത്ര വലിയവരായാലും 'അമ്മ'ക്കു് എന്നും ഓമനക്കുട്ടികൾതന്നെയാണു്. "അമ്മയുള്ളപ്പോഴും, നിലാവുള്ളപ്പോഴുമേ സുഖമുള്ളു" എന്ന ചൊല്ലു് അമ്മയുടെ മാഹാത്മ്യം വിളിച്ചുപറയുന്നുണ്ടു്. അമ്മയുമായുള്ള ബന്ധം ഏതൊരു നാഗരികനും ഭക്തിബഹുമാനത്തോടുകൂടിയല്ലാതെ സ്മരിക്കുവാൻ സാധിക്കുന്നതല്ല. ഭക്തി പരമകാഷ്ഠയിലെത്തുമ്പോഴാണു് അതിന്നു വിഷയമായ വ്യക്തിക്കു് ദിവ്യത്വം വന്നുചേരുന്നതു്. കുട്ടിക്കാലത്തു് സകല സുഖത്തിന്നും രക്ഷയ്ക്കും

കാരണഭൂതയായ അമ്മ പ്രായംചെല്ലുമ്പോഴും വാത്സല്യനിധിയായ ഒരു രക്ഷാകർത്രിയായിത്തന്നെ വിലസുന്നു. "സ്നേഹേഷു മാതാ" എന്ന മഹദ്വചനം ആ വിഷയത്തിൽ അമ്മയ്ക്കുള്ള അദ്വിതീയത്വം പ്രത്യക്ഷമാക്കുന്നു. സ്നേഹത്തിലോ, മക്കളുടെ യോഗക്ഷേമത്തിലുള്ള തൃഷ്ണയിലോ, അവർക്ക് യാതൊരാപത്തും വരാതെ കണ്ടിരിക്കേണമെന്ന മോഹത്തിലോ, അമ്മയ്ക്കു കിടനില്ക്കുന്നവരായി ആരും തന്നെ ഭൂലോകത്തിലുണ്ടെന്നു തോന്നുന്നില്ല. അസാധാരണസ്വഭാവഗുണങ്ങൾക്കിരിപ്പിടമായ അമ്മയെ ക്രമേണ ദിവ്യപദവിയിലേക്കുയർത്തി ആരാധിക്കുവാൻ തുടങ്ങിയ ദ്രാവിഡരുടെ ഹൃദയവിശാലതയും അന്തസ്സാരവുമാണ് പ്രത്യക്ഷമാകുന്നതു്.*

സ്ത്രീത്വത്തിന്റെ മാഹാത്മ്യം വിശ്വസിച്ചുവന്നവരിൽ പ്രാചീനത്വം ദക്ഷിണേന്ത്യയിലുള്ളവർക്കാണെന്നാണ് ചരിത്രം ഘോഷിക്കുന്നതു്. ഇവിടത്തെ ആചാരങ്ങളും നടവടികളും ഈ സിദ്ധാന്തത്തെ പിൻതാങ്ങുന്നുണ്ടു്. ഭാഷയും ഈ വിഷയത്തിൽ നമുക്കു മാർഗ്ഗദർശിയാണ്. തമിഴിൽ 'മനവി' എന്ന പദം 'മനയ്ക്കു' അതായതു്, വീട്ടിനു നായികയായിട്ടുള്ളവൾ, എന്നർത്ഥത്തിലാണു് പ്രയോഗിക്കുന്നതു്. ഈ വാക്കിന്നു് പുല്ലിംഗരൂപമില്ല. മക്കത്തായം അനുസരിച്ചുവരുന്ന തമിഴർക്ക് അപ്പൻ, നായനാർ, തകപ്പനാർ എന്നീ പദങ്ങൾ പിതാവിനെ സൂചിപ്പിക്കുന്നവയായി ഉണ്ടുതാനും. എന്നാൽ 'മനവി'യ്ക്കു 'മനവൻ' എന്നൊരു രൂപം കാണുന്നതുമില്ല. ഇതിൽനിന്നു് ഊഹിക്കേണ്ടതു് 'മനവി'ക്കു് മനയെസംബന്ധിച്ചേടത്തോളമുണ്ടായിരുന്ന അധികാരാധിക്യമോ അവകാശബാഹുല്യമോ ആയിരിക്കണമല്ലൊ. ദ്രാവിഡർക്ക് അവരുടെ സ്ത്രീകളെ അതിരുകവിഞ്ഞ ബഹുമാനമുണ്ടായിരുന്നുവെന്നതിലേക്കു് ഈ പദം നല്ലൊരു ദൃഷ്ടാന്തമാണെന്നു സംശയം കൂടാതെ പറയാവുന്നതാണ്. മരുമക്കത്തായികളായ മലയാളികൾ 'തറവാട്ടിലമ്മ' ('മൂത്തമ്മ')യെ കണക്കിലധികം ആദരിച്ചു വരുന്നവരാണ്. മരുമക്കത്തായത്തിൽ അച്ഛന്നു് സ്ഥാനമില്ലാത്തതുകൊണ്ടാണ് അങ്ങിനെ വന്നതെന്നു

---

* കുട്ടിക്കാലം മുതല്ക്കു് മക്കളായി അടുത്തു പെരുമാറുന്നതു് അമ്മയാണ്. അച്ഛൻ 'ലൌകിക'ങ്ങളിൽ പ്രവേശിക്കുന്നവനാകയാൽ അയാളുടെ പ്രയത്നരംഗം പലപ്പോഴും വീട്ടിന്നു പുറത്താണ്. അച്ഛൻ പലപ്പോഴും കുട്ടികളുടെ സങ്കല്പത്തിലാണു് സ്ഥിതിചെയ്യുന്നതു്. അമ്മയുമായുള്ള സാഹചര്യമാണ് വീട്ടിൽ അച്ഛനേക്കാൾ പ്രാധാന്യം അമ്മയ്ക്കുണ്ടാവാനുള്ള മറെറാരു കാരണം.

ചിലർ വാദിച്ചേക്കാം. അങ്ങിനെയാണെങ്കിൽ, 'അപ്പനും' 'അച്ഛനും' നമുക്കുണ്ടാവാൻ തരമില്ലല്ലോ. തറവാട്ടിന്നുവേണ്ടി നടത്തുന്ന വ്യവഹാരങ്ങളിലും, വ്യാപാരങ്ങളിലും 'തറവാട്ടമ്മ'കൂടി ചേൎന്നിട്ടില്ലെങ്കിൽ അവയ്ക്കു് നിയമസാധുത്വമില്ലെന്നാണു് ഒരു കാലത്തെ നടപ്പു്. ഈ ദായത്തിൽ 'അമ്മ'യ്ക്കു് പ്രാധാന്യമുണ്ടെന്നു പ്രത്യേകം പറയേണ്ടതായിട്ടുമില്ല. 'തറവാട്ടമ്മ'ക്കു പുല്ലിംഗമില്ല.* ഏതായാലും ദ്രാവിഡന്മാർ അമ്മയെ വലിയകാര്യമായിരുന്നുവെന്നും നമുക്കു് അഭിമാനിക്കാവുന്നതാണു്.

എന്നാൽ ഈ 'അമ്മ'യെ നാം ആദ്യമായി ആരാധിക്കുവാൻ തുടങ്ങിയതു് ഏതു രൂപത്തിലാണെന്നു് ഒരു ചോദ്യം ഈ ഘട്ടത്തിൽ നമ്മെ നേരിടുന്നുണ്ടു്. കുട്ടികളെ രക്ഷിക്കുന്ന 'അമ്മ' ആദ്യംതന്നെ ഭയങ്കരിയായിട്ടോ, അതോ, വാൽസല്യനിധിയായിട്ടോ നമ്മുടെ ഭാവനയിൽ ഉദിക്കുക, എന്നാലോചിക്കുമ്പോൾ അതിന്നു് ശരിയായ സമാധാനം കിട്ടുവാൻ എളുപ്പമാണെന്നു തോന്നുന്നില്ല. നമ്മുടെ പൌരാണികന്മാർ കാടന്മാരായിട്ടാണു് ജീവിതം ആരംഭിച്ചിട്ടുള്ളതു് എന്ന സങ്കല്പം ശരിയാണെങ്കിൽ അപ്പോൾ 'അമ്മ'യും ആ പരിതഃസ്ഥിതിയനുസരിക്കുമല്ലോ. അപ്പോൾ സൌമ്യമായിരിക്കുവാനല്ല അധികം വഴിയുള്ളതു്. കാട്ടിലെ പരിതഃസ്ഥിതി ഇന്നവിധമായിരിക്കുമെന്നു് ഇതിന്നുമുമ്പെ നാം അറിഞ്ഞിട്ടുണ്ടു്. മത്സരവും യുദ്ധവുമാണു്, ആ ജീവിതത്തിന്റെ പ്രത്യേകത. അതുകൊണ്ടുതന്നെയായിരിക്കണം യുദ്ധപരദേവതയായ 'ഒരമ്മ' നമുക്കു് ആദ്യം സ്വായത്തമായതു്. അവരുടെ "കൊററവൈ" † വിജയമൂൎത്തിയാണെന്നു് മുമ്പുതന്നെ പ്രസ്താവിച്ചിട്ടല്ലോ. എന്നാൽ ഇതോടുകൂടിത്തന്നെ 'അമ്മ'യുടെ വാത്സല്യത്തിന്റേയും, താലോലനത്തിന്റേയും രുചിയറിവാൻ നമുക്കു വളരെകാലം കഴിഞ്ഞതിന്നു ശേഷമേ സാധിച്ചിട്ടുള്ളു എന്നുള്ളതു് പ്രകൃതിക്കു യോജിച്ചതാണോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. 'അമ്മ'ക്കു് രണ്ടു സ്വരൂപവും അവലംബിക്കുവാൻ പ്രയാസമില്ല. കോപം വരുമ്പോൾ കുട്ടികളെ തല്ലുന്ന അമ്മമാർ രണ്ടു നിമിഷം കഴിഞ്ഞാൽ

* പക്ഷെ അതുപോലെത്തന്നെ "കാരണവന്നു" സ്ത്രീലിംഗവുമില്ല. ഇരുകൂട്ടൎക്കും തുല്യപ്രാധാന്യമുണ്ടെന്നാണു് ഇതുകൊണ്ടു് വന്നുകൂടുന്നതു്.

† പുറം, 76.

അവരെ എടുത്തു് താലോലിക്കുന്നതും നാം കാണാറുണ്ടു്. അതുകൊണ്ടു ഭയങ്കരത്വവും സൌമ്യവും ഒരേ വ്യക്തിയിൽതന്നെ സ്ഥിതിചെയ്യുന്നതു് അസാധാരണമല്ല.

ഈ ഘട്ടത്തിൽ 'അമ്മ'യുടെ സൌമ്യഭാവത്തെ അനുസ്മരിപ്പിക്കുന്ന ചില നടവടികളോ, ആചാരങ്ങളോ നമ്മുടെ ഇടയിലുണ്ടോ എന്നു കൂടി അന്വേഷിക്കുന്നതു് പ്രയോജനകരമായിരിക്കുന്നതാണ്. കേരളത്തിലെ ഹിന്ദുഗൃഹങ്ങളിലെല്ലാം* 'മച്ചിലമ്മ'യെ കുടിവെക്കുന്ന ഒരു സമ്പ്രദായമുണ്ടു്. രാവിലേയും വൈകുന്നേരവും വിളക്കു് കൊളുത്തി കാണിക്കുകയെന്ന ചടങ്ങിൽ 'മച്ചിലമ്മ'ക്കു് മുമ്പുമുണ്ടു്. അവിടെ കാണിച്ചതിനു ശേഷമേ പുറത്തേക്കു് വിളക്കുകൊണ്ടുവരികയുള്ളു. അവിടെ തറവാട്ടിന്റെ യോഗക്ഷേമം പരിപാലിച്ചുപോരുന്ന 'ഒരമ്മ'യുണ്ടെന്നല്ലാതെ അവരെപ്പററി തിട്ടമായ യാതൊരറിവും മിക്കപ്പോഴും ആർക്കും ഉണ്ടാകാറുമില്ല. ചിലപ്പോൾ ഈ ആചാരം ഓരോ വീട്ടിന്റേയും കാരണഭൂതയായ ഏതോ ഒരു 'മുത്തശ്ശി'യെ ഉദ്ദേശിച്ചാണെന്നു് ചിലർ ധരിക്കാറുണ്ടു്. ചിലപ്പോൾ 'മുത്തശ്ശി' 'ചിപോതി'†യായി രൂപാന്തരപ്പെട്ടുവെന്നും വന്നേക്കാം. എന്നാൽ, പടിഞ്ഞാററച്ചുമരിന്റെ ഒരു പൊത്തിൽ 'ചിപോതി'യെ കാണുന്ന വീടുകളിലും 'മച്ചിലമ്മ'യെ പ്രത്യേകമായി സ്മരിക്കാറുണ്ടു്. വീടു് പണ്ടു രക്ഷിച്ചുവന്നതു് 'മച്ചിലമ്മ'തന്നെയായിരുന്നിരിക്കണം. പുരാണജ്ഞാനം നമുക്കു് വർദ്ധിച്ചുവന്നതോടുകൂടിയായിരിക്കണം 'ചിപോതിയമ്മ'യുടെ എഴുന്നെള്ളത്തു്. ഇതു് ഏതുവിധമായാലും, കുടുംബസംരക്ഷണിയായി 'ഒരമ്മ'യുണ്ടായിരുന്നുവെന്നുള്ളതിലേക്കു് സംശയമില്ല. ആ 'അമ്മ' 'കോവിലമ്മ'യെപ്പോലെ അത്ര ഭയങ്കരിയായിട്ടല്ല ആചാരംകൊണ്ടു കാണുന്നതും. ഈ 'രണ്ടമ്മ'മാരും ഒരേ സമയത്തുതന്നെയുണ്ടായതോ അല്ലയോ എന്നുള്ള കാര്യം തീർച്ചയാക്കാൻ പ്രയാസവുമാണു. 'കാവിന്റേയും' 'വീട്ടിന്റേയും' ഉത്ഭവം ഒരേകാലത്തുതന്നെയുണ്ടായതോ അല്ലയോ എന്നുള്ള കാര്യം തീർച്ചയാക്കാൻ പ്രയാസവുമാണ്. 'കാവിന്റേയും' 'വീട്ടിന്റേയും' ഉൽഭവം ഒരേകാലത്തുതന്നെയാണെങ്കിൽ ഇവരും ഒന്നിച്ചുണ്ടായവരാണ്. അല്ലെങ്കിൽ അവ രണ്ടിനുമിടക്കു് കാലാന്തരമുണ്ടായിട്ടുണ്ടെന്നു വിശ്വസിക്കുന്ന പക്ഷം, ആ അന്തരം അവർക്കും കൽപിക്കേണ്ടതായിവരും.

---

* നമ്പൂതിരിമാരുടേയും നായന്മാരുടേയും ഭവനങ്ങളിൽ പ്രത്യേകിച്ചും.

† ശ്രീഭഗവതിയുടെ തത്ഭവമാണെന്നാണു് വിശ്വസിച്ചുവരുന്നതു്.

### "കുട്ടികളുടെ അമ്മ"

ഇതിന്നു പുറമെ, കുട്ടികളെ രക്ഷിക്കുന്ന 'അമ്മ'മാർ വേറെയും കാണുന്നുണ്ട്. പഴയ നായർതറവാട്ടുകളിൽ ചെറിയ കുട്ടികൾക്ക് പല്ലു വരുമ്പോഴോ, അപസ്മാരബാധയുണ്ടാകുമ്പോഴോ 'ചെറുകുന്നിലമ്മക്ക് വെക്കുക' എന്നൊരു സമ്പ്രദായം കണ്ടിട്ടുണ്ട്. 'ചെറുകുന്ന്' വടക്കെ മലയാളത്തിലാണെന്നറിയാത്ത തെക്കെ മലയാളത്തിലുള്ള പലരും 'ചെറുകുന്നിലമ്മ'യിൽ അത്യന്തം ഭക്തിയുള്ളവരായിട്ടുണ്ട്. അവരോട് ഈ സംഗതിയെപ്പററി ചോദിച്ചതിൽ 'മുത്തശ്ശി' അങ്ങിനെ ചെയ്യണമെന്ന് പറഞ്ഞിട്ടുണ്ടെന്നേ സമാധാനം കിട്ടുകയുണ്ടായിട്ടുള്ളു. അതിൽനിന്ന് ഇതൊരു പാരമ്പര്യമായിത്തീർന്നിട്ടുണ്ടെന്നാണല്ലോ വിചാരിക്കേണ്ടതു്. പാരമ്പര്യത്തിന്ന്—പ്രത്യേകിച്ച് അതിനെപ്പററിയ വിവരങ്ങളൊന്നും കിട്ടാതിരിക്കുമ്പോൾ—അതിന്ന് പഴക്കമുണ്ടെന്നാണല്ലോ വിശ്വസിക്കേണ്ടതും. ഒരു കാര്യത്തിൽ സംശയമില്ല, 'ചെറുകുന്നിലമ്മ'യെ സ്മരിക്കുന്നതു് ഒരു ഭയങ്കരമൂർത്തിയായിട്ടല്ല; കുട്ടികളിൽ വാത്സല്യം പൊഴിക്കുന്ന 'നല്ലൊരമ്മ'യായിട്ടുതന്നെയാണ് അവരെ സങ്കല്പിക്കാറുള്ളതു്. അവരെ തൃപ്തിപ്പെടുത്തുവാൻ വലിയ പ്രയാസവുമില്ല. കുറച്ചു പാൽപായസമുണ്ടാക്കി നിവേദിക്കുകയും, അരിയും, നെല്ലും 'നിറച്ചു വെപ്പായി' വെക്കുകയും മാത്രമേ ചെയ്യേണ്ടതായിട്ടുള്ളു. ചില ദിക്കിൽ ചെറുകുന്നിലമ്മ 'കൊടിക്കുന്നത്തമ്മ'യായി മാറാറുണ്ട്. അപ്പോൾ വടക്കെ മലയാളത്തിലേക്കും തെക്കെ മലയാളത്തിലേക്കും വെവ്വേറെ 'അമ്മ'മാരെ കിട്ടി. ഇങ്ങിനെ ഒരമ്മയ്ക്ക് അനവധി 'പകർപ്പുകൾ' ഉണ്ടാവുന്നതു് സാധാരണയാണുതാനും. ഓരോ ഗോപസ്ത്രീയും ഓരോ കൃഷ്ണനെ കണ്ടുവെന്നു പറയുന്നതുപോലെ 'ഒരമ്മ'യ്ക്കുള്ള പ്രാധാന്യം ജനസമ്മതമായിത്തീർന്നാൽ എല്ലാവരും അവരെ സ്മരിക്കയായി. ഓരോരുത്തരും പ്രത്യേകം സങ്കല്പിക്കാനായി ചില ഉപാധികളെ ആശ്രയിക്കുവാനും തുടങ്ങുകയായി. ഇങ്ങിനെയാണ് ഓരോ ദൈവങ്ങൾക്കും പല 'പകർപ്പുക'ളുണ്ടായിത്തീരുന്നതു്. 'അമ്മ' ആ നിയമത്തിൽനിന്നും വ്യത്യസ്തമാവാൻ തരമില്ലല്ലോ

### "പകർച്ചവ്യാധികളും അമ്മയും."

പോററിവന്ന 'അമ്മ'യെ പിന്നീട് പല സങ്കടങ്ങളും അനർത്ഥങ്ങളും വരുമ്പോൾ സ്മരിക്കുന്നതു് സ്വാഭാവികമാണ്. അങ്ങിനെ

യാണ് ഭയങ്കരമായ വ്യാധികളുടെ പരദേവതയായി 'അമ്മ'യെ സങ്ക
ല്പിക്കുവാൻ തുടങ്ങിയതു്. 'കുരുപ്പ്' * (വസൂരി) 'തലതട്ടി' † (വിഷൂ
ചിക) യുമാണ് ഈ വർഗ്ഗത്തിൽ പ്രധാനമായവ. വൈദ്യശാസ്ത്രത്തിൽ
നൈപുണ്യം സമ്പാദിച്ചതിന്നുശേഷവും ഈ ഭയങ്കരവ്യാധികളെ അമ
ർത്തുവാൻ മനുഷ്യന്ന് സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. കീറിവെക്കലും
കുത്തലും ധാരാളം നടപ്പായിട്ടുള്ള ഇക്കാലത്തും ഈവക പകർച്ചരോഗ
ങ്ങൾ പെട്ടെന്നുണ്ടാകുന്നു; അനവധി ജനങ്ങൾ മരിക്കുന്നു. ഇവ പകരുക
ന്ന വേഗവും, പിടിപെട്ടാലുണ്ടാവുന്ന അശരണതയും മനുഷ്യനെ
ഒരുകാലത്തു് അത്യധികം ഭയപ്പെടുത്തിയിരിക്കണം. ദൈവകാരുണ്യ
മൊന്നേ ഇതിൽ ശരണമുള്ളു എന്നു് അവന്നു് വളരെക്കാലത്തെ അനുഭ
വംകൊണ്ടു് ബോദ്ധ്യപ്പെട്ടിരിക്കണം. താരാട്ടുകാട്ടുന്നകാലം മുതല്ക്കേ
താങ്ങിപ്പോന്ന 'അമ്മ' താമസിയാതെ ഈ പുതിയ രംഗത്തിലും പ്രവേ
ശിച്ചു് മനസ്സിനെ സമാധാനിപ്പിച്ചു. പരിഷ്കാരസൂര്യൻ പ്രകാശി
ക്കാത്ത നാട്ടുപുറങ്ങളിൽ ഇപ്പോഴും വസൂരിയോ മററോ ബാധിച്ചാൽ
വൈദ്യസഹായം അന്വേഷിക്കുന്നതിന്നു മുമ്പായി, 'കാവി'ലേക്കോന്നോ
ടി അവിടെ 'അമ്മ'യുടെ മുമ്പാകെ സങ്കടമുണർത്തിച്ചു് പാനയോ, പാട്ടോ
നേർന്നുപോരുന്ന പതിവു് വിട്ടുകളഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. വികൃ
തികളായ മക്കളോടു് "വിത്തു വിതയ്ക്കണോ?"എന്ന വെളിച്ചപ്പാടിന്റെ
ഭീഷണിയും, വസൂരി പിടിച്ചവൻ കിടക്കുന്ന മുറിയിൽ വന്നു് വാളുകുത്തി
അരിയും പൂവും എറിഞ്ഞു് "മകൻ നാളെ കുളിക്കു"മെന്ന അയാളുടെ
സമാധാനവചനവും "ഇപ്പോഴും ചില ഓണംകേറാമൂലകളിൽ കേട്ടുവെ
ന്നുവരാവുന്നതാണ്. മത്സരിക്കുന്ന മക്കൾക്കു് ഉള്ളംകയ്യിൽ 'വിത്തു്'
(വസൂരിക്കുരുന്നു്) കാണിച്ചുകൊടുത്ത വെളിച്ചപ്പാടന്മാരും ഒരു കാലത്തു
ഉണ്ടായിരുന്നുപോൽ. ഈവക വാക്കുകളും കഥകളും ഒരു കാലത്തു് നാ
ട്ടുകാരുടെ ഇടയിൽ വേരുറച്ച വിശ്വാസത്തിന്നു് തെളിവുകളാണല്ലോ.
ഇത്തരത്തിലാണ് നാട്ടുകാരുടെ ഇടയിലുള്ള സങ്കല്പങ്ങൾ. അവ
മിക്കതും സമുദായപരിണാമത്തിൽ അതിലെ വ്യക്തികൾക്കു് അനുഭവ
പ്പെട്ട കാര്യങ്ങളെ ആസ്പദമാക്കിട്ടുണ്ടായിട്ടുള്ളവയാണുതാനും. ഇതിൽ
ഒന്നുരണ്ടു സംഗതികൾ നാം ധരിക്കേണ്ടതായിട്ടുണ്ടു്. 'അമ്മ'ക്കു് രണ്ടു

---

* കുരുവിന്റെ ആകൃതിയിലുള്ളതുകൊണ്ടായിരിക്കണം ഈ പേരു വന്നതു്.

† തല തട്ടികൊണ്ടു പോകുന്നതു് എന്നു വാക്കർത്ഥം. വസൂരിയേക്കാൾ ഇതു
അപായകരമാണെന്നു ഭാവം.

വസ്ഥ കാണുന്നുണ്ട്. അതിൽ ഒന്നു് ഭയങ്കരമായിട്ടുള്ളതും മററതു് സൌമ്യമായിട്ടുള്ളതും. സന്ദർഭത്തിന്നനുസരിച്ചാണ് ഭയങ്കരത്വവും സൌമ്യത്വവും ആരോപിച്ചുകാണുന്നതും. യുദ്ധം, രോഗനിവാരണം എന്നീ സംഗതികളിൽ 'അമ്മ' അവലംബിക്കുന്ന രൂപം ഭയം ജനിപ്പിക്കുന്നതായിട്ടാണു്. കുട്ടികളുടെ ദീനം, സങ്കടനിവൃത്തി, ഐശ്വര്യദാനം എന്നീ അവസ്ഥയിൽ 'അമ്മ' യുടെ രൂപവും പെരുമാററവും മാർദ്ദവമയമായിട്ടാണു്. ഇതുപോലെ 'അമ്മ'യെ 'അഴകി'ന്നു് അധീശ്വരിയാക്കുന്ന മറെറാരു സങ്കൽപവുമുണ്ട്. 'നന്മ'യാണു് അഴകിന്നു് അടിസ്ഥാനമെന്നു കരുതുമ്പോൾ ഗുണങ്ങളെല്ലാം 'അമ്മയി'ൽ അർപ്പിച്ചിരിക്കയാണെന്നു് മനസ്സിലാക്കാവുന്നതാണു്. 'അമ്മ' എപ്പോഴും മക്കളുടെ സുഖാസുഖങ്ങളിൽ പങ്കുകൊള്ളുവാനൊരുങ്ങിക്കാണുന്നു. സുഖത്തിന്നുള്ള സൌകര്യങ്ങൾ ചെയ്തുകൊടുക്കുന്നു. അസുഖങ്ങൾ നീക്കുവാനുള്ള ഉപായങ്ങൾ തേടുന്നു. അവ കണ്ടുകിട്ടിയില്ലെങ്കിൽ അവയെ ലഘൂകരിക്കുവാനും ശ്രമിക്കുന്നു. ഇതിൽ സ്വാർത്ഥമൊട്ടില്ലതാനും. മക്കളുടെ സുഖം തന്നെയാണു് അമ്മയ്ക്കും സുഖം. അവരുടെ ദുഃഖം അവരേക്കാളധികം അമ്മയെ അലട്ടുകയും ചെയ്യുന്നു. അങ്ങിനെ ഉള്ളഴിഞ്ഞു മക്കൾക്കുവേണ്ടി തൻെറ ജീവനെ ഉഴിഞ്ഞുവെച്ചിട്ടുള്ള 'അമ്മ'യെ കാണുന്നതുപോലെ മനസ്സിനെ ആഹ്ലാദിപ്പിക്കുന്ന മററു വല്ല കാഴ്ചയും ലോകത്തിലുണ്ടോ? അഴകേറിയ വസ്തുവിൻെറ ദർശനത്തിലുളവാകുന്ന ആനന്ദാതിരേകമാണല്ലോ അതിൻെറ മാഹാത്മ്യബോധത്തിന്നും നിദാനം. അങ്ങിനെ ആഹ്ലാദകാരിണിയായ 'അമ്മ' സൌന്ദര്യസമ്പൂർത്തിക്കും കറകളഞ്ഞ അഴകിന്നും മാതൃകയായി ഭവിച്ചു. അപ്പോൾ ദിവ്യത്വവും ആ മൂർത്തിയിലാവിർഭവിച്ചു. ചുരുക്കിപ്പറയുന്നതായാൽ ലോകത്തിൽ സുഖസമൃദ്ധി മുതലായ പലതിന്നും 'അമ്മ' കേന്ദ്രമായി കളിയാടി. 'അമ്മ'യെപ്പററി പല സങ്കല്പങ്ങളും അവസ്ഥാനുസരണംപോലെയും, മനോധർമ്മംപോലെയും, അവതരിക്കയും ചെയ്തു.

ഇതിൽ പല സങ്കൽപങ്ങളും ലോകത്തിൽ പൊതുവായി കാണുന്നുണ്ട്. ഒരു ചെറുലോകമെന്നു് കണക്കാക്കാവുന്ന ഭാരതത്തിലും അവയ്ക്കു് പ്രസക്തിയുണ്ടായിരുന്നു. 'യുദ്ധപരദേവതാസങ്കൽപം' പ്രായേണ ഭാരതത്തിലുള്ള ഒരു പൊതുസങ്കൽപമായി കണക്കാക്കേണ്ടിയിരിക്കുന്നു. ബങ്കാൾ, മൈസൂർ മുതലായ സ്ഥലങ്ങളിൽ 'അമ്മ'ക്കുള്ള പ്രാധാന്യം

ഇതിന്നുമുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവിടെയെല്ലാം 'അമ്മ'യുടെ ഭയങ്കരസ്വരൂപത്തിന്നാണ് അധികം പ്രചാരം സിദ്ധിച്ചിട്ടുള്ളതു്. എന്നാൽ, കാലക്രമംകൊണ്ടു് 'ലളിതാസങ്കൽപം' അവിടേയും കടന്നുകൂടുകയാൽ 'ശിവാജി' മുതലായ വീരന്മാരും, 'ശങ്കരാചാര്യർ' മുതലായ വേദാന്തികളും പൂജിച്ചിരുന്ന 'ഭവാനി'യും * 'ശാരദാംബിക'യും † ബഹുജനാരാധനത്തിന്നു് പാത്രീഭവിച്ചു. എന്നാൽ ഉത്തരേന്ത്യയിലെ ഈവക സങ്കൽപങ്ങൾ ആര്യസമാഗമത്തിന്നുശേഷമുണ്ടായതോ അതോ അതിന്നു മുമ്പുതന്നെ നിലവിലിരുന്നതോ എന്ന കാര്യം തീർച്ചപ്പെടുത്തുവാൻ വിഷമമുണ്ടു്. അത്രത്തോളം അവിടെ ആര്യസങ്കൽപവും അനാര്യസങ്കൽപവും കൂടി കലർന്നിട്ടാണ് കാണുന്നതു്. ഈ കലർപ്പിൽനിന്നു് ആര്യവും അനാര്യവുമായിട്ടുള്ള ഭാഗങ്ങൾ വേർതിരിക്കുന്നതു് ഇപ്പോൾ എളുപ്പമല്ല. എങ്കിലും ചില സംഗതികൾ സ്പഷ്ടമായിട്ടു് നമ്മുടെ ശ്രദ്ധയെ സവിശേഷം അർഹിക്കുന്നവയായിട്ടുണ്ടു്.

ദക്ഷിണേന്ത്യയിലെ—അതനുസരിച്ചു് കേരളത്തിലേയും സങ്കൽപത്തിൽ 'അമ്മ'ക്കു് ഒരു സ്വതന്ത്രനിലയുണ്ടു്. പുരുഷദൈവങ്ങളും സ്ത്രീദൈവങ്ങളും എന്നു് ദൈവസമൂഹത്തെ രണ്ടായി പിരിച്ചുനോക്കുമ്പോൾ ആര്യപുരാണേതിഹാസങ്ങളിലും ആചാരങ്ങളിലും സ്ത്രീദൈവങ്ങൾ പ്രായേണ പുരുഷദൈവങ്ങളുടെ ഭാര്യമാരായിട്ടോ അല്ലെങ്കിൽ അവർക്കധീനരായിട്ടോ ആണ് സ്ഥിതിചെയ്യുന്നതു്. ദക്ഷിണേന്ത്യയിലെ—ദ്രാവിഡരാജ്യങ്ങളിലെ—സങ്കൽപത്തിൽ അങ്ങിനെയല്ല 'അമ്മ'യുടെ സ്ഥിതിയെന്നു് 'അമ്മ'യെന്ന പദത്തിൻെറ അർത്ഥവിവരണത്തിൽനിന്നു ഊഹിക്കാമെന്ന് ഇതിന്നു മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ടു്. നാട്ടുകാരുടെ ഇടയിലുള്ള വിശ്വാസത്തിൽനിന്നു ഈ സംഗതി വെളിവാകുന്നുണ്ടു്. 'തിരുമാന്ധാംകുന്നിലമ്മ', 'കൊടുങ്ങല്ലൂരമ്മ' മുതലായ 'അമ്മ'മാരുടെ ഭർത്താക്കന്മാരായി മററു പുരുഷദൈവങ്ങളെ എവിടേയും കാണുന്നില്ല. ശിവക്ഷേത്രങ്ങളും ഭഗവതീക്ഷേത്രങ്ങളും ചിലപ്പോൾ അടുത്തടുത്തു് കാണുന്നുണ്ടെങ്കിലും അവ ബന്ധപ്പെട്ട നിലയിലല്ല സങ്കൽപിക്കുന്നതും ആരാധിക്കുന്നതും. അതുപോലെത്തന്നെ ചില വിഷ്ണുക്ഷേത്രങ്ങളുടെ സമീപത്തായി ഭഗവതീക്ഷേത്രങ്ങളും കണ്ടേക്കാം. അവക്കും പരസ്പരബന്ധ

---

* ഈ പരദേവതയെ ശിവാജി ആരാധിച്ചിരുന്നതു് ഒരു ദുർഗ്ഗത്തിലായിരുന്നു.

† ഈ മൂർത്തിയാണു് മൈസൂരിൽ കുടികൊണ്ടിരിക്കുന്നതു്.

മില്ല. എന്നുതന്നെയല്ല, മുൻപറഞ്ഞ പ്രധാനക്ഷേത്രങ്ങളുടെ അടുത്തു് ശിവക്ഷേത്രം സ്ഥിതിചെയ്യുന്നതുമില്ല. തൃശ്ശിവപേരൂർ 'വടക്കുന്നാഥ' നും, 'ഏറ്റുമാനൂരപ്പ'നും ഭഗവതീസാന്നിദ്ധ്യത്തോടുകൂടിയവരാണ്. പക്ഷേ, ആവക ക്ഷേത്രങ്ങൾ വിഗ്രഹപ്രതിഷ്ഠക്കു് ശേഷമുണ്ടായവയായതിനാൽ 'തിരുമാന്ധാംകുന്ന്', 'കൊടുങ്ങല്ലൂർ' എന്നീ കാവുകളെ അപേക്ഷിച്ച് അർവ്വാചീനമാണെന്നുള്ളതിലേക്കു് സംശയവുമില്ല. കാവുകൾ എന്ന സംജ്ഞയും അവയോടു ഘടിപ്പിക്കാറില്ല. 'അമ്മ'യെ ആദ്യം ആരാധിയ്ക്കുവാൻ തുടങ്ങിയതു് ദ്രാവിഡർ അല്ലെങ്കിൽ ദക്ഷിണേന്ത്യയിലുള്ളവരാണെന്ന് മോഹൻജോ ദാറോ മുതലായ സ്ഥലങ്ങളിൽ നടത്തിയ ഖനന * ങ്ങൾകൊണ്ടു് വെളിപ്പെട്ടിട്ടുണ്ടു്. വളരെ പുരാതനമായ ഈ ആരാധന പിന്നീടുണ്ടായ രാഷ്ട്രീയപരിവർത്തനങ്ങളിൽ പല രൂപഭേദങ്ങളും വന്ന് ഭാരതത്തിലെല്ലാം വ്യാപിച്ചതായി വിചാരിക്കേണ്ടിയിരിക്കുന്നു. ഈ പരിവർത്തനങ്ങളിൽ പ്രധാനമായതാണ് ആര്യന്മാരുടെ ആഗമനവും അവരുടെ സംസ്കാരവുമായുള്ള സംഘട്ടനവും. അവരുമായുള്ള വേഴ്ചയിൽ 'അമ്മ'ക്കു് രൂപഭേദവും, പ്രകൃതിഭേദവും വന്നുവെന്നു മാത്രമല്ല സ്വാതന്ത്ര്യം പോകയും ചെയ്തു.

ആര്യന്മാരുടെ ദൈവങ്ങളിൽ വൈദികകാലം മുതല്ക്കുതന്നെ ശിവനെ കാണുന്നുണ്ടു്. വിഷ്ണുവിന്റെ രംഗപ്രവേശം അതിനുശേഷമെന്നാണല്ലോ ചരിത്രകാരന്മാരുടെ മതം. 'അമ്മ'യുടെ ആദ്യത്തെ വേഴ്ച' ശിവനുമായിട്ടുതന്നെയാണ് കാണുന്നതും. 'ശിവന്റെ' ശക്തി, യായിട്ടാണ് ഇപ്പോൾ ഉത്തരേന്ത്യയിലെല്ലാം 'അമ്മ' പ്രത്യക്ഷമാകുന്നതു്. കേരളത്തിൽ ഈ പരിവർത്തനത്തിന്റെ ഫലമായി 'അമ്മ' ശിവന്റെ മകളാവുകയാണുണ്ടായതു്. മകൾക്കു് അമ്മയേക്കാൾ സ്വാതന്ത്ര്യം കൂടുമെന്നു് സമ്മതിക്കാവുന്നതുമാണ്. കേരളത്തിൽ സ്ത്രീകൾക്കു് പുരുഷന്മാർക്കൊപ്പം—ചിലപ്പോൾ കൂടുതലായും—കാണുന്ന സ്വതന്ത്രനിലയായിരിക്കണം 'അമ്മ'യെ തീരെ ശിവനധീനമാക്കുന്ന കാര്യത്തിൽ പ്രതിബന്ധമായി നിന്നതു്. അടിമത്തവും, സ്വാത

---

* അയിടത്തെ അവശിഷ്ടങ്ങളിൽ നിന്നു് അക്കാലത്തെ ജനങ്ങൾ 'അമ്മ'യേയും, 'ശിവ'നേയും ആരാധിച്ചിരുന്നതിനു മാത്രമേ ലക്ഷ്യങ്ങൾ കണ്ടിട്ടുള്ളു. ഈ 'അമ്മ'യ്ക്കും നമ്മുടെ കളത്തിൽ വരയുന്ന അമ്മയ്ക്കും വളരെ സാമ്യമുണ്ടു്.

Sir John Marshall, Introduction to Mohenjo-Daro or Indus Civilisation, p. vii.

ന്ത്ര്യവും തമ്മിലുള്ള പോരാട്ടം ഒരു മദ്ധ്യസ്ഥിതിയിൽ പര്യവസാനിച്ചു. തമിഴരുടെ 'കൊററവൈ'ക്കും ഇങ്ങിനെയൊരു അവസ്ഥാന്തരം വന്നു ചേൻറു. അതിൽ പാണ്ഡവപത്നിയായ പാഞ്ചാലിയായിട്ടാണു് അവരുടെ പര്യവസാനം.

തെലുങ്കരുടെ 'പെദ്ദമ്മ'യും (വലിയ അമ്മ) കണ്ണാടകക്കാരുടെ 'ഊരമ്മ'യും പരിവത്തനങ്ങളിലൊന്നും പെടാതെ ഊരിൽതന്നെ കഴിച്ചുകൂട്ടുകയാണു് ഇപ്പോഴും ചെയ്യുന്നതു്. അവർ ഇപ്പോഴും വസൂരി മുതലായ രോഗങ്ങളെ നശിപ്പിക്കുവാനുള്ള ത്രാണിമാത്രമേ പ്രദർശിപ്പിക്കുന്നതുമുള്ളു.* സാമുദായികപരിവത്തനങ്ങളുടേയോ, രാഷ്ട്രീയബഹളങ്ങളുടേയോ, സമ്മർദ്ദനഫലമായിട്ടായിരിക്കണം അവരുടെ വളച്ച് മുട്ടിപ്പോയതു്. തമിഴക്കു് 'കൊററവൈ'ക്കു പുറമെ ഒരു 'മാരിയമ്മ'യുമുണ്ടു്. 'മാരിയമ്മ' വസൂരി മുതലായ വ്യാധികൾക്കുള്ള പരദേവതയാണു്. 'മാരി'ക്കുരുപ്പു് എന്നൊരുതരം വസൂരിക്കുതന്നെ പേരുണ്ടു്. അവരുടെ ഉൽപത്തിയെപ്പററിയുള്ള കഥകളും പലതരത്തിലാണു്.† ഇതിൽ 'തിരുവള്ളുവ'രൊഴിച്ചുള്ള കഥയിലെല്ലാം 'മാരിയമ്മ'ക്കു പുരാണബന്ധം കൽപിക്കുവാനുള്ള വാസനയാണു് കാണുന്നതു്. അതുകൊണ്ടു് അത്രത്തോളം അവയ്ക്കു പഴക്കവും കുറയുന്നതായി കരുതേണ്ടിയിരിക്കുന്നു. അതേതു വിധമായാലും ദ്രാവിഡരുടെ സങ്കൽപത്തിൽ അമ്മക്കു് 'പരാധീന'മില്ലെന്നു സമ്മതിക്കാതെ തരമില്ല. എന്നു മാത്രമല്ല, 'അമ്മ'ക്കു് കന്യാത്വവും ആ സങ്കല്പത്തിൽ ഉൾപ്പെടുത്തികാണുന്നുണ്ടു്. കൊററവൈക്കു 'മുരുകൻ' എന്നൊരു മകനെ കാണുന്നുണ്ടെങ്കിലും തമിഴരുടെ 'മററമ്മ'മാക്കൊന്നും ‡ ഭത്താക്കന്മാരുള്ളതായി അറിയുന്നില്ല. കൊടുങ്ങല്ലൂർ, ചേർത്തല എന്നീ കാവുകളിൽ കുടികൊണ്ടിട്ടുള്ള 'അമ്മ'മാരുടെ 'കന്യാത്വം' സുപ്രസിദ്ധമാണല്ലോ. അവരുടെ

---

* Whitehead, Village Gods of S. India; p. 48, 54, 71, 74

† ഒന്നു് 'പാട്ടുക' എന്ന ഒരു മഹഷിയുടെ ഭായ്യയായ നാഗാവലി എന്നവരുടെ രണ്ടാംജന്മമായിട്ടാണു് കരുതുന്നതു്. മറെറാരു കഥയിൽ അവർ തമിഴകവിയായ 'തിരുവള്ളുവ'രുടെ ഭായ്യയായിട്ടാണു് കാണുന്നതു്. മൂന്നാമത്തേതിൽ പരശുരാമന്റെ അമ്മയായിട്ടും പ്രത്യക്ഷപ്പെടുന്നുണ്ടു്. Whitehead, Village Gods of S. India, p. 115, 117. ഒരു തമിഴപണ്ഡിതന്റെ അഭിപ്രായത്തിൽ ഈ വക കഥകൾക്കു് തമിഴദേശങ്ങളിൽ പ്രചാരമില്ലത്രേ!!

‡ മാരിയമ്മയും, അങ്കാളമ്മയും.

സ്വാതന്ത്ര്യത്തിന്ന് അതൊരു നിദാനമായിട്ടും കൽപിക്കേണ്ടിയിരിക്കുന്നു. വിവാഹത്തോടുകൂടി സ്ത്രീപുരുഷന്മാർ അവരുടെ സ്വാതന്ത്ര്യം അന്യോന്യം വിട്ടുകൊടുക്കുന്നതായിട്ടാണല്ലോ കാണുന്നതും. അതുകൊണ്ട്, 'അമ്മ'യുടെ "തനിക്കാംപൊരുത്തം" നിലനിർത്താൻ ശ്രമിച്ചവരിൽ കേരളീയക്ക് ഒരു പ്രധാന പങ്കുണ്ടെന്ന് അഭിമാനപുരസ്സരം പ്രസ്താവിക്കുന്നതാണ്.



# ആര്യസങ്കൽപങ്ങൾ.

ഇനി ആര്യസങ്കല്പങ്ങളെക്കൂടി ഒന്നു പരാമർശിച്ചുനോക്കാം. നാടോടിവിശ്വാസങ്ങളിൽനിന്ന് 'ആര്യസങ്കൽപങ്ങൾ' വേർതിരിക്കുന്നതു് എളുപ്പമല്ലെന്ന് ഇതിന്നുമുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒന്നാമതു് ആര്യന്മാരുടെ ആഗമം ഒരേ കാലത്തും ഒരേ ഉദ്ദേശത്തോടുകൂടിയുമല്ല ഉണ്ടായിട്ടുള്ളതു്. ഈ പരമാർത്ഥം ഇന്ത്യയിലെ ഇതരദേശങ്ങൾക്കും ബാധകമാണ്. അവരുടെ പ്രതിനിധികളായി ഇന്നു നാം സങ്കൽപിക്കുന്നവരായ ബ്രാഹ്മണരുടെ സ്വഭാവത്തിലും ആചാരത്തിലും കാണുന്ന വ്യത്യാസം ഇതിലേക്ക് മാർഗ്ഗദർശകമായി വിചാരിക്കാവുന്നതാണ്. നമ്പൂതിരിമാരാണ് ഇതിൽ അതിപ്രാചീനന്മാരായി കരുതേണ്ടവർ. അവർ കേരളത്തിൽ സ്ഥിരവാസമാക്കി. അവർ മററു ബ്രാഹ്മണരിൽ നിന്നു വ്യത്യസ്തപ്പെട്ടുകൊണ്ടാണിരിക്കുന്നതും. കാഴ്ചയിൽ നമ്പൂതിരിയെപ്പോലിരിക്കുന്ന 'ചോഴിയ'നാണ് പിന്നീടുവന്നവരിൽ മുമ്പനെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇയാൾ ആകൃതിയിലെങ്കിലും മലയാളിയായിരിക്കുന്നു. മുൻകുടുമ ഇപ്പോഴും അയാൾ പരിലാളിച്ചുപോരുന്നുണ്ടു്. തുളുവെമ്പ്രാന്തം, അഥവാ പോററിയും, കാര്യംകൊണ്ടു് അയാളെപ്പോലെയാണു്. പിൻകുടുമക്കാരായ മററു ബ്രാഹ്മണരാകട്ടെ ഇപ്പോഴും അവരുടെ പരദേശിത്വം വിടാതെയാണിരിക്കുന്നതു്. അതുകൊണ്ടു് കേരളസംസ്കാരവിഷയമായി ചിന്തിക്കുമ്പോൾ നമ്പൂതിരിയൊഴിച്ചുള്ളവർ ഗണനീയന്മാരല്ല. നമ്പൂതിരിമാരിലും അവാന്തരവിഭാഗങ്ങളുണ്ടു്. അബ്രാഹ്മണദൈവങ്ങളെ പരദൈവങ്ങളാക്കി സ്വീകരിച്ചവരുടെ കഥ ഇതിന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. അവക്ക് കേവലം വൈദികവൃത്തിയിലിരിക്കുന്നവരിൽനിന്ന് ആഭിജാത്യത്തിലോ പ്രാമാണികത്വത്തിലോ അപകർഷമുള്ളതായിട്ടും അറിയുന്നില്ല. ഇവരായിരിക്കണം 'അമ്മ'യുടെ ആരാധനാക്രമത്തിൽ ആര്യസങ്കൽപങ്ങൾ ക്രമേണ കലർത്തിക്കൊണ്ടുവന്നതു്. ഇതിൽ മദ്യമാംസങ്ങളോടുകൂടിയ 'ദേവീപൂജ' കല്ലൂർ നമ്പൂതിരിപ്പാട്ട് നടത്തിയിരുന്നതായും, ഇന്നും നടത്തിവരുന്നതായും അറിയുന്നുണ്ടു്. ദേവതോപദ്രവനിവാരണം, വശ്യം, ഉന്മാദചികിത്സ എന്നീ പ്രയോഗങ്ങളിൽ ഇന്നും അഗ്രഗണ്യത്വം അവർക്കുതന്നെയാണുതാനും.

ആരാധനാരീതികളുടെ വിവരണത്തിൽനിന്ന് കളമെഴുത്തൊഴി കെയുള്ള ഒന്നിലും ബ്രാഹ്മണസമ്പർക്കം ഉള്ളതായി നാം കാണുകയുണ്ടാ യില്ല. കളമെഴുത്തിൽതന്നെ ബ്രാഹ്മണപ്രവേശം ഗൂഢമായിട്ടാണു താനും. അതായിരിക്കണം ഗണപതിക്കയ്യ്. 'കാവു'കളുടെ പ്രാചീ നദശയിൽനിന്നും വിഗ്രഹങ്ങളുടെ ആവിർഭാവത്തോടുകൂടി സങ്കല്പ ത്തിനും പ്രതിഷ്ഠക്കും വ്യത്യാസം വന്നതും നമുക്കനുഭവപ്പെട്ടു. 'അമ്മ' യുടെ കൈകാര്യം നാട്ടുകാരിൽനിന്ന് ബ്രാഹ്മണരിലേക്കു പകർന്നപ്പോഴു ണ്ടായ ആദ്യത്തെ മാററം 'അമ്മ'ക്കു രൂപമുണ്ടായതായിരിക്കണം. അതുവരെ 'അമ്മ' നാട്ടുകാരുടെ മനസ്സിൽ മാത്രമായിരുന്നു കുടികൊണ്ടി രുന്നതു്. സ്വരൂപമുണ്ടായപ്പോൾ അതനുസരിച്ചു പ്രകാരഭേദങ്ങൾ 'അമ്മ'യുടെ ഇരിപ്പിടത്തിനും വന്നുചേർന്നു. എന്നാലും പഴയ നടവടി കൾക്കോ ആചാരങ്ങൾക്കോ ഭേദമൊന്നും സംഭവിച്ചതുമില്ല. പക്ഷെ ഉള്ളിലെക്കാര്യം ബ്രാഹ്മണൻ കയ്യിലാക്കി. നാട്ടുകാർ 'പുറംപോക്കാ' യും അവശേഷിച്ചു. പൂരം മുതലായ ആഘോഷങ്ങളിലും, ആഡംബര ങ്ങളിലും ആദ്യവസാനം അവർതന്നെയായിരുന്നു. നിത്യശാന്തി ബ്രാഹ്മണനുമായി.

'അമ്മ'യുടെ കൈങ്കര്യത്തിൽ വന്നുചേർന്ന ഈ വ്യത്യാസം പി ന്നീട് പല പരിണാമങ്ങളും ഉണ്ടാക്കിത്തീർത്തു. 'അമ്മ'യെ സംബ ന്ധിച്ച 'കഥ' ഏതു കാലത്താണ് ഉണ്ടായതെന്ന് തീർച്ചപറയാൻ പ്രയാ സമാണ്. ദാരുകൻ എവിടെനിന്നു വന്നുവെന്ന് നിർണ്ണയിക്കുന്നതും എളുപ്പമല്ല. 'പാനത്തോററ'ത്തിലും ദാരുകനെ കാണുന്നതുകൊണ്ടു് ആ വീരനും കുറേ പഴക്കമുണ്ട്. പക്ഷെ ഇന്ത്യയിൽ മറെറാരിടത്തും അയാളെ കാണാനുമില്ല. ഈ കഥയും അതുസംബന്ധമായ ആരാധന കളും ആര്യബ്രാഹ്മണർക്കു മുമ്പുതന്നെ കേരളത്തിൽ നടപ്പായിരിക്കണം. കളത്തിലും അവർക്കു കർമ്മമുണ്ടെന്നു തോന്നുന്നില്ല. 'തോററംപാട്ടു' 'കളം പാട്ടാ'യി പകർന്നപ്പോൾ അതിന്റെ രൂപത്തിനു കാണുന്ന വ്യത്യാസം കേരളബ്രാഹ്മണർ നിമിത്തമായിരിക്കുമോ എന്നു സംശയിക്കേണ്ടിയിരി ക്കുന്നു. പുരാണപാത്രങ്ങൾ ചിലരെല്ലാം പുതുതായി അതിൽ സ്ഥലം പിടിച്ചിട്ടുണ്ട്. വിവരണങ്ങൾക്ക് വിസ്താരം കൂട്ടി. ദേവാസുരയുദ്ധ ത്തിന്റെ പ്രസ്താവമുണ്ട്. പക്ഷേ കഥാഗതിക്ക് വലിയ മാററങ്ങളൊ ന്നും വരുത്തീട്ടുമില്ല. ബഹുജനങ്ങളുടെ ഹൃദയത്തിൽ പതിഞ്ഞിട്ടുള്ള

ചിത്രത്തിന്നോ, പ്രധാനാശയങ്ങൾക്കോ, ഹാനിതട്ടാത്ത വിധത്തിലാണ് അതിൽ കൈകടത്തിയിരിക്കുന്നതു്. അതും വളരെ സൂക്ഷിച്ചിട്ടാണ് ചെയ്തിട്ടുള്ളതും. 'കളംപാട്ടി'ലെ പൂജയുടെ കാര്യം ഇതിന്നുമുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ഈ വക കൂടാതെ അതായതു് പരസ്യമായിട്ടല്ലാതെ, വേറെ ചില അടിയന്തിരങ്ങൾ 'അമ്മ'ക്കുവേണ്ടി ബ്രാഹ്മണർ ചെയ്തുവരുന്നുണ്ടു്. അവയെല്ലാം രഹസ്യമായിട്ടാണിരിക്കുന്നതു്. കല്ലൂർ നമ്പൂതിരിപ്പാടന്മാരുടെ "ഭഗവതീസേവ" * യും മററും പ്രസിദ്ധമാണല്ലോ ഇതു് താന്ത്രികമായ ഒരു ചടങ്ങായിട്ടാണ് ഇപ്പോഴും ഇരിക്കുന്നതു്. ഇതിനെ ഉത്തമമെന്നും വ്യവഹരിക്കാറുണ്ടു്. ഇങ്ങിനെ ചില ശുദ്ധസേവകൾ രാജാക്കന്മാരും കേരളത്തിൽ മുമ്പു ചെയ്തിരുന്നതായിട്ടാണറിയുന്നതു്. കോട്ടയത്തുരാജാവിന്റെ 'ശ്രീപോർക്കലീശപരീസേവ' പ്രസിദ്ധമാണ്. അതുപോലെ സാമൂതിരി ശുദ്ധമായി 'വയറാട്ടം' എന്നൊരു കർമ്മം നടത്തിവരുന്നുണ്ടു്. † അതും ഭഗവതീപ്രീതിക്കാണെന്നാണ് സങ്കല്പം. അതിന്നു കർമ്മികളായി 'വയറപ്പണിക്ക'ന്മാരെന്നൊരു കൂട്ടരും ഉണ്ടു്. അവർ നായന്മാരാകയാൽ അവരുടെ കർമ്മപാരമ്പര്യം ബ്രാഹ്മണരിൽനിന്നു് ലഭിച്ചതല്ലെന്നും സിദ്ധമാകുന്നുണ്ടു്. ഇതിന്നെല്ലാററിന്നും പുറമെയാണ് നായന്മാരുടെയിടയിലുള്ള "ശാക്തേയം." ഇതു് ശക്തിയെ സേവിക്കുന്ന ചടങ്ങാണെന്നാണ് വിശ്വസിച്ചുവരുന്നതു്. ഇതിൽ നമ്പൂതിരിക്കും നായർക്കും തുല്യാവകാശമുള്ളതായിട്ടാണ് ഇപ്പോൾ കാണുന്നതു്. നായന്മാരുടെ രീതി 'മധ്യമ'മായിട്ടാണ് കരുതിവരുന്നതു്. നമ്പൂതിരിയുടേതു് 'ഉത്തമ'വുമാണ്. ഉദ്ദേശവും പ്രയോജനവും രണ്ടിന്നും ഒന്നുതന്നെയാണ്. 'ശക്തി'യെയാണ് ഇരുകൂട്ടരും ആരാധിക്കുന്നതു്. ഈ കർമ്മങ്ങൾ മിക്കതും ക്ഷേത്രങ്ങളിൽവെച്ചല്ല നടക്കുന്നതു്; വീടുകളിൽതന്നെയാണ്. ഇല്ലങ്ങളിൽവെച്ചും ചെയ്യാറുണ്ടു്. ആര്യദ്രാവിഡസങ്കരം ഈ കാര്യത്തിലുറച്ചിട്ടുള്ളതുപോലെ വേറെ വല്ലതിലുമുണ്ടോ എന്നും സംശയമാണ്. ഈ 'ശക്തിസേവ'

* ഈ ഭഗവതീസേവകൊണ്ടു് പല ദുർമ്മൂർത്തികളെ ഒഴിപ്പിക്കുകയും, ഒതുക്കുകയും ചെയ്തതായ കഥകൾ കല്ലൂർ നമ്പൂതിരിപ്പാടന്മാരെപ്പററി പറഞ്ഞുകേട്ടിട്ടുണ്ടു്.

(ഐതിഹ്യമാല, ഭാഗം 8, പുറം 34, 45, 51.)

† ഇതിൽ 'വയറ'വള്ളിക്കു് ഒരു സ്ഥാനമുണ്ടു്. ഈ കർമ്മത്തിന്നായി 'വയറത്തളം' എന്നൊരു സ്ഥലം സാമൂതിരികോവിലകത്തു് ഉണ്ടാക്കാറുമുണ്ടു്.

അല്ലെങ്കിൽ 'ശാക്തേയ'ത്തിന്റെ ഉത്ഭവവും, ചരിത്രവും, സ്വഭാവവും ഒന്നു പരിശോധിക്കേണ്ടതുണ്ട്. ഇതു് കേരളത്തിൽ മാത്രമുള്ള ഒരു തന്ത്രമല്ല. ഭാരതഖണ്ഡം മുഴുവനും വ്യാപിച്ചിട്ടുണ്ട്. ബംഗാളിലാണ് ഇതിനു പാരമ്യം സിദ്ധിച്ചിട്ടുള്ളതെന്നാണ് പരക്കെയുള്ള വിശ്വാസം. സംസ്കൃതത്തിൽ ഇതുസംബന്ധമായുണ്ടായിട്ടുള്ള സാഹിത്യം അതിവിപുലമായിട്ടാണിരിക്കുന്നതു്. ഇതിലും, അപരിഷ്കൃതവും ക്ഷുദ്രവുമായ ആചാരങ്ങൾ തുടങ്ങി 'യോഗ'ത്തിന്റെ പരമകാഷ്ഠയായ 'കുണ്ഡലിനീയന്ത്രം' * വരെയുള്ള പ്രയോഗങ്ങളെല്ലാം ഉൾപ്പെടുന്നുണ്ടു്. മറെറല്ലാ മതശാഖകളിലും കാണുന്നതുപോലെ ഇതിലും രണ്ടുവശമുണ്ടു്. ഒന്നു് പാമരന്മാരെ ആകർഷിക്കുന്നതാണ്. മറേറതു് സ്ഥൂലസൂക്ഷ്മജ്ഞാനത്തോടുകൂടി തന്ത്രഗ്രന്ഥങ്ങൾ പഠിച്ചിട്ടുള്ള പണ്ഡിതഭക്തന്മാർ അനുസ്സരിക്കുന്നതാണ്. ബങ്കാളിൽ നടപ്പുള്ള 'ദുർഗ്ഗാപൂജ'യും 'ശക്തിപൂജ'യും ഈ രണ്ടു വശങ്ങളുടേയും മാതൃകകളായി കരുതാവുന്നതാണ്. അവയുടെ ഒരു സാമാന്യവിവരണത്തിൽനിന്നു് 'അമ്മ'യെപ്പററി ഉത്തരേന്ത്യയിൽ കലൻകൂടിയിട്ടുള്ള സങ്കൽപങ്ങളുടെ ഒരേകദേശജ്ഞാനമുണ്ടാവുന്നതാണ്.

"ദുർഗ്ഗാപൂജ."

'ദുർഗ്ഗാപൂജ' ആചരിച്ചുവരുന്നതു് സാധാരണക്കാരാണെങ്കിലും അതു് പുരാണകഥയെ അവലംബിക്കുവാൻ തുടങ്ങിയതിനുശേഷമുള്ള ചിത്രമേ നമുക്കു കിട്ടുന്നുള്ളു. അതു് സാമുദായികാചാരങ്ങളോടും സങ്കൽപങ്ങളോടും മററു പലതിക്കിലും കാണുന്നതുപോലെ കൂട്ടിയിണക്കിക്കൊണ്ടാണിരിക്കുന്നതും. † 'ദുർഗ്ഗാപൂജ' ഹിമവാന്റെ പുത്രിയായ ഗൌരി ശിവനെ കല്യാണം കഴിച്ചതിനുശേഷം മാതാപിതാക്കന്മാരെ കാണാൻ വരുന്നതിനെ ആസ്പദമാക്കിയിട്ടുള്ള ഒരാഘോഷമാണെന്നാണ് ഇപ്പോൾ ജനങ്ങളുടെ ഇടയിലുള്ള വിശ്വാസം. എന്നാൽ ഇതിൽ പുരാണകഥയിലുൾപ്പെടാത്ത ഭാഗങ്ങളാണ് അധികം. ഈ ആഘോഷം പത്തു ദിവസം നിലനില്ക്കുന്നതും, 'ആയുധപൂജ'യോടുകൂടി അവസാനിക്കുന്നതുമാകയാൽ ആകപ്പാടെ സമുദായത്തിലെല്ലാം സന്തോഷം നൽകു

---

* സുഷുമ്നാനാഡിയിലുള്ള ശക്തിയെ സ്വാതീനമാക്കുന്ന വിദ്യയാണു് ഈ ചേതു്.

† നമ്മുടെ ഓണം—വിഷു—തിരുവാതിരയെപ്പററിയും ഇത്തരത്തിലുള്ള കഥകളുണ്ടല്ലൊ.

ന്ന ഒരവസരമാണ്. * കുടുംബങ്ങൾവിട്ടു താമസിക്കുന്നവർ കൊല്ലത്തിലൊരിക്കൽ സ്വന്തം ഗൃഹത്തിലേക്ക് വന്നുചേരുന്നതും ആ ഘട്ടത്തിലാണ്. ആകപ്പാടെ അതു് ആഹ്ലാദത്തിന്നായി പ്രത്യേകം ഏപ്പാടുചെയ്തിട്ടുള്ള നമ്മുടെ ഓണം മുതലായവയെപ്പോലെ ഒരാഘോഷം തന്നെയാണ്. ദുഃഖത്തിനോ നീരസത്തിന്നോ അതിൽ സ്ഥാനമില്ല. പക്ഷേ, കഥ സൂചിപ്പിക്കുന്നതു് അങ്ങിനെയല്ല സർവ്വസംഗപരിത്യാഗിയായ ശിവനെ കല്യാണംകഴിക്ക നിമിത്തം മകൾക്ക് യാതൊരു സുഖവും ഉണ്ടാവാനിടയില്ലല്ലോ എന്നുള്ള കുണ്ഠിതം മാതാപിതാക്കന്മാൎക്കുണ്ടാകയാൽ മകളെ ഇഷ്ടാഭംഗത്തോടും അനുകമ്പയോടും കൂടി മേനക സ്വീകരിക്കുന്നതായിട്ടാണ് സങ്കല്പം.† ഏതോ അത്തരത്തിലുള്ള ഒരു സമുദായസംഭവത്തോടുകൂടി പുരാണകഥ ഘടിപ്പിച്ചതായിട്ടാണ് ഇതിൽ നിന്നൂഹിക്കേണ്ടതു്. ഭത്തൃഗൃഹത്തിൽ സുഖമില്ലാതെ തിരിയെ വരുന്ന വധുവിന്നു് മക്കത്തായികളുടെ ഇടയിൽ നൽകിവരുന്ന സ്വീകാരം സന്തോഷം കലൎന്നതാണെന്നു പറഞ്ഞുകൂടാ. വിവാഹത്തോടുകൂടി പിതൃഗൃഹം വിടുന്നതാണ് അവരുടെ സമ്പ്രദായം. അവരുടെ അവകാശങ്ങളും അതോടുകൂടി അവസാനിച്ചതായി കരുതുകയാണ് പതിവ്. സഹോദരന്മാർ വിവാഹം ചെയ്തു കൊണ്ടുവന്നിട്ടുള്ള സ്ത്രീകൾക്കായിരിക്കും പിന്നെ അവിടെ പ്രാധാന്യം. അവരുടെ ഇടയിൽ തിരിയെ വരുന്ന ഭൎത്തൃസഹോദരിയുടെ നില, മരുമക്കത്തായത്തിലെ 'അമ്മായി'യുടേതുപോലെ അങ്ങും ഇങ്ങും ഇല്ലെന്നുള്ളതാണ്. അച്ഛനമ്മമാർ ജീവിച്ചിരിക്കുമ്പോൾ അവൾക്ക് ഒരുവിധം കഴിച്ചുകൂട്ടാമെന്നല്ലാതെ അവരുടെ കാലം കഴിഞ്ഞാൽപിന്നെ നരകതുല്യമാണ് ഭൎത്തൃഗൃഹത്തിലെ ജീവിതം. സമുദായത്തിൽ സ്ഥായിയായിക്കൂടിയ ഈ വിഷമാഗ്നിയിൽ വല്ല മാന്യവനിതയും ആത്മാർപ്പണം ചെയ്തതിന്റെ സ്മാരകമായി ഈ ആഘോഷത്തിന്നു് ഇങ്ങിനെയൊരന്തരീക്ഷം ബങ്കാളത്തിലുണ്ടായതായിരിക്കണം. 'ആഗമം', 'വിജയം' എന്നീ രണ്ടവസ്ഥകൾ ഈ ആഘോഷത്തിൽ നിഴലിച്ചു കാണുന്നു. ആഗമം ഉമയുടെ വരവിനെയാണ് സൂചിപ്പിക്കുന്നതു്. ഇതിനെപ്പററി പല കവികളും ഗാനങ്ങൾ നിൎമ്മിച്ചിട്ടു്. അവയാണ് "ആഗമാനിഗാനങ്ങൾ" എന്ന പേരിൽ അറിയപ്പെ

---

* നമ്മുടെ "നവരാത്രി"യും ഇക്കാലത്തുതന്നെയാണ് ആഘോഷിക്കുന്നതു്.

† E. A. Payne, Sāktās, p. 13, 15.

ടുന്നതു്. ഇവകളെ വിഷയം നവവധുവിന്നു് ഭർത്തൃഗൃഹത്തിൽ അനുഭവപ്പെടുന്ന സങ്കടങ്ങളാണു്. ആ സങ്കടങ്ങളെല്ലാം ബംഗാളിസമുദായത്തിന്റെ പ്രതിബിംബങ്ങളുമാണു്. * ഇങ്ങിനെയാണു് പുരാണകഥ സമുദായക്ഷേത്രത്തിൽ നട്ടുപിടിപ്പിച്ചിട്ടുള്ളതു്.

ഉമ തിരിയെ പോകുന്നതിനെ ആസ്പദമാക്കി നിർമ്മിച്ചിട്ടുള്ള പാട്ടുകൾക്കു് "വിജയഗാനങ്ങൾ" എന്നാണു് പേർ പറയുന്നതു്. ഇവ എണ്ണത്തിൽ 'ആഗമനീഗാനങ്ങ'ളെയപേക്ഷിച്ചു് കുറച്ചേയുള്ളു. †

ഗ്രീക്കുകാരുടെ ഇടയിലും ഇങ്ങിനെയൊരാഘോഷമുണ്ടു്. അതു് Presephone എന്ന ദേവിയുടെ തിരിച്ചുവരവിനെ ആസ്പദമാക്കീട്ടുള്ളതാണു്. മകൾ അമ്മയെ കാണാൻതന്നെയാണു് വരുന്നതു്. അവരും സങ്കടം സഹിക്കാതെയാണു് തന്റെ മാതാവിനെ (Demets) വീണ്ടും അന്വേഷിച്ചുവരുന്നതു്. ‡

ഏകദേശം ഇതിനോടു് സാമ്യം വഹിക്കുന്നതാണു് ഉത്തരകേരളത്തിലുള്ള 'മാക്കംതിറ.' ജ്യേഷ്ഠത്തിമാരുടെ കുസൃതികൾ നിമിത്തം ആത്മഹത്യചെയ്കയാണല്ലോ മാക്കംചെയ്തതു്. § മരുമക്കത്തായത്തിൽ വേരൂന്നിനില്ക്കുന്ന ഒരു വിഷവൃക്ഷത്തിന്റെ ഫലമാണു് ഈ ദാരുണസംഭവം. 'മാക്കം' ഇപ്പോൾ ഒരു ഭഗവതിയായി. ഒരു 'തിറ'യും അവരുടെ പ്രീതിക്കായി കഴിക്കുന്നുണ്ടു്. 'തിറ'യ്ക്കു ചൊല്ലാനായി 'മാക്കംതോററം' എന്നൊരു പാട്ടുമുണ്ടു്. നാട്ടിൽ പേരെടുത്ത അമ്മമാർ സാക്ഷാൽ 'അമ്മ'യായി രൂപാന്തരപ്പെടുന്നതിന്നു നല്ലൊരു ദൃഷ്ടാന്തമാണിതു്. ചിലപ്പതികാരകഥയും, മധുരമീനാക്ഷി $ യുടെ കഥയും ഇതേ തത്വംതന്നെ വിശദമാക്കുന്നുണ്ടു്.

* Introduction to Bengali Religious Lyrics, Sāktās, p. 26, 27.

† *Ibid* p. 28, 29.

‡ Gilbert Murray, Four Stages of Greek Religion, p. 96.

§ ഈ കഥ മുഴുവൻ അറിയണമെന്നുള്ളവർ 'കടാംകോട്ടുമാക്കം' എന്ന കിളിപ്പാട്ടോ, കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാലയോ (5-ാംഭാഗം, പേജ് 164-180) വായിക്കുക.

$ കോവിലന്റെ ഭാര്യയായിരുന്ന 'കന്നകി'യാണല്ലോ കൊടുങ്ങല്ലൂരമ്മയിൽ ലയിച്ചിട്ടുള്ളതു്. അഴകന്റെ മരുമകളാണു് മധുരയിലെ മീനാക്ഷി. Dr. L. D. Barnett ന്റെ 'Hindu Gods and Heroes' എന്ന ഗ്രന്ഥത്തിൽ ഈ തത്വം വിസ്തരിച്ചിട്ടുണ്ടു്.

## "ശക്തിപൂജ."

ശക്തിപൂജയെപ്പററി ഈ ഉപന്യാസത്തിൽ പല സന്ദർഭങ്ങളിലായി പരാമർശിച്ചിട്ടുണ്ടു്. ഇതു് അവൈദികമാണെന്നും, അഥവാ വേദബാഹ്യമാണെന്നും, ആൎയ്യമതാനുയായികൾ ആക്ഷേപിക്കാറുണ്ടു്. അതിൻെറ സാരം ആൎയ്യവേദങ്ങളുടെ ആവിർഭാവത്തിന്നു മുമ്പുതന്നെ 'അമ്മ'യുടെ അനന്തമാഹാത്മ്യത്തെപ്പററിയുള്ള ബോധവും അതനുസരിച്ചുള്ള ആരാധനകളും ഭാരതഭൂമിയിൽ നടപ്പുണ്ടായിരുന്നുവെന്നാണല്ലോ. മററു പലവിഷയങ്ങളിലും ചെയ്തിട്ടുള്ളതുപോലെ 'അമ്മ'യുടെ കാൎയ്യത്തിലും 'കണ്ടതിനെപിടിച്ചു കാററുകയാണ്" അവർ ചെയ്തിട്ടുള്ളതു്. 'സംഹാരശക്തിയോടുകൂടിയ ഒരമ്മ' കേരളീയരുടെ ഇടയിലും, തമിഴരുടെ ഇടയിലും ഉണ്ടായിരുന്നതായി ഇതിന്നു മുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. സമരവും വിജയവുമാണ് ആ സങ്കല്പങ്ങൾക്കടിസ്ഥാനമായ തത്വങ്ങൾ. അതായതു് നമ്മെ ആപത്തിൽനിന്ന് രക്ഷിക്കുവാനും നമുക്ക് സൎവ്വൈശ്വൎയ്യസമൃദ്ധിയുണ്ടാക്കിത്തരുവാനും ശക്തിയുള്ള 'ഒരമ്മ. നമുക്ക് അനാദികാലം മുതല്ക്കു തന്നെ ഉണ്ടായിരുന്നുവെന്നു താൽപൎയ്യം. ആ അമ്മയുടെ പരിഷ്കരിച്ച സ്വരൂപമാണ് 'ശാക്ത'ന്മാരുടെ 'ചക്ര'ത്തിൽ * സ്ഥിതിചെയ്യുന്ന 'ത്രിഗുണാത്മിക'യായ ശക്തി. പ്രപഞ്ചസൃഷ്ടിസ്ഥിതിലയങ്ങൾക്കെല്ലാം കാരണഭൂതയായും ആ ശക്തിയെത്തന്നെ അവർ സങ്കല്പിച്ചിരിക്കുന്നു. ഒരു തികഞ്ഞ ശാക്തേയനായ ഡോക്ടർ എൽ. ഏ. രവിവൎമ്മ ശക്തിസങ്കല്പത്തെപ്പററി ഇങ്ങിനെ പ്രസ്താവിക്കുന്നുണ്ടു്: "നിൎഗ്ഗുണമായ ബ്രഹ്മത്തിൽ സദാ ലീനമായിരിക്കുന്ന ബ്രഹ്മശക്തിയെ, ത്രിഗുണാത്മികയായ ബ്രഹ്മശക്തിയെ, ആ തരത്തിൽ തന്നെ അറിഞ്ഞുപാസിക്കാം. ഇതാണ് ശാക്തേയത്തിൻെറ മാൎഗ്ഗം.

---

* ബിന്ദുത്രികോണ വസുകോണ ദശാരയുഗ്മ—
മന്വശ്രനാഗദളസംയുത ഷോഡശാരം
വൃത്തത്രിഭൂപുരയുതം പരിതശ്ചതുർദ്ധാ
ശ്രീചക്രമേതദുദിതം പരദേവതായാഃ"

അൎത്ഥം:—ബിന്ദുത്രികോണം, അഷ്ടകോണം, രണ്ടു ദശകോണങ്ങൾ, ചതുർദ്ദശകോണം, അഷ്ടദളപത്മത്തോടുകൂടിയ ഷോഡശദളപത്മം, മൂന്നു വൃത്തങ്ങൾ, നാലുഭാഗത്തും മതിലുകളോടുകൂടി ഭൂപുരത്രയം എന്നിവയോടുകൂടി പരദേവതയുടെ ഈ 'ശ്രീചക്രം' ഉദിച്ചിരിക്കുന്നു. (വതക്കേ അമ്പാടിയിൽ മീനാക്ഷിയമ്മ, സൌന്ദൎയ്യലഹരി വ്യാഖ്യാനം പുറം, 50–51.)

ഇവിടെ നിർഗ്ഗുണബ്രഹ്മത്തിൽ ഗുണാരോപണം ചെയ്യുന്നില്ല; ബ്രഹ്മപ്രകൃതിയേയും രണ്ടായി വിചാരിക്കുന്നില്ല. യഥാർത്ഥത്തിൽ ഉള്ളവിധി മഹാബ്രഹ്മത്തിൽ ത്രിഗുണാത്മികയായ ആ ശക്തി നിത്യലീനമായിരിക്കുന്നു എന്നുതന്നെ ഭാവന. ഈ ഭാവനതന്നെയാണ് 'അർദ്ധനാരീശ്വരത്വം', 'കാമേശ്വരാങ്കസ്ഥരൂപം', 'പഞ്ചപ്രേതമഞ്ചാധിശായിത്വം', 'പഞ്ചബ്രഹ്മാസനസ്ഥിതത്വം' മുതലായ കൽപനകൾ സൂചിപ്പിക്കുന്നത്. ഈ വിധമുള്ള സത്യബോധത്തോടുകൂടി, ത്രിഗുണാത്മികവും അതിനാൽ തന്നെ നിഗ്രഹാനുഗ്രഹശക്തിപ്രഭാവമുള്ളതുമായ ആ ഏകശക്തിയെ ഉപാസിക്കുന്നതാണ് ശാക്തേയമാർഗ്ഗം." * കേരളീയരുടെ 'സമരേശ്വരി'യുടേയും, തമിഴരുടെ 'വിജയേശ്വരി'യുടേയും പ്രഭാവംതന്നെയാണ് നിഗ്രഹാനുഗ്രഹശക്തിപ്രഭാവമായി ഈ പുതിയ സങ്കൽപത്തിൽ പരിണമിച്ചുകാണുന്നതു്. കാലക്രമത്തിൽ എല്ലാ പ്രസ്ഥാനങ്ങളിലുമുണ്ടാവുന്നതുപോലെ ഇതിലും മതഭേദങ്ങളും, അനുഷ്ഠാനഭേദങ്ങളും വന്നുചേർന്നു. ഉപാസകന്മാരുടെ സ്ഥിതിഭേദമനുസരിച്ച് അനുഷ്ഠാനങ്ങൾക്ക് ഉൽക്കർഷാപകർഷങ്ങൾ സംഭവിച്ചു. 'വാമാചാരം', 'ദക്ഷിണാചാരം' എന്നീ ആചാരഭേദങ്ങളും ഉൽഭവിച്ചു. വാമാചാരികളുടേതു് ബഹുജനങ്ങളുടെ സങ്കൽപസിദ്ധിക്ക് അധികം യോജിച്ചുവന്നതിനാൽ മററതിനെ അപേക്ഷിച്ച് ഉൽകർഷം കുറഞ്ഞതായി കരുതുവാൻ തുടങ്ങി. പഴയ ഭയങ്കരസങ്കൽപങ്ങളെ പരിപാലിച്ചുവന്ന കാപാലികന്മാരാകട്ടെ † അവരുടെ അനുഷ്ഠാനവിധികളെ അണുപോലും തെററാതെ ആചരിച്ചുവന്നു. ഇങ്ങിനെ ഹിന്ദുമതത്തിനുണ്ടായ അവസ്ഥാഭേദങ്ങളും, ഗുണദോഷങ്ങളും 'ശക്തിപൂജ'യിലും കടികൊണ്ടു. ഒരു മേൽത്തറയും കീഴ്ത്തറയും ഇതിലും ഏർപ്പെട്ടു. ബഹുജനങ്ങൾ അഥവാ സാധാരണക്കാർ, പഴയ രീതിയിൽത്തന്നെ 'അമ്മ'യെ പൂജിച്ചുപോന്നു. പണ്ഡിതന്മാരാകട്ടെ ഓരോ ആചാര്യൻേറയും ശാസനങ്ങളനുസരിച്ച് സങ്കൽപത്തിലും ആചാരത്തിലും മേലേക്കിടയിലും എത്തി. യന്ത്രങ്ങളും മന്ത്രങ്ങളും ധാരാളമായി. ആചാരങ്ങളും അനുഷ്ഠാനങ്ങളും പലവിധത്തിലായിത്തുടങ്ങി. കൌളമാർഗ്ഗം, സമയമാർഗ്ഗം എന്നീ രണ്ടു വിഭിന്നമാർഗ്ഗങ്ങളും ഉൽഭവിച്ചു. ചക്രത്തിൻെറ സ്വരൂപം തന്നെ അവർക്ക് ഭിന്ന

---

* തെക്കേ അമ്പാടിയിൽ മീനാക്ഷിയമ്മ, സൌന്ദര്യലഹരി വ്യാഖ്യാനം, മുഖവുര, പുറം iii-iv.

† മനുഷ്യമേധത്തിൽ വിശ്വസിക്കുന്നവർ.

മായിട്ടാണ്. * അതോടുകൂടി സങ്കൽപത്തിനും, അനുഷ്ഠാനത്തിനും വ്യത്യാസമുണ്ടാവുമെന്ന് പറയേണ്ടതായിട്ടില്ലല്ലോ. 'ശക്തിപൂജ' ഈജിപ്തുകാരുടെ ഇടയിൽ ഒരുകാലത്ത് നടപ്പുള്ളതായറിയുന്നു. Dr. John Woodroffe എഴുതിയ സുപ്രസിദ്ധഗ്രന്ഥത്തിന്റെ † പ്രസാധനത്തിനുശേഷം യൂറോപ്യന്മാരും ഇതിൽ വിശ്വാസം തുടങ്ങിയിരിക്കുന്നു.

ചക്രത്തിലെ ബിന്ദുവിൽ സഹസ്രദളപത്മത്തിലുള്ള സുധാസിന്ധുമദ്ധ്യസ്ഥമായ മണിദ്വീപിൽ—ചിന്താമണിഗൃഹത്തിൽ—വസിക്കുന്നു രണ്ടുപേരും (ഭഗവാനും ഭഗവതിയും) ഒരുമിച്ചു ചേർന്നിട്ടാകുന്നു എന്നുള്ള സങ്കൽപത്തിൽനിന്നാണ് പഞ്ചമകാരത്തിലുൾപ്പെട്ട 'മൈഥുനസേവ'യുടെ ഉൽപത്തി. ഇതിൽ വന്നുചേർന്ന ആചാരലോപം ശാക്തേയവിധികളെത്തന്നെ അപഹാസ്യമാക്കി കാടിയിൽ തള്ളാനായി ചില ചിന്തകന്മാരെ പ്രേരിപ്പിച്ചു. ശക്തിയെപ്പററിയുള്ള സങ്കൽപങ്ങൾ പലതരത്തിൽ പടർന്നുപിടിക്കാനുള്ള കാരണം അവയ്ക്കാസ്പദമായി നാടന്മാരുടെ ഇടയിൽ പല വിശ്വാസങ്ങളും അനാദികാലം മുതല്ക്കേ ഉണ്ടായിരുന്നതാണ്. പഠിപ്പു കുറഞ്ഞവർ കൈകാര്യം നടത്തുന്ന ഏതൊരു സംഗതിയിലും വീഴ്ചകളും ലോപവും വന്നുചേരുന്നതു് സ്വാഭാവികവുമാണ്. ശക്തിപൂജയും ഈ പരിണാമത്തിന്നധീനമായിത്തീരുകയാൽ "ഒരുതല വിഴുപ്പും ഒരുതല മാററവും" എന്ന സ്ഥിതിയെ അവലംബിച്ചിരിക്കയാണ്. അതു് ഏതുവിധമായിരുന്നാലും പണ്ടു് കേരളത്തിലും—ഭാരതത്തിലും ജനങ്ങളുടെ രക്ഷാകർത്തൃത്വവും ആപന്നിവാരണിയുമായി കുടികൊണ്ടിരുന്ന 'അമ്മ' ആര്യന്മാരുടെ ആഗമനത്തോടുകൂടി അവരേയും തന്റെ ചൊൽപ്പടിയിൽനിർത്തി പല രൂപാന്തരവും കൈക്കൊണ്ടുവെന്നു പറഞ്ഞാൽ മതിയല്ലോ. കേരളത്തിൽ അമ്മയുടെ സ്ഥാനം ഏതുതരത്തിൽ നോക്കിയാലും ഇളക്കാൻ വയ്യാത്ത ഒന്നായിട്ടാണിരിക്കുന്നതു്. കേരളസംസ്കാരപ്പടപ്പിൽനിന്നു് അമ്മയെ ഒഴിച്ചുനിർത്തിയാൽ പിന്നെ വല്ല 'ഞാറും ഞരമ്പും' ബാക്കിയുണ്ടാകുമോ എന്നും സംശയമാണ്. മരുമക്കത്തായിയുടെ ദായക്രമത്തിൽ 'അമ്മ'ക്കു് പങ്കില്ലെന്നു് പറഞ്ഞുകൂടാ. 'പാന'യിൽ മുളച്ചു് 'കളം' മുതലായതിൽ പടർന്നു് 'കഥ

---

* തെക്കേ അമ്പാടിയിൽ മീനാക്ഷിയമ്മ, സൌന്ദര്യലഹരി വ്യാഖ്യാനം, പുറം 54.

† Shakti and Shākta, 1929.

കളി'വരെ വ്യാപിച്ചു കിടക്കുന്ന അമ്മയുടെ കാരുണികത്വത്തിന്നു് എത്രതന്നെ നമസ്കരിച്ചാലും മതിയാവുന്നതുമല്ല. കുടിൽതൊട്ടു് കൊട്ടാരം വരെയും, മലയൻ തൊട്ടു് മറയോൻ വരെയും, അമ്മയുടെ അധികാര സീമ വികസിച്ചുവന്നതിലും ആന്തരമായ ഒരു പ്രകൃതിതത്വം ഒളിഞ്ഞു കിടക്കുന്നുണ്ടു്. മലയാളികളുടെ 'അമ്മ' ആര്യന്മാരുടേതുപോലെ പരാധീനയല്ല. കന്യകയായിത്തന്നെ സ്വാതന്ത്ര്യം പരിപാലിച്ചിരിക്കുന്ന ഒരു പുണ്യവതിയാണു്. * മററു സങ്കല്പങ്ങളെ അപേക്ഷിച്ചു് ഈ ഈ വിശ്വാസത്തിന്നും അതിനെ തുടർന്നുകൊണ്ടുൽഭവിച്ച ആരാധനക്കും ഒരു പ്രത്യേകമഹാത്മ്യമുണ്ടെന്നുള്ളതും വിസ്മരിച്ചുകൂടാ. ഇങ്ങിനെ എല്ലാവരുടേയും ഭക്തിബഹുമാനത്തിന്നു് പാത്രമായ 'അമ്മ'യെ അറിഞ്ഞുപാസിക്കുവാനുള്ള കരുത്തുണ്ടാകേണമെന്നു പ്രാർത്ഥിച്ചുകൊണ്ടു് ഈ പ്രകൃതം അവസാനിപ്പിക്കാം.




* ദേവീപുരാണത്തിൽ സർവ്വചരാചരങ്ങൾക്കും കാരണഭൂതയായി 'ദേവി'യെ സങ്കല്പിക്കുന്നുണ്ടെങ്കിലും, ആ ദേവി സൃഷ്ടി സ്ഥിതി സംഹാരകൃത്യങ്ങൾക്കായി 'ത്രിമൂർത്തി'കളെ സൃഷ്ടിക്കുകയും പിന്നെ അവരുടെ ആഗ്രഹാനുസരിച്ചു് അവരുടെ ഭാര്യമാരായി അവതരിക്കുകയും ചെയ്തു് സ്വാതന്ത്ര്യനില കൈക്കൊള്ളാതെയാണു് വർത്തിക്കുന്നതു്. (കെ. രാമൻ മേനോൻ, ദേവീപുരാണം, പുറം 4, 17.) ത്രിമൂർത്തികൾ 'ശക്തി'യുടെ സഹായം കൂടാതെ തങ്ങളുടെ കൃത്യങ്ങൾ നിർവ്വഹിക്കുവാൻ ശക്തരാകുന്നില്ലെന്നു സൌന്ദര്യലഹരിയിൽ നിർവ്വചിക്കുന്നുണ്ടെങ്കിലും ദേവിയുടെ സ്വാതന്ത്ര്യസ്ഥിതിയെപ്പററി പരാമർശിക്കുന്നില്ല. ശ്ലോകം 1.

# സാഹിത്യം

അമ്മയ്ക്കു് രൂപമുണ്ടായതു് കളമെഴുത്തോടുകൂടിയാണെന്നു മുമ്പൊരിടത്തു് സൂചിപ്പിച്ചിട്ടുണ്ടല്ലോ.* അമ്മയ്ക്കു് ഒരു പാട്ടുണ്ടായതു് എപ്പോഴാണെന്നു്, അതുപോലെതന്നെ നിർണ്ണയിക്കുവാൻ എളുപ്പമാണെന്നു തോന്നുന്നില്ല. അമ്മയെ ആരാധിക്കുവാൻ ആഗ്രഹം ജനിക്കുന്നതോടുകൂടി, വാഴ്ത്തുവാനും ആശ ജനിക്കാവുന്നതാണു്. പക്ഷേ ആരാധനയ്ക്കു് നിർണ്ണയം വരുന്നതുപോലെ ആശയ്ക്കു് അളവുണ്ടാവുന്നതല്ല. അക്ഷരമോ ഭാഷയോ ജനിക്കാത്ത കാലത്തും പ്രാകൃതമനുഷ്യൻ ശബ്ദം പുറപ്പെടുവിച്ചു് തന്റെ ആശയവും ആഗ്രഹവും തന്റെ സോദരന്മാരെ അറിയിക്കുവാൻ തുടങ്ങിയിട്ടുണ്ടെന്നു് ചരിത്രം രേഖപ്പെടുത്തുന്നുണ്ടു്. പ്രാചീനദശയിൽനിന്നു് അക്ഷരജ്ഞാനദശയിലേക്കുള്ള ദൂരം ഇത്രയാണെന്നു് ഇനിയും ഭാഷാശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിട്ടില്ല. ആരാധനാക്രമങ്ങൾ വേരുറച്ചതോടുകൂടി സങ്കല്പത്തിന്നു് ഒരു സ്വരൂപമുണ്ടായിയെന്നു് ഊഹിക്കാം. അങ്ങും, ഇങ്ങും, എങ്ങും നിറഞ്ഞു്, എത്തും പിടിയുമില്ലാതെയിരുന്ന ഏതോ ഒരു സത്തയെ ഇന്ന തരത്തിൽ സേവിക്കണമെന്ന ഒരു നിശ്ചയം വരുമ്പോൾ വ്യക്തിസ്വരൂപം അതോടുകൂടി പ്രതിഷ്ഠാപിതമാകുമല്ലോ. അതിന്റെ ശേഷമേ ആരാധകന്മാരുണ്ടാകുവാൻ കാരണം കാണുന്നുള്ളൂ. ആരാധകന്മാരുടെ വർദ്ധനയോടുകൂടി ആരാധനയിലും, വ്യത്യാസങ്ങളും അലങ്കാരങ്ങളും, വേണമെന്നു വന്നുകൂടുന്നതാണു്. അങ്ങിനെ പരിഷ്കരിച്ചു വരുമ്പോഴാണല്ലോ വാഴ്ത്താനും വാസന ജനിക്കുന്നതു്. ഈ ഘട്ടവും ചരിത്രാതീതമായിത്തന്നെയാ

---

* ഒരു 'വള'യെ 'അമ്മ'യായി സങ്കല്പിച്ചു് സാമൂതിരിരാജാവു ചെയ്യുന്ന ആരാധന 'അമ്മ'ക്കു് പൂർണ്ണരൂപം ലഭിക്കുന്നതിനു് മുമ്പുണ്ടായിരുന്ന സ്ഥിതിയാണോ? എന്നു ഇവിടെ ഒരു ചോദ്യത്തിന്നു് അവകാശമുണ്ടു്. അവരുടെ 'പരദേവത' കുടികൊണ്ടിരിക്കുന്ന സ്ഥലത്തിന്നു് 'തിരുവളയനാടു്' എന്ന പേരും പ്രസിദ്ധമാണു്. വില്വമംഗലത്തു സ്വാമിയാർ സാമൂതിരിക്കു് 'അമ്മ'യെ കാണിച്ചുകൊടുക്കാമെന്നേറ്റപ്രകാരം 'അമ്മ' ആദ്യം ഒരു വാതിൽ പകുതി തുറന്നു് വളയോടുകൂടിയ ഒരു കൈ പുറത്തേക്കു കാണിച്ചുവെന്നും, അതിന്റെ കാന്തികണ്ടു ഭ്രമിച്ചു് സാമൂതിരി ആ കൈ പിടിച്ചപ്പോൾ വളയൂരിപ്പോന്നുവെന്നും, ഉടനെ 'അമ്മ' അപ്രത്യക്ഷമായെന്നും, അതിന്നുശേഷമാണു് വളവെച്ചു പൂജതുടങ്ങിയതെന്നുമാണു് ഇതിന്നടിസ്ഥാനമായ ഐതിഹ്യം. 'തിരുവളയനാട്ടമ്മ'ക്കു് പാട്ടുകഴിക്കുമ്പോൾ കുറുപ്പന്മാർ എഴുതിയുണ്ടാക്കുന്ന കളം ഒരു വളയുടെ രൂപത്തിലാണു്.

ണിരിക്കുന്നതു്. ഒരു കാര്യം തീർച്ചയാണ്. അമ്മയെപ്പററിയുള്ള പാട്ടുകളും 'വാഴ്ത്തു'കളും മാനവസമുദായപരിഷ്കാരത്തിൻെറ പുരോഗതിയിൽ ആരാധനക്രമങ്ങൾക്കു് പിമ്പായിരിക്കാനാണ് അധികം കാരണമുള്ളതു്. ഭാഷയുടെ ഉൽപത്തിതന്നെ മനുഷ്യസമുദായം പല പരിവർത്തനങ്ങളും കടന്നുപോന്നതിനു ശേഷമാണെന്നു ഭാഷാശാസ്ത്രജ്ഞന്മാർ സമ്മതിക്കുന്നുണ്ട്.* അതിനുശേഷമല്ലേ പാട്ടുകളും പ്രബന്ധങ്ങളും വരുവാൻ ന്യായമുള്ളു? അതിലും പല പടികളുമുണ്ട്. മനുഷ്യൻ ആദ്യം തന്നെ പരിപൂർണ്ണഗായകനാവാൻ തരമില്ലല്ലോ. അഭ്യാസം ഗാനവിദ്യയിലും ആവശ്യമാണ്. വ്യക്തിയും സമുദായവും തമ്മിൽ വ്യത്യാസമുണ്ടെന്നേ ഉള്ളൂ. ബാല്യകാലത്തെ അഭ്യാസം യൌവനത്തിലും വാർദ്ധക്യത്തിലും മനുഷ്യനുപകരിക്കുന്നു. ഓരോ സമുദായത്തിനും ഇത്തരത്തിൽ ബാല്യം മുതലായ അവസ്ഥാഭേദങ്ങളുണ്ട്. വ്യക്തികൾ മറഞ്ഞാലും അവരുടെ അഭ്യാസഫലം സമുദായം കൈക്കൊള്ളുന്നതാണ്. അവരുടെ ജ്ഞാനവും പ്രായോഗികസാമർത്ഥ്യവും പാരമ്പര്യം വഴിക്കു് അവരുടെ സന്താനങ്ങൾക്കും, സാഹചര്യം വഴിക്കു് മററുള്ളവർക്കും ലഭിക്കുന്നു. ഭാഷയിൽ ലിപിയുടെ ആവിർഭാവത്തോടുകൂടി ഗാനം മുതലായവ രേഖപ്പെടുത്തുവാനും തുടങ്ങി. അപ്പോൾ കഴിഞ്ഞുപോയവർ അവലംബിച്ചിരുന്ന മാർഗ്ഗവും രീതിയും പിന്നീടുള്ളവർക്ക് കണ്ടു പഠിക്കാനും സൌകര്യമുണ്ടായി. ഇങ്ങിനെയാണ് മനുഷ്യസമുദായത്തിൽ പല വിഷയങ്ങളെപ്പററിയുള്ള ജ്ഞാനവും പരമ്പരയാ വേരൂന്നിപ്പുരക്കുന്നതു്.

* Vendryes; Language, Introduction p. 67.

## കാളിപ്പാട്ടുകളും അവയുടെ ഇതിവൃത്തങ്ങളും

കാളിയെ അല്ലെങ്കിൽ 'അമ്മ'യെ സേവിക്കുന്നവർ കേരളസമുദായത്തിൽ താണപടിമുതൽ 'മേൽപടി'വരെയുണ്ടെന്നു പറഞ്ഞുവല്ലോ. കാളീസേവ മലയൻ, പാണൻ മുതലായവരിൽ വേരൂന്നി, ഇടയിലുള്ള മണ്ണാൻ, തിയ്യൻ ഇവരിൽക്കൂടെ പൊടിച്ചുവളൎന്നു്, നായർ, നമ്പൂതിരി എന്നിവരിൽ പരിപൂൎണ്ണവികാസം കൈക്കൊണ്ടിരിക്കുകയാണ്. കാളിയെപ്പററിയ എല്ലാ സംസ്കാരവിശേഷങ്ങളും സാഹിത്യത്തിന്റെ വളൎച്ചയും അതുപോലെതന്നെയാണ്. മണ്ണാർതോററം, പാനത്തോററം, കളംപാട്ടു്, ബ്രാഹ്മണിപ്പാട്ടു്, മുടിയേററുപാട്ടു് ഇങ്ങിനെ സാഹിത്യകോടിയിൽ ഉൾപ്പെടാതെയുള്ള പല പ്രസ്ഥാനഭേദങ്ങളും അതിലടങ്ങിട്ടുണ്ടു്. ഇവിടെ സാഹിത്യത്തിന്നു് ഞാൻ നിർദ്ദേശിച്ചിട്ടുള്ള അൎത്ഥം ബഹുജനങ്ങൾക്കു് രസിക്കത്തക്കവിധം നിൎമ്മിച്ചിട്ടുള്ള ഗദ്യപദ്യപ്രബന്ധമെന്നാണ്. ഈ പാട്ടുകൾ മിക്കവയും സാഹിത്യഗുണമുള്ളവയാണെങ്കിലും, ബഹുജനങ്ങളുടെ കരസ്പർശത്തിനിടയാകാതെ ചില പ്രത്യേക വ്യക്തികളെ ആശ്രയിച്ചിരുന്നതിനാൽ സാഹിത്യകോടിയിൽ പെടാതെ കഴിഞ്ഞിരിക്കയാണു്. അവയുടെ സാഹിത്യഗുണം പരിശോധിക്കുന്നതിന്നു മുമ്പായി എല്ലാ പാട്ടുകളിലും ഒരുപോലെ കാണുന്ന ഇതിവൃത്തത്തിൽക്കൂടി ഒന്നു കണ്ണോടിക്കാം.

### 'ദാരുകവധം.'

എല്ലാ കഥയിലും നായിക കാളിയും പ്രതിനായകൻ ദാരുകനുമാണു്. അസുരവംശത്തിൽ ദാരുകൻ എന്നൊരു മഹാപരാക്രമി ജനിക്കുന്നു. കാലകേയന്റെ * മകളായ മനോദരിയെ വിവാഹം ചെയ്തു് സംഘബലം കൂട്ടി, അസുരന്മാൎക്കു് ദേവന്മാരിൽനിന്നുണ്ടായ അത്യാപത്തിന്നു പകരം ചോദിക്കുവാൻ മതിയായവനായി അവൻ വാഴുമ്പോൾ, ഒരിക്കൽ ശിവനെ സ്തോത്രം ചെയ്‌വാൻ കൈലാസത്തിലേക്കു പോകുന്ന നാരദനെ കാണാനിടയാകുന്നു. ശിവനേയും വിഷ്ണുവിനേയുമല്ല സ്തുതി ചെയ്യേണ്ടതു്, തന്നെയാണെന്നു് ദാരുകൻ നാരദനെ ഭീഷണിപ്പെടുത്തുന്നു. നാരദൻ വിരണ്ടോടി കൈലാസത്തിൽ ചെന്നു് വിവരം ശിവനെ

---

* ദാരുകവധം കളംപാട്ടു്—പുറം 87.
ഭദ്രോല്പത്തി കിളിപ്പാട്ടിൽ മനോദരിയുടെ അച്ഛൻ മയനാണു്.
(അദ്ധ്യായം 2, പുറം 150.)

അറിയിക്കുന്നു. ശിവന്നു് കോപം വന്നു; മൂന്നാംതൃക്കണ്ണു് ചുകന്നു പുകയാനും തുടങ്ങുന്നു. അതിൽനിന്നു കറുത്തിരുണ്ട ഒരു ഭയങ്കരമൂർത്തി പുറത്തു ചാടുന്നു; ഇതാണു് കാളി. ദാരുകനെ കൊല്ലാനാണു് അവളെ സൃഷ്ടിച്ചതെന്നറിയിച്ചു് അവൾക്കു് പടയും ആയുധവും കൽപിച്ചു കൊടുക്കുന്നു. അതിന്നുമുമ്പു് ആരുമാതാ * കൾക്കുവന്ന അപായത്തെ പ്പററിയും അറിയിക്കുന്നു വേതാളത്തെ വാഹനമാക്കുവാനും പറയുന്നു. കാളി ഉടനെ പുറപ്പെട്ടു കാട്ടിലെത്തി വേതാളത്തിനെതിരഞ്ഞു പിടിച്ചു് മാറു 'പാവ' † മാരോടുകൂടി ദാരുകരാജധാനിയിലേക്കു് സന്നാഹത്തോടുകൂടി പുറപ്പെടുന്നു. അവിടെ ചെന്നശേഷം ഓരോ ഗോപുരവും കാക്കുവാൻ സേനകളെ വെവ്വേറെ നിർത്തുകയും ദാരുകനോടു യുദ്ധം ചെയ്യുന്നതിന്നു് താൻ വന്നതാണെന്നു് അറിയിക്കുവാൻ ഒരു ദൂതനെ അയക്കുകയും ചെയ്യുന്നു. ദൂതനെ ദാരുകന്റെ ആൾക്കാർ അപമാനിക്കയാൽ അയാൾ ഭയപ്പെട്ടു് തിരിഞ്ഞോടുന്നു. ദാരുകന്റെ സൈന്യാധിപൻ വന്നു യുദ്ധം ചെയ്യുന്നു. ജയം കാളിക്കായി കണ്ടതിനാൽ ദാരുകൻതന്നെ പുറപ്പെട്ടു അതിഗംഭീരമായി പോരു തുടങ്ങുന്നു. ദാരുകനുണ്ടാക്കിയ 'രക്തബീജ'ന്മാരെക്കൊണ്ടു് പോക്കളം നിറയുന്നു. ചാവുന്നതിലധികം ജനങ്ങൾ പെരുകുന്നു. ഇങ്ങിനെയായപ്പോൾ കാളിക്കും ആലസ്യം തുടങ്ങുന്നു. ഈ വർത്തമാനം അറിഞ്ഞ ഉമാദേവി ദാരുകശക്തിക്കു് ആസ്പദമായ മന്ത്രങ്ങൾ മണ്ഡോദരിയിൽനിന്നു് ഗ്രഹിക്കാനായി ഒരു ബ്രാഹ്മണിപ്പെണ്ണിന്റെ വേഷത്തിൽ മനോദരിയെ ചെന്നു കാണുന്നു. ദാരുകന്നു് വിജയാശംസ ചെയ്‌വാനാണെന്ന വ്യാജത്തിന്മേൽ ഉമാദേവി മനോദരിയിൽനിന്നു് മന്ത്രങ്ങൾ ഗ്രഹിച്ചു് മറയുന്നു. പോക്കളത്തിൽ ഈ സംഭവത്തിന്റെ നിഴലാട്ടം ദാരുകന്നു് അനുഭവപ്പെടുന്നു. അരമനയിൽ എന്തോ അക്രമം നടന്നിട്ടുണ്ടെന്നു് കരുതി ആ വീരൻ അങ്ങോട്ടു ചെന്നു് രാജ്ഞിയോടു വിവരം ചോദിക്കുന്നു. വളരെ തിരക്കിയതിന്നുശേഷം മനോദരി ബ്രാഹ്മണിപ്പെണ്ണിന്റെ വരവും, പോക്കും, മന്ത്രദാനവും അറിയിക്കുന്നു. അതോടുകൂടി ദാരുകൻ തന്റെ നാശമടുത്തുവെന്നു് തീർച്ചയാക്കി മനോദരിയോടു അച്ഛന്റെ ഗൃഹത്തിലേക്കു്

---

* ദാരുകവധം കളംപാട്ടു്, പുറം 90. ഭദ്രോല്പത്തി, പുറം 154.

† ഭഗവതികൾ, ഉത്തമസഹചരുപിണികൾ എന്നു് താല്പര്യം.

പൊയ്ക്കോൾവാൻ പറയുന്നു. കാളിയുടെ മായാപ്രയോഗത്തിൽ അത്ഭുതം തോന്നിയെങ്കിലും വീണ്ടും അതിഭയങ്കരമായി എതിർക്കുന്നു. മന്ത്രശക്തി പോയതുനിമിത്തം തന്റെ പ്രയോഗങ്ങൾ കുറിക്കുകൊള്ളായ്കയാൽ പിന്തിരിഞ്ഞു് പാതാള* ത്തിലൊളിക്കുന്നു. കാളി പലടിക്കിലും തിരഞ്ഞുനോക്കി അവനെ കാണായ്കയാൽ നാവുകൊണ്ടു് സൂര്യബിംബം മറച്ചു് എല്ലായിടത്തും ഇരുട്ടാക്കുന്നു. അതു കണ്ടപ്പോൾ കാളിയും പോർക്കളത്തിൽനിന്നു് ഒഴിഞ്ഞിരിക്കയാണെന്നു് വിചാരിച്ചു് ദാരുകൻ പുറത്തുവരുന്നു. ആ തക്കംനോക്കി കാളി അവനെ പിടികൂടി നഖംകൊണ്ടു മാറുപിളന്നു് കൊല്ലുന്നു. മരിക്കുന്ന സമയത്തു് ശിവഭക്തനായ ദാരുകനു് ശിവന്റെ മകളാണു് കാളിയെന്നു് ജ്ഞാനോദയമുണ്ടായി ക്ഷമായാചനം ചെയ്യുന്നു.

'കഥയുടെ കാലം'

ഇതാണു് മിക്ക പാട്ടുകളിലും ഉപയോഗിച്ചുകാണുന്ന ഇതിവൃത്തം. ഇതിലെ ദാരുകൻ ദേശാന്തരങ്ങളിലൊന്നും കാണാത്ത ഒരു വീരനാണു്. ആര്യപുരാണങ്ങളൊന്നിലും അയാൾക്കു് സ്ഥാനം കല്പിച്ചിട്ടില്ല. ജാതികൊണ്ടു് അസുരവംശമാണെന്നേ പാട്ടുകളിൽനിന്നു മനസ്സിലാവുന്നുള്ളു. പുരാണപാത്രങ്ങളായ ശിവനും, നാരദനും, നന്ദികേശ്വരനും, വീരഭദ്രനും ദാരുകവധത്തിലും കടന്നുകൂടീട്ടുണ്ടു്. എന്നാൽ 'വേതാള' † മെന്ന വികൃതസൃഷ്ടിയുടെ കർതൃത്വം കേരളീയർ തന്നെ വഹിക്കേണ്ടതായും വന്നിരിക്കുന്നു. പുരാണപാത്രങ്ങൾ കൂടാതെ ഈ കഥക്കു് ഒരു രൂപമുണ്ടോ എന്നറിയുവാൻ ഇപ്പോൾ മാർഗ്ഗമൊന്നും കാണുന്നില്ല. കഥയുടെ ഓരോ അംശങ്ങളിൽ പിന്നീടു വന്നിട്ടുള്ള മാററങ്ങൾ ആലോചിച്ചു നോക്കുമ്പോൾ ഇതിനു പുരാതനമായ ഒരു രൂപം ഉണ്ടായിക്കൂടെന്നില്ല. നാരദനെ നിന്ദിക്കുന്നതിൽ രാവണനെക്കൂടി അതിശയിച്ചുകൊണ്ടാണു് ദാരുകൻ സ്ഥിതിചെയ്യുന്നതു്. സിംഹാസനം കാലുകൊണ്ടു നീക്കിവെച്ചുവെന്നല്ലാതെ ആ മഹർഷിവര്യന്റെ ദേഹംതൊട്ടു യാതൊരക്രമങ്ങളും രാവണൻ ചെയ്യുന്നില്ല. ദാരുകൻ അക്കാര്യത്തിൽ

---

* ദാരുകൻ തോററത്തിൽ ചെമ്പറമാടത്തിലാണു് ഒളിക്കുന്നതു്.

† 'വേതാളചരിതം' കിളിപ്പാട്ടിലെ കഥ വേറെയാണു്. വിക്രമാദിത്യനു് കാട്ടിൽനിന്നു കിട്ടിയതാണു് ഈ വേതാളം. കഥപറയുവാനുള്ള വാസനയേ അതിനു പ്രത്യേകമായിക്കാണുന്നുള്ളു. 'നഖമത്ത'ങ്ങളിൽ ഒന്നാക്കിയതും അതുകൊണ്ടായിരിക്കണം.

അതിസാഹസിയായിട്ടാണ് പ്രത്യക്ഷപ്പെടുന്നത്. എന്നു മാത്രമല്ല, മഹർഷി തൽക്കാലം യാതൊന്നും പ്രവർത്തിക്കാൻ സാധിക്കാതെ കഴങ്ങുകയും ചെയ്യുന്നു. മുനിമാർക്കുണ്ടെന്നു സങ്കല്പിക്കാറുള്ള നിഗ്രഹാനുഗ്രഹശക്തിയെല്ലാം നാരദനിൽനിന്ന് എങ്ങോപോയി മറഞ്ഞിരിക്കുന്നു. കഥയുടെ പ്രതിപാദനരീതി നോക്കുമ്പോൾ പുരാണങ്ങളേയോ അതിൽ പ്രതിപാദിച്ചിട്ടുള്ള പുരുഷന്മാരേയോ, ദേവന്മാരേയോ, ബഹുമാനിക്കുവാൻ തുടങ്ങുന്നതിനു മുമ്പുള്ളതായ ഒരു ഘട്ടത്തിലാണ് അതിൻെറ ജനനമെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. എന്നു മാത്രമല്ല, ശിവനെ മാത്രമേ ഒരു ദൈവമായി കണക്കാക്കി കാണുന്നുള്ളു. വരത്തിനുവേണ്ടി ബ്രഹ്മാവിനെ ദാരുകൻ സേവിച്ചുവെങ്കിലും, വരലാഭത്തിനുശേഷം ആ മൂർത്തിയെ നിരസിച്ചുകൊണ്ടാണ് അയാളുടെ പെരുമാററം. വിഷ്ണുവിനെ അത്രയും കണക്കുവെച്ചിട്ടില്ല. ആകയാൽ ശൈവമതം. പ്രചരിച്ചിരുന്ന കാലത്തെ സന്തതിയായിരിക്കണം 'ദാരുകവധം' കഥയെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. വൈദികകാലങ്ങളിൽ ശിവനാണ് പ്രാധാന്യം കാണുന്നതു്. Mohenjo—Daro ചരിത്രത്തിൽനിന്ന് ശിവനേയും കാളിയേയും മാത്രമല്ലാതെ മറെറാരു ദൈവങ്ങളേയും അക്കാലത്തെ ഭാരതീയർ സേവിച്ചിരുന്നതായി അറിയുന്നില്ല. * ഈ വഴിക്ക് ആലോചിച്ചുനോക്കുമ്പോൾ ക്രിസ്ത്വബ്ദത്തിനു വളരെ കാലംമുമ്പ് തന്നെ കഥക്കു പ്രചാരം വന്നതായി വിചാരിക്കണം.

## 'ദക്ഷിണകേരളത്തിലെ ഐതിഹ്യം.'

ഇനി മറെറാരു സംഗതികൂടി പ്രസ്താവിക്കേണ്ടതുണ്ട്. കാളീസങ്കല്പം തെക്കും വടക്കും വ്യത്യാസപ്പെട്ടു കാണുന്നതായി ഞാൻ ഇതിനുമുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. കളമെഴുത്തിനെപ്പററി വിവരിക്കുന്ന ഘട്ടത്തിൽ 'ഭഗവതി'ക്കും 'കാളി'ക്കും തെക്കൻദിക്കുകളിൽ പ്രത്യേകം കളമെഴുതിവരുന്ന സമ്പ്രദായവും സൂചിപ്പിച്ചിട്ടുണ്ട്. അവിടെ 'കാളി'യും 'ഭദ്രകാളി'യും വെവ്വേറെ വ്യക്തികളായി തിരിഞ്ഞിരിക്കുന്നു. 'കാളി' ഉത്തരകേരളത്തിലെ കാളിയും, 'ഭദ്രകാളി' 'കണ്ണകി'യുമായിട്ടാണ് അവിടെ സ്ഥിതിചെയ്യുന്നതു്. ഈ വ്യത്യാസത്തിനു കാരണം കണ്ടുപിടിക്കേണ്ടതുണ്ട്. ദാരുകവധം കഥക്ക് ദക്ഷിണകേരളത്തിലും പ്ര

---

* Sir John Marshall, Introduction to Mohenjo—Daro and Indus Civilisation, p. vii.

ചാരമില്ലെന്നു പറഞ്ഞുകൂടാ. ആ കഥ വിവരിക്കുന്ന ഒരു പാട്ടും നമു
ക്കു് ശ്രീമാൻ സി. പി. ഗോവിന്ദപ്പിള്ള സമ്പാദിച്ചുതന്നിട്ടുണ്ടു്.* പ
ക്ഷേ ഇതിൽ ഉത്തരകേരളത്തിലെ പാട്ടുകളിൽ വിവരിച്ചിട്ടുള്ള ഇതിവൃ
ത്തം പലവിധത്തിലും ഭേദപ്പെടുത്തിട്ടുണ്ടു്. നാരദന്റെ ആവലാതി
നിമിത്തമല്ല ശിവൻ 'ഭദ്രകാളി'യെ സൃഷ്ടിക്കുന്നതു്. 'താരിക'†ന്റെ
ഹോമകുണ്ഡത്തിൽനിന്നു പൊന്തിയ പുകകൊണ്ടു പരമശിവൻ ഇരിക്ക
പ്പൊറുതിയില്ലാതെ വിഷമിക്കുമ്പോഴാണ് വിഷ്ണു വന്നുകയറി സങ്കടനിവാര
ണത്തിന്നു് 'ഭദ്രകാളി'യെ സൃഷ്ടിക്കാനുപദേശിച്ചതനുസരിച്ചാണു്
അതിനൊരുമ്പെടുന്നതു്. ദാരുകന്റെ പൂർവ്വവൃത്താന്തമോ, ദേവാസുരയു
ദ്ധമോ അതിലില്ല. പക്ഷേ ഇതിലും ദാരുകൻ തപംചെയ്തു് വരം വാ
ങ്ങുന്നുണ്ടു്. വരം കൊടുക്കുന്നതു് ശിവനാണു്; ബ്രഹ്മാവല്ല. ഇതിൽ
ദാരുകൻ തനി ശൈവനാണു്. അതിന്നു പുറമേ, ദാരുകന്റെ വരബ
ലംകൊണ്ടും, മന്ത്രബലംകൊണ്ടും അവനെ കൊല്ലാൻ സാധിക്കാതെ പട
യിൽനിന്നു് പിന്തിരിക്കാനൊരുങ്ങുന്ന കാളിയെ, അവന്റെ മന്ത്രം അപ
ഹരിച്ചു് സഹായിക്കാനൊരുങ്ങുന്നതു് ഉമയ്ക്കു പകരം വിഷ്ണുവാണു്..
ശക്തി ക്ഷയിച്ച ദാരുകൻ പോയൊളിക്കുന്നതു് പാതാളത്തിലല്ല; പാ
ലാഴിയിലുമാണു്. അരയാലിന്മേൽ കയറിയിരുന്നിട്ടാണു് കാളിയെ
ധർമ്മസങ്കടത്തിലാക്കുന്നതും. വേതാള (മേതാളം ?)ത്തിനെ ഈ പാ
ട്ടിന്റെ കർത്താവും വിട്ടിട്ടില്ല. ആ പിശാചിനെ ഉപയോഗിക്കുന്നതു്
ദാരുകവധം കഴിഞ്ഞു് പടയെ കൈലാസത്തിലേക്കു കൊണ്ടുപോകാനാ
ണു്. ദാരുകന്റെ പത്നിയായ മനോദരിക്കു പകരം ഒരു 'വനമുറയാളാ'
ണു് ഈ പാട്ടിൽ കാണുന്നതു്. ദാരുകവധത്തിന്റെ ഈ പകപ്പു്
ഭാഷാവിഷയമായി പ്രാധാന്യമുള്ളതാണെങ്കിലും അതു് 'തോററം
പാട്ടി'നേക്കാൾ പഴക്കമുള്ളതാണെന്നു പറഞ്ഞുകൂടാ. തോററംപാട്ടി
നേയും, കൃത്തിനേയുംപററി ഇതിൽ പ്രസ്താവിക്കുന്നതുകൊണ്ടു് ആവക
കലാപ്രസ്ഥാനങ്ങൾ പ്രചാരത്തിൽവന്നതിന്നു ശേഷമായിരിക്കണം ഈ
പാട്ടിന്റെ ഉൽഭവമെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. വിഷ്ണുവിന്നുള്ള
പ്രാധാന്യവും അതിന്റെ അർവ്വാചീനത്വത്തിന്നു് മറെറാരു തെളി
വാണു്.

---

* പഴയപാട്ടുകൾ ഒന്നാം ഭാഗം, പുറം 62–79.

† ഇതാണു് ദാരുകന്നു് ആ പാട്ടിൽ കാണുന്ന രൂപം.

'ഭദ്രകാളിയും കണ്ണകിയും.'

'ഭദ്രകാളി' 'കണ്ണകി'യായി രൂപം മാറിയതാണ് മറെറാരു പരിവത്തനം. കണ്ണകിയെപ്പററിയുള്ള ഐതിഹ്യം 'ആ സതീരത്നം മധുരാപുരിയെ നശിപ്പിച്ചതിന്നുശേഷം വൈകയാററിൻെറ ഉൽഭവസ്ഥാനത്തിന്നാഭിമുഖമായി നടന്ന് ചേരരാജ്യത്തിൽ പ്രവേശിച്ച് പശ്ചിമഘട്ടങ്ങളുടെ ചരിവിൽ ഒരു വേങ്ങമരത്തിൻെറ ചുവട്ടിലെത്തി അവിടെ വെച്ച് ദേഹിയെ ദേഹത്തിൽനിന്ന് വേർപെടുത്തി'* എന്നാണ്. ഈ അത്ഭുതസംഭവം കേട്ട് ചേരൻ ചെങ്കുട്ടവൻ ആ സ്ഥലം സന്ദർശിച്ച് ഹിമാലയത്തിൽനിന്ന് ഒരു ശിലകൊണ്ടുവന്ന് 'കണ്ണകി'യുടെ ഒരു പ്രതിമയുണ്ടാക്കി കൊടുങ്ങല്ലൂർ പ്രതിഷ്ഠിച്ചുവെന്നുള്ളതും അതേ ഐതിഹ്യത്തിൽ ഉൾപ്പെട്ടതാണ്.† ഈ കഥയും അതിനെ സംബന്ധിച്ച മററു വിവരങ്ങളും കോവിലൻ കഥക്ക് മുമ്പുണ്ടാവാൻ തരമില്ല. 'ചിലപ്പതികാര' കർത്താവായ ഇളങ്കോവടികൾ, ചേരൻ ചെങ്കുട്ടവൻെറ ഇളയസഹോദരനാണെന്നും ചരിത്രപ്രസിദ്ധമാണ്. അദ്ദേഹം വണ്ണിക്കുന്നതു് തനിക്കു നേരിട്ടറിയുന്ന ഒരു കഥയാണെന്നും വിവരണങ്ങൾ വായിച്ചുനോക്കുമ്പോൾ അറിയാവുന്നതാണ്. ആ വക സംഗതികൾ എങ്ങിനെയെങ്കിലുമിരിക്കട്ടെ; 'കണ്ണകി'ക്കഥക്ക് ക്രിസ്ത്വാബ്ദത്തിന്നുമുമ്പ് പ്രചാരമില്ലെന്നു തീർച്ചയാക്കാവുന്നതാണ്. അതിന്നു മുമ്പുതന്നെ കൊടുങ്ങല്ലൂർ ഒരു വലിയ വ്യാപാരകേന്ദ്രമായിത്തീന്നിട്ടുണ്ടെന്നും, മതവിഷയത്തിലും അതിന്നു് ഒരു പ്രാധാന്യമുണ്ടായിരുന്നതിനാലായിരിക്കണം യഹൂദന്മാർ, നസ്രാണികൾ മുതലായവർ അവിടെത്തന്നെ പള്ളികളുണ്ടാക്കുവാൻ ശ്രമിച്ചതെന്നും ഊഹിക്കേണ്ടിയിരിക്കുന്നു. വിദേശീയർതന്നെ അതിന്ന് ധാരാളം സാക്ഷ്യം വഹിക്കുന്നുണ്ട്.‡ കൊടുങ്ങല്ലൂരിൽ മററുചില കാവുകളിൽ കാണുന്നതുപോലെ ഒരു ശ്രീമൂലസ്ഥാനവും, വിഗ്രഹപ്രതിഷ്ഠയുള്ള മറെറാരു സ്ഥലവും ഉണ്ടെന്നു ഇതിന്നുമുമ്പു തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ സ്ഥലമാററം 'കണ്ണകി'യുടെ വരവിന്നുശേഷമായിരിക്കാനിടയുണ്ട്. ചേരരാജാക്കന്മാരുമായി കേരളീയർക്കുണ്ടായ 'ബന്ധ'ത്തിൻെറ ഒരു സന്താനമാണ് അതെന്നും എടുത്തു

* സി. പി. ഗോവിന്ദപ്പിള്ള, മലയാളത്തിലെ പഴയ പാട്ടുകൾ, പുറം 82.

† എൻ. പി. നാരായണൻ നായർ, ചിലപ്പതികാരം മുഖവുര ഭാഗം xxvii പുറം 289. K. R. R. Dikshitar, Silppadikāram, Introduction p.7.

‡ K. P P. Menon, History of Kerala, vol. I, p. 297-312. Dr. P. J. Thomas, Roman Trade Centres on the Malabar Coast p. 4.

പറയുന്നതേയില്ല. 'കണ്ണകി'യുടെ കഥക്ക് കൊടുങ്ങല്ലൂർനിന്നു വടക്കോട്ട് പ്രചാരമില്ലാതിരിക്കുവാനും അവിടെനിന്നു തെക്കോട്ട് ഭദ്രകാളിപ്പാട്ടിന്റെ വിഷയം അതായി പരിണമിക്കുവാനും കാരണമുണ്ടായിരിക്കണമല്ലോ. ചേരരാജാക്കന്മാരുടെ സ്വാധീനശക്തി കൊടുങ്ങല്ലൂർക്കപ്പുറം വടക്കോട്ട് വ്യാപിച്ചിരുന്നില്ലെന്നാണോ ഇതിൽനിന്ന് ഊഹിക്കേണ്ടത്? 'കാളിപ്പാട്ട്' എന്നൊരു കൃതി ദാരുകവധം കഥയെ വിസ്തരിക്കുന്നതിനായി ദക്ഷിണകേരളത്തിലും കാണുന്നതുകൊണ്ട് ആ പ്രമേയത്തിന്ന് കേരളമൊട്ടുക്ക് വ്യാപ്തിയുണ്ടായതായി കരുതണം. 'കണ്ണകി' * പ്രവേശിച്ചപ്പോൾ പഴയ 'കാളി' അല്പമൊന്നു പിൻവാങ്ങിയിരിക്കാനുമിടയുണ്ട്. 'കണ്ണകി' മധുരാനാശത്തിൽ പ്രത്യക്ഷമാക്കിയ സംഹാരോഗ്രത ഒരു പ്രത്യേകസ്വീകരണത്തിന്ന് അവരെ അർഹയാക്കിയതായിരിക്കണം. കാളിയേക്കാൾ ശക്തികൂടിയത് 'ഭദ്രകാളി' എന്നു വകതിരിക്കുവാനും അതുതന്നെയായിരിക്കണം കാരണം. 'ഒററമുലച്ചി'യെന്നൊരു ഭയങ്കരദേവതയെപ്പററി മലയന്മാരുടെ ഇടയിലും പ്രസ്താവങ്ങൾ കേൾക്കാറുണ്ട്. 'കണ്ണകി' ഒരു സ്തനം പറിച്ചെറിഞ്ഞതായി കഥയുള്ളതിനാൽ ആ മൂർത്തിയെത്തന്നെയായിരിക്കണം അത്തരത്തിൽ നാമകരണം ചെയ്തിട്ടുള്ളത്. പക്ഷേ, അവക്ക് ഒരു മലദൈവത്തിന്റേയോ, ഒരു ഭയങ്കരപിശാചിന്റേയോ സ്ഥാനം മാത്രമേ അവർ അനുവദിച്ചുകൊടുത്തിട്ടുള്ളു. ഉത്തരകേരളത്തിലെ 'കാളി'—അവിടെ കാളിയും ഭദ്രകാളിയും പ്രത്യേക വ്യക്തികളായിട്ടല്ല കാണുന്നത്—തന്റെ "പൌരുഷവും, അധികാരവും, ഉഗ്രതയും" അണുപോലും കളയാതെ പരിപാലിച്ചുപോന്നതായി കാണുന്നു. ആര്യന്മാരുടെ 'ഭഗവതി' വന്നു കേറിയപ്പോഴും ഉത്തരകേരളത്തിലെ 'അമ്മ'ക്ക് മാനഹാനിയോ, സ്ഥാനഭ്രംശമോ വന്നിട്ടില്ല. തെക്കൻകാളി, 'കണ്ണകി'ക്കും, 'ഭഗവതി'ക്കും വഴിമാറിക്കൊടുത്ത് താൻ ഒതുങ്ങിപ്പാർക്കയാണുണ്ടായത്. ഈ സംഭവം ചരിത്രകാരന്മാരുടെ ശ്രദ്ധയെ ആകർഷിക്കേണ്ടതാണ്. ചേരരാജാക്ക

* 'കന്നകിപ്പാട്ട്' എന്നൊരു കൃതി ദക്ഷിണകേരളത്തിൽ മലയന്മാരുടെ ഇടയിൽ പ്രചാരത്തിലുണ്ട്. അതിന്റെ ചില ഭാഗങ്ങൾ എന്റെ സ്നേഹിതൻ ശ്രീമാൻ പി. കെ. ശിവശങ്കരപ്പിള്ള, എം. എ., എന്നെ കാണിക്കയുമുണ്ടായിട്ടുണ്ട്. പാലക്കാട്ട് താലൂക്കിൽ പ്രചാരമുള്ള 'നല്ലമ്മതോററ'ത്തിന്നും ഇതിനും ചില ഭാഗങ്ങളിൽ സാമ്യമുണ്ട്. പി. നാരായണൻ നായർ, ചിലപ്പതികാരം മുഖവുര, പുറം xxxii. തമിഴദേശവുമായുള്ള അടുപ്പമായിരിക്കണം അതിന്നു കാരണം.

ന്മാരുടെ ശക്തി തെക്കെന്നപോലെ വടക്കും വ്യാപിച്ചിരുന്നുവെങ്കിൽ മേല്പറഞ്ഞ വ്യത്യാസം സംഭവിക്കയില്ലായിരുന്നു. അവർ 'കേരളം' അല്ലെങ്കിൽ 'മലയാളം' അധീനമാക്കിയെന്നു ഘോഷിക്കുന്നതിന്നു അവരുടെ അധികാരസീമ കൊടുങ്ങല്ലൂരോ, തിരുവഞ്ചിക്കുളമോ, ആയിരുന്നുവെന്നു ഒരു പുതിയ വ്യാഖ്യാനം നൽകുവാൻ കാളിയെ ചുററിപ്പിടിച്ചു കിടക്കുന്ന സേവാക്രമങ്ങൾ പ്രേരിപ്പിക്കുന്നുണ്ടു്. അതിന്നുപ്പുറമുള്ള "കേരളം" ടിപ്പുവിൻെറ ആക്രമണംവരെ തനിമലയാളമായിത്തന്നെ വളൎന്നുവന്നതായി കരുതേണ്ടിയിരിക്കുന്നു.

'ആര്യസമ്പൎക്കത്തിന്നുശേഷമുള്ള കഥകൾ.'

'കാളി' കേരളത്തിലും, 'കണ്ണകി' തമിഴ്ദേശങ്ങളിലും കുടിയിരുന്നപോലെ 'മഹിഷാസുരമൎദ്ദിനി' മൈസൂരിലും, 'ദാക്ഷായണി' ഉത്തരേന്ത്യയിലും (ബങ്കാളൊഴികെ) അധിവസിച്ചിട്ടുണ്ടു്. ദക്ഷയാഗത്തിൽ അന്തരിച്ച സതീദേവിയുടെ മൃതദേഹം ശിവൻ എടുത്തുകൊണ്ടുപോയിയെന്നും, അങ്ങിനെ പോകുമ്പോൾ വിഷ്ണു പിന്നാലെ ചെന്നു ആ മൃതശരീരത്തിൻെറ അവയവങ്ങൾ മുറിച്ചുവെന്നും, ഓരോ അവയവും വീണ സ്ഥലം ഓരോ 'കാളി'ക്ഷേത്രമായി പരിണമിച്ചുവെന്നുമാണു് ഉത്തരേന്ത്യയിലെ ഒരു പ്രധാനൈതിഹ്യം. * ദേവീഭാഗവതം, ദേവീമാഹാത്മ്യം എന്നീ പുരാണങ്ങളിൽ ദേവി, 'ദുൎഗ്ഗാ' മുതലായ അവതാരങ്ങളെടുത്തു് അസുരന്മാരെ കൊന്നുവെന്നും, ഓരോ അവതാരങ്ങൾക്കും പ്രത്യേകം മാഹാത്മ്യമുണ്ടായിവന്നതിനാൽ പ്രത്യേകവിധത്തിലുള്ള ആരാധനകളും ശ്രുതമൂലമായ്ത്തീൎന്നുവെന്നും പ്രസ്താവിക്കുന്നു. രാഷ്ട്രീയകാൎയ്യങ്ങളിലും സമുദായകാൎയ്യങ്ങളിലും ഉണ്ടായ കോളിളക്കങ്ങൾ തെക്കോട്ടു തിരിച്ചടിച്ചു. ചില കഥകൾ ഇങ്ങോട്ടും ഒഴുകിവന്നു. 'കാളീദാരുക'ന്മാരുടെ വിലാസങ്ങൾ അപ്പോഴേക്കു് വേരൂന്നിയതിനാൽ അവയെ ഇളക്കാനുള്ള ശക്തി ആ കഥാതരംഗങ്ങൾക്കുണ്ടായില്ല. എന്നാലും ചില 'കാവുകൾ' 'ദുൎഗ്ഗ' കൈവശപ്പെടുത്താതിരുന്നിട്ടില്ല. ബ്രാഹ്മണൎക്കു ശാന്തി വേണമെന്നായപ്പോൾ അങ്ങിനെയൊരു മാററം കൂടാതെ കഴികയില്ലെന്നുംവന്നു. പക്ഷേ ഇങ്ങിനെ സങ്കല്പത്തിലും, ആരാധനയിലും ചില വ്യത്യാസങ്ങളേൎപ്പെട്ടുവെങ്കിലും കഥകൾക്കു് വലിയ പ്രചാരം സിദ്ധിക്കയുണ്ടായില്ല. ദക്ഷയാഗം മുടക്കിയ ശിവൻ 'കൊട്ടിയൂരി'രിക്കുന്നുണ്ടെ

* Sāktās, p. 7-8. സി. പി. ശാമുമേനോൻ, ദേവീഭാഗവതം പുറം 33-35.

ങ്കിലും സതീദേവിയുമായി ആ പെരുമാൾക്ക് ബന്ധമുള്ളതായി കാണു
ന്നില്ല. തിരുമാന്ധാംകുന്നത്ത് 'മാന്ധാതാവും' 'ഉമയും' വന്നു കയറിയെ
ങ്കിലും ഉമയേയോ, മാന്ധാതാവിനേയോ, മന്ത്രപുരസ്സരം പ്രതിഷ്ഠിച്ചി
ട്ടില്ല. തിരുവളയനാട്ടുകാവിൽ 'വില്വമംഗലത്തു സ്വാമിയാ'രാണ് 'അ
മ്മ'യുടെ വാളു കൊണ്ടുവരാൻ കാരണം. തെക്കോട്ടു പോകുംതോറും
'കണ്ണകി' അതിന്ന് മുമ്പുതന്നെ സ്ഥലംപിടിച്ചതായി കണ്ടു. ചേർത്ത
ലയിലും 'വില്വമംഗലത്തു സ്വാമിയാർ' എഴുന്നെള്ളി. 'കന്യാകുമാരി'
മാത്രം സ്വാതന്ത്ര്യം പരിപാലിക്കാൻ ശക്തയായില്ല. നാരദന്ന്
പാർവ്വതിയെ —സ്വയംവരവധുവായിരുന്ന മേനകാപുത്രിയെ— കാണേ
ണമെന്ന ആഗ്രഹം അവിടുത്തെ സ്ഥലപുരാണത്തിൽ കടന്നുകൂടി. എ
ന്നാലും സതിയോ, മഹിഷാസുരമർദ്ദിനിയോ അവിടെ പ്രവേശിച്ചില്ല.
ഇതിൽനിന്നെല്ലാം ഗ്രഹിക്കേണ്ടതു് കാളിയെപ്പററിയുള്ള ഐതിഹ്യ
ങ്ങളും, കഥകളും, സങ്കല്പങ്ങളും ഉത്തരേന്ത്യയിൽ അവയെപ്പററി ഒരൈ
ച്ചപ്പാട് ഉണ്ടാകുന്നതിനുമുമ്പ് ദക്ഷിണേന്ത്യയിൽ വേരൂന്നീട്ടുണ്ടായി
രുന്നു വെന്നുള്ളതാണ്. നേരെമറിച്ച്, ദക്ഷിണഭാരതത്തിലെ സംസ്കാ
രം ഒരു കാലത്തു് ഊർജ്ജസ്വലമായിരുന്നപ്പോൾ അതു് ഉത്തരഭാരത
ത്തിലും വ്യാപിച്ചിരുന്നതായിട്ടാണല്ലോ Mohenjo—Daro വിലെ പഴ
യ ചരിത്രംകൊണ്ട് വെളിവാകുന്നതു്. അതു് ഏതുവിധമായിരുന്നാലും
കേരളത്തിലെ കാളിയുടെ സ്വാതന്ത്ര്യത്തിന്ന് ഔത്തരാഹന്മാർ ഭംഗം
വരുത്തീട്ടില്ലെന്നു തീർത്തുപറയാം. ഈ പ്രകൃതം തൽക്കാലം നിർത്തി തോ
ററങ്ങളിലേക്കും, പാട്ടുകളിലേക്കും ഒന്നുകൂടി തിരിഞ്ഞുനോക്കാം.

## 'പാനത്തോററം'

'പാന'യിൽ അഞ്ചാമത്തെ ചടങ്ങായിട്ടാണ് 'തോററംചൊല്ല'ലെ
ന്ന ക്രിയ നടക്കുന്നതെന്ന് 'തോററ' ത്തിന്നു മുമ്പു ചേർത്തിട്ടുള്ള കുറിപ്പിൽ
പ്രസ്താവിച്ചിട്ടുണ്ട്. 'പാന'യെന്ന അടിയന്തിരത്തിന്റെ പ്രാചീനത
യെക്കുറിച്ച് യാതൊരു പക്ഷാന്തരത്തിന്നും അവകാശമില്ല. അമ്മയെ
വൃക്ഷ (പാല) ത്തിനോടു അനുബന്ധിച്ചുകൊണ്ടുള്ള ഒരു സങ്കല്പമേ അ
തിലടങ്ങീട്ടുള്ളൂ. അമ്മയുടെ രൂപത്തെപ്പററി ഒരു 'രൂപ'മില്ലാതെയാ
ണ് അപ്പോഴത്തെ സ്ഥിതി. മനുഷ്യസമുദായത്തിന്റെ പരിണാമ
ത്തിൽ അതിപ്രാചീനമായ ഒരു ദശയാണ് ഇതു് സൂചിപ്പിക്കുന്നതു്.
അതിൽ കാണുന്ന 'കുരുതിതർപ്പണ'വും (രക്തസേവ) 'തിരിയുഴിച്ചി

ല്യം' (തീ സേവ) ഈ ഊഹത്തിനെ അടിയുറപ്പിക്കുന്നുമുണ്ട്. ഇതിനെ ഒരു 'മലശാത്തിര' * മായി സങ്കല്പിച്ചുകാണുന്നതും ഒരു പ്രത്യേകതയായി കരുതേണ്ടിയിരിക്കുന്നു. വൃക്ഷപൂജ, രക്തസേവ മുതലായ സംസ്കാരവിശേഷം ചരിത്രാതീതകാലത്തു മാത്രമേ മനുഷ്യസമുദായത്തിൽ കുടികൊണ്ടതായി കരുതുന്നുള്ളു. അതിന്റെ അവശിഷ്ടങ്ങളായി ചില ആചാരങ്ങൾ മാത്രമേ ആധുനികസമുദായത്തിൽ അവശേഷിച്ചിട്ടുള്ളു. വൃക്ഷത്തിന്റെ സ്ഥാനത്തു് കൊമ്പു മാത്രമായി. രക്തത്തിന്റെ സ്ഥാനത്തു് കുരുതിവെള്ളവുമായി.

എന്നാൽ 'പാനയെപ്പോലെ പഴക്കമുള്ളതാണോ അതിനു ചൊല്ലുന്ന തോററം' എന്നുള്ള ചോദ്യം അസ്ഥാനത്തിലല്ലെന്നു് പറയേണ്ടിയിരിക്കുന്നു. ഒന്നാമതു് ഇതിന്റെ സ്വരൂപത്തിനു തന്നെ കാലാന്തരത്തിൽ വളരെ മാററങ്ങൾ വന്നിട്ടുണ്ടു്. കമ്മികൾ ഉപയോഗിച്ചുവരുന്ന സാഹിത്യമാകയാൽ അവർ മാറുമ്പോൾ സാഹിത്യത്തിന്റെ സ്വരൂപത്തിനും മാററം വരുന്നക്കാവുന്നതാണല്ലോ. നമുക്കു പരിഷ്കാരം വർദ്ധിക്കുംതോറും പഴയതിൽ ചില വ്യത്യാസങ്ങൾ വരുത്തേണമെന്നു തോന്നാറുണ്ടല്ലോ. ഇങ്ങിനെയൊരു വാസന പാനകഴിക്കുന്ന കമ്മികൾക്കും വരാവുന്നതാണല്ലോ. പക്ഷെ, പുതുമയ്ക്കുവേണ്ടിയാവരികയില്ല വ്യത്യാസങ്ങൾ വരുത്തുന്നതു്. ആനന്ദത്തിനായ്ക്കൊണ്ടു നിർമ്മിച്ചിട്ടുള്ള സാഹിത്യത്തിലേ അങ്ങിനെ വന്നു സംഭവിക്കയുള്ളു. അമ്മയുടെ അനുഗ്രഹത്തിന്നായി ചെയ്യുന്ന 'കമ്മത്തി'ന്നോ, ചൊല്ലുന്ന 'വാഴ്ത്തി'ന്നോ, ഉണ്ടാകാവുന്ന മാററം അത്തരത്തിലാവുകയില്ല. കമ്മികൾ മിക്കവരും പ്രതിഫലത്തിനുമാത്രം അടിയന്തരം നടത്തുവരാവിരിക്കയില്ല. അവരും 'അമ്മ'യെ സേവിക്കുന്നവരും നല്ല ഭക്തന്മാരും ആയിരുന്നിരിക്കണം. അവർക്കു് കമ്മത്തിന്റെ ഫലം, അതായതു് അമ്മയുടെ പ്രീതിയാണ് ഉദ്ദേശം. അതു നിറവേററുവാൻ ചൊല്ലുന്ന പാട്ടു് കുറെക്കൂടി നന്നാക്കണമെന്നു തോന്നിയാൽ അതുപ്രകാരം പ്രവത്തിക്കുന്നതു് അമ്മയുടെ കടാക്ഷലാഭത്തിന്നു് അധികം സഹായിക്കുമെന്നുള്ള വിശ്വാസത്തിന്മേലാകും അവരുടെ ചെറുമാററം. പിന്നെ

* ഇതു് ചിലേടത്തു് മലമശാത്തിരമാവുന്നുണ്ടു്.

കാലക്രമംകൊണ്ട് ഭാഷാരീതിക്കു വരുന്ന വ്യത്യാസങ്ങളും അവരുടെ സാഹിത്യത്തിനെ സ്പർശിക്കുന്നതാണല്ലോ. ഈ വക മാററങ്ങൾകൊണ്ട് സാഹിത്യത്തിന്നു ഗുണമല്ലാതെ ദോഷമുണ്ടാകുന്നതല്ല. അജ്ഞത കൊണ്ടുവരുന്ന മാററങ്ങളാണ് അവയെ ദുഷിപ്പിക്കുന്നതു്. പഴയ വാക്കിന്റെ അർത്ഥം മനസ്സിലാവാതെ വന്നാൽ അതിന്നു പകരം ഒരു പുതിയ വാക്ക് ചേർക്കുന്നതു് ചിലപ്പോൾ ഗുണകരമാകുമെന്നു പറഞ്ഞുകൂടാ. * ആദ്യം കാണുന്ന 'വാഴ്ത്തു്' തന്നെ രൂപഭേദത്തിന്ന് നല്ലൊരു ദൃഷ്ടാന്തമാണ്. അമ്മയെമാത്രം ഉപാസിച്ചിരുന്ന കാലത്തു് മററു ദൈവങ്ങളെ സ്തുതിക്കുന്നതിന്നർത്ഥമില്ലല്ലോ. ഗണപതിയും, ശിവനും, വിഷ്ണുവും മററുള്ള പലരും പിന്നീട് വന്നതായിരിക്കണം. ഈ നിലക്കു നോക്കുമ്പോൾ 'ദാരുകൻതോററ'ത്തിന്റെ പീഠികയായിക്കാണുന്ന 'എട്ടു ദിക്കുവാഴ്ത്തും', കളംപാട്ടുകാർ ഉപയോഗിക്കുന്ന 'നിറ'ങ്ങളും അധികം പഴക്കമുള്ളതാണെന്നു കരുതേണ്ടിയിരിക്കുന്നു. ഗ(ക)ണപതി ഭഗ(പക)വാനെപ്പററിയുള്ള ആദ്യത്തെ നാലുവരി മററുള്ളവയേക്കാൾ അധികം പഴക്കമുള്ളതുമാണ്. കേരളത്തിൽ പല ദിക്കിലും അതിന്നു പ്രചാരവും കാണുന്നു. † 'തോററം' പല ദിക്കിലും ഉപയോഗിക്കേണ്ടതാകയാൽ ഓരോ ദിക്കിലെ 'കാവു'കളെപ്പററി പ്രത്യേകം 'വാഴ്ത്തു' കൾ ചേർക്കേണ്ടതായി വന്നുകൂടി. ദേവിയെ മാത്രം സ്തുതിക്കുന്ന രണ്ടാം ഖണ്ഡിക "ആദിയേ................വിണ്ണവർ തോററം പെണ്ണേ!" മററുള്ള ഭാഗങ്ങളിൽനിന്ന് വേർതിരിഞ്ഞു നില്ക്കുന്നു. ഇനി ഭാഷാരീതി മാത്രം നോക്കുന്നതായാൽ,

"ചൊല്ലുടനാമപോലെ ചൊക്കനെക്കൊമ്പുരണ്ടും"

എന്നിപ്രകാരമുള്ള തനി മലയാളപദങ്ങളും,

"കണ്ണനെ, കമലക്കണ്ണ!, കരിമുകിൽ നിറമൊത്തോനെ!

.......................................................................

പുണ്ണിയാ, പുഷ്കരത്തിൽ പുരുഷനെപ്പെററ മൂർത്തി!"

എന്ന മണിപ്രവാളപ്രയോഗങ്ങളും, 4-ാം ഖണ്ഡികയിൽ കാണുന്ന സംസ്കൃതബഹുലമായ ശ്ലോകങ്ങളും അടുത്തുതന്നെ കാണുന്നു.

---

* കാടിന്നു 'അമ്പമേതോളം', 'അമ്പമഹാകാളം' എന്നൊക്കെ കാണുന്ന പേരുകൾ ഏതോ ഒരു മലയാളപദത്തെ മാററി മറിച്ചതാണു്. 'മായുമ്പടവനം' (കേരളത്തിനെ ഉദ്ദേശിച്ചു്) മറെറാരുദാഹരണം.

† ചിലദിക്കിൽ ചൊല്ലാറുള്ള അയ്യപ്പൻ പാട്ടിലും ഇതു് ഉൾപ്പെട്ടുത്തിയിട്ടുണ്ടു്.

തോററത്തിനുള്ളിൽ കടന്നാലും ഈവക പ്രകാരഭേദങ്ങൾ കാണുന്നതാണ്. പക്ഷേ, വാഴ്ത്തിൽ കാണുന്നതുപോലെയുള്ള സ്വാതന്ത്ര്യം അതിൽ കൈകടത്തിക്കാണുന്നില്ല.

"മഴപോലെ പല്ല്, കന്താണിപോലെ മൂക്ക്, കൊഴപോലെ നാവ്, കണ്ടുകിണററിൽ മിന്നാമിനുങ്ങപോലെ കണ്ണിലെ മിഴിരണ്ടും"* എന്ന വേതാളത്തിന്റെ വർണ്ണന തനി മലയാളമാണെങ്കിൽ അതിനു മുമ്പുള്ള ഖണ്ഡിക, "കാട്ടാന കാട്ടിലാമ്മാറു ചെല്ലുവോളും ചെയ്തു ഒരാനത്തലവനെപ്പിടിച്ചു തിരുമ്മി തൊട്ടുക്കുറിയായി ശോഭിച്ചുകണ്ടാം, 'പിന്നെ, രണ്ടാനത്തലവന്മാരെ............... കുണ്ഡലമായി ശോഭിച്ചു കണ്ടാം, പിന്നെ രണ്ടാനത്തലവന്മാരെ..............കനകവളയായി ശോഭിച്ചുകണ്ടാം പിന്നെ.................നെട്ടമംഗല്യമായി ശോഭിച്ചുകണ്ടാം", എന്നിങ്ങിനെ മണിപ്രവാളത്തിനെ എതിരേല്ക്കാൻ നില്ക്കുന്നതുപോലെ തോന്നുന്നു. ഇങ്ങിനെ ഉദാഹരണങ്ങൾ ഇതിൽ സുലഭമാണ്. അതുകൊണ്ടു് ആകൃതിയെ മാത്രം ആധാരമാക്കി ഈ തോററം പാട്ടിന്റെ കാലനിർണ്ണയം ചെയ്യുന്നത് ശരിയാവാനിടയില്ല. തനി മലയാളപദങ്ങളെ മാത്രം ആശ്രയിച്ചു് ആലോചിക്കുമ്പോൾ അതിന്റെ ആദ്യത്തെ രൂപത്തെപ്പററി ഏകദേശം ഊഹിക്കാനേ തരമുള്ളൂ. "കാട്ടുകുറുക്കുക, തണ്ണീർ മുറുകുക" മുതലായ പ്രയോഗങ്ങൾ ഇപ്പോൾ പ്രാചീനമെന്നു കരുതിവരുന്ന മലയാളഗ്രന്ഥങ്ങളിൽപോലും കാണാത്തവയാണ്. തമിഴിലും ഇവ പ്രാചീനശൈലിയായിക്കഴിഞ്ഞിരിക്കുന്നു. അതുകൊണ്ടു് തമിഴ്സമ്പർക്കം ബലമായിരുന്ന ക്രിസ്തുവർഷാരംഭത്തിലോ മറേറാ ആയിരിക്കണം ഈ തോററംപാട്ടിന്റെ ജനനമെന്നു പറയുന്നതായാൽ അതു് ശരിയാവുമെന്നു തോന്നുന്നില്ല. ക്രിയയ്ക്കുകാണുന്ന പുരുഷവചനപ്രത്യയങ്ങളും † ഈ അഭിപ്രായത്തെ പിൻതാങ്ങുന്നുണ്ടു്. എന്നാൽ ഈവകപ്രത്യയങ്ങൾ കൂടാതെതന്നെ ക്രിയയെ പ്രയോഗിച്ചിരുന്നുവെന്നു തെളിയിക്കാനുള്ള ഉദാഹരണങ്ങളും ഇതിൽതന്നെയുണ്ടു്. ഭദ്രകാളിയും, ‡ കാത്യായനീദേവിയും § 'അരുളിച്ചെയ്തു' തൃപ്തിയാകുന്നുണ്ടുതാനും. മററു കഥാപാത്രങ്ങളേക്കാൾ പ്രാധാന്യവും സാന്നിദ്ധ്യവും

---

* പുറം 20.

† വരരേൻ ഭഗവാനേ! (പുറം 18). തൊഴുതുണ്ണത്തിനാൾ (പുറം 20). കാട്ടീനാൾ (പുറം 22). കൊട്ടുത്താൾ (പുറം 30).

‡ പുറം 23. § പുറം 29.

അർഹിക്കുന്ന അവർ അങ്ങിനെ ചെയ്യുകാണുമ്പോഠം ആ പ്രയോഗ മാണ് മലയാളത്തിൻെറ പുരാതനസ്വത്തെന്നു് തീരുമാനിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ അതിന്നു് മാഹാത്മ്യമാരോപിക്കാനിടയില്ലല്ലോ.

'പാനത്തോററം' ഏതെങ്കിലും ഒരു പ്രത്യേകക്ഷേത്രത്തിലെ പരദേവതയെപ്പററി പ്രസ്താവിക്കാത്തതുകൊണ്ടു് അതു വള്ളുവനാട്ടിലെങ്കിലും പൊതുവെ ഉപയോഗിക്കാൻ നിർമ്മിച്ചിട്ടുള്ള ഒരു കൃതിയാണെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. കളംപാട്ടിൻെറ കാലമായപ്പോഴേക്കു 'തിരുമാന്ധാംകുന്നത്തെ അമ്മ'ക്കു് പ്രാധാന്യം വന്നുകഴിഞ്ഞിരിക്കുന്നു. ആ സംഗതിയും അതിൻെറ പ്രാചീനതക്കു് മറെറാരു തെളിവാണു്.

ഇനി തോററത്തിൻെറ സാഹിത്യഗുണം പരിശോധിച്ചു് ഈ പ്രകൃതം മതിയാക്കാം. തോററത്തിൻെറ ഉദ്ദേശം 'അമ്മ'യുടെ കഥ എല്ലാവക്കും മനസ്സിലാവുന്ന രീതിയിൽചൊല്ലി കേഠംക്കുന്നവക്കു് അമ്മയിൽ ഭക്തി ജനിപ്പിക്കുന്നതാണല്ലോ. അതിലധികം മെച്ചംകാണുന്നതായാൽ അതു കത്താവിൻെറ മിടുക്കായിട്ടും കണക്കാക്കാം. സരസമായ ആഖ്യാനരീതി ഈവക പാട്ടുകളുടെ ഒരു പ്രത്യേകതയാണം അമ്മയെ പുകഴ്ത്തുന്നതോടുകൂടി ദാരുകനെ അധിക്ഷേപിക്കുവാനുള്ള ശ്രമം കാണുന്നില്ലെന്നു മാത്രമല്ല, ആ നായകൻെറ യോഗ്യതകളെല്ലാം അവസ്ഥാനുസരണം വായനക്കാരുടെ ദൃഷ്ടിയിൽ കൊണ്ടുവരുന്നുമുണ്ടു്. കൈലാസം വരെ ആർത്തുവിളിച്ചു ചെല്ലുവാൻ അയാഠംക്കു് ധൈര്യം പോരായ്കയില്ല. * ആയുധാസ്ത്രവിദ്യയിൽ അതിവിദഗ്ധനായ ആ വീരൻ കാളിയോടു് വീരവാദംചെയ്യുന്ന ഭാഗം പുളകംകൊള്ളാതെ വായിക്കാൻ പ്രയാസമാണു്. ‡ ഇതിലെ വർണ്ണനകഠംക്കു് തന്മയത്വം കൂടുമെന്നു് പറയാതെ തരമില്ല. വണ്ടിനേയും തണ്ടാരിനേയും പിടികൂടാതെതന്നെ അലങ്കാരപ്രയോഗങ്ങഠംക്കുള്ള സാമഗ്രികഠം 'മലയാള' ത്തിലുണ്ടെന്നുള്ളതിലേക്കു് ഈ വക പാട്ടുകഠം ധാരാളം ലക്ഷ്യം വഹിക്കുന്നുണ്ടു്. അമാനുഷമായ രൂപങ്ങളെ വർണ്ണിക്കുന്നേടത്തു് അതിശയോക്തിയുടെ അങ്ങേ അററം, അല്ലാതിടങ്ങളിൽ നിത്യം പരിചയമുള്ള

* 'അങ്ങിനെ പോകുമ്പോായി ശ്രീകൈലാസത്തിൻെറ വടക്കെ താഴ്വരയിലാമാറു ചെന്നവിന്നു് അറുക്കുവിളിച്ചുതുടങ്ങിനാൻ ദാരുകരാജാവു്.' (പുറം 13.)

† 'ദാരുകൻ—കെട്ടേൻ കെട്ടേനെടി! ചെയ്തികളെല്ലാം ഭേദിപ്പോൾ.........' (പുറം 33.)

വസ്തുക്കളെക്കൊണ്ടു് പെരുമാററം, ഇതാണ് തോററംപാട്ടുകളിലെ കവിതാരീതി. ഇതിൽ ആദ്യത്തേതിന്നു ഉദാഹരണമാണ് വേതാളത്തിൻെറ വർണ്ണന.

* "കാട്ടാനക്കാട്ടിലാമ്മാറു ചെല്ലുവോളും ചെയ്തു്, ഒരാനത്തലവനെപ്പിടിച്ചു് തിരുമ്മി തൊടുകുറിയായി ശോഭിച്ചുകണ്ടാൽ........................
........................................................................"

ഇതു് വേതാളത്തിൻെറ ചമയലാണ്. സ്വരൂപവർണ്ണന ഇതിലും സരസമാണ്,—

"മഴപോലെ പല്ലു്, കൊഴപോലെ നാവു്, കന്താണിപോലെ മൂക്ക് ......................" എന്നിത്യാദികളെ നോക്കുക.

ഈ ഘട്ടത്തിൽ ഇതിൽ ഉപയോഗിച്ച ഉപമകളുടെ സ്വാരസ്യത്തെപ്പററി രണ്ടു വാക്ക് പറയേണ്ടതു് അത്യാവശ്യമാണ്,—

നാരദൻ ദാരുകൻെറ ഭീഷണികേട്ടു് ഓടുന്നതു്, "ഗരുഡൻ മുമ്പിൽ പാമ്പിനെപ്പോലെയും, പുലിമുമ്പിൽ പശുവിനെപ്പോലെയും, മൂശകൻ മുമ്പിൽ എലിയെപ്പോലെയും" † ആണ്. "ഒരു മലകൊരു മല വിരുന്നുപോകുംപോലെ"യാണ് കാളിയും വേതാളവും തമ്മിലുള്ള കൂടിക്കാഴ്ച.‡ രക്തം പുരണ്ടുകിടക്കുന്ന ശവങ്ങൾ കാകൻ, കഴു മുതലായ പക്ഷികൾ അവ കൊത്തിത്തിന്നുമ്പോൾ "തെച്ചികൊണ്ടും, ചെമ്പരുത്തികൊണ്ടും ഉണ്ടമാലകെട്ടിയാരെപ്പോലെ" § യാണ് ശോഭിക്കുന്നതു്. ദാരുകൻെറ അലർച്ച 'കടലും കാവേരിയും' അലറുന്നതുപോലെയാണ്. അയാൾ എല്ലാവരും മരിച്ചു് ഏകനായപ്പോൾ 'കൊമ്പുകഴിച്ച മരംപോലെയായി.'$ ഈ വക പ്രയോഗങ്ങളുടെ സ്വാരസ്യം ആധുനികകവികൾ അറിഞ്ഞിരിക്കേണ്ടതാണ്. വിസ്തരഭയത്താൽ ഉദാഹരണങ്ങൾ ചുരുക്കുന്നു.

'ഇരട്ടിപ്പു' പ്രയോഗങ്ങൾ തോററത്തിൽ മാത്രമല്ല, കളംപാട്ടു മുതലായവയിലും കാണുന്ന ഒരു വിശേഷവിധിയാണ്. ഒരേ അർത്ഥത്തിൽ രണ്ടു പദങ്ങൾ ഒന്നിച്ചു പ്രയോഗിക്കുന്നതു് ഇതിൽ ഒരു വിനോദംപോലെയാണ് കാണുന്നതു്. "ദേവാസുരയുദ്ധം പെരുംപോരു്, ¶

* പുറം 20. † പുറം 12. ‡ പുറം 21.
§ പുറം 34. $ പുറം 35. ¶ പുറം 21.

8

യുദ്ധപ്പോർക്കോലം, * തിരുനാമപ്പേര്, അഞ്ചു പഞ്ചാക്ഷരം, എട്ടു അഷ്ട വസുക്കൾ" † എന്നിവ സുലഭമായിട്ടു കാണാം. ഈ ഇരട്ടിപ്പ് അജ്ഞതകൊണ്ടു സംഭവിക്കുന്നതാണെന്നു പറഞ്ഞുകൂടാ. തോറ്റംപാട്ടിലെ മററു ഭാഗങ്ങൾ നോക്കുമ്പോൾ പാണ്ഡിത്യം കുറഞ്ഞ ഒരാളുടെ കയ്യുടയാണ് അതെന്നു തോന്നുന്നില്ല. 'പെരുങ്കുന്നുമാമല' ‡ എന്നീ മലയാളപദങ്ങളും അങ്ങിനെ ആവർത്തിച്ചുകാണുന്നുണ്ട്. ശക്തിക്കുവേണ്ടി അങ്ങിനെ ചെയ്തതായിരിക്കണമെന്നുതന്നെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ദാരുകനും മണ്ഡോദരിയും തമ്മിലുള്ള ഒടുവിലത്തെ കൂടിക്കാഴ്ച 'പട പൊരുവാൻ പോകുന്ന ഭർത്താവേ!' ** എന്നാരംഭിക്കുന്ന ഭാഗം, 'കുത്തരുതേ, തമ്പുരാട്ടീ!' § എന്നു തുടങ്ങുന്ന ഭാഗം, 'കാളിയെ ശിവപുത്രിയാണെന്നറിഞ്ഞ്' ദാരുകൻ ക്ഷമായാചനം ചെയ്യുന്ന ഭാഗം ഇവയെല്ലാം മനസ്സിൽ തട്ടുന്നവ തന്നെയാണ്. തന്റെ കൃതി വായനക്കാരുടെ മനസ്സിൽ ഒരിളക്കമുണ്ടാക്കേണമെന്നുദ്ദേശമുള്ള ഒരു കവി തനിക്കുള്ള ശക്തി വേണ്ടുംവണ്ണം പ്രകടിപ്പിക്കുന്നതായിട്ടുതന്നെയാണ് അതു വായിക്കുമ്പോൾ തോന്നുന്നതു്. ആകപ്പാടെ നോക്കുമ്പോൾ 'പാനത്തോററം' സാഹിത്യാരാമത്തിൽ ശോഭിക്കത്തക്ക ഒരു നല്ല കുസുമമാണെന്നുള്ളതിലേക്ക് സംശയമില്ല.

തോററത്തിന്റെ അവസാനത്തിലും, കളത്തിനേയും പാട്ടിനേയും പററി പ്രസ്താവിക്കുന്നതുകൊണ്ടു് 'പാന'ക്കും, 'പാട്ടി'നും ഉപയോഗിച്ചിരിക്കുന്ന കൃതി കാലക്രമംകൊണ്ടു് ഒന്നായപോലെയിരിക്കുന്നു.

'പന്തലിട്ടു പാട്ടുതരുക' §§ യെന്നു പ്രയോഗിക്കുന്നതിൽ കുറച്ചു അസ്വാരസ്യമുണ്ടു്. പാട്ടു് ഗൃഹാന്തർഭാഗത്തിലോ, കാവുകളിലോ ചെയ്യുന്ന കർമ്മമാകയാൽ പന്തൽ അതിന്നാവശ്യമില്ല. കാവുകളിൽ സ്ഥലസൌകര്യമില്ലെങ്കിലേ പന്തലിടാറുള്ളു. ആ പന്തൽ ഇന്നവിധം വേണമെന്നു് നിർബ്ബന്ധവുമില്ല. പാനപ്പന്തലിൽ പാട്ടിനുള്ള സൌകര്യവും കാണാറില്ല. ഈ ഭാഗം പിന്നീട് കൂട്ടിക്കെത്തിയതായിരിക്കുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

---

* പുറം 33.  † പുറം 37,38.  ‡ പുറം 15.
** പുറം 32.  § പുറം 36.  §§ പുറം 42.

"കിഴക്ക പടിഞ്ഞാറു് എഴുക പാകിക്കൊള്ളും, തെക്കപടിഞ്ഞാറു് വെള്ളിക്കയറു പാകിക്കൊള്ളും" * എന്ന ഭാഗമേ ഇതിൽ പന്തലിനെ സൂചിപ്പിക്കുന്നുള്ളു.

'ദാരുകൻ തോററം.'

'ദാരുകൻ തോററ'ത്തിന്നുമുമ്പുള്ള 'പന്തലലങ്കാരം', ശരിയായിട്ടുള്ള പാനപ്പന്തലിന്റെ ഒരു നല്ല വിവരണമാണു്. †

ദാരുകൻതോററം 'പാനത്തോററ'ത്തിന്റെ ഒരു സംഗ്രഹംപോലെയാണിരിക്കുന്നതു്. ആകൃതികൊണ്ടു് ചെറുതാണെങ്കിലും സ്വാരസ്യംകൊണ്ടു് അങ്ങിനെയല്ലതാനും. നിർഗ്ഗുണസംഗ്രഹമായിട്ടല്ല. വേതാളത്തിന്റെ വർണ്ണനയും മററും പ്രകൃതത്തിന്നു യോജിച്ചു സരസമാക്കികൊണ്ടുതന്നെയാണു് കവി പോകുന്നതു്. "എമ്പ്രാന്റെ പൂവും, പൂജയും മുട്ടുന്ന" ‡ കഥയും, തൃശ്ശിവപേരൂർ വടക്കെ ഗോപുരത്തിലുള്ള ഭൂതത്താനെ കാളി അകമ്പടിക്കൂട്ടുന്നതും, ഇതിൽ കാണുന്ന പുതുമകളാണു്. 'പാനത്തോററ'ത്തിൽ പ്രത്യേകം ഭഗവതിമാരേയോ ദേവന്മാരെയോ സ്മരിച്ചു കാണാത്തതിൽനിന്നു് ക്ഷേത്രനിർമ്മാണത്തിന്നും വിഗ്രഹനിർമ്മാണത്തിന്നും മുമ്പുള്ള ഒരു കൃതിയാണതെന്നൂഹിക്കാവുന്നതാണു്. 'ദാരുകൻ തോററ'ത്തിലെ പ്രസ്താവങ്ങൾ 'തോററ'ത്തിനെ അപേക്ഷിച്ചു് അതിന്നുള്ള ആധുനികത്വവും സൂചിപ്പിക്കുന്നു. ഈ രണ്ടു പ്രസ്താവവും പിന്നീട്ടു് വല്ലവരും ചേർത്തതായിക്കൂടെ എന്നു ചോദിക്കുന്നതായാൽ അതിന്നുള്ള മറുവടിയും വെറും നിഷേധത്തിലാവാൻ തരമില്ല. ഇതു രണ്ടും പിന്നീടു ചേർത്തതാണെങ്കിൽക്കൂടി അതുകൊണ്ടും കാലനിർണ്ണയം സുകരമാകുന്നില്ല. എമ്പ്രാൻ കേരളത്തിൽ കയറീട്ടു് കാലം വളരെയായി പത്മനാഭസ്വാമിക്ഷേത്രത്തിലെ ശാന്തിക്കൂടി കരസ്ഥമാക്കീട്ടാണു് എമ്പ്രാൻ, അല്ലെങ്കിൽ, പോററി ഇപ്പോൾ സ്ഥിതിചെയ്യുന്നതു്. കേരളത്തിലെ

* ഭാഗം 43.

† ഇതു് ചിററൂരിൽനിന്നു കിട്ടിയതാണെന്നു് ഇതിന്നുമുമ്പു് സൂചിപ്പിച്ചിട്ടുണ്ടല്ലോ. അവിടെ ഇപ്പോഴും 'പാന' ശരിയായി നടത്തുന്നുണ്ടു്. മൂന്നു ദിവസമെങ്കിലും 'പാന' ആഘോഷിക്കാറുണ്ടു്. പള്ളിപ്പാനയായിട്ടാണു് കഴിക്കാറുള്ളതു്. ഇതിനുള്ള അഭ്യാസം പറയത്തു് വീട്ടിലും, പാന കഴിക്കുന്നതു് പൊററത്തുമാണു് പതിവു്.

‡ ഭാഗം 59.

അനവധി ക്ഷേത്രങ്ങളിൽ എമ്പ്രാൻമാരാണ് ശാന്തിചെയ്യുന്നതും തുളുനാടുതന്നെ ഒരു കാലത്ത് കേരളത്തിൻെറ ഒരു ഭാഗമാണെന്നായിരുന്നു ഐതിഹ്യം.* 'തുളുക്കുററം'† തീർക്കണമെന്നായി ഇപ്പോഴും വെളിച്ചപ്പാടന്മാർ കല്പിക്കാറുണ്ട്. പരശുരാമൻ കൊണ്ടുവന്ന ബ്രാഹ്മണവർഗ്ഗങ്ങളിൽ ഒന്നായിട്ടാണ് തുളുഎമ്പ്രാനേയും കണക്കാക്കീട്ടുള്ളത്. അപ്പോറം അവരും നല്ലവണ്ണം പഴക്കം കൂടിയവർ തന്നെയാണ്. ഇനി തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിൻെറ കഥയാണെങ്കിൽ പരശുരാമൻ യാത്രപറഞ്ഞു പിരിഞ്ഞ സ്ഥലമായിട്ടാണ് അതിനെ അവിടുത്തെ സ്ഥലപുരാണം ഘോഷിക്കുന്നത്.‡

സാഹിത്യഭംഗിയേക്കാറം ആഖ്യാനഭംഗിയേയാണ് കവി പ്രതിപാദനത്തിൽ ദീക്ഷിച്ചിട്ടുള്ളതെന്നു വ്യക്തമാവുന്നുണ്ട്. ആഖ്യാനരീതി 'പാനത്തോററ'ത്തിൻെറ തോളുപിടിച്ചുകൊണ്ടുതന്നെയാണ് പോകുന്നത്.

"ആദികുറമകളേ! ആനന്ദത്തേൻകടലേ!"

'കണ്ണായവേന്തൻ', 'മഞ്ചനം' മുതലായ പ്രയോഗങ്ങളിൽ കാണുന്ന തമിഴ്ച്ചുവ അതിൻെറ ജന്മദേശമായ ചിററൂരിന്ന് തമിഴ്നാടുമായുള്ള ബന്ധത്തെ വിളിച്ചുപറയുന്നുണ്ട്.

'അരത്തുവണച്ചു തിരുനാറംപേരുവിളിക്കുന്നതുവരെയുള്ള ചടങ്ങുകളാകട്ടെ § തനി മലയാളമാണുതാനും. ഈ സംഗ്രഹത്തിൽകൂടി വേതാളത്തിനെ രണ്ടു മൂന്നു വരികളെക്കൊണ്ടെങ്കിലും വർണ്ണിക്കാതെ വിടുന്നില്ല.$ 'ചെറുപ്പേരു' 'വിളിപകരുക' ¶ എന്നീ പ്രയോഗങ്ങറം ഭാഷാശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയെ അർഹിക്കേണ്ടതാണ്.

---

* കേരളോല്പത്തി, ഭാഗം 4. Dr. Gundert, Malayalam English Dictionary p. 474.

† തുളുനാട്ടിലെ സമ്പ്രദായപ്രകാരം കുററകുററം തീർക്കുക എന്നർത്ഥം. വടക്കൻ പാട്ടുകളിലൊക്കെ 'തുളുനാടൻ വിദ്യയെ'പ്പററി പ്രസ്താവിച്ചുകാണുന്നതിനാൽ ആ നാട് ഒരു കാലത്ത് സംസ്കാരസമ്പന്നമായിരുന്നുവെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു.

‡ ചരിത്രാതീതകാലത്താണല്ലോ,—ആ വീരൻ ജീവിച്ചിരുന്നിട്ടുണ്ടെങ്കിൽ—കേരളത്തെ കടലിൽനിന്നു വീണ്ടെടുത്തിട്ടുള്ളത്.

§ ഭാഗം 54. $ ഭാഗം 58. ¶ ഭാഗം 62.

## കളംപാട്ട് അഥവാ, ദാരു(രി)കവധം.

ഇതു് 'പാന്തോററ'ത്തിന്റെ ഒരു പരിഷ്കരിച്ച പതിപ്പാണെന്നു പറയാം. ഈ പരിഷ്കാരത്തിൽ പല വ്യത്യാസങ്ങളും വന്നു ചേന്നിട്ടുണ്ടു്. ഒന്നാമതു് ഇതിന്റെ ജനനകാലത്തോടുകൂടി കാളീക്ഷേത്രങ്ങൾ കേരളത്തിൽ പലയിടത്തുമായി സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. തിരുമന്ധാംകുന്നിലമരുന്ന അമ്മക്കു് സാന്നിദ്ധ്യവും കൂടിയിരിക്കുന്നു മുപ്പത്തുമുക്കോടി ദേവകൾ, യമൻ, നിരൃതി മുതലായ അഷ്ടദിക്പാലന്മാർ, ബ്രഹ്മാ, വിഷ്ണു, മഹാദേവൻ ഈ മൂത്തിത്രയങ്ങൾ, അവരുടെ അനുചരന്മാർ, ത്രിപുരഭൈരവടിമാർ * എന്നിവരെല്ലാം കത്താവിന്റെ മനോദൃഷ്ടിയിൽ തെളിഞ്ഞുകാണുന്നുണ്ടു്. ദേവാസുരയുദ്ധം ഒന്നു കഴിഞ്ഞിരിക്കുന്നു. അതിൽ അസുരവംശം മുടിഞ്ഞുപോയതിനാൽ, ദാരുമതി മുതലായ അസുരകന്യകമാക്കു് പാതാളത്തിൽ ഒളിക്കേണ്ടിവന്ന ദുസ്ഥിതിയെ പ്രസ്താവിച്ചുകൊണ്ടാണു് കഥ ആരംഭിക്കുന്നതു്. അക്കാലത്തു് ജാംബവാനും ജീവിച്ചിരിപ്പുണ്ടു്.†

കേരളത്തിൽ "പെരുവന്മാർ" പ്രമാണികളായ്ത്തീന്നിരിക്കുന്നു. ഇങ്ങിനെ പല കാലങ്ങളേയും, പല കാര്യങ്ങളേയും സ്പശിച്ചുകൊണ്ടാണു് പാട്ടു് പ്രവഹിക്കുന്നതു്. രണ്ടു തോററത്തിൽനിന്നും നമുക്കു് പരിചയപ്പെട്ടതായ പ്രമേയം എത്രത്തോളം വിസ്തരിക്കാമോ അത്രത്തോളം പരത്തിക്കൊണ്ടാണു് കളംപാട്ടു് പോകുന്നതു്.

"ദാരുമതിയുടെ ഗർഭാലസ്യം, പുളികുടിയടിയന്തരം, ഈററില്ലപ്പണി" മുതലായവയിൽ കവി നല്ലവണ്ണം മനസ്സിരുത്തിട്ടുണ്ടെന്നു മാത്രമല്ല അവയുടെ വർണ്ണന, ആചാരവും അനുഭവവും ഉണക്കിക്കൊണ്ടാണു് ചെയ്തിട്ടുള്ളതും. "ആറുമാസം ഉരുത്തിരിഞ്ഞു, ഏഴാംമാസാ എഴുന്നു മുഴങ്ങി"‡ "മാണിക്യമേ, തൂണായി; മരതകമേ, പോതികയായി;

---

* വാഴ്ത്തു്, ദാരുകവധം, ഭാഗം 74,75.

† ഭാഗം, 75. രാമായണത്തിൽ ജാംബവാൻ,—
"യൌവനകാലേ പെരുംപറയും കൊട്ടി
മുവ്വേഴുവട്ടം വലത്തുവെച്ചീടിനേൻ."

എന്നു പറഞ്ഞിട്ടുണ്ടു്. അതിന്റെ സന്ദർഭം ഒരു കഥയിലും പറഞ്ഞുകാണുന്നില്ല. ഇതിൽ ദാതകന്റെ ആവശ്യപ്രകാരം അങ്ങിനെ ചെയ്തതായി കാണുന്നു.

‡ ഭാഗം, 78.

അണിചിത്രമേ, കഴക്കോലായി; വൈരമേ, മാവടയായി" എന്നീ പ്രയോഗങ്ങൾ ശാസ്ത്രപ്രതിപാദനത്തിന്ന് സാങ്കേതികപദങ്ങളില്ലെന്ന് മലയാളത്തിനെപ്പററി പഴി പറയുന്നവരെ വെല്ലുവിളിക്കുന്നപോലിരിക്കുന്നു. 'തലയിതാ നോവുന്നതേ' എന്നു തുടങ്ങിയുള്ള നിലവിളികൂടി വിസ്തരിക്കാതെ കവി അടങ്ങുന്നില്ല. ആവക സന്ദർഭങ്ങളിൽ നമ്മുടെ തറവാട്ടുകളിലുണ്ടാകാറുള്ള പരിതഃസ്ഥിതികളുടെ നല്ലൊരു ചിത്രീകരണം കവി സാധിച്ചിട്ടുണ്ട്. അതുപോലെ പിള്ളദാനവൻെറ ജനനസമയത്തുണ്ടായ ദുർന്നിമിത്തങ്ങൾ, ആ അസുരവീരൻെറ തപസ്സ്, ഈവക ഇനങ്ങളിൽ ഒരെണ്ണവും വിടാതെ വിസ്തരിക്കുന്നുണ്ട്. ആകപ്പാടെയുള്ള പ്രതിപാദനരീതി അലങ്കാരസരസവും, വിവരണബഹുലവുമായിട്ടാണിരിക്കുന്നതു്. 'തോററ'ങ്ങളിൽ കണ്ടതുപോലെ കാര്യങ്ങൾ അക്ഷരത്തിൽ ചുരുക്കി അർത്ഥത്തിൽ പെരുക്കിക്കൊണ്ടുപോകുന്നതിനല്ല കളംപാട്ടിൽ വാസന കാണുന്നതു്. പലതരത്തിലും പല രൂപത്തിലും ഇതിന്നുമുമ്പ് പ്രചാരം വന്നിട്ടുള്ള പ്രമേയത്തിൽ കഴിയുന്നതും വൈചിത്ര്യം കലർത്തി പ്രതിപാദിക്കാനാണ് കവി ശ്രമിക്കുന്നതു്. അതു് ഫലപ്രദമായിട്ടുണ്ടുതാനും. എന്നാൽ ഇങ്ങിനെ വർണ്ണിച്ചുകൊണ്ടു പോകുമ്പോൾ സംഭവങ്ങൾ പൂർവ്വാപരവിരുദ്ധമാകാതിരിക്കേണ്ട കാര്യം ചിലപ്പോൾ വിസ്മരിക്കുന്നതായി കാണുന്നുണ്ട്.

അസുരവംശം മുടിഞ്ഞതായിട്ടാണ് കഥാരംഭത്തിൽ നമ്മെ ധരിപ്പിക്കുന്നതു്. എന്നാൽ ദാരുകരാജാവ് തൻെറ സാമ്രാജ്യം സ്ഥാപിച്ചുവെന്നായി ജാംബവാൻെറ ശംഖധ്വനി കേട്ടപ്പോഴേക്ക് "വിലങ്ങുകളിലും, വിലക്ഷ്മികളിലും, അടവികളിലും, ആശ്രമങ്ങളിലും ഓടിയൊളിച്ചു കിടക്കുന്ന അസുരപ്പടയെല്ലാം" * പുറത്തു വരുന്നതായിക്കാണുന്നു. പക്ഷേ, ഈ പ്രമാദംവരുത്തിയ കവിതന്നെ മറെറാരു രസികത്വം പ്രയോഗിച്ചിട്ടുണ്ട്. മററു കൃതികളിൽ ഒടുവിൽ അഗതിബ്രാഹ്മണിപ്പെണ്ണായി മണ്ഡോദരിയെ വഞ്ചിച്ചു് "ബ്രഹ്മോപദേശം" കൈക്കലാക്കുന്ന കാത്ത്യായനീദേവി,† ഇതിൽ ദാരുകൻ ബ്രഹ്മാവിനോടു വരംവാങ്ങി വിന്ധ്യാടവിയിങ്കൽക്കൂടെ പോകുമ്പോൾ കടന്നു കയറി ഒരു വരം ചോദിക്കാനായി ക്ഷണിക്കുന്നുണ്ട്. അവൻ ആ സമയത്തു് "കാട്ടിൽ കിടക്കുന്ന സ്ത്രീകളാലും, പശുവിനാലും വരംവാങ്ങുന്ന പുരുഷൻ ഞാനല്ല" §

* ഭാഗം, 85. † ഭാഗം, 83. § ഭാഗം, 83.

എന്നു ധിക്കരിച്ചപ്പോൾ "കുറള പറഞ്ഞിട്ടെങ്കിലും കൊല്ലിക്കുന്നുണ്ടു്" എന്നൊരു ശാപവും ദേവി നൽകി. ഇങ്ങിനെ പിന്നീടു് ദാരുകനെ ചതിക്കാൻ ഒരു വഴിയുണ്ടാക്കുന്നതിനാൽ കാത്യായനീദേവിയുടെ ഒടുവി ലത്തെ വഞ്ചനാപ്രയോഗം അകാരണമല്ലെന്നാവുന്നുണ്ടു്. ഇതു് ഔചി ത്യപൂർവ്വം കവി ചേർത്തിട്ടുള്ളതാണെന്നു സമ്മതിക്കാതെ തരമില്ല. † 'ദാരുകൻ തോററ'ത്തിൽ വേതാളത്തിനെക്കൊണ്ടേ ഇങ്ങിനെ ചെയ്യിക്കു ന്നുള്ളു. വേതാളം ഈ പാട്ടിലും ആ സ്ഥാനത്തു് വരുന്നുണ്ടു്.

"എന്നേ മഹാപാപി! കാട്ടിൽ കിടക്കും പുഴുവിനേയും, പിശാചി നേയും ........................ ............ അതു എന്റെ പരശുകൊണ്ടു് വെട്ടിത്തിന്നുമാറാക്കുന്നുണ്ടെന്നു" എന്നീ ഭാഷയിൽ ഒരു ശാപവും തരു ന്നുണ്ടു്. ‡

ദാരുകലോകനിർമ്മാണമാണു് പിന്നീടു് വിവരിക്കുന്നതു്. അങ്ങി നെയൊരു ഭാഗംതന്നെ ദാരുകൻതോററത്തിലില്ല. പാനത്തോററത്തിൽ ആ ഭാഗമുണ്ടോ എന്നു് നമുക്കു കിട്ടിയ പാഠത്തിൽനിന്നു അറിയാനും തരമില്ല. നാരദനുമായിട്ടുള്ള കൂട്ടിമുട്ടലിനു ശേഷമേ നമ്മുടെ 'പാന ത്തോററം' ആരംഭിക്കുന്നുള്ളു. മയനേയും, വിശ്വകർമ്മാവിനേയും‡‡ അതി ലേക്കായി നിയോഗിക്കുന്നു. 'ഏഴു ചുററു കിടങ്ങു് മുറിച്ചു്, മൂന്നു ചുററു മതിൽ പടുപ്പിച്ചു്' എന്നു തുടങ്ങിയ അതിന്റെ അലങ്കാരങ്ങളും വികാ സങ്ങളും വിസ്തരിച്ചുകൊണ്ടാണു് പോകുന്നതു്. § പിന്നെ ജാംബവാൻ പെരുമ്പറകൊട്ടി പതിന്നാലു ലോകത്തേയും അറിയിക്കുന്നു. അസുരപ്പ ടകളെല്ലാം വന്നുചേരുന്നു. അതിന്നുശേഷം അയാളുടെ ദിഗ്വിജയമായി.

അഷ്ടദിക്പാലകന്മാരിൽ അഗ്നി, നിരൃതി, വരുണൻ, വായു ഇവരെയാണു് കാര്യമായി ജയിക്കുന്നതു്. നവഗ്രഹങ്ങളുടെ നേക്കാണു് പിന്നത്തെ പോക്കു്. അയാളുടെ ആക്രമണരീതിയും സാധാരണ

---

† അഭിജ്ഞാനശാകുന്തളത്തിൽ ദുർവ്വാസാവിന്റെ ശാപംപോലെയാണു് ഈ സം ഭവം ഘടിപ്പിച്ചിട്ടുള്ളതു്. ‡ ഭാഗം 84.

‡‡ മയൻ അസുരശില്പിയാണു്. വിശ്വകർമ്മാവു് ദേവശില്പിയുമാണു്. വിശ്വക ർമ്മാവിനെ മാത്രമേ നിർബ്ബന്ധിക്കേണ്ട ആവശ്യമുള്ളു. § ഭാഗം 85.

മല്ല. വാരനാമങ്ങളിൽ, "വെള്ളിയെ കാലൊടിച്ചാൻ, ശനിയെ കമ്പെറിഞ്ഞാൻ, ചൊവ്വയെ വാറുകൊണ്ടു്, ബുധനെ ബോധംകലക്കി," * ഇങ്ങിനെയാണു് ജയിക്കുന്നതു്.

കാലകേയൻെറ മകളായ മണ്ഡോദരിയെ വിവാഹം † ചെയ്യുകയാണു് ദാരുകൻെറ പിന്നത്തെ കൃത്യം. അങ്ങിനെ ആ രാജാവിൻെറ ശക്തിയും തനിക്കു് അധീനമായി.

ഇവിടുന്നങ്ങോട്ടു പുരാണച്ഛായയിൽ ദേവന്മാരുടെ സങ്കടം വിഷ്ണുവിനെ അറിയിപ്പാനായി അവർ യാത്രയാകുന്നു. വിഷ്ണു ഈ ഘട്ടത്തിൽ പ്രവേശിക്കുന്നതു് ദാരുകൻതോററത്തിലില്ല. കളംപാട്ടിൻെറ കാലമാകുമ്പോഴേക്കു വിഷ്ണു കേരളത്തിൽ കുടിയേറിയെന്നു ഇതിൽ നിന്നൂഹിക്കണം. വിഷ്ണു അവരെ കൈലാസത്തിലേക്കാണു് കൊണ്ടുപോകുന്നതു്. ശിവൻെറ മാഹാത്മ്യം അപ്പോഴും ഉച്ചത്തിൽ നില്ക്കുന്നുണ്ടെന്നു താത്പര്യം. യോഗനിദ്രകൊള്ളുന്ന വിഷ്ണുവിൻെറ തിരുനയനങ്ങളെ ഒന്നു വർണ്ണിക്കാതെ കവി മുന്നോട്ടുപോകുന്നില്ല. "പുതുതായി മലർന്നിരുന്നൊരു ചെന്താമരപ്പൂവിനുടെ പുറയിതം കളഞ്ഞു് അകയിതം വരുംകണക്കെ നീണ്ടിടംപെട്ടു് ചൊവ്വയെ ചീന്തിചീറിയിരിക്കുന്ന തിരുനയനങ്ങളെക്കൊണ്ടു് പരക്കെമിഴിച്ചു" ‡ ഈ അലങ്കാരപ്രയോഗം അഭിനവകാളിദാസന്മാരേയും ഹർഷന്മാരേയും തലകുനിപ്പിക്കുന്നതാണു്. കൈലാസത്തിൽ ചെന്നു് ശിവനെ സ്തുതിക്കുന്ന പദ്യശകലം § ഇതിൽനിന്നു വേർതിരിഞ്ഞു നില്ക്കുന്നുവെന്നു പറയാതെ തരമില്ല. ത്രിമൂർത്തികളുടെ യോഗത്തിൽ അവർ അവരുടെ ശക്തിയെടുത്തു് ദേവിമാരെ സൃഷ്ടിച്ചു. $ യമനും, സുബ്രഹ്മണ്യനും, ഇന്ദ്രനും ഈ യോഗത്തിൽ ചേർന്നു സൃഷ്ടികൃത്യം നിറവേററി. ഈ ദേവിമാരുടെ യുദ്ധം പരാജയത്തിൽ കലാശിച്ചപ്പോൾ ദാരുകൻെറ പ്രാബല്യത്തിന്നു് അതിരില്ലെന്നായി. പറയടിക്കാനായി വീണ്ടും ജാംബവാനെ വിളിച്ചു. ജാംബവാൻ

* ഭാഗം 86.

† മണ്ഡോദരിയെ ചമയിക്കുവാൻ ഉപയോഗിക്കുന്ന ആഭരണങ്ങളുടെ പേരുകൾ അറിഞ്ഞിരിക്കേണ്ടതായാണു്. ആടകമോതിരം, വിറമോതിരം, കഴുത്തിൽ പച്ചമാല, പവിഴമാല, മുത്തുമാല, മുത്തുക്കുപ്പായം. മുടികടകം എന്നിവയാണു്. (ഭാഗം 87.)

‡ ഭാഗം 89.

§ "ഭക്തക്കിഷ്ടാ! പരംജ്യോതി പരമാത്മാവേ! പോററി!" ഭാഗം 89.

$ ഭാഗം 90.

എന്തുചൊല്ലി പറയടിക്കേണമെന്നു് ചോദിച്ചപ്പോഴും ദാരുകൻ ചെയ്യുന്ന കല്പന അതിനുമുമ്പു് വന്ന ദേവിമാരുടെ ജനനത്തിന്നു് ഹേതുഭൂതന്മാരായ ദേവന്മാരുടെ ദോഷങ്ങളുടെ ഒരു പട്ടിക തയ്യാറാക്കിക്കൊണ്ടുള്ള ശകാരവർഷമാണു്.*

പിന്നെയാണു് നാരദന്റെ രംഗം. ശ്രീപാൽക്കടലിൽ വിഷ്ണു ഭഗവാനു് നാമഗീതം പാടി കൈലാസേശ്വരനു് നൃത്തഗീതം പാടുവാൻ പോകുന്ന വഴിക്കാണു് നാരദൻ ദാരുകനെ കണ്ടുമുട്ടുന്നതു്. ആ രണ്ടു ദേവന്മാർക്കും അപ്പോഴും കൊടുക്കുന്ന ആക്ഷേപാഭിഷേകം പരിഹാസകവനത്തിൽ അഗ്രസ്ഥാനം വഹിക്കുന്നുണ്ടു്.

“…………മഹാദേവനെ പിടിച്ചുകെട്ടിക്കൊണ്ടുപോന്നു കററച്ചിടയെല്ലാം കളവോളും ചെയ്തു് എനിക്കും എന്റെ കോടാനുകോടി പടക്കും പക്ക വയ്യാനും പഴയരിവാർപ്പാനും ഊട്ടുവാനും ഉറക്കുവാനും പാചകനാക്കുന്നേതുമുണ്ടെടാ ധാംഭാ……..”
ഇത്തരത്തിലാണു് ദാരുകന്റെ ആക്ഷേപവർഷം പൊഴിയുന്നതു്.

ഈ ഭീഷണി കേട്ടു് പുസ്തകവും വീണയുമിട്ടോടുന്ന നാരദനെ, തോററക്കാരൻ ചെയ്യുന്നപോലെ ദാരുകവധകർത്താവും “ഗുരുമുമ്പിൽ ശിഷ്യൻപോലെയും—” എന്ന പ്രകാരത്തിൽ ഉപമിക്കുന്നുണ്ടു്.

നാരദന്റെ സങ്കടം കേട്ടു് കൈലാസേശ്വരൻ ഇളകിവശാവുന്നു. തിറിക്കണ്ണായ ‘പുകച്ചി’ലിന്റെ ഫലമായി കാളിയും ജനിക്കുന്നു. കാളിക്കു് പണിയും ആയുധങ്ങളും കല്പിച്ചുകൊടുക്കുന്നു. കാളി ദാരുകനെ കൊല്ലാമെന്നു സത്യവും ചെയ്തു് നന്ദിമഹാകാളനെ തന്റെ സേനാപതിയാക്കി ഭൂതപ്പടയോടുകൂടി ദാരുകനോടു് യുദ്ധത്തിന്നു പുറപ്പെടുന്നു. വഴിക്കു് കാട്ടിൽവെച്ചു് വേതാളവും വാഹനമായി ചേരുന്നു. അവിടന്നങ്ങോട്ടു് ഘോഷയാത്രയായി പോകുന്നു. ഇവരുടെ സംഭാഷണം കുറേ നേരംപോക്കുള്ളതാണു്.† അധികം താമസിക്കാതെ മുമ്പു് ദാരുകനെ ഭയന്നു് ഓടിയൊളിച്ച മാതാക്കളെ കണ്ടെത്തുന്നു. അവരും അകമ്പടികൂടി ആർത്തുവിളിച്ചു യുദ്ധഭൂമിയിലെത്തുന്നു.

ഇവരുടെ ശബ്ദംകൊണ്ടു് ദാരുകരാജധാനി ചിലേടത്തു് ഇടിഞ്ഞപ്പോഴും മാത്രമേ ദാരുകൻ ആരാണിതെന്നു അന്വേഷിക്കുവാൻ

---

* ഭാഗം 93, 94.

പുറം 100, 101.

തുടങ്ങിയുള്ളു. ദൂതനെ വിട്ടു. ദൂതനും ഭയന്ന്* മടങ്ങി. ഒടുവിൽ മുമ്പു വന്നവരെപ്പോലെയല്ല ഇപ്പോൾ വന്ന പടയും അതിന്റെ തലയാളിയും എന്നറിഞ്ഞു് ദാരുകനും യുദ്ധത്തിന്ന് കോപ്പിടുന്നു യുദ്ധം മുറുകുന്നു. ഭദ്രകാളിക്കു വിജയലക്ഷണങ്ങൾ കാണുന്നില്ല. ദാരുകന്റെ ബലവീര്യം അസാമാന്യമായി കാണുന്നു. കാത്ത്യായനീദേവി മകളെ സഹായിക്കാനായി വന്നുചേരുന്നു. ദാരുകന്റെ മന്ത്രബലം കരസ്ഥമാക്കാനായി ബ്രാഹ്മണിപ്പെണ്ണിന്റെ വേഷത്തിൽ മണ്ഡോദരിയെ സമീപിച്ച് എതിർ കക്ഷിയിൽപ്പെട്ടവളല്ലെന്നു ധരിപ്പിച്ച് കാര്യം നേടുന്നു. അതിനെപ്പറ്റി ഭൂതോദയമുണ്ടായി ദാരുകൻ അരമനയിലേക്കു വന്ന് വിവരം ചോദിച്ചറിഞ്ഞു് നിഷ്കളങ്കയായ തന്റെ ധർമ്മപത്നിക്കു വന്ന അബദ്ധമോർത്ത് പരിതപിക്കുന്നു. താൻ വീരസ്വർഗ്ഗം പ്രാപിക്കാൻ ഉറയ്ക്കുന്നു. കാളിയെ താൻ ശിവഭക്തനാണെന്നറിയിച്ചതിൽ ഗുണമില്ലെന്നറിഞ്ഞു് ആ വീരൻ അതിഭയങ്കരമായി യുദ്ധം ചെയ്തു മരിക്കുന്നു. ഇവരുടെ വായ്പോരും കൈപ്പോരും † വിവരിച്ചതു് വായിച്ചു രസിക്കേണ്ടതാണ്. കേരളത്തിലെ അങ്കസമ്പ്രദായം കാളീദാരുകന്മാരും സ്വീകരിച്ചതുപോലെയാണ് വർണ്ണിച്ചിട്ടുള്ളതു്.

ദാരുകനെ കൊന്ന കാളി 'തിരുമാന്ധാംകുന്നിലമ്മ'യാണെന്ന സങ്കല്പത്തിന്മേൽ പാട്ടവസാനിക്കുന്നു. ദാരുകവധത്തിനെ തുടർന്നുകൊണ്ട് ചില 'വാഴ്ത്തുക'ളും, 'പാട്ടുക'ളും ഉള്ളവ നമ്മുടെ ശ്രദ്ധയെ അർഹിക്കുന്നുണ്ട്. കളമെഴുതി പാട്ടുകഴിപ്പാൻ കഴിവില്ലാത്തവർ ഒരു പണമോ കുറച്ചരിയോ കൊടുത്തു് കുറുപ്പിനെക്കൊണ്ട് കഥ പാടിക്കുന്ന ഒരു സമ്പ്രദായവും കൂടിയുണ്ട്. അതിന്നു് അവരുടെ ഇടയിൽ 'വെറും ദാരികവധം' എന്നാണ് പറയാറുള്ളതു്. അതു പകലാണ് പതിവ്. അതു് വാസ്തവത്തിൽ ഒരു 'വഴിവാടു്' തന്നെയാണ്. കഥ മുഴുവൻ കുറുപ്പ് പാടുന്നതല്ല. അവിടെയും ഇവിടെയും തൊട്ടുവെക്ക മാത്രമേ ചെയ്യാറുള്ളു. ആ ഘട്ടത്തിൽ നമ്മുടെ സമുച്ചയത്തിലുൾപ്പെടുത്തീട്ടുള്ള 'വാഴ്ത്തി'ന്നു് ഒരു സ്ഥാനമുണ്ട്. പാട്ടുകഴിപ്പിക്കുന്ന ഭക്തന്ന് ഇതിനെപ്പറ്റി യാതൊന്നും അറിയാത്തതുകൊണ്ട് എന്തു ചൊല്ലിയാലും അയാൾക്ക് വിരോധവുമില്ല. കളത്തിൽ പാടുന്ന പാട്ട്, വെളിച്ചപ്പാടിന്റെ വലത്തിനുള്ള പാട്ട് ഇവയെല്ലാം അതാതു സന്ദർഭങ്ങളിൽ പാടുന്നവയാണ്.

---

* ഭാഗം 105 † ഭാഗം 112

'കാലവും കർത്താവും'

ഇതിൻെറ കർത്തൃത്വവും കാലവും നിർണ്ണയിക്കുന്നത് എളുപ്പമല്ല. തിരുമാന്ധാംകുന്ന് ഭഗവതിയുടെ പ്രസ്താവം, * ചേവകരെപ്പററിയുള്ള സൂചന, § ഇതെല്ലാം നോക്കുമ്പോൾ ക്രി. അ 5-6 നൂററാണ്ടിലോ ആയിരിക്കാൻ വഴി കാണുന്നുണ്ട്. അക്കാലത്താണല്ലോ ചേവകന്മാരുടെ കാലമെന്നു പറയാവുന്ന ഒരു ഘട്ടം കാണുന്നത്. ഭാഷയിൽ ഇടക്കിടെ വന്നിട്ടുള്ള മാററങ്ങളും അതിൽ കടന്നുകൂടിട്ടുണ്ട്. അതുകൊണ്ട് ഇപ്പോൾ കാണുന്ന രൂപം അതിന്നെന്നുണ്ടായിയെന്നുള്ളത് വ്യവച്ഛേദിക്കുവാൻ നിർവ്വാഹമില്ല. ഇത് പാടിവരുന്ന കുറുപ്പന്മാരിൽ ഒരാൾ തന്നെയായിരിക്കണം കർത്താവ്. ഇക്കാണുന്ന രൂപം ആദ്യത്തേതായിരിക്കുവാനും വഴിയില്ല മഹാഭാരതംപോലെ ഇതും വളന്നുവന്നതായിരിക്കാനിടയുണ്ട്. വേദവ്യാസൻ ജൈമിനി, സൂതൻ, സൌതി എന്നിവക്ക്, അവർ അവരുടെ ശിഷ്യന്മാക്ക്, ഇങ്ങിനെ പാരമ്പര്യവഴിക്ക് ഉപദേശിച്ചുവന്നതാണല്ലോ മഹാഭാരതം. അതുപോലെ ഈവക പാട്ടുകൾ ഗണപതി കുറിച്ചു കവിയിൽനിന്നു അയാളുടെ ശിഷ്യൻ, പിന്നെ ശിഷ്യൻെറ ശിഷ്യൻ ഇങ്ങിനെ ഓരോരുത്തർ ഗ്രഹിച്ചുകൊണ്ട് ഈ പാട്ടു വളന്നുവന്നതായിരിക്കണം. മറെറാരാൾ അതിൽ കൈവെക്കാൻ തരമില്ല. ഇപ്പോഴും ഇതവർ കൈവിട്ടിട്ടില്ല. രേഖപ്പെടുത്തിയതുതന്നെ വളരെക്കാലം കഴിഞ്ഞിട്ടായിരിക്കണം.‡ ഇപ്പോഴും കളമെഴുത്തും പാട്ടും പഠിപ്പിക്കുന്നത് ഗ്രന്ഥം നോക്കീട്ടല്ല. ചൊല്ലിക്കൊണ്ടുതന്നെയാണ്. ചമ്പു മുതലായ പ്രസ്ഥാനസാഹിത്യം പോലെയാണ് ഇതിൻെറയും വളർച്ച. പാനത്തോററക്കാരും, കളംപാട്ടുകാരും ഇപ്പോൾ ഒന്നിച്ചു കഴിയുന്നവരല്ലെങ്കിലും ഇവർ സൂക്ഷിച്ചുവന്ന 'കാളിസാഹിത്യ'ത്തിന്ന് അന്യോന്യം ബന്ധമുണ്ടെന്നുള്ളതിലേക്കു സംശയമില്ല. ബ്രാഹ്മണസമ്പക്കംകൊണ്ട് കുറുപ്പിന്നു അമ്പലവാസിത്വം കിട്ടിയെന്നൊരു മെച്ചമുണ്ട്. പക്ഷെ അമ്പലവാസികളെല്ലാവരും ഒരേതരത്തിലുള്ളവരല്ലായ്കയാൽ കുറുപ്പും മററു ക്ഷേത്രോപജീവികളും കൂടിക്കഴിയുന്നതായി കാണുന്നില്ല. കാളീഭക്തന്മാരെ മററുള്ളവർ അകററി നിർത്തിയിരിക്കുമോ എന്തോ?

---

* പുറം 36

§ പുറം 75

‡ അതുകൊണ്ട് വന്നിട്ടുള്ള പ്രമാദങ്ങൾക്ക് കണക്കില്ല.

ഈ തോററങ്ങളും പാട്ടുകളും ഭാഷയുടെ ഒരു പ്രാചീനദശയാണ് സൂചിപ്പിക്കുന്നതെന്നുള്ളതിലേക്ക് സംശയമില്ല. 'പാട്ടുക'ളെന്നു സാമാന്യമായി അവയെപ്പററി പറയാറുണ്ടെങ്കിലും അതിൻെറ സ്വരൂപം ആ പേരിനു യോജിച്ചതാണോ എന്നു പറവാൻ പ്രയാസമുണ്ട്. അധികഭാഗവും ഗദ്യപ്രായമായാണ് അവയുള്ളത്. 'നമ്പൂണി' ശ്രുതിയാക്കി കുറുപ്പന്മാരും മററടിയന്തരക്കാരും ഈ കൃതികളെ നീട്ടിച്ചൊല്ലുന്നതു കേട്ടാൽ ഗദ്യത്തിനും പദ്യത്തിനും നടുവിലായി ഒരു സ്ഥിതിയുള്ളതായിട്ടാണ് നമുക്ക് അനുഭവപ്പെടുക. ചില ഭാഗങ്ങൾ തനിപ്പാട്ടുകളായിട്ടുമുണ്ട്. പാനത്തോററം വിസ്തരിക്കുവാൻ സമയമില്ലാത്തപ്പോൾ അതായത് 'കളിപ്പാന' കഴിക്കുമ്പോൾ, കാളിയുടെ ജനനത്തോടുകൂടി അവസാനിപ്പിക്കുന്നതായി ഒരു ചെറിയ 'തോററം' പാനക്കാർ ചൊല്ലാറുണ്ട്. നാരദനും ദാരുകനുമായുള്ള സംഭാഷണം; അതിൻെറ ഫലമായി നാരദൻ കൈലാസത്തിൽ ചെന്ന് പരമേശ്വരനോട് സങ്കടമുണർത്തൽ; അതുകേട്ട് കോപാകുലനായ രുദ്രൻ വിഷജ്വാലയെറിഞ്ഞു മൂന്നാംതൃക്കണ്ണിൽക്കൂടെ കാളിയെ ജനിപ്പിക്കൽ; ഇത്രമാത്രമേ അതിൽ വിഷയമുള്ളു. എല്ലാം ഒരു മണിക്കൂർകൊണ്ട് ചൊല്ലിത്തീർക്കാം. ഇതിൽ ആദ്യവും അവസാനവും ഓരോ സ്തോത്രമുണ്ട്. അതു രണ്ടും പാട്ടായിട്ട് ചൊല്ലാവുന്ന രീതിയാണ്. ആദ്യത്തേതു് ഇങ്ങിനെയാണ്:

"ആതി(ദി) തൻ കുരുവിനെ! അഴകൊടു ജയ! ജയ!
അമ്പുററ ക(ഗ)ണപതിയരുളുക! ജയ! ജയ!
കാരണമായുള്ള കവിമാർകൾ ജയ! ജയ!
കലന്റുള്ള പന്തൽതന്നിൽ എഴുന്നോർകൾ ജയ! ജയ!
പങ്കജപ്പൂമകളായ് പിറന്നവൾ! ജയ! ജയ!
പാലയ്ക്കൽ മരുവീടും കുലദൈവം ജയ! ജയ!
പാർവ്വതി ഉറഞ്ഞെഴും പാനയ്ക്കു ജയ! ജയ!
പാനയ്ക്കിങ്ങലങ്കാരമായ് വന്നു ജയ! ജയ!
ചോപ്പു, വാളോടു, പീടം (ഠം), ചിരക്കോലും ജയ! ജയ!
എപ്പൊഴും കുലദൈവമിരിപ്പേടം ജയ! ജയ!"

പാനക്ക് വെളിച്ചപ്പാട് വരുമ്പോൾ ചൊല്ലുന്ന ഭാഗമാണ് താഴെ ചേർക്കുന്നതു്,—

"ഇളകിവരിക ദേവി! പൂങ്കാവിളകിവരിക, വരിക, ദേവി!
പൂവിളകി വരിക, ദേവി, പൂമരമിളകി വരിക, ദേവി!

കാവിളകി വരിക, വരിക, ദേവി!
കടുമലരിളകി വരിക ദേവി! കോട്ടയിളകി വരിക ദേവി!
കോമരമിളകി വരിക ദേവി!
.........തിരികൊണ്ടും, ആകാശപകിരികൊണ്ടും
ഇളകി വരിക, ദേവി!
അടിക്കിട്ടോരാവണ*തകർപ്പാനും
മുടിക്കിട്ടോരണിപ്പൂംവോലകൾ പൊളിപ്പാനും
നാട്ടിയോരു നമ്പാലതകർപ്പാനും
കൂട്ടിയോരു കുരുതികുടിപ്പാനും
കൂട്ടിയോരു വെള്ളരിയമൃതു ചെയ്‌വാനും
ഇളകി വരികപോലും! തെയ്‌വമെ!"

പാനയുടെ അവസാനത്തിൽ 'പാനയിളകുക' എന്ന ഘട്ടത്തിലാണ് ഇതു ചൊല്ലുന്നതു്. പാനയിലെ മിക്ക ചടങ്ങുകളും ഇതിൽ സൂചിപ്പിക്കുന്നുണ്ട്. 'പാല', 'കുരുതി' എന്നിവകളുള്ള സാന്നിദ്ധ്യവും ഇതുകൊണ്ടു് തെളിയുന്നുണ്ട്. തോററംപാട്ടുകൾ പകർത്തിവെച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ ഇവ കാണുന്നില്ല. പാനച്ചടങ്ങുകളിൽ ഇതു് വിട്ടൊഴിയാതെ നില്ക്കുന്നുമുണ്ട്. ഈവക 'വാഴ്ത്തുക'ളായിരിക്കണം പാനയുടെ പ്രാരംഭകാലത്തുണ്ടായിരുന്നതു്. 'കഥ'യുണ്ടായതു് പിന്നീടായിരിക്കണം.

---

* അടിപ്പലകൾ (പാഠാന്തരം):—ഇതു പാടുമ്പോൾ പാനത്തണ്ടുകൊണ്ടു് ചില പലകകൾ പൊളിക്കുന്നതാണു്.

# ഭദ്രോൽപത്തി

(കിളിപ്പാട്ട്)

ഇതുവരെ നമ്മുടെ ശ്രദ്ധക്ക് വിഷയമായിരുന്ന പാട്ടുകളിൽ നിന്ന് കിളിപ്പാട്ടിലേക്ക് പ്രവേശിക്കുമ്പോൾ അതിലെ അന്തരീക്ഷം തന്നെ തീരെ മാറിയതായി നമുക്ക് അനുഭവപ്പെടുന്നതാണ്. ഇതിൽ കവി വായനക്കാരിൽനിന്ന് അകന്നുനില്ക്കുന്നതുപോലെയാണ് തോന്നുന്നതു്. കഥയ്ക്കും കേരളീയത്വം തീരെ പോയിരിക്കുന്നു. ഇതിന്നുമുമ്പ് കേരളത്തിൽ ഈ കഥയ്ക്കു പ്രചാരമുണ്ടെന്നോ, കാളിയെപ്പററിയ പല കാര്യങ്ങളും കേരളീയക്കറിയാമെന്നോ കവി സങ്കല്പിക്കുന്നില്ല. ഏതോ ഒരു പുരാണകഥ അതിന്നനുസരിച്ച പരിതഃസ്ഥിതികളോടുകൂടി നമുക്കു വിവരിച്ചുതരുവാനാണ് കവി ഉദ്യമിക്കുന്നതു്. ഇതിൽ മാന്ധാതൃ ശൈലക്ഷേത്രത്തിന്റെ പ്രസ്താവം മാത്രമേ ഇതിവൃത്തത്തിൽ കേരളീയക്കുള്ള അവകാശം സ്ഥാപിക്കാനായുള്ള ഒരു തെളിവായി കാണുന്നുള്ളു. പ്രതിപാദ്യരീതിയിലും നമുക്കു പരിചയമുള്ള വസ്തുക്കൾ കുറഞ്ഞുവന്നു. മനോദരിയും ദാരുകനും കേരളീയരായിട്ടാണ് ഇതുവരെയും നമുക്കു പ്രത്യക്ഷമായിരുന്നതു്. അവരുടെ കട്ടിലും, മെത്തയും, പുളികുടിയും, ഊഞ്ഞാലാട്ടവും, മണിക്കിണറും, മുടിമുലഭണ്ഡാരവും കേരളത്തിലെ രാജവംശങ്ങളുടെ പ്രഭാവത്തിന്റെ ഒരു പ്രതിബിംബമായിട്ടു മാത്രമേ നമുക്കു തോന്നുകയുണ്ടാകയുള്ളു. കാളിയുടെ ഭൂതങ്ങൾപോലും 'നിണം നക്കി', 'നടപ്പുറകൊട്ടി', 'എച്ചിൽതീനി' മുതലായവരാണ്. ഇവരുടെ പേരു് ഏറ്റക്കുറെ പരിചയമുള്ളതുപോലെയാണിരിക്കുന്നതും. 'കൊഴു പോലെ നാവും' 'മഴപോലെ മൂക്കം' ഉള്ള വേതാളവും കൂടി നമ്മുടെ മുത്തശ്ശിക്കഥകളിൽ പെട്ടിട്ടുള്ള ഒരു വിചിത്രസൃഷ്ടിയാണ്.

കിളിപ്പാട്ടിൽ ഇവരൊക്കെ വിദേശിയരെപ്പോലെയാണ് നമുക്കു തോന്നുന്നതു്. കഥ പറവാൻ വരുന്ന കിളിയുടെ ജന്മസ്ഥലം നന്ദനപ്പൂങ്കാവാണ്. കേരളേതരദേശങ്ങളിൽ പ്രചാരമില്ലാത്ത കഥയാണ് ദാരുകകഥയെങ്കിലും, മാർക്കണ്ഡേയമഹർഷി ശിവശമ്മാവിനോട് പറയുന്നതായിട്ടാണ് കഥയെ അവതരിപ്പിച്ചിട്ടുള്ളതു്. കഥ പറവാനുള്ള കാരണംതന്നെ കാശ്മീരരാജാവായ ചന്ദ്രസേനനു പററിയ ഒരപകടവുമാണ്. നായാട്ടു കഴിഞ്ഞു് വിശ്രമിക്കുന്ന രാജാവിന്റെ ആനകം അടുത്തു കണ്ട ഒരു പുററ് കുത്തിപ്പൊളിച്ചപ്പോൾ അതിൽനിന്നു ഒരു

ഭൂതം പുറപ്പെട്ടു. ആനകളെ വിഴുങ്ങിയതിന്നുശേഷം അത് രാജാവിന്റെയും, അദ്ദേഹത്തിന്റെ അനുചരന്മാരുടേയും നേരെ തിരിഞ്ഞു. അവർ പ്രാണരക്ഷയ്ക്കായി ഓടി സുതീക്ഷ്ണാശ്രമത്തിലെത്തി. ആ മഹർഷി ഭൂതത്തിനെ വണങ്ങി രാജാവിനെ ഹിംസിക്കരുതെന്ന് അപേക്ഷിക്കയാൽ ആ സത്വം പിൻവാങ്ങി. മഹർഷിയിൽനിന്ന ആ ഭൂതം കാളിയുടേതാണെന്നറികയാൽ കാളിയുടെ മാഹാത്മ്യമറിവാൻ രാജാവിന്ന് കൌതുകമുണ്ടായി. സുതീക്ഷ്ണൻ പറയാനും തുടങ്ങി. ഇങ്ങിനെയാണ് കിളിപ്പാട്ടിലെ കഥാവതരണം. സുതീക്ഷ്ണൻ ചന്ദ്രസേനനോടു പറഞ്ഞ കഥ മാർക്കണ്ഡേയൻ ശിവശർമ്മയോടു് വിവരിക്കയാണ് ചെയ്യുന്നതു.* ഇതാണ് പൌരാണികന്മാരുടെ പദ്ധതി. എന്നു മാത്രമല്ല, ഈ 'ഭദ്രകാളീമാഹാത്മ്യം' മാർക്കണ്ഡേയപുരാണത്തിലുൾപ്പെട്ടുകയും ചെയ്തു. കേവലം കേരളീയമായ ഒരിതിവൃത്തം എങ്ങിനെയെല്ലാം പകർന്നുപോകുന്നു നോക്കുക. ദാരുകവധം കഥ പിന്നീട് കളംപാട്ടിൽ കാണുന്ന മാതിരിതന്നെയാണ് വിവരിക്കുന്നതു്. പ്രതിപാദ്യരീതിക്കും വ്യത്യാസമുണ്ട്. അധികം വിസ്തരിക്കാതെ, അത്യാവശ്യം അലങ്കാരമോടിയോടുകൂടിയാണ് കിളിപ്പാട്ട് പ്രവഹിക്കുന്നതു്. 'ദാരുകരാജധാനി' പശ്ചിമാംബുധിതീരത്തു†തന്നെയാണ്. ഇന്ദ്രനെ ജയിക്കുക എന്നൊരു ചടങ്ങ് ഇതിലും നിർവ്വഹിക്കുന്നുണ്ട്. അതു് കളംപാട്ടിലില്ലാത്തതാണ്. പുരാണങ്ങളിലെല്ലാം അസുരന്മാർ ആദ്യം ബലാബലപരീക്ഷ നടത്തുന്നതു് ഇന്ദ്രനോടാണ്.‡ അതു കഴിഞ്ഞതിന്നുശേഷമേ മററുള്ളവരുടെ നേർക്ക് തിരിയാറുള്ളൂ. മയനന്ദിനിയായ മനോദരിയെ വിവാഹവും ചെയ്തു. ദാരുകന്റെ അക്രമങ്ങൾ ദേവന്മാർക്ക് സഹിക്കവയ്യാതായി. അവരുടെ സങ്കടം ബ്രഹ്മലോകത്തിലെത്തി ബ്രഹ്മാവിന്റെ ഉപദേശപ്രകാരം അവർ വിഷ്ണുവിനെ പ്രാപിച്ചു. അവിടെനിന്ന് എല്ലാവരും കൂടി ശിവനെ കണ്ടു് സങ്കടമുണർത്തിക്കാൻ കൈലാസത്തിലെത്തി പിന്നെ മുറയ്ക്കിങ്ങിനെ പോകുന്നു. വ്യത്യാസങ്ങൾ വ്യാഖ്യാനങ്ങളിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതിനാൽ ഇവിടെ വിസ്ത

---

* മാർക്കണ്ഡേയൻ ശിവശർമ്മയോടു് പറയുവാൻ കാരണമൊന്നും പ്രസ്താവിക്കുന്നില്ല.

† കേരളത്തിലായിക്കൂടെന്നില്ല.

‡ രാവണൻ, ഇന്ദ്രജിത്തു് ഇവരുടെ കഥ നോക്കുക.

§ കളിപ്പാട്ടിൽ കാലകേയന്റെ മകളാണു് മനോദരി.

രിക്കുന്നില്ല. വേതാളിയെ വർണ്ണിക്കാനൊന്നും കിളിപ്പാട്ടുകാരൻ മിന ക്കെടുന്നില്ല. പക്ഷെ ആറാമദ്ധ്യായം മുഴുവനെ രണാങ്കണത്തിൽ നില്ക്കുന്ന കാളിയെ സ്തോത്രം ചെയ്‌വാൻ വിനിയോഗിക്കുന്നുമുണ്ട്. ഏഴാമദ്ധ്യായം മുതല്ക്കു് യുദ്ധം ഭയങ്കരമായിത്തീരുന്നുണ്ട്. യുദ്ധാവസാനത്തിൽ ദാരുകനെ കൊന്നശേഷം കാളി കൈലാസത്തിലേക്ക് തിരിച്ചു വരുമ്പോൾ ദേവിയുടെ ഉഗ്രത ശമിപ്പിക്കുവാൻ കുട്ടികളായി വഴിയിൽ കിടക്കുന്നതു് നന്ദികേശ്വരനും, ഗണേശനുമാണ്; ക്ഷേത്രപാലനും വീരഭദ്രനുമല്ല. അതിനുപുറമെ വഴിനീളെ താപസന്മാർ സ്തുതിക്കുന്നുമുണ്ട്.* കളംപാട്ടിൽ നന്ദികേശ്വരൻ സേനാധിപത്യം വഹിക്കുന്നതിനാൽ അയാളും കാളിയോടുകൂടി കൈലാസത്തിലേക്കു മടങ്ങുകയാണു് ചെയ്യുന്നതു്. ഒടുവിൽ കാളി ദണ്ഡകാരണ്യത്തിലാണു് ലോക രക്ഷാൎത്ഥം അധിവസിക്കുന്നതും. കേരളവുമായി യാതൊരു ബന്ധവുമില്ലാതെയാണു് ഭദ്രോൽപത്തിയിലെ കാളി സ്ഥിതിചെയ്യുന്നതു്. അതിൽ വിവരിച്ച കഥയാകട്ടെ, കേരളേതരദേശങ്ങളുമായി ബന്ധമില്ലാതെയുമിരിക്കുന്നു. ആൎയ്യസംസൎഗ്ഗംകൊണ്ടു് കേരളത്തിലെ കാളിക്കു് ഒടുവിലുണ്ടായ നേട്ടമാണു് കിളിപ്പാട്ടു്. വെറും നാട്ടുകാരുടെ ഇടയിൽ മാത്രമായിരുന്നാൽ മാഹാത്മ്യം മതിയാകയില്ലെന്നു കരുതിയതുകൊണ്ടോ, പുരാണങ്ങളിലേററിവെച്ചാൽ അതുകൊണ്ടു് സൎവ്വസിദ്ധികളും വന്നുകൂടുമെന്നു ഒരുകൂട്ടം ജനങ്ങൾ—കേരളത്തിലുള്ളവർ തന്നെ—വിശ്വസിച്ചതുകൊണ്ടോ ഇങ്ങിനെയൊരു പദവി ഭദ്രകാളിക്കു് കൈവന്നു. ഇതുകൊണ്ടു് പ്രയോജനം വ്യക്തമാകാതെയാണിരിക്കുന്നതു്. പ്രസിദ്ധമായ മാർക്കണ്ഡേയപുരാണത്തിൽ ഇങ്ങിനെയൊരുപാഖ്യാനം കാണാത്തതിനാൽ കേരളേതരന്മാർ ഈ ഇതിവൃത്തം സംസ്കൃതത്തിൽ സംക്രമിച്ചതിനുശേഷവും അംഗീകരിച്ചിട്ടില്ലെന്നു കരുതേണ്ടിയിരിക്കുന്നു. മലയാളത്തിൽ കാളിയ്ക്കു് മററു പലതരത്തിലും പ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞിരുന്നതിനാൽ ഇതുകൊണ്ടു് സ്ഥാനഭ്രംശമുണ്ടായിട്ടില്ലെന്നു സമാധാനിക്കാം. പുരാണത്തിൽ പ്രതിപാദിച്ചുകാണുന്ന കഥകളേയും കാൎയ്യങ്ങളേയും വിശ്വസിക്കാതിരിക്കുവാൻ മറെറാരു കാരണവുംകൂടി ഭദ്രോൽപത്തിക്കാരൻ സമ്പാദിച്ചുവെന്നു മാത്രമേ അയാളുടെ സാഹിത്യപരിശ്രമംകൊണ്ടു് മെച്ചമുണ്ടായിട്ടുള്ളു. ഈ വഞ്ചന കൂടാതെതന്നെ ഭദ്രകാളിയെപ്പററി

---

* പുറം 194

ഒരു കിളിപ്പാട്ടുഴതി ചാരിതാൎത്ഥ്യം നേടുവാൻ അതിന്റെ കൎത്താവിനു കെൽപ്പുണ്ടെന്നുള്ളതു് അതിലെ കവിതാസരണി ബോധ്യപ്പെടുത്തുന്നുണ്ടു്. നിസർഗ്ഗസുന്ദരമായ രീതിയിൽ സരസമായി ആഖ്യാനം ചെയ്യുവാൻ സാധിക്കുന്ന ഒരു കവിയാണു് ഭദ്രോൽപത്തിയുടെ കൎത്താവെന്നുള്ളതിലേക്കു് സംശയമില്ല. കളംപാട്ടിൽ ഉപയോഗിച്ച അലങ്കാരങ്ങളൊന്നും അയാൾ ആവൎത്തിക്കുന്നില്ല. എഴുത്തച്ഛനെ ഉപജീവിച്ചുകൊണ്ടു് ആയോധനവൎണ്ണനകളും മററും തന്മയത്വത്തോടുകൂടി ചെയ്തിട്ടുമുണ്ടു്. അതുകൊണ്ടു് ഒരു കവിയെന്ന നിലയിൽമാത്രം നമുക്കു ആ മാന്യനെ അഭിനന്ദിച്ചുകൊണ്ടു് തൽക്കാലം തൃപ്തിപ്പെടാം. ദാരുകവധം കഥയെ പുരാണത്തിനകത്താക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച സംഗതികൾ പ്രശംസാർഹമാണെന്നു പറയാൻ വഴികാണുന്നില്ല.

എന്നാൽ ഈ പ്രമേയംതന്നെ 'ഭദ്രകാളിമാഹാത്മ്യ'മെന്ന പേരോടുകൂടി സംസ്കൃതഭാഷയിലേക്കു് പരാവൎത്തനംചെയ്യാനുദ്യമിച്ച രസികൻ കാപട്യത്തിൽ ഭദ്രോൽപത്തിക്കാരനേക്കാൾ ഒരു പടി മീതെയാണു് നില്ക്കുന്നതു്. കേരളത്തിലെ ചില സ്ത്രീകളുടെ ആവശ്യപ്രകാരമാണു് ഭദ്രോൽപത്തിയിൽ കിളി കഥപറയാൻ തുടങ്ങുന്നതു്. ആ കിളിയോ തിരുമന്ധാംകുന്നത്തു് ക്ഷേത്രത്തിലെ ഉത്സവംകണ്ടു വരുന്ന വഴിക്കാണു് ആഖ്യാനത്തിന്നൊരുമ്പെടുന്നതും. ഈ കേരളസ്പൎശംകൂടി വിട്ടൊഴിച്ചിട്ടാണു് നമ്മുടെ ഗീൎവ്വാണകവി ആഖ്യാനമാരംഭിക്കുന്നതു്.

"ഉടജേ സുഖമാസീനം മാൎക്കണ്ഡേയമഹാമുനിം *
പപ്രച്ഛ പ്രശ്രയാനമ്ര ശ്ശിവശൎമ്മ മഹീസുരഃ" †

എന്നമട്ടിൽ എങ്ങോ എവിടെയോ എന്ന മാതിരിയിലാണു് ആരംഭിക്കുന്നതു്. കിളിപ്പാട്ടിൽ അതൊരു തൎജ്ജമയാണെന്നു പറയാതിരിക്കുന്ന അവസ്ഥക്കു് ഭദ്രകാളിമാഹാത്മ്യം അതിനുശേഷമുണ്ടായതെന്നൂഹിക്കുന്നതു് അപ്രകൃതമല്ലെന്നാണു് എന്റെ അഭിപ്രായം. രണ്ടും താരതമ്യപ്പെടുത്തിനോക്കിയതിൽ കാണുന്ന വ്യത്യാസങ്ങൾ വ്യാഖ്യാനത്തിൽ കാണിച്ചിട്ടുമുണ്ടു്. ഈ കവിയുടെ സമാരംഭംകൊണ്ടു് സംസ്കൃതാഭിജ്ഞന്മാൎക്കുകൂടി ഈ ദാരുകവധം കഥയറിയാനിടയായിയെന്നു ഒരു മെച്ചമു

* കാളീകല്പം, പുറം 14.

† പർണ്ണശാലയിൽ സുഖമായിരിക്കുന്ന മാൎക്കണ്ഡേയമഹൎഷിയോടു് ശിവശൎമ്മാവെന്ന ബ്രാഹ്മണൻ സവിനയം ചോദിച്ചു.

ണ്ടായിട്ടുണ്ടെന്നു് വേണമെങ്കിൽ പറയാം. പക്ഷെ, അതോടുകൂടിത്തന്നെ അതിനെ മാർക്കണ്ഡേയപുരാണത്തിൽ ചേർക്കാൻ പ്രേരിപ്പിച്ച കൃതി മതപവും അവർ മനസ്സിലാക്കുമെന്നുകൂടി ധരിക്കേണ്ടതുണ്ടു്. ഭാഷയിൽ വീണ്ടും ഈ പ്രമേയം തർജ്ജമകളായി അവതരിപ്പിച്ചിട്ടുണ്ടു്. മഹാകവി കൊച്ചുണ്ണിത്തമ്പുരാൻ, * വാസുദേവശർമ്മ,† വള്ളത്തോൾ ‡ എന്നിവരാണു് അതിന്നുത്തരവാദികൾ. ഇതിൽ ആദ്യത്തെ രണ്ടുപേരും 'ഭദ്രോൽപത്തി'യെന്നു തങ്ങളുടെ കൃതികൾക്കു നാമകരണം ചെയ്യുവാൻ പ്രത്യേകകാരണമുണ്ടായിരുന്നുവോ എന്നറിയുന്നില്ല. 'ഭദ്രകാളീമാഹാത്മ്യ'മാണു് അവരുടെ കൃതികളുടെ മൂലം. അതിന്നു മുമ്പുള്ള 'ഭദ്രോൽപത്തി' ഗ്രന്ഥം അവർ കണ്ടിരിക്കാനിടയില്ലെന്നു തോന്നുന്നു. എന്നാൽ പരിഭാഷകൾ തുനിയുമോ എന്നു് സംശയമാണു്. വള്ളത്തോളാകട്ടെ 'ഭദ്രാവതാര'മെന്നു് പേരുമാററി; വൃത്തം പാനയാക്കി § കുറേക്കൂടി ആസ്വാദ്യതരമാക്കി. ഈ പരിഭാഷകളുടെ ഒരു താരതമ്യനിർണ്ണയം ഇവിടെ അത്യാവശ്യമല്ലായ്കയാൽ അതിന്നു തുനിയുന്നില്ല. അതിപ്രാചീനകാലം മുതൽക്കു് ഇക്കഴിഞ്ഞ തലമുറവരെ കാളിയുടെ മാഹാത്മ്യാ മഹാകവികളെക്കൂടി ഇളക്കിത്തീർക്കുവാൻ ശക്തിയുള്ളതായിരുന്നുവെന്നതിന്നു ഈ കൃതികൾ സാക്ഷ്യംവഹിക്കുന്നുണ്ടു്. ഇങ്ങിനെ കേരളത്തിന്നു് പുരാതനകാലം മുതൽക്കു് നാളതുവരെയുണ്ടായിട്ടുള്ള സംസ്കാരപരിണാമങ്ങളിലെല്ലാം ഒരു നല്ലപങ്കു് വഹിച്ചിട്ടുള്ള നമ്മുടെ 'അമ്മ' അല്ലെങ്കിൽ 'കാളി' സർവ്വോൽക്കർഷേണ വർത്തിക്കട്ടെ !!

കാളിപ്പാട്ടിന്റെ കാലത്തെപ്പററി രണ്ടുവാക്കുകൂടി പറഞ്ഞു് ഈ പ്രകൃതം മതിയാക്കാം.

കല്ലൂരിൽനിന്നു കിട്ടിയ ഒരു പ്രതിയിൽ മാത്രമേ അതെഴുതിത്തീർത്ത തിയ്യതി കാണുകയുണ്ടായിട്ടുള്ളു. $ അതു കൂടാതെ രണ്ടു പ്രതി

* ഇദ്ദേഹത്തിന്റെ കൃതി വളരെ അന്വേഷണം ചെയ്തിട്ടും എനിക്കു കിട്ടുകയുണ്ടായില്ല.

† ഇദ്ദേഹത്തിന്റെ കൃതി, എസ്. ടി. റഡ്ഡിയാർ 1078–(കൊ. വ.) ൽ അച്ചടിച്ചിട്ടുണ്ടു്.

‡ 'ഭദ്രാവതാരം' (പാന)എന്ന പേരിലാണു് ഇദ്ദേഹത്തിന്റെ കൃതികൾ പ്രസിദ്ധി (B. V. Book Depot, Trivandrum, 1096 M. E.)

§ ജ്ഞാനപ്പാനയെ അനുസ്മരിച്ചുകൊണ്ടാണോ പാനവൃത്തം സ്വീകരിച്ചതു്?

$ ഇതാണു് ശ്രീമാൻ മങ്കട കൃഷ്ണവർമ്മത്തമ്പുരാൻ എനിക്കു തന്നതു്.

കൾക്കൂടി ഞാൻ കണ്ടിട്ടുണ്ടു്. * കുറുപ്പന്മാരോടന്വേഷിച്ചതിൽ ഈ കൃതിയ്ക്കു് ഒരിരുന്നൂറുകൊല്ലം പഴക്കമുണ്ടെന്നാണറിയുന്നതു്. ഒരു കല്ലൂർ നമ്പൂതിരിപ്പാടാണു് കർത്താവെന്നുള്ള ഊഹം കല്ലൂർനമ്പൂതിരിപ്പാടന്മാരും തിരുമാന്ധാംകുന്നുമായുള്ള ബന്ധം സ്ഥിരപ്പെടുത്തുന്നുണ്ടു്. ഇവരുടെ പുരാതനകുടുംബം കോട്ടയ്ക്കലായിരുന്നുവെന്നും സാമൂതിരിപ്പാട്ടുമായുള്ള വൈമനസ്യം നിമിത്തം അവർ വെങ്ങണാംകുന്നത്തേക്കു് മാററിയെന്നും, അവിടെനിന്നു കൊച്ചിരാജാവിന്റെ ഹിതാനുസരണം ആദ്യം തൃശ്ശൂർക്കും, പിന്നീടു് തൃപ്പൂണിത്തുറക്കും വന്നുവെന്നുമാണു് ഐതിഹ്യം. † അവർ കോട്ടയ്ക്കലായിരുന്ന കാലത്തു് അവിടെ ജീവിച്ചിരുന്ന ഒരു നമ്പൂതിരിപ്പാടായിരിക്കണം ഇതിന്റെ കർത്താവെന്നൂഹിക്കുന്നതിൽ അസാംഗത്യമില്ലെന്നു തോന്നുന്നു. ഏകദേശം ഇരുന്നൂറുകൊല്ലത്തെ പഴക്കം അപ്പോൾ ഗ്രന്ഥത്തിന്നു വരാവുന്നതുമാണു്.

## ഉപസംഹാരം.

കാളിസാഹിത്യത്തിലുൾപ്പെടുത്താവുന്ന ബ്രാഹ്മണിപ്പാട്ടു്, മുടിയേററുപാട്ടു്, മണ്ണാർതോററം ഇവയെല്ലാം ഇനി ശേഖരിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ബ്രാഹ്മണിപ്പാട്ടിന്റെ ഏതാനും ഭാഗം പ്രൊഫസർ പി. ശങ്കരൻ നമ്പ്യാർ സാ. പ. ത്രൈമാസികത്തിൽ ‡ പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ടു്. അതു മുഴുവൻ പ്രസിദ്ധപ്പെടുത്തുവാൻ അദ്ദേഹത്തെപ്പോലെയുള്ള മാന്യന്മാർ ശ്രമിച്ചാൽ അധികം ഫലപ്രദമാകാനിടയുണ്ടു്. ഓരോ സമുദായക്കാരുടെ പ്രത്യേകസ്വത്തായി കരുതിവരുന്ന ഇത്തരം പാട്ടുകൾ അവർക്കല്ലാതെ മററുള്ളവർക്കു് സമ്പാദിക്കുവാൻ സൌകര്യം കുറയുമെന്നു് എനിക്കു് അനുഭവമാണു്. അവരിൽ തന്നെ ഭാഷാഭിമാനികളില്ലെങ്കിൽ അവ കിട്ടുന്ന കായ്യവും സംശയമാണു്. മുടിയേററു് പാട്ടും ആ ഇനത്തിൽ പെടുത്താവുന്നതാണു്. മണ്ണാർതോററം മുഴുവനും ഇതുവരെ രേഖപ്പെടുത്തീട്ടില്ലെന്നാണു് എന്റെ അറിവു്. എന്റെ ശ്രമങ്ങൾ തുടർന്നുവരുന്നുണ്ടു്. അവ സഫലമായാൽ ഈ ഗ്രന്ഥ

---

* ഇതിലൊന്നു് എന്റെ അയൽവക്കക്കാരൻ മി. കുട്ടക്കുറുപ്പു് തന്നതാണു്.

† കൊട്ടാരത്തിൽ ശങ്കുണ്ണി, ഐതിഹ്യമാല 8-ാംഭാഗം, പുറം 29. കോട്ടക്കൽ നിന്നു തിരുമാന്ധാംകുന്നിലേക്കു് അധികം ദൂരമില്ലാത്തതിനാൽ കല്ലൂർ നമ്പൂതിരിപ്പാടന്മാർ അവിടത്തെ ഭക്തന്മാരായിത്തീരാൻ അവകാശമുണ്ടു്.

‡ പുസ്തകം 1, ഭാഗം 88, 92, 232, 235.

ത്തിൻെറ അടുത്തപതിപ്പിൽ അവയ്ക്കും സ്ഥാനമുണ്ടാവുന്നതാണ്. അതിലേക്ക് ഭാഷാഭിമാനികളുടെ സഹായം പ്രത്യേകിച്ച് അപേക്ഷിച്ചു കൊള്ളുന്നു.

കേരളത്തിലെ കാളിസേവ എന്ന വിഷയം ഞാൻ ഗവേഷണത്തിന്നായി സ്വീകരിച്ചപ്പോൾ അതിനെ സംബന്ധിച്ച കാര്യങ്ങളും പാട്ടുകളും ശേഖരിക്കുന്നതിലും, അവയുടെ പാഠം ശരിപ്പെടുന്നതിലും, * നേരിടാവുന്ന ബുദ്ധിമുട്ടുകളും പ്രതിബന്ധങ്ങളും എനിക്കനുഭവപ്പെട്ടതുപോലെ അപാരമായിരിക്കുമെന്ന് ഞാൻ കരുതുകയുണ്ടായില്ല. എന്നാലും പിന്നോക്കം മടങ്ങാതെ ഞാൻ ആവുംവണ്ണം പരിശ്രമിച്ചു. പല സ്നേഹിതന്മാരും ഉള്ളഴിഞ്ഞ സഹായങ്ങൾ എനിക്കു ചെയ്തുതന്നിട്ടുമുണ്ട്. അവരുടെ സഹായസഹകരണങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ ഇപ്പോഴെങ്കിലും ഇങ്ങിനെയൊരു ഗ്രന്ഥം പുറത്തിറക്കുവാൻ എനിക്കു സാധിക്കുമെന്ന് ഞാൻ വിചാരിക്കുന്നില്ല. അവരുടെ പേരുപറഞ്ഞു 'നന്ദി'യെന്ന രണ്ടക്ഷരത്തിൽ എനിക്ക് അവരോടുള്ള കടമ തീർക്കാവുന്നതുമല്ല അവരുടെ എണ്ണവും, അവർ ചെയ്തുതന്ന സഹായത്തിൻെറ വണ്ണവും, അത്രത്തോളം അളവററതാണ്.

കേരളത്തിലെ പല പണ്ഡിതന്മാരും വിട്ടൊഴിച്ചതും, കേരളസംസ്കാരവുമായി ആന്തരമായി ഇടകലന്നിട്ടുള്ളതും ആയ ഒരു വിഷയമാണിതു്. ഇതിപ്പോഴും അന്ധകാരത്തിൽതന്നെയാണ് കുടികൊള്ളുന്നതും. എൻെറ പരിശ്രമം അതിൽ ഏതാണ്ടൊരു 'വെളിച്ചം തുറന്നി'ട്ടുണ്ടെങ്കിൽ എനിക്കു ചരിതാത്ഥ്യത്തിന്നു അവകാശമുണ്ട്. കുറവുകൾക്കും കുററങ്ങൾക്കും ഞാൻ തന്നെയാണുത്തരവാദി. നിമ്മത്സരബുദ്ധികളായ സഹൃദയന്മാർ ഇതു് മനസ്സിരുത്തി വായിച്ചു് ദോഷങ്ങൾ സഹോദരബുദ്ധ്യാ ചൂണ്ടിക്കാണിച്ചുതരുമെന്ന് പ്രതീക്ഷിച്ചുംകൊണ്ട് തൽക്കാലം വിരമിക്കുന്നു.

ചേലനാട്ട് അച്യുതമേനോൻ

---

* ചൊല്ലുന്നവരുടെ വ്യുല്പത്തിക്കുറവുകൊണ്ടും അനവധാനതകൊണ്ടും പാട്ടുകളിൽ വന്നിട്ടുള്ള കുഴപ്പങ്ങൾ അസംഖ്യമാണ്. സംസ്കൃതശബ്ദങ്ങളെക്കൊണ്ടുള്ള തകിടംമറിച്ചിലാണ് അധികം. പ്രാചീനമലയാളപദങ്ങളുടെ അത്ഥം മനസ്സിലാവാത്തതുകൊണ്ടുള്ള പിഴകളും കുറച്ചല്ല. പാഠങ്ങൾ പലഭാഗത്തും സുഗമമായാതെയാണിരിക്കുന്നതു്. അടുത്ത പതിപ്പിൽ ശരിപ്പെടുത്താമെന്നു സമാധാനിക്കുന്നു.

## BIBLIOGRAPHY—(English)


Ananda Coomaraswami—Introduction to India and Indonesian Art. p. 2, 74.

Anantakrishna Iyer, L. K.—Lectures on Ethnography p. 21.

Achyuta Menon, C.—Cochin State Manual, p. 29.

Barnett (Dr.) L. D.—Hindu Gods and Heroes, p. 93.

Do —Indian Antiquities, p. 37.

Calverton, Y F.—Sex expression in Literature, p. 51.

Crooke—Folklore of N. India, p. 73.

Dikshitar, K. R. R.—Silappadikāram Lalita Cult, p. 105.

Elmore—Dravidian Gods in Modern Hinduism, p. 75.

Frazer, G.—Golden Bough, Vol. I. PL. IV., p. 43.

Fawcett—Nayars of Malabar, p. 16, 40.

Fergusson, J.—Tree and Serpent worship, p. 7, 8.

Gilbert Murray Four stages of Greek Religion, p. 93.

Gundert (Dr.)—Malayalam English Dictionary, p. 116.

Howard Moore, J.—Savage survivals, p. 36, 56.

Hartland—Primitive Patermity, Vol. I., p. 47, 48.

Longhurst—Annual Report of the Archeological Dept., Southern circle, 1915-16, p. 19.

Marshall, Sir John—Introduction to Mohenjo—Daro or Indus civilisation, p. 85.

Menon, C. A. Ancient Kerala p. 55,

Do. C. R. Reddy Commemoration Volume, p. 24.

Padmanabha Menon, K. P.—History of Kerla, p. 105.

Payne, E. A.—Sāktās, p. 2, 3, 6, 92, p. 107.

Sister Nivedita—Kāli, the Mother, p. 75.

Thomas (Dr.) P. J.—Roman Trade centres on the Malabar Coast, p. 105.

Thompson & Spencer—Introduction to Bengali Religious Lyrics, Sāktā, p. 73, 93.

Vendryes.—Language, Introduction, p. 99.

Vivekananda—Lectures Vol. VI., p. 48.

Whitehead—Village Gods of S. India, p. 57, 75, 86.

Woodroffe, John—Sakti & Sākta, p. 3, 96.

# ഗ്രന്ഥനാമസൂചി


അച്യുതമേനോൻ, സി.—വടക്കൻപാട്ടുകൾ, പേജ് 34.

ഇളംകോവടികൾ—ചിലപ്പതികാരം, പേജ് 20

എഴുത്തച്ഛൻ—മഹാഭാരതം, പേജ് 55.

—അദ്ധ്യാത്മരാമായണം, പേജ് 117.

കല്ലൂർ നമ്പൂതിരിപ്പാട്—ഭദ്രോൽപത്തി, പേജ് 5, 100, 101.

കുഞ്ചൻനമ്പ്യാർ—പുരാണകഥകൾ, പേജ് 6.

കുഞ്ഞിരാമമേനോൻ, സി.—ഇതിഹാസകഥകൾ, പേജ് 27.

ഗോവിന്ദപ്പിള്ള, സി. പി.—മലയാളത്തിലെ പഴയ പാട്ടുകൾ, പേജ് 63, 104, 105.

ചട്ടമ്പിസ്വാമികൾ—പ്രാചീനകേരളം, പേജ് 27.

ചെറുശ്ശേരി—കൃഷ്ണഗാഥ, പേജ് 7.

തിരുത്തക്കതേവർ—ചിന്താമണി, പേജ് 20.

നാരായണൻ നായർ, പി.—ചിലപ്പതികാരം, പേജ് 106.

പരമേശ്വരൻ മൂസ്സത്—പാരമേശ്വരി, പേജ് 5.

മീനാക്ഷി അമ്മ, ടി. എ.—സൌന്ദര്യലഹരി വ്യാഖ്യാനം, പേജ് 94, 95.

രാമപിഷാരോടി, കെ.—കേരളത്തിലെ നാടകവേദി പേജ് 61.

രാമൻ മേനോൻ കെ.—ദേവീപുരാണം, 97.

ശങ്കരാചാര്യർ—സൌന്ദര്യലഹരി, പേജ് 3.

ശങ്കുണ്ണി, കൊട്ടാരത്തിൽ—ഐതിഹ്യമാല, ഭാഗം VIII, പേജ് 28, 90

ശാമു മേനോൻ, സി. വി.—ദേവീഭാഗവതം, പേജ് 23, 107.

കണ്ണകിപ്പാട്ട്.

കേരളോൽപത്തി.

ചോററാനിക്കര ക്ഷേത്രം.

ദാരുകൻ തോററം.

ദാരുകവധം.

ദേവീമാഹാത്മ്യം.

പരശുരാമകല്പം.

പ്രാധാനികരഹസ്യം.

വേതാളചരിതം (കിളിപ്പാട്ട്)

# Kāli-Worship in Kēraḷa

## Part II

# കേരളത്തിലെ കാളിസേവ

രണ്ടാം ഭാഗം

ഭദ്രകാളിപ്പാട്ടുകൾ



# പാന

## (ഒരു കുറിപ്പ്)

പാനത്തോററം വായിക്കുന്നതിന്നുമുൻപു് പാനയെക്കുറിച്ചുള്ള ഒരു വിവരണം അത്യാവശ്യമാകയാൽ അതു് താഴെ കുറിച്ചുകൊള്ളുന്നു.

ഭദ്രകാളിയുടെ സേവാക്രമത്തിൽ എല്ലാംകൊണ്ടും പ്രധാനവും പ്രാചീനവുമായ ഒരിനമാണു് പാന. "പാനയ്യോരുക്കിയതു് പന്തലിൽ കഴിഞ്ഞു" എന്ന പഴഞ്ചൊല്ലുപ്രകാരം പന്തൽപ്പണി മുതൽക്കു പാനയുടെ കാര്യത്തിൽ നിഷ്കൎഷവേണമെന്നു വരുന്നുണ്ടു്. "പാന"† എന്ന വാക്കിന്റെ വ്യുൽപത്തിയെപ്പററി നിർണ്ണയിക്കുന്നതു് എളുപ്പമല്ല. "പാന(ക)പൂജ" "പാനയും കളിയും" എന്നീ സമ്പ്രദായങ്ങളിൽ "പാന" കാണുന്നുണ്ടു്. ഇതിൽ ആദ്യത്തേതിൽ കുരുതികൊണ്ടുള്ള തർപ്പണമാണു് വിശേഷവിധി. ഇതു് ഭദ്രകാളിക്കു മാത്രമല്ലതാനും. ചാത്തൻ, കരിംകുട്ടി മുതലായ ചില്ലറ ദൈവങ്ങൾക്കും "പാനപൂജ" ചെയ്യാറുണ്ടു്. "പാനയും കളിയു"മാകട്ടെ ബ്രാഹ്മണശ്രേഷ്ഠന്മാരുടെ വിനോദമായിട്ടാണിരിക്കുന്നതു്. അതിൽ കുരുതിയുമില്ല, തർപ്പണവുമില്ല. "പാനീയ"വും "പാന"യുമായിട്ടു ബന്ധമുണ്ടെന്നു ചിലർ വിശ്വസിക്കുന്നു. മേൽവിവരിച്ച "പാനയും കളിയും" ആ വിശ്വാസത്തിന്നടിസ്ഥാനമില്ലെന്നും കാണിക്കുന്നു. "പാന"‡ ഒരു തനിമലയാളപദമായിട്ടു വിചാരിക്കുന്നതായിരിക്കും ഉചിതമെന്നു തോന്നുന്നു. പല വിഭവങ്ങളോടുകൂടി ചെയ്യുന്ന ആരാധന എന്ന അർത്ഥത്തിലാണു് ഈ പദം ഇപ്പോൾ ഉപയോഗിച്ചുവരുന്നതു്.§ "പാനത്തോററം", "പാനപിടിക്കൽ", "പാനപ്പാട്ടു്" എന്നീ പ്രയോഗങ്ങളിൽനിന്നു് "പാന"

---

† Dr. Gundert ഇതു "പാനം" എന്ന ശബ്ദത്തിന്റെ ഉത്ഭവമായിട്ടാണു് കരുതുന്നതു്.

‡ വെള്ളവും മററും സൂക്ഷിക്കുന്ന മൺപാത്രത്തിന്നു് "പാന"യെന്നും "പാനി"യെന്നും പേരുണ്ടു്. അതിലാക്കിയ പദാർത്ഥംകൊണ്ടുള്ള ആരാധനക്കു് "പാന" എന്ന പേരു വന്നുകൂടെന്നില്ല. "കാവു്" ശബ്ദത്തിന്റെ അർത്ഥം ഈ ഊഹത്തിന്നു അനുകൂലമായി നില്ക്കുന്നുമുണ്ടു്.

§ "പാനകൊള്ളുക" എന്ന പ്രയോഗം ഈ അർത്ഥത്തിനെ ബലപ്പെടുത്തുന്നു.

ശബ്ദത്തിന് പഴക്കവും പ്രാമാണ്യവും ഉണ്ടെന്ന പറയേണ്ടതില്ല. അനവധി ദ്രാവിഡശബ്ദങ്ങളുടെ വ്യൽപത്തിപോലെ ഇതിൻേറയും അജ്ഞാതമായിട്ടാണ് ഇപ്പോളിരിക്കുന്നതു്.

## പന്തൽ

പാനക്കു് ആദ്യമായി വേണ്ടതു് പന്തലാണ്. പാനപ്പന്തലിനെക്കുറിച്ചുള്ള ഒരു പ്രാചീനഗാനം ഈ സങ്കലനത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ടു്. അതു ചിററൂരിൽ (കൊച്ചി) നിന്നാണ് കിട്ടീട്ടുള്ളതു്. പന്തൽപ്പണിയുടെ സാമാന്യ ചടങ്ങുകൾ അതിൽ വിവരിച്ചപോലെ തന്നെയാണ് മററുദിക്കുകളിലും. സമചതുരത്തായി അറുപത്തിനാലു കാലു് പാനപ്പന്തലിനു വേണമെന്നാണ് വിധി. ഇതിൽ നടുക്കുള്ള നാലുകാലിൻെറ ഉള്ളിലാണ് കാളിയെ കുടിവെക്കുന്നതു്. അതിനു ചുററുമുള്ള പതിനാറുകാലിന്നകം പാനക്കാർക്കു് പല കർമ്മങ്ങൾക്കുമായി നീക്കിവെക്കണം. അതിന്നപ്പുറമുള്ള ഒരു ഭാഗം കാണികൾക്കു് ഇരിക്കുന്നതിനും മറുഭാഗം പാനക്കാരുടെ ഉപയോഗത്തിനുമാണ്. പന്തക്കാൽ കുഴിച്ചിടുന്നതിനുകൂടി മുഹൂർത്തം നോക്കണം. കാളിക്കു് പ്രത്യേകമായ "കൊടിയാഴ്ച" ദിവസങ്ങ(അതായതു് ചൊവ്വയും വെള്ളിയും)ളിലേ പന്തക്കാലു് നാട്ടുവാൻ പാടുള്ളൂ. പന്തൽക്കാലുകൾ പാലകൊണ്ടായിരിക്കണമെന്നും നിർബ്ബന്ധമുണ്ടു്. പാന നിശ്ചയിച്ച ദിവസം പന്തൽ വൃത്തിയാക്കി പാനക്കാർക്കു പ്രവേശിക്കത്തക്കവിധത്തിൽ ശുദ്ധമാക്കുക എന്നൊരു ചടങ്ങുണ്ടു്. അതു് പാനകഴിക്കുന്ന വീട്ടിലെ സ്ത്രീകൾ തന്നെ വേണമെന്നാണ് ആചാരം. 'പന്തൽ ശുദ്ധി' കഴിഞ്ഞാൽ പിന്നത്തെ പ്രധാനകർമ്മം പാലക്കൊമ്പു് എഴുന്നെള്ളിക്കുകയും നാട്ടലുമാണ്.

## പാലക്കൊമ്പു് നാട്ടൽ

ഇതു് പാനയെ സംബന്ധിച്ചേടത്തോളം ഒരു പ്രധാന ചടങ്ങാണ്. നല്ല മുഹൂർത്തം നോക്കി പാനക്കാർ വാദ്യഘോഷത്തോടുകൂടി അടുത്തുള്ള ഒരു പാലയുടെ ചുവട്ടക്കൽ ചെല്ലും. ആ ദേശത്തു് അവകാശമുള്ള ആശാരിയും കൂടെ ഉണ്ടാവും. അയാൾ മൂന്ന പിരിവുള്ള ഒരു കൊമ്പുനോക്കി വെട്ടും. അതു താഴത്തിറക്കിക്കൊണ്ടുവന്നു് പാനക്കാരിൽ പ്രധാനിയുടെ കൈവശമേല്പിക്കുന്നു. അഗ്നിസാക്ഷിയായിട്ടാണ്

ഈ കർമ്മം ചെയ്യുന്നതു്. അയാൾ അതു വാങ്ങി, വിളക്കു വാദ്യക്കാരും
മുമ്പിലായി ആഘോഷത്തോടുകൂടി പന്തലിലേക്ക് കൊണ്ടുവരുന്നു.
പന്തലിന്റെ നടുക്കു് ശുദ്ധിചെയ്തിട്ടുള്ള നാലുകാലിന്നകത്തു് കെട്ടി വി
താനിച്ചിട്ടുള്ള മണ്ഡക'†ത്തിനെ മൂന്നു പ്രദക്ഷിണം ചെയ്തു് അതിന്റെ
നേരെ നടുവിൽ ആ പാലക്കൊമ്പു് നാട്ടും. പിന്നീട് വിതാനങ്ങൾ
പൂർത്തിയാക്കും. വിതാനങ്ങൾക്കു കാര്യമായി ഉപയോഗിക്കുന്നതു് കുരു
ത്തോല, വാഴപ്പോള, തെങ്ങിന്റെ ഇളനീർ, കവുങ്ങിൻപൂക്കുല,
മാവില എന്നിവയാണു്. പാലക്കൊമ്പിന്റെ കിഴക്കുഭാഗത്തായി ഒരു
പീഠവും, അതിന്മേൽ "ചുവപ്പും"‡ ഒരു വാളും വെച്ചിരിക്കും. ഈ
പീഠത്തിന്മേൽ ഭഗവതി എഴുന്നെള്ളി ഇരിക്കുന്നുവെന്നാണു് സങ്കല്പം

## പൂജ

വിതാനങ്ങൾക്കുശേഷം പൂജ ആരംഭിക്കുന്നു. പാനക്കാരുടെ ഇട
യിൽ പ്രധാനിയായ ആശാനായിരിക്കും ഈ കർമ്മം നിർവ്വഹിക്കുന്നതു
പക്ഷെ ഇതു മററു പൂജകൾപോലെ ഇരുന്നിട്ടല്ല ചെയ്യുന്നതു്. നാലു
ഭാഗത്തും നാലു മൂലക്കും ഒരു തരം നൃത്തം ചെയ്തുകൊണ്ടാണു് പൂജ ചെ
യ്യാറുള്ളതു്. കുളിയും കുറിയും കഴിഞ്ഞു്, ഞെറിഞ്ഞുടുത്തു്, പൊന്നര
ഞ്ഞാൺ അരയിൽ കെട്ടി, തരിവള കൈത്തണ്ടമേലണിഞ്ഞു്, ആശാൻ
ഒരു ഭാഗത്തു നില്ക്കും. പൂജാസാമഗ്രികൾ—പുഷ്പം മുതലായവ—മര
പ്പാത്രങ്ങളിലെടുത്തുകൊണ്ടു് രണ്ടു പരികർമ്മികൾ ആശാന്റെ ഇരു
ഭാഗത്തുമായി നില്ക്കും. ആശാൻ താളത്തിൽ നൃത്തംവെച്ചു ഒരു കലാ
ശമാവുമ്പോൾ കൈ കാണിക്കും. അപ്പോൾ വെള്ളം, പൂവ് മുതലാ
യവ ക്രമത്തിൽ എടുത്തുകൊടുക്കണം. ഇങ്ങനെയുള്ള പൂജ ഏകദേശം
ഒന്നര മണിക്കൂർനേരം നീണ്ടുനില്ക്കാറുണ്ടു്. അതു കഴിഞ്ഞാൽ "കുരുതി
തർപ്പണ"മായി. ഒരു പരന്ന ഓട്ടുപാത്രത്തിൽ (ഇതിനു് "ചരക്കു്"
എന്നാണു് പറയുന്നതു്) നിറച്ചിട്ടുള്ള കുരുതി വടക്കുഭാഗത്തുവെച്ചു്
തന്റെ മേലും നാലുഭാഗത്തുമായി പൂജക്കാരൻ ഒഴിക്കും. ഇത്രയും ആവു
മ്പോഴേക്കു പൂജക്കാരനു് കലികയറുമെന്നാണു് വിശ്വാസം. ഉടനെ
ഒരു വാൾ അയാളുടെ കയ്യിൽ കൊടുക്കും. അതെടുത്തു് അട്ടഹസിച്ചും
കൊണ്ടു് 'മണ്ഡക'ത്തിനു ചുററും മൂന്നു തവണ ഓടി പ്രദക്ഷിണംചെയ്തു്,

---

† ഇതു് 'മണ്ഡപ'ത്തിന്റെ ഒരു ദുഷിച്ച രൂപമായിരിക്കണം.

‡ ചുവന്ന പട്ടു്.

നാലുവശത്തേക്കും അരിയും പൂറ്വം അയാൾ എറിയും. കാളിയുടെ പന്തൽ സകലബാധകളിൽനിന്നും സുരക്ഷിതമായി എന്നാണു് ഈ ചടങ്ങിന്റെ അന്തരാൎത്ഥം.

## തിരിയുഴിച്ചൽ

പിന്നീടുള്ള ചടങ്ങു് "തിരിയുഴിച്ചലാ"ണു്. ഒന്നരണ്ടു് മുഴം നീളമുള്ള കനത്ത തിരികൾ വാഴമ്പോളക്കുള്ളിലായി കൂട്ടിക്കെട്ടിയുണ്ടാക്കിയ പന്തം കയ്യിലെടുത്തു് ഏകദേശം പൂജക്കുള്ള നൃത്തംപോലെയുള്ള അടവോടുകൂടി 'മണ്ഡക'ത്തിനു ചുററും ചെയ്യുന്ന അഗ്നിപൂജയാണു് "തിരി ഉഴിച്ചൽ". വളരെ അദ്ധ്വാനമുള്ള ഒരു ക്രിയയാണു്. അഭ്യാസംകൊണ്ടു് മെയ്‌വഴക്കം വന്നിട്ടുള്ളവൎക്കു മാത്രമേ ഇതിന്റെ ചടങ്ങുകളെല്ലാം ശരിയായി നിൎവ്വഹിക്കുവാൻ സാധിക്കുകയുള്ളു. കലാരസികന്മാരെ ആകൎഷിക്കുന്ന ഒരു ഒന്നാംതരം നൃത്തപ്രദൎശനമാണു് ഈ ചടങ്ങു്. പൂജ കഴിഞ്ഞു് ക്ഷീണിച്ചിട്ടുള്ള ആശാൻ പന്തം കയ്യിലെടുത്തു് മൂന്നു പ്രദക്ഷിണം ചെയ്തശേഷം അതിന്നു് പ്രത്യേകമായഭ്യസിച്ചിട്ടുള്ള ശിഷ്യന്മാരിലൊരാളെ തിരിയുഴിയുവാൻ ഏല്പിക്കുകയാണു് പതിവു്. ഇതു് അവസാനിച്ചാൽ കുറച്ചുനേരം പാനക്കാർ വിശ്രമിക്കും.

## കേളിക്കയ്യു്, പാനപ്പിടുത്തം

വിശ്രമസമയത്തു് കാണികളെ രസിപ്പിക്കുവാനും പാനയ്ക്കു് ആളുകൾ കൂടുവാനും ഒരു 'കേളിക്കൈ' ചെണ്ട, മദ്ദളം എന്നീ വാദ്യങ്ങളോടുകൂടി ഉണ്ടാവും. വാസ്തവത്തിൽ ഈ സമയം എല്ലാവൎക്കും വിശ്രമത്തിന്നും ലഘുഭക്ഷണത്തിന്നും ഉള്ളതാണു്. ഇതു് ഒരു നാഴികനേരം നിലനില്ക്കും. അതിനുശേഷം 'പാനപ്പിടുത്തം' എന്ന ഒരെണ്ണം ഉണ്ടു്. ഇതിൽ പാനക്കാരോടുകൂടി ഉത്സാഹികളായ കുറെ ചെറുപ്പക്കാരും കൂടുന്നതാണു്. പാലകൊണ്ടുണ്ടാക്കിയ പാനത്തണ്ടുകൾ കയ്യിൽപിടിച്ചു് 'മണ്ഡക'ത്തിന്റെ ചുററും പാനക്കാരുടെ സംഘം നൃത്തം വെയ്ക്കുന്നതിന്നാണു് 'പാനപ്പിടുത്ത'മെന്നു പറയുന്നതു്. ഇവരുടെ നൃത്തം ഏഴെട്ടു തരമുണ്ടു്. പാനത്തണ്ടിന്റെ ഒരു തലക്കു് കുരുത്തോലകൊണ്ടുള്ള കവുങ്ങിൻ പൂക്കുല തൂക്കിക്കൊണ്ടു് പന്തലിൽ ഇവർ താണ്ഡവമാടുന്നതു കാണുവാൻ വളരെ കൌതുകമുള്ളതാണു്.

## തോററംചൊല്ലൽ

ഇതിന്നുശേഷമാണ് "തോററം"*ചൊല്ലൽ. പാനക്കാരുടെ ഇട യിലുള്ള വാദ്യക്കാർ 'മണ്ഡകത്തി'ന്റെ തെക്കുഭാഗത്തിരുന്നിട്ടാണ് തോററം ചൊല്ലുക.

## വെളിച്ചപ്പാട്

തോററം കഴിഞ്ഞാൽ പിന്നെ വെളിച്ചപ്പാടിന്റെ വരവായി. വെളിച്ചപ്പാട് ദേവിക്ക് അഭിമുഖമായി വന്നുനിന്ന്, ചിലമ്പെടുത്തു കുലുക്കി ആദ്യം അട്ടഹസിക്കുന്നു. പിന്നീട് ചിലമ്പ് കാലിന്മേൽ കെട്ടി, വാളെടുത്തു് 'മണ്ഡക'ത്തിന്നു ചുററും മൂന്നു പ്രദക്ഷിണം ചെയ്യും. അതോ ടുകൂടി പാനക്കാരും പാനപ്പിട്ടുത്തക്കാരും ചേർന്നു വലിയ ഘോഷം കൂട്ടി ക്കൊണ്ട് 'മണ്ഡക'ത്തിന്നു ചുററും ഓടി കറച്ചുനേരം അങ്ങനെ തകർത്ത തിനുശേഷം മണ്ഡകം അഴിക്കുന്നു. വാസ്തവത്തിൽ തച്ചുപൊളിക്കുക യാണ് ചെയ്യുന്നതു്. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകർമ്മം ഉദാഹരിക്കുകയാണ് ഇങ്ങിനെ 'മണ്ഡകം' ഉണ്ടാക്കുന്നതും, അലങ്കരിക്കു ന്നതും, ഒടുവിൽ തകർക്കുന്നതുമായ പരിപാടികൊണ്ട് കറിക്കുന്നതെ ന്നാണ് പാനക്കാരുടെ ഇടയിലുള്ള വിശ്വാസം. ഈ കോലാഹലം അവസാനിച്ചാൽ വെളിച്ചപ്പാട് കാളിയുടെ അരുളപ്പാടെന്ന നിലയിൽ "കല്പിക്കും". പാനയെക്കുറിച്ച് അമ്മയുടെ സന്തോഷം പാനക്കാരെ യും ഉടമസ്ഥനേയും അറിയിക്കുക എന്നുള്ളതാണ് കല്പനയുടെ ആന്ത രം. പാന പ്രത്യേകം വല്ല 'കാവിലമ്മ'യെ ഉദ്ദേശിച്ചിട്ടുള്ളതാണെ ങ്കിൽ ആ സന്നിധിയിലേക്ക് പാനക്കാരും ഉടമസ്ഥനും കൂടി പോയി അവിടെവെച്ചു് അവസാനിപ്പിക്കുന്നതും ഒരു പതിവാണ്.

പാന "കളിപ്പാന"യെന്നും "പള്ളിപ്പാന"യെന്നും രണ്ടുതരത്തി ലുണ്ട്. ഒരു പകൽകൊണ്ടവസാനിക്കുന്ന പാനക്ക് "കളിപ്പാന" യെന്നും, രാവും പകലുമായി കഴിക്കുന്നതിന്ന് "പള്ളിപ്പാന"യെന്നു മാണ് പറഞ്ഞുവരുന്നതു്. ഇവ രണ്ടിന്റേയും ചടങ്ങുകൾക്ക് പറയ ത്തക്ക വ്യത്യാസമൊന്നുമില്ല. പള്ളിപ്പാനയുടെ അവസാനത്തിൽ—

* വള്ളുവനാട്ടുതാലൂക്കിൽ നടപ്പുള്ള തോററമാണ് ഇതിനെത്തുടർന്നു പ്രസിദ്ധപ്പെ ടുത്തുന്നതു്. ചിററൂർ (കൊച്ചി) പ്രദേശങ്ങളിൽ പ്രചാരമുള്ളതാണ് "ദാരുകൻ തോ ററ"മെന്ന തലക്കെട്ടോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതു്.

അതായതു് രാത്രിയിലത്തെ ആഘോഷത്തിന്റെ അവസാനത്തിൽ—'കനലിൽച്ചാട്ടം' എന്ന ഒരു ചടങ്ങുകൂടിയുണ്ടു്. പിലാവിന്റെ വിറകു കത്തിച്ചു് ഏകദേശം അരയോളം ഉയരത്തിൽ കൂട്ടിയുണ്ടാക്കിയിട്ടുള്ള കനലിൽ വെളിച്ചപ്പാടും പാനക്കാരും കൂടി ചാടുന്നതിന്നാണു് 'കനൽച്ചാട്ടം' എന്നു പറയുന്നതു്. ഇവരുടെ ചാട്ടംകൊണ്ടു് തീ താനേ കെട്ടുപോകേണമെന്നാണു് ആചാരം. വിറകുകൂട്ടിയ ഉടനെ അതിനു തീ കൊളുത്തുന്നതു് മുഹൂർത്തം നോക്കി വേണമെന്നാണു് വിധി. ഇതിന്നു് പാനക്കാരുടെ ഭാഷയിൽ "മേലേരികൊളുത്തുക" എന്നാണു് പറയുന്നതു്. പാലക്കൊമ്പു് കൊണ്ടുവരുവാൻ പോകുന്നതുപോലെ മേലേരികൊളുത്താൻ പോകുന്നതും വാദ്യഘോഷത്തോടുകൂടിയാണു്.

പാന മദ്ധ്യകേരളത്തിൽ മാത്രം—അതായതു് വള്ളുവനാടു്, പൊന്നാനി, ഏറനാടു്, പാലക്കാടു്, കൊച്ചിയിൽ ഏതാനും ഭാഗം—നടപ്പുള്ള ആരാധനാസമ്പ്രദായമായിട്ടാണു് ഇപ്പോഴിരിക്കുന്നതു്. കേരളത്തിന്റെ ഉത്തരദക്ഷിണഭാഗങ്ങളിൽ പാനക്കു് അത്രത്തോളം പ്രചാരമുള്ളതായി കാണുന്നില്ല. അവിടങ്ങളിൽ കളമെഴുത്തിന്നാണു് അധികം പ്രാധാന്യം. പാന കഴിക്കുന്നതു് സാധാരണ നായന്മാർ തന്നെയാണു്. അവരിൽ പല ഉൾപ്പിരിവുകളും ഉള്ളതിൽ ചിലർ ചില ദിക്കുകളിൽ അവരുടെ സ്ഥിതിയനുസരിച്ചു് കർമ്മത്തിന്നും അധികാരികളായിട്ടാണിരിക്കുന്നതു്.

---

## "തുണവാഴ്ത്തു്"

ഗണപതി ഭഗവാനെ, നമ്മ ഞാനൊന്നിരപ്പൻ.
തുണപെട്ടക ശിവപുത്തിരായെ,[1] തൂയ പാൽച്ചോറു തന്നേൻ
പണമുടയ വൃതന്മേൽ പള്ളികൊള്ളുന്ന മായവനെ!
ഇണയടിതൊഴതിരന്നേൻ ഇമ്പമായ് നൽകെനിക്ക്.

കലമതി ചൂടുമരൻ മാമലപ്പെണ്ണുമായി
ഇണപിരിയാതെ ചേർന്നൊന്നു കാനലിൽ[2] പോയി
..............................പിറന്നുണ്ടായ
ഗണപതിയെന്നും പിള്ളെ നിറ......
.....................................
..............നാനായായ് വേഷം പൂണ്ടു്
അരന്തടന്തമയാം താനും അന്നിറം പിടിയുമായി
ആദരാൽ വനം പുകഴ്ന്നു ക്രീഡിച്ചുണ്ടായ്
[അഴകേറും വിനായകൻ താൻ
.........................................
അന്തരമെന്നീപ്പന്തൽ തന്നിലകം പുകഴ്ന്ത......
ചിന്തയിൽ മലമശാസ്ത്രം പന്തിയിലുരചെ......
............ങ്ങളവാകേണം അന്തരിയാതെ.
ആദിയുമന്തവും തോന്നി......വന്ന മാലോകർ മുമ്പിൽ
നിന്നങ്ങുതഭവിച്ചുള്ള ദേവി! നാൽവേദ-
പ്പൊരുളേ, തായേ, നാവിനമരുന്ത തന്നിൽ
നാഴിക.........സരസ്വതി തുണക്കെനിക്ക്.

2. ആദിയേ അഖിലനാഥേ, അരിപൊരുളായ ദേവീ,
വേദിയേ, വിമലെ, വിദ്യേ വിണ്ണവർ തോററം പെണ്ണേ!

---

1 പുത്തിരാ എന്നും ഒരു പാഠം കാൺമാനുണ്ടു്.

2 കാട്ടിൽ.

ചോതിതാനടിച്ചപോലെ[1] സുന്ദര[2]ത്തോടും കൂടി
നീതിയിൽ കഥയുരപ്പൻ നീ തെളിഞ്ഞരുൾക വാണി!

## വാഴ്ത്ത്

3. അലകടൽ നടുവിലാനമാറനന്തനാം പള്ളിതല്പേ
പരിചൊടു മരുവിടുന്ന ആനന്ദരൂപൻ തന്റെ
വയറുടെ നടുവേ നേരെ മുളച്ചെഴും കമലപ്പൂവിൽ
പരിചൊടു കുടികൊണ്ടീടും സ്രഷ്ടികർത്താവുതന്റെ
പ്രിയതമയതായ ദേവി സംഗീതസാഹിത്യങ്ങൾ-
ക്കധിപതിയായ മായെ, അഖിലമാതാവെ, പോററി!
ഉതകിയിന്നൊരിക്കലെന്റെ തളന്നെഴും നാവുതന്മേൽ
തളിരടി മെല്ലെവെച്ചു കൂത്താടുക സരസ്വതി നീയ്യ്.

4. കാലിയും തടവി മേച്ചു കുഴലൂതി വനങ്ങൾതോറും
നീളവേ കളിച്ചുമേവും[3] നീലക്കാർവർണ്ണാ പോററി,
കാലമേയെഴുന്നള്ളേണം മലശാത്തിരത്തിന്നിപ്പോൾ
മാലോകർ മുമ്പിലെന്നെത്താങ്ങേണം തമ്പുരാനേ.
കണ്ണനെ, കമലക്കണ്ണാ, കരിമുകിൽ നിറമൊത്തോനെ,
മണ്ണിനെയളന്ന മായാ, മായകൾ വെല്ലുവോനെ
പുണ്ണിയാ,[5] പുഷ്കരത്തിൽ പുരുഷനെപ്പെററ മൂർത്തി,[6]
നണ്ണിയ കഥകൾ ചൊൽവാൻ നമുക്കുടൻ തുണക്കിരിക്ക്.
[7](കൃഷ്ണനായവതരിച്ചു് കൃപയുള്ള ജനത്തെയെല്ലാം
വൃഷ്ണിവംശാധിതീർത്ത് രക്ഷചെയ്തിടും വീരാ!
ജിഷ്ണുസാരഥിയായിട്ടു് കൌരവർകുലം മുടിക്കും
വിഷ്ണു കൈവല്യമൂർത്തി ശ്രീകൃഷ്ണൻ തുണക്കെനിക്കു്).

---

1. അനുബന്ധം നോക്കുക.
2. സൌന്ദര്യസംപൂർത്തിയോടുകൂടി, അലങ്കാരത്തോടുകൂടി. നളചരിതത്തിലെ 'സുന്ദര'പ്രയോഗം ഇവിടെ അനുസ്മരിക്കേണ്ടതുണ്ട്.
3. 'വാഴും' പാഠാന്തരം.
4. മലയെയോ മലനാട്ടിനേയോ സംബന്ധിക്കുന്ന ശാസ്ത്രം.
5. പുണ്യമുള്ളവനെ.
6. അയ്യപ്പന്റെ പിറവിയാണ് ഇവിടെ സൂചിപ്പിക്കുന്നത്.
7. ഇതു് പിന്നീട് ചേർത്തപോലിരിക്കുന്നു.

ഉലകിൽ മഹിമപൊങ്ങും മാങ്ങോട്ടുകാവു * തന്നിൽ
പരിചൊടു മരുവീടും ദേവി ശ്രീ ഭദ്രകാളീ!
കലുഷതകളവാനായിട്ടലിവെഴും പന്തൽ തന്നിൽ
പദതളിർകമ്പിടുന്നേനംബികേ തമ്പുരാട്ടി!

അവനിയിലുരപൊങ്ങും ദിവ്യമന്ധാതൃശൈലേ
മരുവിയ മമ നാഥേ ദേവി ശ്രീ ഭദ്രകാളീ
പദതളിർകമലം ഞാൻ കൈതൊഴുന്നേനിതേററം
തിറമഴകിയ പാനക്കേകം നീ തമ്പുരാട്ടി.

** (കാലാന്തകൻ കലിമലാപഹനിന്ദുചൂഡൻ
കാരുണ്യവാരിനിധിയുഗ്രനമാപതീശൻ
കാമദ്വിഷം ത്രിണയനം ത്രിദശൌഘവന്ദ്യം †
വന്ദേ സമസ്തഭുവനേശ്വരമപ്രമേയം).

നല്ലരനാനയായി നല്പു § മാ പിടിയുമായി
മെല്ലവെ വനത്തിൽപുക്ക് വേഗത്തിൽ ‡ കളിച്ചകാലം
ചൊല്ലുടനാനപോലെ ചൊക്കനെച്ചുണ്ടും കൊമ്പും
കന്യകം പുകഴുംവണ്ണം ഗണപതി പിറന്നാനന്നേ
കാളിനാടകം കഥയുരപ്പാൻ കണ്ണർമകൻ ഗണപതിയും
[തുണക്കെനിക്ക്.

ഹരിയെന്നൊരെഴുത്തു വാഴ്ക, എൻ ഗുരുനാഥൻ വാഴ്ക,
ഗണപതി വാണിമാതും അറുമുഖൻ താനും വാഴ്ക,
പാൽക്കടൽമങ്ക വാഴ്ക, പാർവ്വതീദേവി വാഴ്ക,
പാനക്കിന്നടിയനിട്ട നന്മണിപ്പന്തൽ വാഴ്ക,
പന്തലിൽക്കയറു പാവി പലതരം പട്ടുകൊണ്ട്
ചന്തമായ് വിതാനിച്ചേററം ഓലയും നിരക്കെത്തൂക്കി

* വള്ളുവനാട്ടിലുള്ള ഒരു കാളീക്ഷേത്രം. ** ഇതും പിന്നീടു ചേർത്തതാണ്.

† കാമനു വിഷമായിട്ടുള്ളവനും, മൂന്നു കണ്ണോടുകൂടിയവനും, ത്രിദശൌഘ [ദേവ സമൂഹ]ത്താൽ വന്ദ്യനും ആയ ശിവനെ വന്ദിക്കുന്നു.

§ നല്പു എന്നതിന്റെ മറെറാരു രൂപം. നന്മയെന്നർത്ഥം.

‡ 'മെയ്യാടി' എന്നൊരു പാഠവും കാണുന്നുണ്ട്.

പൂക്കുലമാല നല്ല പൂമലർ ചെമ്പഴുക്ക
കദളിയും, കരിമ്പു, തേങ്ങ, മാന്തളിർ, മാതളങ്ങ
എന്നിവ പലതുംകൊണ്ടു് മേളമായലങ്കരിച്ച
പന്തലിൽ നാട്ടിനോരു കല്പകവൃക്ഷം * വാഴ്ക;
അഴകേറും മണിവിളക്കും ശ്രീമഹാദേവൻ വാഴ്ക,
പറനിറച്ചരിയും നെല്ലും വിഷ്ണുവും വിധിയും വാഴ്ക,
അഴകിനോരരങ്ങതന്മേൽ അമരവേദിയരും† വാഴ്ക,
കിഴക്കുഭാഗത്തുവെച്ച പൊന്മണിപീഠം വാഴ്ക,
പൊന്മണി പീഠത്തിന്മേൽ ഇരുന്നരുളുന്ന ദേവി
മന്മഥവൈരിതന്റെ നന്മകളായ കാളി
നാങ്കുവേദത്തിൻ നടുവേപോയൊരു നാരായക്കുമ്പിൽ
കളിച്ചരുളും (വാക്കും) കളിച്ചാത്തനും ‡ വാഴ്ക.




* ഹോമത്തെയാണു് സൂചിപ്പിക്കുന്നതു്. † ദേവശ്രേഷ്ഠന്മാർ.

‡ ചാത്തൻ കേരളത്തിലെ പഴയ ദൈവമാണല്ലോ.

## പാനത്തോററം.

### ൧൰. *

ശ്രീപാൽക്കടലിൽ വിഷ്ണുഭഗവാന്റെ നാമഗീതങ്ങളും പാടി ശ്രീകൈലാസത്തിന്നു പോകുന്നോൻ ശ്രീനാരദൻ തിരുവടി. അവനെ ഏഴുനിലമാടത്തിന്മേലിരുന്നു കണ്ടു ചൊല്ലുന്നോൻ കളിയസുരൻ ദാരുക രാജാവു്:—

“ആരാ പോകുന്നതു് നാരദനല്ലയോ, നീ എവിടെനിന്നു വരുന്നു എങ്ങോട്ടു പോകുന്നു” എന്നു കേട്ടാൻ കളിയസുരൻ ദാരുകരാജാവു്.

“ഞാനോ ശ്രീപാൽക്കടലിൽ വിഷ്ണുഭഗവാന്റെ നാമഗീതങ്ങളും പാടി ശ്രീകൈലാസത്തിന്നു പോകുന്നോ”നെന്നരുളിച്ചെയ്തു ശ്രീനാരദൻ തിരുവടി.

അതുമെന്നിയെ കേട്ടുകൊണ്ടു ചൊല്ലുവോൻ കളിയസുരൻ ദാരുക രാജാവു്. “ആരെടാ ഇന്നു് ബ്രഹ്മനാകുന്നതു്, ആരെടാ ഇന്നു് വിഷ്ണു വാകുന്നതു്, ആരെടാ ഇന്നു് മഹാദേവനാകുന്നതു്” എന്നു കേട്ടാൻ കളി യസുരൻ ദാരുകരാജാവു്.

“ഇവർകളെല്ലാവരും എന്നെ പേടിച്ചു് ഓടിപ്പോന്നു് എന്റെ ഒഴ ക്കുററി**ലുണ്ടല്ലോ കിടക്കുന്നു. അമ്മഹാദേവനല്ലയോ എനിക്കായി† വേ ശപ്പെണ്ണുങ്ങളെ തോററിവിട്ടു. അവനാലുമക്കപ്പെ‡ട്ടോരുമയും ഗംഗ യും എന്നവരിരുവരെയും പിടിച്ചു കെട്ടിയിഴച്ചു കൊണ്ടുപോന്നു് എ ന്റെദേവി മനോദരിക്കു് ഇരിവർ വർണ്ണപ്പിണാക്ക§ന്മാരാക്കി വെക്ക

---

* ദാരുകവധം പാട്ടിന്റേയും, തോററത്തിന്റേയും, പ്രമേയം ഒന്നുതന്നെയാണെ ങ്കിലും പാട്ടിൽ ഇതിന്നുമുമ്പ് ദാരുകൻ, പിള്ള ദാനവൻ, ഇവരുടെ ജനനം പരാക്രമം എന്നിവ വിവരിച്ചതിന്നു ശേഷമാണു് ഈ സംഭവം തുടങ്ങുന്നതു്. ഭദ്രോൽപത്തി കിളിപ്പാട്ടും ഈ ക്രമമാണു് അനുസരിക്കുന്നതു്. ഇതിന്നു മുമ്പുള്ള ഭാഗം എനിക്കു കി ട്ടിയ ഗ്രന്ഥത്തിൽ കാണുന്നില്ല. **വെള്ളമൊഴുകുന്ന ചാലു്.

† എനിക്കുവേണ്ടി ഈ വേശ്യകളെ (തോററി) സൃഷ്ടിച്ചു. എന്നോടു് മറന്നു എ ന്ന ഉത്തരകേരളപ്രയോഗം നോക്കുക. ‡ ചോക്കപ്പെട്ടു. § രണ്ടുജാതി ദാസിമാർ.

ന്നേയുമുണ്ടെടാ നാരദ! അതുമല്ല താനിന്നും കേളടാ നാരദ! ശ്രീകൈലാസപൎവ്വതത്തെ ചുവടെ കുത്തിപ്പറിച്ചു് എടുത്തുകൊണ്ടുപോന്നു് എന്റെ മനോദരിക്കു് നീരാട്ടുകല്ലും വിളയാട്ടുപാറയുമാക്കി വെക്കുന്നേതു*മുണ്ടെടാ നാരദ!

അതുമല്ല താനിന്നും കേളെടാ നാരദ! ശ്രീമഹാദേവൻതന്നെ പിടിച്ചുകെട്ടി ഇഴച്ചു കൊണ്ടുപോന്നു അവന്റെ കറാച്ചിടയെല്ലാം കരുകരച്ചിരക്കവോളുംചെയ്തു് എന്റെ ഗോപുരവാതുല്ക്കൽ പക്കമിടുവാനും, പഴയരി വാപ്പാനും, എനിക്കു് വിടയോട്ട† ത്തിന്നും അരക്കനാക്കി നിൎത്തുന്നേയുമുണ്ടെടാ നാരദ!

"അതേയുമല്ല താനിന്നും കേളെടാ നാരദ! നീയുമിനിത്തൊട്ടു് നിത്യമായു് ഇവിടെവന്നു നാമഗീതങ്ങളും പാടാതൊഴികിൽ നിന്നെ ചിറയിലിട്ടു ചവിട്ടുവൻ" എന്നു് അട്ടഹാസമലറിക്കൊണ്ടു് കൂടിനാൻ കലിയസുരൻ ദാരുകരാജാവു്.

അപ്പോൾ നാരദൻ എപ്രകാരം ഭയമായി ഓടുന്നു എന്നാൽ:— ഗരുഡൻ മുമ്പിൽ പാമ്പിനെപ്പോലെയും, പുലിമുമ്പിൽ പശുവിനെപ്പോലെയും, പൂശകൻ‡ മുമ്പിൽ എലിയെപ്പോലെയും, ഗുരുമുമ്പിൽ ശിഷ്യനെപ്പോലെയും മറുമറമിറുകി കെലുകെല വിറച്ചു തുണ്ടികയും(തുംബിക=വീണ) പുസ്തകവുമിട്ടും കളഞ്ഞു് ഓടിത്തുടങ്ങിനാൻ ശ്രീനാരദൻ തിരുവടി.

അങ്ങിനെ പോകപോയി ശ്രീമഹാദേവൻ തിരുവടിയുടെ തിരുമുമ്പിൽചെന്നു് തൊഴുതു നമസ്കരിച്ചു് വീണാൻ ശ്രീനാരദൻ തിരുവടി.

അനന്തരം "എന്തേ നാരദ, നിന്നുടെ ദുഃഖ"മെന്നരുളിച്ചെയ്തു, ശ്രീമഹാദേവൻ തിരുവടി

അപ്പോൾ തൊഴുതുണൎത്തിനാൻ നാരദൻ. "അയ്യോ സ്വാമി ഭഗവാനെ, ദാരുകനാകുന്നൊരസുരൻ വന്നു് അഹങ്കരിച്ചു് കഴുത്തറുപ്പാനായിക്കൊണ്ടു കൂടിനാൻ ഭഗവാനെ. അതുമല്ല താൻ ഭഗവാനെ. ആരെ

---

* ഇതു് വെക്കുന്നതു് എന്നതിന്റെ പഴയ രൂപമാണു്. † കല്ലനകൾ കൊണ്ടുപോകാനുള്ള ഓട്ടം. ‡ ഇതു് കുഞ്ചൻനമ്പ്യാരുടെ 'പൂശക'[പൂച്ച]നെ ഓൎമ്മിപ്പിക്കുന്നു.

ടാ ഇന്നു് ബ്രഹ്മനാകുന്നതു്, ആരെടാ ഇന്നു് വിഷ്ണുവാകുന്നതു്, ആരെടാ ഇന്നു് മഹാദേവനാകുന്നതു്" എന്നു കേട്ടാൻ കളിയസുരൻ ദാരുകരാജാവു്.

"അതുമല്ല താൻ ഭഗവാനെ! നിന്തിരുവടിയാൽ ഉമക്കപ്പെട്ടോരുമയും ഗംഗയും എന്നവരിരുവരേയും പിടിച്ചു കെട്ടിയിഴച്ചുകൊണ്ടുപോയി അവൻെറ ദേവി മനോദരിക്കു് ഇരിവർ വർണ്ണപ്പിണാക്കന്മരാക്കി* വെക്കുന്നതുമുണ്ടുപോൽ ഭഗവാനേ!"

†"അതുമല്ല താൻ ഭഗവാനെ! ശ്രീകൈലാസപർവ്വതത്തെ ചുവടെ കുത്തിപ്പറിച്ചെടുത്തു് കൊണ്ടുപോയി അവൻെറ ദേവി മനോദരിക്കു് നീരാട്ടുകല്ലും വിളയാട്ടുപാറയുമാക്കി വെക്കുന്നതുമുണ്ടുപോൽ ഭഗവാനെ!"

"അതുമല്ല താൻ ഭഗവാനേ! അവൻ പറഞ്ഞതിനാൽ ഒന്നുണ്ടല്ലോ അടിയത്തിൻെറ പഴനാവിൽ ഉരക്കരുതാതെ; ഇന്നു് അവൻ പറഞ്ഞതെല്ലാം അച്ചണ്ണം തന്നെ അറിയിപ്പോയാക എങ്കിൽ നിന്തിരുവടിയെത്തന്നെ പിടിച്ചുകെട്ടിയിഴച്ചു കൊണ്ടുപോയി കററച്ചിടയെല്ലാം കരുകരച്ചിരക്കുവോളും ചെയ്തു അവൻെറ ഗോപുരവാതുക്കൽ പക്കമിട്ടവാനും, പഴയരിവാപ്പാനും, അവനു വിടയോട്ടത്തിനും, അരക്കനാക്കി, നിത്തുന്നതുമുണ്ടുപോൽ ഭഗവാനെ!"

എന്നിങ്ങിനെ ഉള്ളതും ഇല്ലാത്തതും ചെന്നുണർത്തിക്കത്തുടങ്ങി ശ്രീനാരദൻ തിരുവടി.

അപ്പോൾ കൂററമ്പൊലിളയസുരൻ കൂടെ മണ്ടിനാൻ. നാരദൻ പറയും കുരള കേൾപ്പാനായിക്കൊണ്ടു ഓടിനാൻ കളിയസുരൻ ദാരുകരാജാവു്.

അങ്ങിനെ പോകപോയി ശ്രീകൈലാസത്തിൻെര വടക്കെ താഴ്വരയിലാമ്മാറു് ചെന്നുനിന്നു് അറുക്രുകി വിളിക്കത്തുടങ്ങിനാൻ കളിയസുരൻ ദാരുകരാജാവു്.

---

* ഇവിടെ വർണ്ണം ജാതിയെ കുറിക്കുന്നതായി കരുതണം. ഉമയും ഗംഗയും രണ്ടു ജാതിയായി കല്പിച്ചിരിക്കുന്നു.

† ഈ ഭാഗം ദാരുകവധത്തിലില്ല.

അപ്പോൾ എപ്രകാരം വിളിക്കുന്നതെന്നാൽ:—"അറുവെറുപ്പിൽ അണികൈലാസത്തിന്മേൽ നിന്നു മാനിടകം * പേശ്ശും കിളിമൊഴി യാൾ തന്നോടൊരു വാഹനമേറിയിരുന്നു കൃത്താട്ടം ഗ്രണവ്ം ഉഴരിൽ പലതിരിയും † ഉത്തമനെ, എൻ കൈവാളാൽ അറുക്കവെം തക്കതോ കള്ള കപാലി ‡ ശപരാ" എന്നു അറുക്രുകി വിളിക്കത്തുടങ്ങിനാൻ കളി യസുരൻ ദാരുകരാജാവ്.

അന്നേരത്തതുകേട്ടു "ഹാ! ഹാ! കഷ്ടമേ താനും, ഒരസുരൻ വന്നു തച്ചപിച്ച അഴച്ചു ഇവിടെയും ഇരിക്കൊട്ടുന്നില്ലയല്ലോ. എന്നാൽ ഒരു നാന്തക § വാളുകൊടുക്ക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരു വടി.

അതു കേട്ടൊരു നാന്തകവാളുകൊടുത്താരമാത്യവർഗ്ഗമപ്പോൾ "മഹാദേവനോടും തിറ§§ കൊണ്ടേ"നെന്നും ചൊല്ലി അഹങ്കരിച്ചു പോ കത്തുടങ്ങിനാൻ കളിയസുരൻ ദാരുകരാജാവ്.

അനന്തരം ദിവ്യചക്ഷുസ്സുകൊണ്ടു പാൎത്തരുളി ശ്രീമഹാദേവൻ തിരുവടി:—അറിഞ്ഞേനുപായം, "ഞാനുണ്ടല്ലൊ പണ്ടു കണ്ഠ(ന്റെ)ത്തി ങ്കലൊരു കാളകൂടവിഷത്തെ സംഗ്രഹിച്ചിരിപ്പൂ, അതിനെക്കൊണ്ടൊരു കാളിയെന്നൊരു പെണ്ണിനെ തോററിവിട്ടാൽ കൊല്ലാം ഈ അസുരനെ" എന്നു കല്പിച്ചു തൃക്കണ്ണിങ്കൽ പിടിച്ചടക്കിയിരുന്നൊരു കാളകൂടവിഷ ത്തെ മൂന്നാൽ തൃക്കണ്ണിൽ പാൎത്തരുളി ശ്രീമഹാദേവൻ തിരുവടി.

അപ്പോൾ ശ്രീമഹാദേവന്റെകോപം എപ്രകാരമെന്നാൽ ജട യോടു ജടയെല്ലാം കെട്ടുപെട്ടു അടങ്ങി: നാഗങ്ങൾ ഭൂതങ്ങളും ഭയപ്പെ ട്ടു ഓടിത്തുടങ്ങി. മഹാദേവന്റെ കോപംകണ്ടു മഹാദേവിയും ഓടുക യും ഒളിക്കയും തുടങ്ങി.

---

* ഇതിന്റെ അൎത്ഥം യുക്തമാവുന്നില്ല. മാനിഷം, മാനുഷം എന്നീ വാക്കുകളുടെ അപപാഠമോ തത്ഭവമോ ആകാവുന്നതാണു. മേനിഷറയുക എന്നൎത്ഥം യോജിക്കു ന്നുണ്ടു.

† തെണ്ടിനടക്കുന്ന. ‡ കപാലീശപരൻ ശിവൻ.

§ ഇതു കാളിയുടെ വാളിന്റെ പേരായി സാധാരണ ഉപയോഗിക്കാറുള്ള വാ ക്കാണു. വിഷ്ണുവിന്റെ വാളിന്നു 'നാന്ദകം' എന്നാണു പേര. വാളിന്നു പൎയ്യായ മായിട്ടും ഉപയോഗിക്കാറുണ്ടു. §§ കപ്പം.

* അപ്പോൾ കോപംചെന്നു പാലാഗ്നി (ഫാലാഗ്നി)യോടും കൂടി അതിങ്കൽ ചെന്നതടവിച്ചു (ഉജ്വലിച്ചു) വിഷ്ണുസ്വരൂപൻ.

പക്കം പതിനാലും, ചൊവ്വാഴ്ചയെന്നൊരാഴ്ചയും, വിശാഖമെന്ന നാളും, കൂടിയ മേടമെന്ന രാശിക്ക് ശങ്കരൻ തൻ മുതലി†യുടെ നെററി തൃക്കണ്ണിൽനിന്ന് ഹാ! ഹാ! എന്നൊരു ശബ്ദത്തോടുകൂടി അഞ്ജന പെരുങ്കുന്നുമാമലപോലെ വന്നു പിറന്നരുളി പരമഭൈരവി ഭദ്രേ(ഭദ്ര) കാളി.

പിറന്നുവീണ ഭദ്രകാളി പിന്നെ എപ്രകാരം അഹങ്കരിക്കുന്നു എന്നാൽ:—നഗ്നരൂപിയായി തിരുനൃത്തം നിന്നരുളി ശ്രീഭദ്രകാളി, മുറിച്ചോപ്പു § കൊടുത്തരുളി ശ്രീമഹാദേവൻ തിരുവടി അതിനെ തിരുഅരയിൽ ചാർത്തിക്കൊണ്ടാൾ ശ്രീഭദ്രകാളി.

പിന്നെ എപ്രകാരം അഹങ്കരിക്കുന്നു എന്നാൽ:—"പരമ പരമ പണിയെനിക്കു, പാരം മലയും വിഴുങ്ങുവനെ! അരിയ മഹാകടലെ കലക്കി കുടിപ്പനെ! മലകൊണ്ടു പന്തടിപ്പനെ! പലമന്നരെ തിരയൊഴിപ്പനെ! ഉരയമൂക്കമ്പ് ഭഗവതി പെരുമാനെ ജാതമാകിലും അടിയനെ പടത്തകാരണം വിരിയപ്പണിയരുൾചെയ്ക മഹാദേവ" എന്നാൾ ശ്രീഭദ്രകാളി.

‡ കരുമമുണ്ടു കാളി! കളിയസുരൻ അസുരാത്മജൻ പെരിയകൈലാസം മേലേറി പോർവേണ്ടി അഴക്ക ‡‡ ന്നോൻ ദുഷ്ടൻ ദാരുകൻ.

അവനെയും കൊന്നു ദേവകളേയും ഋഷികളേയും ബ്രാഹ്മണവർഗ്ഗത്തേയും രക്ഷിപ്പോയാക മകളേ" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

* വിഷ്ണുശിവന്മാരുടെ ഐക്യം സൂചിപ്പിക്കുന്നു. വിഷ്ണു=എല്ലാദിക്കിലും വ്യാപിച്ചിരിക്കുന്നവൻ. ഈ അർത്ഥത്തിൽ വിഷ്ണുശബ്ദം ശിവനു യോജിപ്പിക്കാമല്ലോ.

† എല്ലാററിനും മുതലായിട്ടുള്ളവൻ—ആദികാരണം.

§ ചുകന്ന പട്ടിന്റെ കഷണം മുറിച്ചതു്. അതിനു പേരു് തന്നെ ഇപ്പോൾ 'ചോപ്പ്' എന്നായിരിക്കുന്നു. ‡ കരുമം=കർമ്മം.

‡‡ പോർക്കുവിളിക്കുന്നു. (പോരിനുവേണ്ടി അലയുന്നോൻ, കഷ്ണിക്കുന്നവൻ.)

പിൻഭാഗം തൊഴുതുണത്തിനാം. "ആയുധവും പടയും" എന്നാം ശ്രീഭദ്രകാളി.

പിൻഭാഗം ആയുധങ്ങളും തോററിക്കൊടുക്കുന്നതെപ്രകാരമെന്നാൽ:—വളയം, വജ്രം, തണ്ടി, വീണ്ടി, ഇരുമ്പുലക്ക, നാന്തകം, പള്ളിവാം, ത്രിശൂലം, പാത്രവട്ടക എന്നിങ്ങിനെ പതിനാറു തുകൈയ്യൂക്കും തക്കവണ്ണം ആയുധങ്ങളും തോററിക്കൊടുത്തരുളി ശ്രീമഹാദേവൻ തിരുവടി.

"പിൻഭാഗം വാഹനം തരുവോയാക ഭഗവാനെ!" എന്നു തൊഴുതുണത്തിനാം ശ്രീഭദ്രകാളി.

അപ്പോം അരുളിച്ചെയ്തു:—"അമ്പമേതാള * മാകുന്ന കാട്ടകത്തു് വസിപ്പോം, വേതാളമാകുന്ന പെരുംപിശാചു് അവളെ ഏറുവാഹനമാക്കിക്കൊണ്ടുപോയാക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അപ്പോം തൊഴുതുണത്തിനാം:—ഇവിടുന്നെത്രത്തോളം എന്തിന്മേൽ വിടകൊള്ളാവൂ" എന്നു കേട്ടാൻ ശ്രീഭദ്രകാളി.

അപ്പോം അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി:— ഏറാമാമാകിലോ നമ്മുടെ ശൃണ്ഡലിഭ്രതത്താനെ. അപ്പോം മെല്ലവേ വന്നു പുറപ്പെട്ടാൻ ശൃണ്ഡലിഭ്രതത്താൻ. അവന്റെ രൂപം എപ്രകാരമെന്നാൽ:—മുച്ചാണെ നീളമുള്ള; മുക്കോലകലമുണ്ടു്; അവനെക്കണ്ടാശ്ചര്യപ്പെട്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—"അയ്യോ എടാ നിൻ തലയെടുപ്പായോ?, നിൻ വയറെടുപ്പായോ?, നീയെന്നെ എടുപ്പായോ?, നീയെൻ പട എടുപ്പായോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

പിൻഭാഗം തൊഴുതുണത്തിനാൻ:—"ഇതേതുമരുളിച്ചെയ്യേണ്ട തമ്പുരാട്ടി! നിന്തിരുവടിയും നിന്തിരുവടിക്കുള്ളോരു പടയുംകൂടി അടിയത്തിന്റെ ഒരു ചുമലിലും കരയേററിക്കൊണ്ടാലും" എന്നാൻ ചുമലൊഴിഞ്ഞുകാട്ടിനാൻ ശൃണ്ഡലീഭ്രതത്താൻ. കുന്നോടുകുന്നും മലയോടുമലയിണങ്ങിയോരവമരത്തിന്മേൽ കരയേററിവെപ്പതും ചെയ്തു് വായുകൊ

* കാട്ടിന്റെ പേരു്.

ണ്ടടിച്ചാലൊരു ഇളക്കമുണ്ടെങ്കിലേ ഇല്ലക്കമുള്ളു" എന്നു് തൊഴുതുണത്തിനാൻ ശുണ്ഡലി (മുണ്ടെലി?) ഭൂതത്താൻ.

പിന്നീട്ട് തൊഴുതുണത്തിനാൾ ശ്രീഭദ്രകാളി:—'ഇവിടുന്നു് എത്ര യോജനവഴിയുണ്ടു് ദാരുകപുരി' എന്നു്.

"എഴുനൂറുയോജന വഴിയുണ്ടെ"ന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

പിന്നീട്ട് "ഇവിടുന്നു അത്രത്തോടം ഇടവിടാതെയിരിക്കേണം അടിയത്തിന്റെ പട" എന്നു തൊഴുതുണത്തിനാൾ ശ്രീഭദ്രകാളി. അപ്പോൾ ശ്രീമഹാദേവന്റെ വലത്തേ തുത്തുടയിന്മേലാമ്മാറു് വലത്തെ തൃക്കൈകൊണ്ടു് ഒന്നടിച്ചരുളിയോരുനേരം പുതുമഴപെയ്തു പിറേറന്നാൾ ഇയ്യാൻ പാററപൊടിഞ്ഞുപോലെ വന്നുതോന്നത്തുടങ്ങി പിശാചുപ്പടകൾ.

പിന്നീട്ട് തൊഴുതുണത്തിനാൾ:—"ഇങ്ങിനെവന്നു തോന്നാകുന്ന പിശാചുക്കളൊവററിന്റെ പേരറിയിക്ക മഹാദേവ" എന്നാൾ ശ്രീഭദ്രകാളി.

അപ്പോൾ അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി:—അടിയാട്ടുവനെ, പൊടിയാട്ടുവനെ, പൊത്തിപ്പിടിപ്പവനെ, പട്ടു*നിണംതിന്മനെ, ഇച്ഛിൽതീനി, നിണംനക്കി, കൊള്ളപ്പിശാചു്, കൊള്ളിപ്പിശാചു്, മാനംതട്ടി, നടപ്പറകൊട്ടി, പീടംകെട്ടി, നടപ്പതിന്നായി നിക്കാഞ്ഞെിരിപ്പനെ, 'ഛ്ഛ' വെന്നു് ചൊല്ലുവനെ, അങ്കവായൻ, പിങ്കവായൻ എന്നിങ്ങിനെ അനേകന്തുറായിരം കോടി പിശാചപ്പടയും തോററിക്കൊട്ടുത്തരുളി ശ്രീമഹാദേവൻ തിരുവടി.

പിന്നീട്ട് അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി;—'ഇതു കേൾപ്പായോ മകളെ! ശ്രീഭദ്രകാളി! മുന്നം നിനക്കു മൂത്തവർ അറുവർ പാവമാരും പടയും പോയി നടെ† ദാരുകനെ കൊല്ലുവാനായി. അവർ ദാരുകനെ കൊന്നേതുമില്ല. അവർ തങ്ങളിങ്ങു വന്നേതുമില്ല. എന്നാൽ നീയുമെന്നോടൊരു സത്യംചെയ്തേച്ചു് പോകേണം മകളെ, എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. അപ്പോൾ സത്യം പലതും പറ

* കട്ടു. † മുമ്പു്.

ഞ്ഞു തുടങ്ങിനാൾ ശ്രീഭദ്രകാളി. *"—അവൻ ചത്തുപുക്കോരു അരിനരകം പൂവ്വേൻ. ദാരുകനെ കൊന്നെന്നെിയെ ശ്രീകൈലാസത്തിന്മേൽ വരേൻ ഭഗവാനെ!

'തണ്ണീരെന്നും ചൊല്ലി നാവിന്മേൽ ചെമ്പുരുക്കിപകന്നോരു കൊട്ടംപാപിയായുള്ളൊരുത്തൻ, അവൻ ചത്തു പുക്കോരു അരിനരകം പൂവ്വേൻ. ദാരുകനെ കൊന്നെന്നിയെ ശ്രീകൈലാസത്തിന്നു വാരേൻ ഭഗവാനേ!

'ഇരുപുറവും പടനിരത്തിയാൽ മുമ്പിൽചെന്നു് ശരംതൊട്ടത്തോരു മഹാപാപി ദുഷ്ടൻ, അവൻ ചത്തു പുക്കോരു അരിനരകം പൂവ്വേൻ. ദാരുകനെ കൊന്നെന്നിയെ ശ്രീകൈലാസത്തിന്നു വാരേൻ ഭഗവാനേ!

'വാണും കിടക്കും പെരുംഭൂമിയിൽ ചേരമ്പാമ്പെത്തോലൊടിച്ചു് കത്തിയോരു മഹാപാപിയായുള്ളൊരുത്തൽ, അവൻ ചത്തുപുക്കോരു അരിനരകം പൂവ്വേൻ. ദാരുകനെ കൊന്നെന്നിയെ ശ്രീകൈലാസത്തിന്നു വാരേൻ ഭഗവാനെ!

'തീണ്ടാന്നു മൂന്നുകുളിച്ചു്, പശുവും ബ്രാഹ്മണനേയും നിഴലോറിയോരു മഹാപാപി ദുഷ്ട, അവൾ താൻ ചത്തുപുക്കോരു അരിനരകം പൂവ്വേൻ. ദാരുകനെ കൊന്നെന്നിയെ ശ്രീകൈലാസത്തിന്നു് വാരേൻ ഭഗവാനേ! സത്യം തിരുനീലകണ്ഠൻ പുറത്തു്! ദാരുകനെ എൻ കണ്ണിൽ കാണേനാകിൽ അവനേയും കൊന്നു്, അവന്റെ തലയും തലമുടി ചൂഡാമണിയും കൊണ്ടെന്നിയെ ശ്രീകൈലാസത്തിന്നു വാരേൻ ഭഗവാനെ".

---

* ഈ യാചകത്തിന്റെ ആദ്യഭാഗം വിട്ടുപോയിരിക്കുന്നു, ഇതിനെ തുടർന്നുള്ള സത്യയാചകത്തിലെല്ലാം 'അയൻ' ആരാണെന്നു വ്യക്തമാക്കുന്നുണ്ടു്. ദാരുകവധത്തിൽ ഇത്ര വിസ്തരിക്കുന്നില്ല.

† [illegible] എന്നതിന്റെ പഴയരൂപം.

അപ്പോൾ അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി:—"പോരും പോരും മകളേ, സത്യമെല്ലാം; ശ്രീകൈലാസം വലത്തുവെച്ചു് പടപുറപ്പെട്ടുപോക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അപ്പോൾ ശ്രീഭദ്രകാളിയും, "യാത*മാകിലും ദാരുകനേയും കൊന്ന് വരുന്നനാളേയുള്ളൂ ശ്രീകൈലാസം വലത്തുവെയ്ക്കൂ, ഇപ്പോൾ ഇടത്തു വെച്ചു് പടപുറപ്പെട്ട് പോകണമത്രേ!" എന്നു് കോപത്തോടെ തൊഴുതു് അനുജ്ഞയും വാങ്ങി ശുണ്ഡചിഭ്രതത്താൻെറ ചുമലിൽ മുറിച്ചോപ്പ് മടക്കിയിട്ടു്, അടിയിണയും ചാത്തി, ശ്രീപാദം പെരുകിനാൾ † ശ്രീഭദ്രകാളി.

അങ്ങിനെ കൊട്ടുമാർപ്പുമലങ്കാരത്തോടും കൂടെ കൊട്ടി അലങ്കരിച്ചുകൊണ്ടു് ഏഴാമാംഗോപുരത്തിങ്കൽകൂടെ എഴുന്നരുളുന്നേരം അപ്പോൾ ഏഴാമാംഗോപുരത്തിങ്കലിരിപ്പോൻ നന്ദികേശ്വരൻ. അവനെക്കണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇതു കേൾപ്പോയാക, നന്ദികേശ്വര! ഞാനോ ദാരുകനോടു യുദ്ധത്തിന് പോകുന്നേരം നിന്നുടെ മഹൻ‡ നന്ദിമഹാകാളനെക്കൂടെ എനിക്ക് സഹായമായി തരുവോയാക" എന്നരുളിച്ചെയ്തു് ശ്രീഭദ്രകാളി.

"കൂട്ടിക്കൊണ്ടു പോയാക". എന്നാൻ നന്ദികേശ്വരൻ.

അപ്പോൾ ശ്രീഭദ്രകാളിയും നന്ദിമഹാകാളനെക്കൊണ്ടു് നാന്തകമെടുപ്പിച്ചുകൊണ്ടു് കൊട്ടുമാപ്പ്ലങ്കാരത്തോടും കൂടി കൊട്ടി അലങ്കരിച്ചു കൊണ്ടു എഴുന്നരുളത്തുടങ്ങി ശ്രീഭദ്രകാളിയും പടയും.

അങ്ങിനെ പോകപ്പോയി അമ്പവേതാളമാകുന്ന കാട്ടിൽക്കൂടെ എഴുന്നള്ളുന്നോരുനേരം അപ്പോൾ വേതാളമാകുന്ന പെരുംപിശാചു് എവ്വണ്ണം കിടന്നുറങ്ങുന്നതെന്നാൽ:—ഉദയമാപർവ്വതത്തിൽ തലയും വെച്ചു്, അസ്തമനപർവ്വതത്തിന്മേൽ കാലും നീട്ടി, തെന്മലമേലും, വടമലമേലും, രണ്ടുകയ്യും വെച്ചു് പാതാളംപോലെ കിടന്നുറങ്ങുന്ന വേതാളം ഞെട്ടിയുണന്നെഴുന്നേററിരുന്നു് ചൊല്ലുവോതു എപ്രകാരമെന്നാൽ:—

---

* യാതൊന്നാകിലും. † ഇരുന്നു എന്നതിന്നുള്ള ഉപചാരഞൊക്ക്.

‡ മകൻ എന്നതു് നമ്പൂതിരിഭാഷയിൽ മഹനാകാറുണ്ടു്, അച്ഛൻ അച്ഛനായതും ഇത്തരത്തിലാണു്.

"ആരോ ആരോ എൻെറ ആശ്രമത്തിൽക്കൂടെ കൊട്ടിയലങ്കരിച്ചു കൊണ്ടു വരുന്നതു്. യാതു് യാതൊരുത്തനെങ്കിലും ഞാനും എന്നെയും ഒട്ടലങ്കരിക്കണമെന്നും" ചൊല്ലി കാട്ടാനക്കാടു പൂക്ക കാടുകുറുക്കിനാറം* വേതാളമാകുന്ന പെരുംപിശാചു്. കാട്ടാന കാട്ടിലാമ്മാറു് ചെല്ലുവോളും ചെയ്തു ഒരാനത്തലവനെപ്പിടിച്ചു് തിരുമ്മി തൊടുകുറിയായി ശോഭിച്ചുകൊണ്ടാറം. പിന്നെ രണ്ടാനത്തലവന്മാരെക്കൊണ്ടു കാതിൽ കുണ്ടല † മായി ശോഭിച്ചുകൊണ്ടാറം. പിന്നെ രണ്ടാനത്തലവന്മാരെക്കൊണ്ടു് കൈക്കു് കനകവള്ളയായി ശോഭിച്ചുകൊണ്ടാറം. പിന്നെ ഇരുപത്തൊന്നു ആനത്തലവന്മാരെക്കൊണ്ടു് കഴുത്തിൽ നെടുമംഗല്യമായി ശോഭിച്ചുകൊണ്ടാറം. പിന്നെ മുപ്പത്താറാനത്തലവന്മാരെക്കൊണ്ടു് മുലക്കച്ചയായി ശോഭിച്ചുകൊണ്ടാറം. പിന്നെ അറുപത്തിയെട്ടു് ആനത്തലവന്മാരെക്കൊണ്ടു് അരയ്ക്കു് കിങ്ങിണിയായി ശോഭിച്ചുകൊണ്ടാറം. പിന്നെ ഒന്നിരുന്നൂറു് ആനത്തലവന്മാരെ കൊട്ടിക്കൊന്നു് കടിച്ചു മുറിച്ചു് ഭക്ഷിച്ചു ഏഴു സമുദ്രത്തിലെ തണ്ണീരും മുറുകി ‡ പിന്നെ രണ്ടു് ആയിരം ആനത്തലവന്മാരെക്കൊണ്ടു് അമ്മാനമാടുവോളും ചെയ്തു് അപ്പുറംനിന്ന വന്മരത്തെ ചുവടെ പറിച്ചു ഇലയുരി പല്ലിടകുത്തിനില്ക്കുന്ന വേതാളത്തിൻെറ രൂപം ഏതുപ്രകാരമെന്നാൽ:—

§ മഴപ്പോലെ പല്ലും, കൊട്ടപ്പോലെ നാവു്, കുന്താണിപോലെ മൂക്കു്, കണ്ടുകിണററിൽ മിന്നാമിനുങ്ങുപോലെ കണ്ണിലെ മിഴിരണ്ടും, പെരുമ്പാമ്പു് കൊന്നു തൂങ്ങിയതുപോലെ കൈയ്യും കാലും, ഒട്ടകത്തിന്മേൽ ഉണ്ണികടിച്ചാരെപ്പോലെ മുലരണ്ടും; താന്നോരു മുതുകിനു് വിരുന്നു പോയിക്കിടക്കുന്ന വയറു്, നിരന്ന പാറപ്പുറത്തു് പാടവള്ളി പടന്നാരെപ്പോലെ നാരും ഞരമ്പും, ഇങ്ങിനെയിരിക്കുന്ന വേതാളത്തെ കണ്ടു "എന്തുതക്കാണാകുന്നതു്? ഏതുപർവ്വതമോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അതോ നിന്തിരുവടിക്കു് ഏറുവാഹനമാകപ്പെട്ടോരു വേതാളമാകുന്ന പെരുംപിശാചു്" എന്നു തൊഴുതുണർത്തിനാർ അമാത്യവർഗ്ഗമപ്പോറം.

---

* കാടു കുറുക=കാടു ചെറുതാക്കുക — നടന്നു തീർക്കുക എന്നതിനുള്ള ഉപചാരവാക്കു്.

† കുണ്ഡലം. ‡ കുടിച്ചു.

§ ഈ വർണ്ണനയുടെ തന്മയത്വം അനുഭവവേദ്യമാണു്.

അപ്പോഠം വേതാളത്തെക്കണ്ടു് ഭദ്രകാളിക്കും സ്വല്പം ഭയമുണ്ടായി. ഭദ്രകാളിയെക്കണ്ടു് വേതാളത്തിനും സ്വല്പം ഭയമുണ്ടായി. അപ്പോഠം ഒരുമലക്കൊരുമല വിരുന്നുപോകും കണക്കെ ചെന്നുപോരുന്നോരുനേരം കുറുകെ വീണു നമസ്കരിച്ചാഠം വേതാളമാകുന്ന പെരും പിശാചു്.

അപ്പോഠം അരുളിച്ചെയ്തു ശ്രീഭദ്രകാളി. "എഴുനീല് എഴുനീല് വേതാളമേ പെരുംപിശാചെ, എന്തു നിന്നുടെ ദുഃഖ"മെന്നു് അരുളിച്ചെയ്തു ശ്രീഭദ്രകാളി. "നിയ്യേതും ഉപശിപ്പില്ലായ്കയോ" * എന്നും അരുളിച്ചെയ്തു ശ്രീഭദ്രകാളി.

അപ്പോഠം തൊഴുതുണത്തിനാഠം വേതാളവും "അടിയൻ വേതാളമേ, പണ്ടു ദേവാസുരയുദ്ധം പെരുംപോരുണ്ടായിരുന്ന കാലത്തു് അന്നു് അസുരകളുടെ നിണത്തെ തിന്മാനായിക്കൊണ്ടല്ലോ അടിയനെ തോററി! അന്നല്ലോ അടിയത്തിൻെറ പൈദാഹം തീന്നിരിക്കുന്നു" എന്നു് തൊഴുതുണത്തിനാഠം വേതാളമാകുന്ന പെരുംപിശാചു്.

"അപ്പോഠം അതിൽപിന്നെ നീ യേതും ഉപശിപ്പില്ലായ്കയോ" എന്നും അരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അടിയൻ ഒന്നിരുനൂറായിരം ആനത്തലവന്മാരെ കൊട്ടിക്കൊന്നു് കടിച്ചു് മുറിച്ചു് ഭക്ഷിച്ചു്, ഏഴു് സമുദ്രത്തിലെ തണ്ണീരും മുറുകി അങ്ങിനെത്തന്നെ പട്ടിണിയുമിട്ടു് ഇവിടെത്തന്നെ കിടപ്പുതേയുള്ളു" എന്നു് തൊഴുതുണത്തിനാഠം വേതാളമാകുന്ന പെരുംപിശാചു്.

അപ്പോഠം അരുളിച്ചെയ്തു ശ്രീഭദ്രകാളി:—"ഇതുകാണു്! ഞാനോ ദാരുകനെ കൊല്ലുവാൻപോകുന്നോരുനേരം നീയും കൂടെ പോരുവോയാക" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി. "എന്നാൽ നിന്നെ കൂട്ടിക്കൊണ്ടു പോയാൽ എളുതായിട്ടു രക്ഷിച്ചു കൊണ്ടുപോന്നുകൂടാ. എങ്കിലും നീ കൂടെ പോരുവോയാക" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു് കൈകൊട്ടിച്ചിരിച്ചാഠം വേതാളമാകുന്ന പെരുംപിശാചു്. അപ്പോഠം അരുളിച്ചെയ്തു "എന്തു് വേതാളമേ! പെരുംപിശാചെ! നീ കൈകൊട്ടിച്ചിരിച്ചതു്?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

---

* തിന്നുമാറില്ലയോ—വിപരീതാർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. ഉപവസിക്കുക.

അപ്പോൾ തൊഴുതുണർത്തിനാൻ വേതാളവും:—"അതോ, നിന്തിരുവടിക്ക് മൂത്തവർ അറുവർ പാപ*മാരും പടയും പോയിനടെ † ദാരുകനെ കൊല്ലുവാനായി. അവർ ദാരുകനെ കൊന്നേതുമില്ല, അവർ തങ്ങളിങ്ങ വന്നേതുമില്ല. എന്നാൽ നിന്തിരുവടി താനെ ഒരുത്തി പോയാലുണ്ടോ ദാരുകനെ കൊല്ലുന്നു"! എന്നു അടിയൻ ചിരിച്ചേതു്. അപ്പോൾ ഭദ്രകാളിക്ക് പെരുകിന കോപം ചെന്നു കോപാലഗ്നിയോടുംകൂടി "യാതമാകിലും ദാരുകനെ എൻ കണ്ണിൽ കാണമനാകിൽ അവനെയും കൊന്നു് അവൻെറ ഇടത്തെ തുടവണ്ണമേൽ നിറച്ചു് കൊഴുത്തു് മളു(ധു)രിച്ചു് ഇരിപ്പോരു മാംസമുണ്ടല്ലോ, അതു് നിന്നുടെ പരശ്ശുകൊണ്ടു് വെട്ടിത്തിന്നുമാറാക്കേണ്ടു". എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അപ്പോൾ തൊഴുതുണർത്തിനാൻ:—"പോരും, പോരും, സത്യമെല്ലാം! നിന്തിരുവടി ദാരുകനെ കൊന്നോളം ഒത്തു് അടിയത്തിന്നു്, അരുമാംസം ഭക്ഷിച്ചോളം ഒത്തു് അടിയത്തിന്നു്. എന്നാൽ നിന്തുരുവടിയും നിന്തിരുവടിക്കുള്ളോരു പടയും കൂടി അടിയത്തിൻെറ ചുമലിലും കരയേറിക്കൊണ്ടാലു"മെന്നു് ചുമലൊഴിഞ്ഞു കാട്ടിനാൻ വേതാളമാകുന്ന പെരുംപിശാചു്.

അപ്പോൾ ശ്രീഭദ്രകാളിയും ശുണ്ഡലിഭ്രുതത്തിൻെറ ചുമലീന്നു് മുറിച്ചോപ്പു് മടക്കി വേതാളത്തിൻെറ ചുമലിലിട്ടു അടിയിണയും ചാത്തി ശ്രീപാദം പെരുകിനാൻ ‡ ശ്രീഭദ്രകാളി. മെല്ലവെയെടുത്തുകൊണ്ടു് നിവരത്തുടങ്ങിനാൻ വേതാളമാകുന്ന പെരുംപിശാചു്.

അപ്പോൾ മേഘത്തോടു് ഇട ഇടതട്ടി ഭയമായി അരുളിച്ചെയ്തു ശ്രീഭദ്രകാളി:—"ഇറക്കിറക്ക് വേതാളമേ! പെരും പിശാചെ! നിന്നുടെ കഴുത്തിലിരുന്നാലും, ദാരുകനോടു യുദ്ധമൊട്ടു വെൽവേനെന്നു തോന്നുന്നു" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

എന്നതുകേട്ടു് വേതാളം തന്നുടെ നടുകൊണ്ടു് എഴുപത്തിരണ്ടു മടങ്ങി പിന്നെ മൂന്നു മടക്കുവോളും ചെയ്തു മുഴങ്കാലുമ്മേൽ കൊണ്ടുപോകത്തുടങ്ങിനാൻ വേതാളമാകുന്ന പെരുംപിശാചു്.

അപ്പോൾ ഭദ്രകാളിയുടെ തിരുമുക(ഖ)പ്രദേശം എപ്രകാരം ശോഭിക്കുന്നതെന്നാൽ:—വലത്തെ കണ്ണു് ആദിത്യൻ, ഇടത്തെ കണ്ണു് ചന്ദ്രൻ, നെററിത്തുക്കണ്ണു് അഗ്നിയായി ശോഭിക്കുന്നു.

---

* അനുബന്ധം നോക്കുക. † മുമ്പെ.

‡ ഭഗവതി ഇരുന്നു എന്നതിന്നു ഉപചാരമായി പറയുന്നതു്.

അങ്ങിനെ കൊട്ടിയലങ്കരിച്ചുകൊണ്ടു് വണ്ടിണകൾ ചേരും(മധു) മലർപ്പൂങ്കാവുപോലെ എഴുന്നരുളുന്നോരുനേരം "ദാരുകരാജാവും പടയുമുണ്ടു് ഇവിടേക്കാമ്മമാരു വരുന്നു" എന്നും ചൊല്ലി ഉഴറി ഓടിത്തുടങ്ങിനാർ പാവമാരും പടയും.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:— "ഓടാസ്സിനോടാസ്സിനെന്നമ്മമാരെ, അഞ്ചൊസ്സിനഞ്ചൊസ്സിനെന്നമ്മമാരെ, ഇതു കാണ്മിൻ! ഞാനോ ദാരുകനെ കൊൽവാൻ പോകുന്നോരുനേരം നിങ്ങളും തിരഞ്ഞു് അവനെ കാട്ടിത്തരുവോയാക"! എന്നരുളിച്ചെയ്തു.

അതുകേട്ട് ഭദ്രകാളിക്കു മുമ്പേ പോകത്തുടങ്ങിനാർ പാവമാരും പടയും. 'വെന്നി * വനത്തിൽ പിറന്നേൻ, പിറക്കാളി † എന്നല്ലോ എനിക്കു നാമം'.

അങ്ങിനെ പോകപ്പോയി ദാരുകരാജാവിന്റെ യുദ്ധഭൂമിയിങ്കലാമ്മാറു് ചെല്ലുവോളും ചെയ്തു് "എന്തൊക്കാണാകുന്നതു്? ഏതു രാജ്യമോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

'അതോ ദാരുകലോക'മെന്നാൻ നന്ദിമഹാകാളൻ. ഹാ! കഷ്ടമേതാനും എന്നരനടെ കൈലാസം ഇതിനോടൊവ്വാ ‡ എന്നു് ആശ്ചര്യപ്പെട്ടരുളിച്ചെയ്തു ശ്രീഭദ്രകാളി.

അങ്ങിനെ വേതാളവും ശ്രീഭദ്രകാളിയെ കൊണ്ടുപോയി ദാരുകരാജാവിന്റെ യുദ്ധഭൂമിയിങ്കലാമ്മാറഴിക്കുവോളും ചെയ്തു് കിഴക്കേഗോപുരവാതിൽക്കൽ ചെന്നു് എഴുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്. പടിഞ്ഞാറെ ഗോപുരവാതിൽക്കൽചെന്നു് ഒമ്പതുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്. വടക്കെ ഗോപുരവാതിൽക്കൽചെന്നു് പത്തുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ വേതാളമാകുന്ന പെരുംപിശാചു്.

---

* വെന്നി=ജയം. † യൌവ്വനയുക്തയായ കാളി. പിറശബ്ദം ബാലത്വത്തെ സൂചിപ്പിക്കുന്നു. ഈ അർത്ഥത്തിനു് തെലുങ്കിലാണു് അധികം പ്രസക്തി.

‡ ഒക്കില്ല. ബ്രഹ്മാവും തനിക്കൊവ്വാ—എന്നു് ജ്ഞാനപ്പാന.

വേതാളത്തിൻെറ വയറു നിറഞ്ഞു ഭദ്രകാളിയുടെ പടയുടെ നടുവിൽ ഓടി നൃത്തംവെച്ചു് കളിക്കത്തുടങ്ങിനാൾ വേതാളമാകുന്ന പെരുംപിശാച്.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—'ഇതുകേൾപ്പോയാക, നന്ദികേശ്വര! (നന്ദിമഹാകാള!) നമ്മുടെ പിശാചുപടമാരെക്കൊണ്ടു് ദാരുകലോകം ഏഴു ചുററിയിടിപ്പോളും ചെയ്തു് ശേഷിച്ച പടകൊണ്ടു് ആർപ്പലങ്കാരം ചെയ്യേണമെന്ന'രുളിച്ചെയ്തു ശ്രീഭദ്രകാളി. അതുകേട്ട് നന്ദിമഹാകാളനും പിശാചുപടമാരെക്കൊണ്ടു് ദാരുകലോകം ഏഴു ചുററിടിയിപ്പോളും ചെയ്തു് ശേഷിച്ച പടകൊണ്ടു് ആർപ്പലങ്കാരം ചെയ്താരല്ലോ പിശാചുപടമാരെല്ലാം.

അപ്പോൾ:—"ആർപ്പുതാ കേൾക്കുന്നു മന്നവനേ! മഹാരാജാവേ!" എന്നാൾ ദേവി മനോദരീ.

"ആർപ്പല്ല ദേവി!" എന്നാനസുരരാജാവു ദാരുകൻ.

രണ്ടാമതും ആർപ്പലങ്കാരം ചെയ്താരല്ലോ പിശാചുപടമാരെല്ലാം.

"രണ്ടാമതും ആർപ്പുതാ കേൾക്കുന്നു മന്നവനെ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പല്ല കേൾ, ദേവി! നമ്മുടെ കിഴക്കെ സമുദ്രവും പടിഞ്ഞാറെ സമുദ്രവും തമ്മിൽ വിരുന്നു വന്നിട്ട് അഴയ്ക്കു* യത്രെ" എന്നാനസുരരാജാവു് ദാരുകൻ.

മൂന്നാമതും ആർപ്പലങ്കാരം ചെയ്താരല്ലോ പിശാചുപടമാരെല്ലാം.

"മൂന്നാമതും ആർപ്പുതാ കേൾക്കുന്നു മന്നവനെ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"മൂന്നാമതും കേൾ, ദേവി! നമ്മുടെ ആനത്തലവന്മാരും കുതിരത്തലവന്മാരും തങ്ങടെ പന്തിയറിയാഞ്ഞുഴയ്ക്കുയത്രേ"† എന്നാനസുരരാജാവു് ദാരുകൻ.

---

* നേരംപോക്കു പറയുക.

† അലഞ്ഞു ശബ്ദമുണ്ടാക്കുക.

"നാലാമത്തും ആപ്പലങ്കാരം ചെയ്യാരല്ലോ പിശാചപ്പടമാരെല്ലാം. നാലാമത്തും "ആർപ്പതാ കേരംക്കുന്ന മന്നവനെ! മഹാരാജാവേ!" എന്നാരം ദേവി മനോദരി.

"ആർപ്പല്ല കേരം, ദേവി! ഭൂമിയിങ്കൽ ചെറുകുടി മനുഷ്യർ ചത്തിട്ട് മേലോകത്തിന്ന് പോവാൻ വഴിയറിയാഞ്ഞു് കിടന്നു് അഴയ്ക്കയത്രേ" എന്നാൻ അസുരരാജാവു് ദാരുകൻ

അഞ്ചാമത്തു് പഞ്ചികപ്പടയും മരതകപ്പടയും ഭൂതകപ്പടയും ശ്രീഭദ്രകാളിപ്പടയും പിശാചപ്പടയും കൂടി എട്ടു ദൾനം * പൊട്ടുമാറു് അട്ടഹസിച്ചരുളിച്ചെയ്യപ്പോരം ദാരുകലോകം ഇടിഞ്ഞുപൊളിഞ്ഞു ഭൂമിയിങ്കലാമ്മാറു വീണു; എഴുന്നേററിരുന്നു ദുഃഖിക്കത്തുടങ്ങിനാനല്ലോ അസുരരാജാവു് ദാരുകൻ.

"ആരാരോ, ആരാരോ, എന്നെ നടുക്കിയതു്". അരനോ, അരുമുകനോ, പൊന്നോടൊത്ത കുമാരനോ, പോത്തേറിയ യമൻ താനോ, തന്മേൽ നിറയ കണ്ണടയോനോ, ശചീപതി കള്ള ഇന്ദ്രനോ, യാതോയാതൊരുത്തനെങ്കിലും വാത്ത ചെന്നറിഞ്ഞു വാടാ ദൂതാ" എന്നാനസുരരാജാവു് ദാരുകൻ.

അതുകേട്ടു പോകപോയിച്ചെന്നു് ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്നു പുറപ്പെട്ടാൻ ദൂതൻ.

അതുകണ്ടു കൊന്നു ഭക്ഷിപ്പാനായിക്കൊണ്ടു കൂടിനാർ പിശാചപടകരം. അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—"ഏതുമേ ചെയ്യരുതു് അവനെ. നമ്മുടെ അമാത്യവർഗ്ഗം അവൻെറ പുറത്തും ചെല്ലായിരിക്കണം. അവൻെറ അമാത്യവർഗ്ഗം നമ്മുടെ പുറത്തും വരായിട്ടിരിക്കണം" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി. 'എന്നാൽ നാം കണ്ടൊരടയാളം ഉണ്ടാക്കി അയക്ക' എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു പിശാചപ്പട എല്ലാപേരും കൂടി വിചാരിച്ചു് യുദ്ധഭൂമിയിലാമ്മാറു നില്ക്കുന്നോരു ഇലമരത്തെ മുരടേ കുത്തിപ്പറിച്ചു് ഇല ഊരിക്കളഞ്ഞു് കുറു കുറു മുറിച്ചു് തടിയാക്കി കെട്ടി ദൂതൻെറ കഴുത്തിൽ തട്ടി കൂട്ടി വിട്ടാരല്ലോ പിശാചപ്പടമാരെല്ലാം.

---

* കാഴ്ച എന്നതു് ദിക്കു് എന്നാക്കി ഉപയോഗിച്ചിരിക്കുന്നു.

അപ്പോഠം ദൂതനെപ്രകാരം പോകുന്നിതെന്നാൽ:— * ഒട്ടേടം ദൂതനരുളും, ഒട്ടേടം തടിയുരുളും, ഒട്ടേടം ദൂതന്മേൽ തടിയുരുളും, ഒട്ടേടം തടിയിന്മേൽ ദൂതനരുളും, ഇങ്ങിനെ ഉരുണ്ടും പിരണ്ടും, ചെല്ലുന്നുടങ്ങിനാനല്ലോ ദൂതൻ.

അതു ദൂരവേ കണ്ടാനല്ലോ അസുരരാജാവു് ദാരുകൻ:—"എന്തേ കഷ്ടമേതാനും, പട അറിവാൻ പോയ ദൂതൻെറ വരവു് എത്രയും അഴകിതെന്നു തോന്നുന്നു. ആരെടാ നിൻെറ കഴുത്തിൽ തടി കൂട്ടിവിട്ടതു്", എന്നും ചൊല്ലി തടിയെല്ലാം പൊളിച്ചു് എട്ടുദിക്കിലേക്കാരാധിച്ചാനല്ലോ അസുരരാജാവു് ദാരുകൻ.

അന്നേരത്തു ചൊല്ലിനാനല്ലോ ദൂതൻ:—"ദൂതനടിയൻ വിടകൊണ്ടേൻ, തിടുക്കനെ നേരിട്ടു വിടകൊണ്ടേൻ, കാതഞ്ചില വിടകൊണ്ടേൻ, കഴുത്തു് അറുപ്പാനായിട്ടു് കൂടിനാർ ഒലമൂവർ.† ഏതും പറയരുതെൻ പെരുമാനെ! എണ്ണുകിൽ പെരുതോ പട, നിന്നരപ്പൻ മണ്ണിൽ പിറന്നു പൊരുളാക വലത്തെ കരത്തിനെതിരാക്കി വിട്ടവൻ. വിണ്ണവർ മാമുനിമാരു വിറപ്പെട്ടാർ വിരുതുകേട്ടാൽ."

"ആണോ പെണ്ണോ" എന്നു് അസുരരാജാവു് ദാരുകൻ

"പെണ്ണെന്നു പേർ പേരുതാനേ! ഭേദമില്ലതാനും; തിണ്ണം കറി കൊണ്ടു തിന്മാനായിക്കൊണ്ടു കൂടിനാർ ഒലമൂവർ. കണ്ണൻ തനിക്കു ശരണം പോകനല്ല" എന്നാൻ ദൂതൻ.

"കണ്ണൻ പണ്ടു വെണ്ണകട്ടുണ്ടു് കടലിൽ കിടക്കുമ്പോൾ ചിലകാലമവൻ തന്നെയും തിണ്ണം കെട്ടിക്കൊണ്ടു പോന്നു മണ്ണിലാക്കവൻ" എന്നാൻ അസുരൻ ദാരുകരാജാവു്.

"മറിച്ചുപറയാതേ; എൻ പെരുമാനേ! മറുകി‡ മറുകി വരുന്നതേ, ഉയരോ വിധിയതോ ജീവിച്ചതോ മെച്ചമൊട്ടും വന്നതുമില്ല, കൊടിയററിരുളുംപോലെ കൊന്നു ഭക്ഷിപ്പാനായിക്കൊണ്ടു കൂടിനാരവർ, മുടിയും കടകവും കളയാതെ മൂത്തി § തനിക്കു ശരണം പോകനല്ല" എന്നാൻ ദൂതൻ.

---

* ദാരുകവധത്തിൽ ഈ ഭാഗം നോക്കുക.

† രാജപുരുഷന്മാരായ മൂന്നു പേർ—ഒലവിലയുടെ അത്ഥം നോക്കുക. വടക്കൻ പാട്ടുകൾ Vol. I. പേജ് 182. ‡ പേടിയാകുക. § ശിവൻ.

"മൂത്തി പണ്ടു പാ(ബാ)ണവാതിൽ കാത്തകാലമവൻതന്നെയും
* പേത്തരപ്പൻമെ പെടിയാതെ" എന്നാൻ അസുരരാജാവു് ദാരുകൻ
"പേടിച്ചാലോ പേത്തുരപ്പൻ, ക്രുടിച്ചാവാൻ പറഞ്ഞേതുമില്ല.
പണ്ടു സേവിച്ചു നാഠം കറിച്ചുതരിക എന്നുടെ ജീവിത' † മെന്നാൻ
ഭൂതൻ. 'നായനാർ ‡ കാളിവന്നു് നിങ്ങളെയൊക്കെ മുറിച്ചു തിന്നു
മ്പോഠം ഞാൻ നോക്കിട്ടിരിക്ക ഞായമല്ല, ഞായം നാളെ പറഞ്ഞു
കൊള്ളാം ഞാനമൊട്ടുഴറി പോകനല്ല" എന്നാൻ ഭൂതൻ. 'ഉയിരു
ണ്ടെങ്കിൽ ഉപ്പുവിററും ഉണ്ടുകൊള്ളാം"‡‡ എന്നും ചൊല്ലി പോകത്തുട
ങ്ങിനാൻ ഭൂതൻ.

'പോവാൻ നിനച്ചിട്ടെങ്കിലോ പൊരുത്തമില്ലാത്ത കള്ള, മഹാ
ഭൂതാ' എന്നും ചൊല്ലി കൈമേൽ കിടന്നോരു കനകവളയഴിച്ചു് ഭൂത
ന്നു് ജീവിതപ്പൊന്നാ § യെറിഞ്ഞുകൊടുത്താൻ അസുരരാജാവു് ദാരുകൻ.
ഭൂതനും ജീവിതം ഒട്ടും സംശയിക്കാതെ എടുത്തുകൊണ്ടു് 'ഞാനി
ത്രനാളും ദാരുകരാജാവിൻെറ ചോറു ക്രറായിട്ടുണ്ടുടുത്തിരുന്നു. ഇപ്പോഠം
ദേവി മനോദരിയോടു് ഒരുവചനത്തെ ചൊല്ലി(യേ)ച്ചു പോകേണ'മെ
ന്നു് കല്പിച്ചുവന്നു് നൽപ്പള്ളിക്കട്ടിലിങ്കലമ്മാറു് ചൊല്ലുവോളും ചെയ്തു്
"ചിത്രപ്പള്ളി ശ്രീ മംഗല്യേ! ദാരുകപത്നീ! ദാരുകൻെറ ദേവി മനോദ
രീ! നിൻ കണവൻ ചാവാൻ ഉഴറിക്കഴിഞ്ഞിരിക്കുന്നു. നീയുവനെ
പോകാതെ വിലക്കി തടഞ്ഞിരിക്ക" എന്നും ചൊല്ലിപ്പോകത്തുടങ്ങി
നാൻ ഭൂതൻ.

അങ്ങിനെ പോകപോയിച്ചെന്നു് ഭദ്രകാളിയുടെ പടയുടെ നടു
വിൽ ചെന്നു് ഭദ്രകാളിക്കു് മുമ്പരയായി വിളമ്പത്തുടങ്ങിനാൻ ഭൂതൻ,
കൊട്ടക്കത്തുടങ്ങിനാൻ ഭൂതൻ:—

അതുകണ്ടരുളിച്ചെയ്തു:—"ഹാ കഷ്ടമേതാരും ഭൂതന്മാക്കൊട്ടും ന
ന്നു്. അതിയെ ചെല്ലാം പട, ഇതിയെ ചെല്ലാം പട, മതിൽ പൊളി
ഞ്ഞേടവും കിടങ്ങു് തൂന്നേടവും കാൺമീലേ; അവനിത്രനാളും ദാരുക

---

* അധികം. † ശമ്പളം.

‡ ശിവൻ—നായനാർ ശബ്ദം ബഹുമാനാർത്ഥമായാണു്. (ഈശബ്ദനും സന്ദർഭം സിദ്ധം)   ‡‡ അങ്ങിനെ നികൃഷ്ടവൃത്തിയെടുത്തിട്ടും ജീവിച്ചുകൊള്ളാം.

§ അനുബന്ധം നോക്കുക.

രാജാവിൻെറ ചോര ക്രറായിട്ടുണ്ടുടൻത്തിരുന്നു; ഇപ്പോൾ നമ്മുടെ പുറത്തു വന്നു പടവിളമ്പുന്നതു് യോഗ്യമല്ലെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതിനേയും കേട്ടു പോകത്തുടങ്ങിനാൻ ദൂതൻ. പോയടിക്കനോക്കി അടുക്കത്തുടങ്ങി അസുരപ്പടയെല്ലാം. അരബാണരും ദീർഘബാഹുവും പടയൊരുഭാഗം, നാഗബാണരും പടയൊരുഭാഗം, ധൂമകേതുവും പടയൊരുഭാഗം, മുടികടക*ക്ഷത്രിയരും പടയൊരുഭാഗം, കാലകേയരും പടയൊരുഭാഗം, പതിനാറായിരം വില്ലരക്കരും അമ്പരക്കരും പടയൊരുഭാഗം, എന്നിങ്ങിനെ ദാരുകരാജാവു് നിരത്തുന്നതിനെക്കണ്ടു ഭദ്രകാളി പടനിരത്തത്തുടങ്ങിനാൾ.†

അതു് എപ്രകാരം നിരത്തുന്നതെന്നാൽ:—ഗണപതിയും ശുപ്രമണിയരും പടയൊരുഭാഗം, യമനീലക്ഷരും നീലവട്ടാരിയും പടയൊരുഭാഗം, നന്ദിവത്തുഗോപാലരും തിരുമണിമങ്കയും പടയൊരുഭാഗം, കൂളിയൻ പെരുംപടയും കരുതിരാമരും പടയൊരുഭാഗം, അയ്യപ്പരും ഭൂതപ്പടയൊരുഭാഗം, ശ്രീഭദ്രകാളിയും പിശാചപ്പടയൊരുഭാഗം, എന്നിപ്രകാരം ഭദ്രകാളി പടനിരത്തുന്നതേ കണ്ടു് ദാരുകരാജാവും കച്ചരുട്ടുകെട്ടി വിൽച്ചരട്ടു മുറുക്കി ആവനാഴിയിൽ ശരവും തിരുകി പോക്കോലം ധരിച്ചു് യുദ്ധസന്നദ്ധനാകവോതും ചെയ്തു്, പുലി പൂട്ടിയ തേർമേൽക്കരേറി യുദ്ധഭൂമി മുപ്പത്താറു കാതവും നടുങ്ങപാഞ്ഞൊത്താനസുരരാജാവു് ദാരുകൻ.

"എതിർപ്പിൻ! മുടിപ്പിൻ!" എന്നാൾ ശ്രീഭദ്രകാളി. ആനയും ആനയും തമ്മിൽ കെട്ടി, തേരും തേരും തിരക്കിപ്പാഞ്ഞു്, ആളിൽ കെട്ടിയും വാളിൽക്കെട്ടിയും തോളിൽക്കെട്ടിയും ഏററിയുമെറിഞ്ഞും മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്തു് ഈശനാർ ‡ മകൾ ശ്രീഭദ്രകാളി ദാരുകവധം ചെയ്യാനായിക്കൊണ്ടു് തോററി എന്നു തോന്നുന്നു. എന്നാൽ യുദ്ധം കാണേണമെന്നു കല്പിച്ചു് മറിമാൻ ആകുന്ന കലമേൽ കരേറി പള്ളിവില്ലും പവിഴമ്പും എടുക്കവോതും ചെയ്തു് വിന്ധ്യാടവിയിങ്കൽനിന്നു് എഴുന്നരുളി ശ്രീകാത്ത്യായനീദേവി.

---

* മുടി (കിരീടം) കടകം (കയ്യാഭരണം) ഉള്ള ക്ഷത്രിയന്മാർ—രാജാക്കന്മാർ.

† അനുബന്ധം നോക്കുക. ‡ ഈശൻ+ആർ=ശിവൻ.

യുദ്ധം കണ്ടു നിന്നവാറെ—"ഇങ്ങു വരുവായോ മകളേ! നീ എപ്ര കാരം കൊല്ലുന്നു ഈ അസുരനെ" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീ ദേവി.

"ഞാൻ യാതാ യാതൊരുകാലം യുദ്ധംചെയ്തു കൊല്ലുന്നുണ്ടേ" ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇതു കേൾപ്പോയാക മകളേ! ഭദ്രകാളീ! അവനു മവനുടെ ദേവി യുമറിഞ്ഞിരിപ്പോരു രണ്ടു ബ്രഹ്മോപദേശമുണ്ടു്. അതു നമ്മുടെ പുറത്തു വരുമ്പോഴേ അവനു മരണമകപ്പെട്ടു" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"എന്നാലതു മുപദേശിച്ചുകൊണ്ടു പോരുവാനെന്തൊരുപായമുള്ളു" എന്നു വിചാരിക്കുന്ന കാലത്തു് അരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"നീ അവനെ അവൻെറ ഗൃഹത്തിലേക്കു് അയക്കുന്നില്ല എങ്കിൽ ഞാൻ ചെന്നുപദേശിച്ചു കൊണ്ടുപോരുന്നുണ്ടേ"ന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

അപ്പോൾ ശ്രീഭദ്രകാളിയും പെരുകിനകോപംചെന്നു് കോപാഗ്നിയോടും കൂടി 'ദാരുകനെ ഞാൻ യുദ്ധം ചെയ്തിട്ടെങ്കിലും അറുക്കുകി വിളിച്ചിട്ടെങ്കിലും അവനെ അവൻെറ ഗൃഹത്തിലേക്കയക്കുന്നില്ലെന്നു'' അരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു ശ്രീകാത്ത്യായനിയും മറിമാനാകുന്ന കലയെ അവിടെ നിന്നുവോതും ചെയ്തു്, പള്ളിവില്ലും പവിഴമ്പും അവിടെ ചാരുവോതും ചെയ്തു്, എത്രയും ദാരിദ്ര്യം പെരുകിയൊരു അഗതിബ്രാഹ്മണിപ്പെണ്ണിൻെറ വേഷത്തെ ധരിച്ചു് ദാരുകൻെറ കോട്ടവാതുക്കലേക്കാമ്മാറു് ചെല്ലുവോതും ചെയ്തു്, "ചിത്രപ്പള്ളി ശ്രീമംഗല്യേ! ദാരുകപത്നീ! ദാരുകൻെറ ദേവി മനോദരീ! ഭൈക്ഷ്യം* തരുവോയാക" എന്നപേക്ഷിച്ചാൾ അഗതി ബ്രാഹ്മണിപ്പെണ്ണു്. അതുകേട്ടു ദേവി മനോദരിയും ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടുവെച്ചു കൊടുത്താളല്ലോ ദേവി മനോദരീ.

* പിച്ച.

"'അത്ഥ(ത്ഥ)മനത്ഥം(ത്ഥം)'; വന്നുകൂടെ പോവുമ്പോഠം തന്നിൽ പെരിയോർ തട്ടിപ്പറിച്ചുകൊള്ളും" എന്നരുളിച്ചെയ്തു പുറംകാൽകൊണ്ടും പുറംകൈകൊണ്ടും * നീക്കിവെച്ചാളഗതി ബ്രാഹ്മണിപ്പെണ്ണ്.

പിന്നെ താനുടുക്കും പട്ടതുകിൽ തേവാങ്ക † മെനിവരെറത്തിര ഞ്ഞുകൊണ്ടുവെച്ചു കൊടുത്താളല്ലോ ദേവി മണ്ഡോദരി.

"ഇതുമുടുത്തുചെന്നാൽ നിത്യം കിട്ടും പിച്ചക്കൂടി കിട്ടാ മകളേ! എന്നരുളിച്ചെയ്തു് പുറംകാൽകൊണ്ടും പുറംകൈകൊണ്ടും നീക്കിവെച്ചാഠം" അഗതി ബ്രാഹ്മണിപ്പെണ്ണ്.

"ഇതു കേഠംപ്പോയാക ദേവി മണ്ഡോദരീ! ഞാനത്ഥ(ത്ഥ)ം വേണ്ടിയും ഐശ്വര്യംവേണ്ടിയും വന്നൊരുത്തിയല്ല, എത്രയും മോക്ഷാത്ഥ(ത്ഥ)മപേക്ഷിച്ചു വന്നൊരുത്തിയത്രേ. എന്നാൽ നീയും നിന്നുടെ ഭത്താവും അറിഞ്ഞിരിപ്പോരു രണ്ടു ബ്രഹ്മോപദേശമുണ്ടു്. അതു് ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കനല്ല. ഇരുവർ ജപിക്കിൽ മൂവ്വർ ജപിക്കനല്ല. നിനക്കു് നെടുമംഗല്യത്തിനും നന്നു്. നിന്റെ ഭത്താവു് യുദ്ധം ജയിപ്പാനും നന്നു്. എനിക്കു് മോക്ഷത്തിനും നന്നു്. അതു് ഒരു ഉരു ചൊല്ലിത്തരുവോയാക!" എന്നപേക്ഷിച്ചാളഗതി ബ്രാഹ്മണിപ്പെണ്ണ്.

അതുകേട്ടു് ദേവി മണ്ഡോദരിയും, തങ്ങടെ ബ്രഹ്മോപദേശത്തെയും ബോധിപ്പിച്ചുകൊടുത്താഠം ദേവി മണ്ഡോദരി.

അങ്ങിനെ അസുരകളുടെ ബലത്തെ ആകർഷിപ്പുവോതും ചെയ്തു്, ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്നു് ഭദ്രകാളിയുടെ വലത്തെ തൃച്ചെവിയിൽ ഒരു് ഉരു ചൊല്ലിക്കൊടുത്തു. മേലെ ഒരുരു തനിക്കു തനേ തോന്നി അങ്ങിനെ ദാരുകനെ കൊല്ലുവാനുള്ളോരുപദേശത്തെ ചൊല്ലുവോതും ചെയ്തു്, മറിമാനാകുന്ന കലമേൽ കരയേറി പള്ളിവില്ലും പവിഴമമ്പും എടുക്കവോതും ചെയ്തു്, വിന്ധ്യാടവി(വീഥി)യിലേയ്ക്കു് എഴുന്നെള്ളി ശ്രീകാർത്ത്യായനീ ദേവി.

അങ്ങിനെയിരിക്കുന്ന കാലത്തു് ശക്തികെട്ടു് മറുകി‡ മുറുകി ചൊല്ലുവോനല്ലോ അസുരരാജാവു് ദാരുകൻ:—

---

* പുറംകാലും പുറംകൈയും അശ്രീകരമായിട്ടാണു് ഗണിക്കാറുള്ളതു്.

† ഒരുതരം ചിത്രമായ മേലുടുപ്പു്.

‡ മറുകി=പരിഭ്രമിച്ചു, പേടിച്ചു.

* ഇതു കേൾപ്പോയാക അസുരവീരന്മാരെ! "നമ്മുടെ ഗ്രഹത്തിങ്കൻ ഏതാനുമൊരു അപജയം ഉണ്ടായിതെന്നു തോന്നുന്നു എന്നാൽ ഞാൻ ചെന്നു അറിഞ്ഞു വരട്ടെ. നിങ്ങൾ യുദ്ധം പിഴയാതെ ചെയ്യോയാക" എന്നാൻ അസുരരാജാവു ദാരുകൻ.

തേർയുദ്ധം:—"തേരുകൊണ്ടു തിരക്കുമ്പോൾ തിരക്കീട്ടു നില്ക്കതേരു. വാളുകൊണ്ടു വെട്ടുമ്പോൾ വാങ്ങീട്ടു നില്ക്ക തേരു. കുന്തംകൊണ്ടു കുത്തുമ്പോൾ കുറുകി നില്ക്ക തേരു. വില്ലുകൊണ്ടേറുമ്പോൾ വാങ്ങീട്ടു നില്ക്ക തേരു. പാറകൊണ്ടെറിയുമ്പോൾ പകച്ചിട്ടു നില്ക്കതേരു. ചക്രാകൊണ്ടെറിയുമ്പോൾ തിരിഞ്ഞിട്ടു നില്ക്ക തേരു. ഇങ്ങിനെ തേക്കെല്ലാം ഉറുതി † ചൊല്ലി കൊടുപ്പും ചെയ്തു, തേർതട്ടു മറഞ്ഞു ചന്ദനപ്പുള്ളിക്കട്ടിലിങ്കലാമ്മാറു ചെല്ലുവോളും ചെയ്തു:—'ഇങ്ങു വരുവോയാക ദേവി! മനോദരി! ഇവിടത്തെ വൃത്താന്തത്തെ ഒട്ടും ഒളിയാതെ ചൊല്ലിത്തരുവോയാക' എന്നാൻ അസുരരാജാവു ദാരുകൻ:—

"ഏതുമൊന്നുമില്ല ഭത്താവെ!" എന്നാൾ ദേവി മനോദരി.

"ആരുമൊരു ഭൂതരും വന്നോരില്ലേ" എന്നാൻ അസുരരാജാവു ദാരുകൻ.

"ഇന്നൊട്ടു മദ്ധ്യാന്ന(ഹ്ന)നേരത്തു എത്രയും ദാരിദ്ര്യം പേരുകിയോരഗതി ബ്രാഹ്മണി വന്നു" വെന്നാൾ ദേവി മനോദരി.

"അവൾക്കു നീ എന്തോന്നു കൊടുത്തു?" എന്നാൻ അസുരരാജാവു ദാരുകൻ.

"ഞാൻ ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടേ വെച്ചുകൊടുത്തേൻ ഭത്താവേ!" എന്നാൾ ദേവി മനോരി.

"'അത്ഥ(ർത്ഥ)മനത്ഥ(ർത്ഥ)ം' പോൽ, വാനത്തൂടെ പോകുമ്പോൾ തന്നിൽ പെരിയോർ തട്ടിപ്പറിച്ചുകൊള്ളുമെന്നും' ചൊല്ലി പുറംകാൽകൊണ്ടും പുറംകൈകൊണ്ടും തട്ടിക്കളഞ്ഞാളഗതി ബ്രഹ്മണിപ്പെണ്ണ്."

* ദാരുകവധം വിസ്തരിക്കുന്നു.

† പോരിന്റെ രീതി. (ഉരുതി എന്നൊരു പാഠാന്തരമുണ്ടു)—തെയ്യപ്പെട്ടുത്തൽ എന്നും അർത്ഥമാകാം.

"പിന്നെ നീ എന്തൊന്നു കൊടുത്തു" എന്നാനസുരരാജാവ് ദാരുകൻ.

"ഞാൻ ഉടുക്കുന്ന പട്ടുതുകിൽ തേവാങ്കമെന്നിവറെറ തിരഞ്ഞു കൊണ്ടേ വെച്ചു കൊടുത്തേൻ ഭർത്താവേ!" എന്നാൾ ദേവി മണ്ഡോദരി! "ഇതു ഉടുത്തുചെന്നാൽ നിത്യം കിട്ടും പിച്ചകിട്ടാ മകളേ!" എന്നു ചൊല്ലി പുറംകൈകൊണ്ടും പുറംകാൽകൊണ്ടും തട്ടിക്കളഞ്ഞാൾ അഗതി ബ്രാഹ്മണിപ്പെണ്ണ്.

"പിന്നെ നീ എന്തൊന്നു കൊടുത്തു" എന്നാനസുരരാജാവ് ദാരുകൻ.

"ഇതു കേൾപ്പോയാക ഭർത്താവേ! നമ്മുടെ ബ്രഹ്മോപദേശം എത്രയും നന്നുപോൽ. അവൾക്കു മോക്ഷത്തിന്നും നിന്തിരുവടിക്കു പടജയിപ്പാനും നന്നുപോൽ. എനിക്കു നെടുമംഗല്യത്തിന്നും നന്നുപോൽ. അതു് ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കനല്ലുപോൽ. ഇരുവർ ജപിക്കിൽ മൂവ്വർ ജപിക്ക നല്ലുപോൽ" എന്നുപറഞ്ഞു ബോധിപ്പിച്ചവാറെ നമ്മുടെ ബ്രഹ്മോപദേശത്തെ ഒരു മൊഴി ചൊല്ലിക്കൊടുത്തേൻ ഭർത്താവേ! എന്നാൾ ദേവി മണ്ഡോദരി. "നല്ലേ നല്ലേ ദേവീ! ഞാൻ ചെയ്ത പരാക്രമം എന്നുടെ ബലമെന്നോർത്തിരിപ്പൂ! എന്നുടെ ബ്രഹ്മശക്തിയുടെ ബലമത്രേ. എനിക്കു വന്നോരു പിഴ എന്നുടെ മാററാനും വരായ്ക" എന്നു ദുഃഖിക്ക തുടങ്ങിനാൻ അസുരരാജാവ് ദാരുകൻ. "സ്ത്രീകളോട് ഉപദേശം തീർത്തവരും മരമേറി കൈ വിട്ടവരും മരണസൂച്ച*മൊക്കു"മെന്നാൻ അസുരരാജാവ് ദാരുകൻ. "നീയ്യ് നിന്നാലാവോളം അർത്ഥ(ത്ഥ)ത്തേയുംകൊണ്ടു് വനാന്തരമൊഴിഞ്ഞു പോയ്പോയാക" എന്നാനസുരരാജാവ് ദാരുകൻ. "ഞാനിന്നു ഭദ്രകാളിയോടു പടവെട്ടി വീഴ്ത്തു സ്വർഗ്ഗം പ്രാപിക്കുന്നേ" നെന്നാനസുരരാജാവ് ദാരുകൻ.

"പടപൊരുവാൻ പോകുന്ന ഭർത്താവേ! പാപി അടിയത്തെ ആക്കാഴിച്ചേച്ചു പോകുന്നു. ഞാനേഴാണ്ടുപ്രായത്തിലെ ദേവിയായി പോന്നേൻ! പോവാൻ വഴിയറിയുന്നില്ലേ! പോവാൻ പുരിയാവതറിയുന്നില്ലേ! ഞാനിനി വാഴ്വനോ? ഇരിപ്പനോ!" എന്നു് മുറുകി ദുഃഖിക്കത്തുടങ്ങിനാളല്ലോ ദേവി മണ്ഡോദരി.

---

* സൂക്ഷ്മം എന്നതിന്റെ തൽഭവരൂപം. ശരിയായി മരിച്ചപോലെയാകും.

ദേവി മനോദരിയുടെ ദുഃഖത്തെക്കണ്ടു് മാറണക്കൊണ്ടു് കുന്തളഭാരമെല്ലാം ചിക്കിയുലത്തി ചന്ദനപ്പുള്ളിക്കട്ടിലിന്മേൽ ഉറക്കിക്കിടത്തി കച്ചുരട്ടു് കെട്ടി വിൽച്ചുരട്ടു് മുറുക്കി ആവനാഴിയിൽ ശരവും തിരുകി യുദ്ധപോർക്കോലം ധരിച്ചു് യുദ്ധസന്നദ്ധനാകുവോളും ചെയ്തു് പുലികെട്ടിയ തേർമേൽ കരയേറി യുദ്ധഭൂമി മൂപ്പത്തിയാറു കാതവും നടുങ്ങുമാനാത്താനസുരരാജാവു് ദാരുകൻ.

‘എതിർക്കിൻ! മുടിപ്പിൻ!’ എന്നാറം ശ്രീഭദ്രകാളി:—

"ആനയും ആനയും തമ്മിൽ കെട്ടി, തേരും തേരും തിരക്കി പാഞ്ഞ്, വാളിൽ കെട്ടിയും, ആളിൽ കെട്ടിയും, തോളിൽ കെട്ടിയും, ഏററി എറിഞ്ഞും, മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്തു് "ധനമുററീടും വാനവരും എട്ടുദിക്കിങ്കലും ഏഴുലകത്തിങ്കലും ആററിന്നുടെ അലസിപ്പോയോരന്തകനാണു് കുടിച്ചേൻ കടൽപെരുകും ദാഹത്താലെ കേട്ടായോ?" [1] എന്നാറം ശ്രീഭദ്രകാളി.

ദാരുകൻ—"കേട്ടേൻ കേട്ടേനെടി! ചെവികളെല്ലാം ഭേദിപ്പോറം നിന്നോടു, വചനങ്ങൾ പേശ്ശു പേശ കേട്ടങ്ങു ഇരിപ്പോനോ ഞാൻ. തൊട്ടു പിടിച്ചു വാളും തോളും അകപ്പെടുത്തി കെട്ടി മുട്ടി ചിറ[2]യിലിട്ടു് ചവിട്ടുന്നുണ്ടെ"ന്നാൻ അസുരരാജാവു് ദാരുകൻ.

കാളി—"കെട്ടാതെ കണ്ടോ, രാവണാനെ![3] കെട്ടകാലം നിനക്കതറിയാവതല്ലോ എടാ! ഖണ്ഡത്തിലീശാനരെ[4] നിന്തല വെട്ടി അറുത്തു്, അരനുടെ അണികൈലാസം ഏറുവോ"ളെന്നാറം ശ്രീഭദ്രകാളി.

ദാരുകൻ—ഏറും ഏറും എന്നു നിനച്ചു് നേരെ കൂറിട്ടു് "ഒരു കൂറു് ഗംഗയ്ക്കു്, ഒരു കൂറു് ഉമക്കു്, ചുടുകാട്ടിൽനിന്നു പേയാട്ടാടും പിശാചെ!" എന്നാനസുരരാജാവു് ദാരുകൻ.

കാളി—"പിച്ചയായുള്ള അസുര! അസുര! നിന്നുടെ കുടൽ കീറി തീട്ടവാറം[5]ക്കിരയാക്കി അല്ലൽ തീർത്തു അരൻപദം ചേരുവോളെ"ന്നാറം ശ്രീഭദ്രകാളി.

---

1. ഇവിടെ പാഠം ശരിയാണെന്നു തോന്നുന്നില്ല.
2. തടവു്.
3. രാവണനെപ്പോലെയുള്ളവനെ.
4. ഈ ഖണ്ഡത്തിനീശനായുള്ളവനെ.
5. മൂച്ചുയുള്ള വാൾ, തീട്ടുക=മൂച്ചുണ്ടാക്കുക.

എന്നിങ്ങിനെ വായ്പോരിളസ്സു[1] കൈപ്പോരു തുടങ്ങിയ കാലത്തു് ദേവപ്പട അസുരപ്പടയാട്ടുമാറു്, അസുരപ്പട ദേവപ്പടയാട്ടുമാറു്, അപ്പോൾ അസുരപ്പട മികച്ചു കാണായെല്ലോ. അപ്പോൾ ഭദ്രകാളിക്കും നന്ദിമഹാകാളനും ക്ഷീണിക്കുന്നതാതോളം പട ചത്തു എന്നു് കോപിച്ചാനല്ലോ നന്ദിമഹാകാളൻ.

അപ്പോൾ ഭദ്രകാളിക്കും പെരുകിന കോപം വെന്ന കോപാഗ്നിയോടും കൂടി ഒന്നാമതടുത്തു് പടക്കൂട്ടി ഭദ്രകാളി. ഒരു ലക്ഷം കോടി പടചത്തു ദാരുകന്നു്. രണ്ടാമതടുത്തു പടക്കൂട്ടി ഭദ്രകാളി. രണ്ടുലക്ഷം കോടി പടചത്തു ദാരുകന്നു്. മൂന്നാമതെടുത്തു പടക്കൂട്ടി ഭദ്രകാളി. മൂന്നു ലക്ഷം കോടി പടചത്തു ദാരുകന്നു്. നാലാമുതടുത്തു പടക്കൂട്ടി ഭദ്രകാളി. നാലുലക്ഷം കോടി കോടി പടചത്തു ദാരുകന്നു്. അഞ്ചാമതടുത്തു പടക്കൂട്ടി ഭദ്രകാളി. അഞ്ചുലക്ഷം കോടി പടചത്തു ദാരുകന്നു്. ആറാമതടുത്തു പടക്കൂട്ടി ഭദ്രകാളി. ആറുലക്ഷം കോടി പടചത്തു ദാരുകന്നു്. ഏഴാമതടുത്തു പടക്കൂട്ടി ഭദ്രകാളി. ഏഴുലക്ഷം കോടി പടചത്തു ദാരുകന്നു്. എട്ടാമതടുത്തു പടക്കൂടി ഭദ്രകാളി. എട്ടുലക്ഷം കോടി പടചത്തു ദാരുകന്നു്. ഒമ്പതാമതടുത്തു പടക്കൂട്ടി ഭദ്രകാളി. ഒമ്പതു ലക്ഷം കോടി പട ചത്തു ദാരുകന്നു്. പത്താമതടുത്തു പടക്കൂട്ടി ഭദ്രകാളി. പത്തുലക്ഷം കോടി പടചത്തു ദാരുകന്നു്. എന്നിങ്ങിനെ ഓരോരോ അസുരവീരന്മാർ ചത്തുകിടക്കും പോർക്കളമെല്ലാം എഴുന്തുറു യോജന നീളം മുന്തുറു യോജന അകലം, എന്നീ പോർക്കളത്തിൽ നായോട്ടനരി, കാകനോട്ട കഴു എന്നീ പരിഷകളെല്ലാം കൊത്തിപ്പറിച്ചു ഭക്ഷിക്ക തുടങ്ങിയപ്പോൾ തെച്ചി[2] കൊണ്ടും ചെമ്പരത്തികൊണ്ടും ഉണ്ട മാലകെട്ടി തൂക്കിയാരെപ്പോലെ ശോഭിക്കുന്നു. അശോകം നിറയെ പൂത്താരെപ്പോലെ ശോഭിക്കുന്നു. പ്ലാശു് നിറയെ പൂത്താരെപ്പോലെ ശോഭിക്കുന്നു.[3] അങ്ങിനെയിരിക്കുന്ന യുദ്ധഭൂമി മുപ്പത്താറു കാതവും നോക്കിക്കണ്ടാനെല്ലോ അസുരരാജാവു് ദാരുകൻ.

---

1. ഇളസ്സുക=ഇവിടെ മതിയാക്കുക എന്നർത്ഥം. കറക്കുക എന്നതാണു് സാധാരണ അർത്ഥം,

2. ചില ദിക്കിൽ ഇതിന്നു് ചെത്തി എന്നും പേരുണ്ടു്. ഭാഷാശാസ്ത്രത്തിൽ "അക്ഷരമാററം" എന്ന വകുപ്പിൽപ്പെടുന്നതാണിതു്.

3. ഇതിലെ ഉപമകളുടെ സ്വാരസ്യം നോക്കുക. ചുകപ്പു നിറമാണെല്ലാം.

"എന്തേ കഷ്ടമേ! താനും, എല്ലാപേരും ചത്തിട്ട്, കൊമ്പു കഴിച്ച മരംപോലെ ഞാനേകനായി" എന്ന് ദുഃഖിക്ക തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

"യുദ്ധം മാററി ഞാൻ ഗൃഹത്തിങ്കലേക്ക പോയാൽ എന്നുടെ അഭിമാനത്തിന്ന് മാററം വരു"മെന്ന കല്പിച്ച് തന്റെ തേർത്തട്ടിൽ കിടന്നോരു വജ്രായുധ[1]മെടുത്ത് ഇളക്കിനാനെല്ലോ അസുരരാജാവ് ദാരുകൻ.

അതു വജ്രമുഷ്ടിക്ക[2] മീതെ മുറിഞ്ഞു തെറിച്ചുപോയെനല്ലോ. പിന്നെ തന്റെ തേർത്തടത്തിൽ കിടന്നോരു ബ്രഹ്മദണ്ഡായുധ[3]മെടുത്തി ളക്കി ഭദ്രകാളിയുടെ പടയെല്ലാം ഏററി കൊല്ലത്തുടങ്ങിനാനെല്ലോ അസുരരാജാവ് ദാരുകൻ.

അതു ദൂരവേ കണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി. "ഇതു കേൾപ്പോ യാക, ദാരുക! ത്രിഭുവനസ്ത്രീകളോട് ജയിച്ചിരിക്കുന്ന പുരുഷനല്ലയോ നീയ്യ്! ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരോട് നേർ വിട്ടല്ലയോ? സ്ത്രീക ളോട് പുരുഷന്മാരു വടിയും തടിയു[4]മെടുക്ക ഒരുണ്മയല്ല" എന്നരുളി ച്ചെയ്തു ശ്രീഭദ്രകാളി.

അതു കേട്ട് ദൈന്യാവസ്ഥയെന്നു കല്പിച്ച് പടിഞ്ഞാറേ സമുദ്ര വീഥീങ്കലാമ്മാറ് എറിഞ്ഞേ കളഞ്ഞാനെല്ലോ അസുരരാജാവ് ദാരുകൻ.

അതുകണ്ടു ഭദ്രകാളിയും അരികെനിന്ന ഗണപതിയെക്കൊണ്ട് മഴകിയെടുപ്പിച്ചു ദാരുകന്റെ തേരും തേർത്തട്ടുമെല്ലാം തച്ചുതകർത്താ ളല്ലോ ശ്രീഭദ്രകാളി.

ദാരുകൻ തേർതട്ടീന്ന വീന്ന വിന്ധ്യൻ എഴുന്തുറു യോജന ഓടി, കാവേരി മുന്തുറു യോജന ഓടി, നാഗമണ്ഡലത്തിൽ[5] പുക്കൊളിച്ചാ നെല്ലോ അസുരരാജാവ് ദാരുകൻ.

---

1. ഇവിടെ വാളെന്നേ അർത്ഥമുള്ളു. വജ്രത്തിന്ന് പല അർത്ഥവുമുണ്ട്.
2. വൈരക്കല്ലുകൊണ്ടുണ്ടാക്കിയ പിടി.
3. ബ്രഹ്മാവ് കൊടുത്ത ആയുധം.
4. മരം.
5. നാഗലോകം.

നാഗമണ്ഡലത്തെ മുരടെ കുത്തിപ്പറിച്ചു് ഉദയമാന[1] പർവ്വതം നോക്കിയെറിഞ്ഞരുളി ശ്രീഭദ്രകാളി.

അപ്പോൾ ഉദയമാനപർവ്വതത്തിൻെറ വടക്കേ താഴ്‌വരയിങ്കലാമ്മാറു് പുക്കൊളിച്ചാനെല്ലോ അസുരരാജാവു് ദാരുകൻ.

"നീയ്യോ പർവ്വതമേ! എന്നുടെ ശത്രുവിനെ വെച്ചടക്കുകയോ ചെയ്യുന്നതു്? എന്നാൽ നിന്നേയും കുത്തിപ്പറിച്ചു് സമുദ്രത്തിൽ കലക്കുന്നുണ്ടെനെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു ഭയപ്പെട്ടു പർവ്വതത്താൻ:—വേതാളത്തെക്കൊണ്ടു് പാതാളത്തെയടപ്പോയാക. നിന്തിരുവടിയുടെ നാവുകൊണ്ടു് ത്രിഭുവനമൊക്കെ പരത്തിപ്പോയാക. നിന്തിരുവടിയുടെ തൃച്ചക്രംകൊണ്ടു് ആദിത്യൻെറ തേർത്തട്ടടപ്പോയാക. ഉച്ചക്കു അന്തിപ്പെട്ടമാറു പേയും പാപ്പോയാക" എന്നാൻ പർവ്വതത്താൻ.

അപ്പോൾ ഭദ്രകാളിയും വേതാളത്തെക്കൊണ്ടു് പാതാളമടപ്പോതും ചെയ്തു്, തൃച്ചക്രംകൊണ്ടു് ആദിത്യൻെറ തേർത്തട്ടടപ്പോതും ചെയ്തു്, തിരുനാവുകൊണ്ടു് ത്രിഭുവനമൊക്കെ പരത്തിപ്പുവോതും ചെയ്തു്, ഉച്ചയ്ക്കു് അന്തിപ്പെട്ടമാറുവെച്ചു പാർത്തകാലത്തു് "ഈശനാർ മകൾ ഭദ്രകാളി യുദ്ധം മാററിപ്പോയാളെന്നു തോന്നുന്നു. എന്നാൽ എന്നുടെ ദേവിയെ കാണേണ"മെന്നു കല്പിച്ചു് പരിമാറുന്ന[2] അസുരനെ കുറുക്കി കുറുക്കി കൊഞ്ചിപ്പിടിച്ചെട്ടത്തു്, ആകാശമാർഗ്ഗം നോക്കി എറിഞ്ഞു്, മൂലത്രിശ്ശൂലത്തിന്മേലേററി. കടലും കാവേരിയും അലറുന്നതുപോലെ അലറിത്തുടങ്ങിനാരെല്ലോ അസുരരാജാവു് ദാരുകൻ.

"കുത്താതെ! കുത്താതെ! എൻ തമ്പുരാട്ടി! കൊല്ലരുതേ! കൊരുതേ! എൻ തമ്പുരാട്ടി! പന്ത്രണ്ടാദിത്യനാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! പതിനൊന്നു രുദ്രനാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! പത്തു ദിക്കാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഒമ്പതു (നവ)ഗ്രഹങ്ങളാണു്![3] കൊല്ലരുതേ! എൻ തമ്പുരാട്ടി! എട്ടു് (അഷ്ട)വസുക്കളാണു്![4] കൊല്ലരുതേ! എൻ തമ്പുരാട്ടി! ഏഴു ആഴ്ച്ചയാണു്!

---

1. ഉദയനപർവ്വതമെന്നും ഒരു പാഠമുണ്ടു്. "ഉദയമാന" "അസ്തമാന"ത്തിൻെറ അനുകരണമായിരിക്കാം.

2. പെരുമാറുന്ന എന്നതിൻെറ ദേശ്യരൂപം.

3, 4. അനുബന്ധം കാൺക.

കൊല്ലരുതേ! എൻ തമ്പുരാട്ടി! ആറ് ആധാരമാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! അഞ്ച് പഞ്ചാക്ഷരമാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! നാലുവേദത്താണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! മൂന്ന മൂർത്തികളാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഇരുവര അശ്വിനി ദേവകളാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഒന്നേ ബ്രാഹ്മണനാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! തിരുനേത്രത്തിങ്കൽ പിറന്നോര തമ്പുരാട്ടി എന്ന് അടിയനിപ്പോഴത്രേ അറിഞ്ഞു. നിന്തിരുവടിക്കും നിന്തിരുവടിയുടെ പടയ്ക്കും അടിക്കീഴ്പ്പൊടിയായി കിടപ്പേനെന്ന്"[1] ദുഃഖിക്കത്തുടങ്ങിനാനെല്ലോ അസുരരാജാവ് ദാരുകൻ.

ദാരുകരാജാവിൻെറ ദുഃഖത്തെക്കേട്ട ദേവി മനോദരിയുടെ ഇമ്പനിദ്രയുണൻ അവറം കണ്ടോരരിംകിനാവെല്ലാം[2] തന്നിണത്തോഴിമാരെ വിളിച്ച് അറിയിക്കത്തുടങ്ങിനാളെല്ലോ ദേവി മനോദരി. "ഞെട്ടിൽ ഞെടിയോര പെൺകൊടിയാറം വന്ന് എൻ ഭർത്താവേറിപ്പോരൊരോരു തേരും തേർത്തട്ടുമെല്ലാം തച്ചുതകർത്ത് ഭൂമിയിങ്കലാമ്മാറ് ഓട്ടുന്നതും കണ്ടുണന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമരെ! ഞെട്ടിൽ ഞെടിയോര പെൺകൊടിയാറം വന്ന എൻഭർത്താവെ പൊത്തിപ്പിടിച്ചെടുത്ത് ആകാശമാർഗ്ഗം നോക്കി എറിഞ്ഞ് മൂവത്രിശ്ശൂലത്തിന്മേലേററ് കടലും കാവേരിയും അലറുന്നതുപോലെ അലറുന്നതു് കേട്ടുണന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമാരെ! പാലാലെ അടി കഴുകി പട്ടാലെ അടി തോർത്തി, വെള്ളിവിളക്കിൽ കർപ്പൂരത്തിരിയുമിട്ട, പട്ടുമെത്തമേൽ ഇമ്പനിദ്രയെക്കൊള്ളും എന്നുടെ ഭർത്താവ് ഇപ്പോറം വെറുനിലമേ കിടന്ന് ഉഴക്കുന്നതും കണ്ടുണന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമാരെ നമ്മുടെ അസുരവംശമശേഷം കൊന്നു മുടിയുന്നതും കണ്ടുണന്നേൻ തോഴിമാരെ!"

'അതേതുമല്ല തോഴിമാരെ! ഞാനിനി വാഴ്വനോ ഇരിപ്പനോ', എന്ന് മാഴ്കി ദുഃഖിക്കത്തുടങ്ങിനാളെല്ലോ ദേവി മനോദരി.

---

1. ദാരുകൻ ശിവഭക്തനാണെന്ന് ഇതിൽനിന്നും തെളിയുന്നു.

2. അരുമയായ കിനാവു്.

'പകൽ കിടന്നുറങ്ങിയാൽ പേക്കിനാവ് പലതും കാണുമെന്ന്" പറഞ്ഞതടക്കിനാരെല്ലോ തന്നിണത്തോഴിമാരും.

ദേവി മനോദരിയുടെ ദുഃഖത്തെക്കേട്ട് ദാരുകരാജാവിനെ മൂല ത്രിശ്ശൂലത്തിന്മേൽനിന്നഴിച്ച് തന്തിരുവടിയുടെ തുത്തുടയിൽ കിടത്തി അവന്റെ പാദാദികേശവും കേശാദിപാദവും സൂക്ഷിച്ചുകണ്ട നേരത്ത് 'ഒന്നുകൊണ്ടും കൊല്ലുവാൻ യോഗ്യം[1] പോരാ ഈ അസുരനെ' എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഒരു പില[2] അഴകിയവരെ കൊല്ലുകയില്ല. വിദ്യയുള്ളവരെ കൊല്ലുകയില്ല. തപസ്സുള്ളവരെ കൊല്ലുകയില്ല. യുദ്ധത്തിങ്കന്ന് ആയുധം മുറിഞ്ഞവരെ കൊല്ലുകയില്ല" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇത്ര വലിയൊരു ശത്രുവിനെ മടിയിൽവെച്ച് പേവാക്കരുളിച്ചെയ്യുന്ന തമ്പുരാട്ടി ഈ കോപത്തോടും കൂടി കൊന്നില്ലായെങ്കിൽ എപ്പോഴും കൊല്ലേണ്ടു" എന്ന് കോപിച്ചാനല്ലോ നന്ദിമഹാകാളൻ.

"അനേകമനേകം വരമുണ്ട് ഇയശ്ചിരിയൻ[3] കൊണ്ടിട്ട്" എന്നരുളിച്ചെയ്തു.

"ആണാലുമായുധത്താലുമെന്നിയെ നിന്തിരുവടിയുടെ പതിനാറു തൃക്കൈയ്യിലെ ആയുധങ്ങളൊക്കെ നീക്കിക്കളഞ്ഞു് തിരുനഖങ്ങളെക്കൊണ്ട് ഉടലിൽ പാച്ചി[4] കൊല്ലുവോയാക" എന്നാൻ നന്ദിമഹാകാളൻ.

"ആകാശത്തിങ്കലും ഭൂമിയിങ്കലും വെച്ച് കൊല്ലരുതാത്ത വരമുണ്ട് ഇയശ്ചിരിയൻ കൊണ്ടിട്ട്" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ആകാശത്തിങ്കലും ഭൂമിയിലും എന്നിയെ നിന്തിരുവടിയുടെ തുത്തുടയിൽ കിടത്തി കൊല്ലുവോയാക" എന്നാൻ നന്ദിമഹാകാളൻ.

"രാവും പകലും വെച്ച് കൊല്ലരുതാത്ത വരമുണ്ട് ഇയശ്ചിരിയൻ (അസുരൻ) കൊണ്ടിട്ടെ"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"രാവും പകലുമെന്നിയേ സന്ധ്യക്കുവെച്ചു കൊല്ലുവോയാക" എന്നാൻ നന്ദിമഹാകാളൻ.

---

1. യോഗ്യത.
2. 'പുല'യുടെ ദേശ്യരൂപം. ഒരു മരണദുഃഖം അനുഭവിച്ചവരെ എന്നർത്ഥം.
3. അസുരൻ.
4. കുഴിയാറാക്കി.

"അകത്തും പുറത്തും വെച്ചു് കൊല്ലരുതാത്ത വരമുണ്ടു് ഇയശ്ശി രിയൻ കൊണ്ടിട്ടെ"ന്നെരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അകത്തും പുറത്തുമെന്നിയെ ഇടയുമ്മറത്തുവെച്ചു് കൊല്ലുവോ യാക" എന്നാൻ നന്ദിമഹാകാളൻ.

അതും കേട്ട് ശ്രീഭദ്രകാളിയും തന്തിരുവടിയുടെ പതിനാറു തൃക്കൈയ്യിലെ ആയുധങ്ങളൊക്കെ അകലെ നീക്കിക്കളഞ്ഞു് തിരുനഖങ്ങളെക്കൊണ്ട് ഉടലിൽ പാച്ചി കൊല്ലത്തുടങ്ങിനാളെല്ലോ ശ്രീഭദ്രകാളി. അപ്പോഠം കുത്തുമൊരുകൈയ്യു്, കുതറുമൊരുകൈയ്യു്, തയ്ക്കുമൊരു കൈയ്യു്. 'പേശു പേശു പേശ് ഇളയസുരാ' എന്നും ചൊല്ലി. തച്ചും കുത്തിയും പിച്ചും മാന്തിയും വീര്യസ്വർഗ്ഗം പ്രാപിച്ചാനെല്ലോ അസുര രാജാവു് ദാരുകൻ.

അപ്പോഠം കരഠം പറിച്ചു് കുറിയിട്ടു്; കുടൽ പറിച്ചു് ഉത്തരീയമിട്ടു്; വലത്തുടപ്പു [1]വെട്ടി വജ്രബാഹുവിനു് കൊടുത്തു്; ഇടത്തുടപ്പുവെട്ടി വേതാളത്തിൻെറ സത്യം പിഴക്കാതെ കൊടുത്തു്; ശേഷമുള്ള ശവശരീരമെല്ലാം ഒരു ഈരച്ചവാളിന്മേൽ ഇട്ടു് ഈന്നു് ഓരോരോ ദിക്കുനോക്കിയും ഗ്രഹനോക്കിയും എറിയത്തുടങ്ങിനാളെല്ലോ ശ്രീഭദ്രകാളി.

അപ്പോഠം 'തൊക്കു് കിട്ടി എനിക്കു്, തൊലി കിട്ടി എനിക്കു് ഞരു കിട്ടി എനിക്കു്, ഞരമ്പു കിട്ടി എനിക്കു്, എല്ലു കിട്ടി എനിക്കു്, എലുമ്പു കിട്ടി എനിക്കു്, ഒട്ടു കിട്ടി എനിക്കു്, ഒട്ടും കിട്ടീലെനിക്കു്" എന്നു് മുക്കിലും മൂലയിലും നിന്നു മുക്കുകയും മുരളുകയും തുടങ്ങിനാരെല്ലോ പിശാചുപടമാരെല്ലാം.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:— "മഹാകഷ്ടമേ! താനും ഇതു വലിയോരു അച്ചിനേയും[2] പടയും കൊന്നിട്ടു് എനിക്കും എന്നുടെ പടയ്ക്കും ഒരുനേരത്തെ ദാഹം തീന്നില അല്ലോ. എന്നാൽ എന്നെ പടത്ത താതനെ കാണേണ"മെന്നു് കല്പിച്ചു് കൊട്ടുമാർപ്പുലങ്കാരത്തോടുകൂടി കൊട്ടി അലംകരിച്ചുകൊണ്ടു് എഴുന്നരുളി ശ്രീഭദ്രകാളിയും പടയും.

---

1. തുടയിടമ്പലുള്ള മാംസം.
2. പിശാചു്. ഇവിടെ വലിയ ദേഹം എന്നർത്ഥം.

അതു ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞരുളി ശ്രീമഹാദേവൻ തിരുവടി. തൃക്കയ്യിലിരുന്നോരു തിരുമാച്ചു[1]കൊണ്ട് രണ്ടു ഋഷികുമാരന്മാരെ നിർമ്മിച്ചു, അരനിറയെ, കിങ്ങിണിയും കെട്ടി, കഴുത്തിൽ പുലിനഖവും കെട്ടി, പൊന്നും മൂരക്കോലായുധവും കൊടുത്തു, രണ്ടു ഗോപുരവാതിൽക്കലും കാവലാക്കി നിറുത്തി. "ഇതു കേൾപ്പിനെടോ ഋഷികുമാരന്മാരേ! എന്നുടെ മകൾ ഭദ്രകാളി ദാരുകവധം ചെയ്‌വോളും ചെയ്തു എന്നെക്കൂടെ കൊല്ലുവാനായിക്കൊണ്ടു വരുന്നോളെന്നു തോന്നുന്നു" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"എന്നാൽ കൊട്ടി ശ്രീകൈലാസം വലത്തുവെച്ചു പടയകം പൂകുമ്പോൾ രണ്ടൊക്കത്തും പാഞ്ഞു മുലകുടിപ്പോയാക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ കൊട്ടി ശ്രീകൈലാസം വലത്തുവെച്ചു പടയകം പൂകുമ്പോൾ രണ്ടൊക്കത്തും പാഞ്ഞു മുലകുടിച്ചാരല്ലോ ഇരു(ഋ)ഷികുമാരന്മാരപ്പോൾ.

വലത്തെ മുലകുടിച്ചവൻ വീരഭദ്രൻ, ഇടത്തെ മുലകുടിച്ചവൻ ക്ഷേത്രപാലൻ, എന്നിങ്ങിനെ രണ്ടു തിരുനാമ(ഭേദം) വിളിച്ചരുളി. അപ്പോൾ പാതികോപം മുലക്കണ്ണൂടെ ശമിച്ചുവല്ലോ ശ്രീഭദ്രകാളിക്ക്.

പിന്നെയും ഭഗവാനെ കൊല്ലുവാനായ്കൊണ്ടു എഴുന്നരുളി ശ്രീഭദ്രകാളിയും പടയും.

അതുകണ്ടരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

ഇതുകേൾപ്പോയാക നന്ദികേശ്വര! എന്നുടെ മകൾ ഭദ്രകാളി ദാരുകവധം ചെയ്‌വോളും ചെയ്തു എന്നെക്കൂടെ കൊല്ലുവാനായിക്കൊണ്ടു വരുന്നോളെന്നു തോന്നുന്നു. എന്നാൽ നോക്കൊരു[2] മത്തവിലാസതിരുനൃത്തം നില്ക്കേണമെന്നു അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. അതുകേട്ട് നന്ദികേശ്വരൻ ആട്ടരങ്ങുനടുവിൽ കിടന്നോരു മണിപ്പീടാവെ[3]ടുത്തു പൊടിതുടച്ചു പൂവിട്ടാരാധിച്ചു ഗന്ധപുഷ്പധൂപ

---

1. അഴക്, മറുപിള്ള, മറിമായം.
2 അനുബന്ധം നോക്കുക.
3. അലിത ഷാത്രം.

ദീപങ്ങളെക്കൊണ്ടു പൂജിച്ച് കഴത്തിൽ പശമതെച്ചു് തോൽമുടി വാർ

വലിച്ചു് മണിപിടിവു് ഒത്തി.[1]

ഉമാഭഗവതിയും ഗംഗാഭഗവതിയും കൂടി താളമൊത്തി—മത്ത വിലാസതിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.

അതു് എപ്രകാരമെന്നാൽ:—[2]കടുംതുടി വീണയും മറിമാനോടു വെണ്മഴുശ്ശൂലവും മാലയും മുദ്രയും അക്ഷപടത്തോടു വണ്ണ............ ഴകോറി നിറഞ്ഞൊരു............തളന്ത............ണ കങ്കണമായിയ കരികൊടിമൂർത്തികൾ കങ്കണമിട്ട കരങ്ങങ്ങൾ പിരിഞ്ഞെണ ചണ്ഡലീഭൃതമായോരു പാമ്പിനെ കണ്ഠലമായിട്ടു് കല്യങ്ങി മറിഞ്ഞ കണ്ണികൾ തൊട്ടൊഴി താളമമ്പുങ്ങൾ കടുംതുടി കൊട്ടിയൊരൊച്ച ജഗത്തിൽ മുഴങ്ങി.

"തുംബുരു നാരദനെന്ന കണക്കെ സംഭ്രമമായിട്ടു വാനവർ നായകൻ" എന്നിപ്രകാരം എഴുന്നള്ളി തിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.

അതു കണ്ടു് രണ്ടാം തിരുനൃത്തം നില്ക്കത്തുടങ്ങി ശ്രീഭദ്രകാളി. അതു് എപ്രകാരം തിരുനൃത്തം നില്ക്കുന്നു എന്നാൽ:—കരിപിടിച്ചു കടുത്തല ശ്ശൂലമുയർത്തി, കരത്തിൽ മഴു പടമേന്തി, നിണക്കുടർമാല കഴത്തിലണിഞ്ഞു, വിളിച്ചുവരുന്ന കറുത്ത നിറത്തിൽ ഉരുട്ടിയ കൺമിഴി മുറുക്കിയ വാളിളക്കി, അണഞ്ഞു പെരുത്തൊരു കോപം അടക്കിയ താരനാവിളച്ചതു കാന്തൻ ഘോരെ ഘോരെ ഘോരെ എന്നിപ്രകാരം എഴുന്നെള്ളി തിരുനൃത്തം നിന്നരുളി ശ്രീഭദ്രകാളി. തിരുനൃത്തം നിന്നു തോല്പിക്കരുതാഞ്ഞു നഗ്നരൂപതിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.

അപ്പോൾ നാണമടഞ്ഞു് തലകവിട്ടാളെല്ലോ ശ്രീഭദ്രകാളി 'ദാഹവും കോപവും തീൻവോ, മകളെ!' എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. ഒത്തു=നൃത്തത്തിന്നു വേണ്ടുന്ന വാദ്യം തെയ്യാറാക്കി എന്നു സാരം.

2. ഇരുതലയും പരന്നു നടു കുടുങ്ങിയുള്ള ഒരു വാദ്യം. ഇതേ ആകൃതിയിൽ മരം കൊണ്ടുള്ള ഒരു സാധനവുമുണ്ടു്. കടുന്തുടിയറു് ഒരു കാലത്തു് കേരളത്തിൽ ഒരു പ്രധാനവിനോദമായിരുന്നു. ഈ ഭാഗം നൃത്തത്തിനെന്ന വൃത്തബന്ധത്തോടുകൂടിയതാണു്.

"കോപം തീൎന്നു, ദാഹം തീൎന്നീല" എന്നു തൊഴുതുണൎത്തിനാളെല്ലോ ശ്രീഭദ്രകാളി.

"എങ്കിൽ സമുദ്രത്തെ കോരി പെരുകവോയാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതു് അടിയത്തിന് ഒരു കവിൾപ്പാടു്[1] പോരാ". എന്നു തൊഴുതുണൎത്തിനാളെല്ലോ ശ്രീഭദ്രകാളി.

"എങ്കിൽ കാട്ടിക്കോ കപാലം,[2] ഏറുകൊൾ ശോണിതം"[3] എന്നു് വലത്തെ ചെറുവിരൽ വ്രണപ്പെടുത്തി കപാലത്തിൽ കാട്ടി. കപാലം നിറഞ്ഞു് രുധിരവെള്ളം മഹശ്യാറായി[4] ഒഴുകിത്തുടങ്ങി. അതു ഭദ്രകാളി ഒട്ട പാനംചെയ്തു. അതുകണ്ടു് പിശാചുപ്പടകൾ കടിക്കയും, കളിക്കയും, തുടിക്കയും, അഹങ്കരിക്കയും തുടങ്ങിനാരെല്ലാ പിശാചപടമാരെല്ലാം.

"ദാഹവും കോപവും തീൎന്നുവോ മകളേ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"ദാഹവും കോപവും തീൎന്നു ഭഗവാനെ!" എന്നു് തൊഴുതുണൎത്തിനാൾ ശ്രീഭദ്രകാളി.

"ഇതു കേൾപ്പായാക മകളെ! ഭദ്രകാളി! നീയ്യെവിടത്തിങ്കലാമ്മാറിരിപ്പൂ മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയൻ ശ്രീകൈലാസത്തിന്റെ വടക്കെ താഴ്‌വരയിങ്കലാമ്മാറിരിപ്പൂ" എന്നു് തൊഴുതുണൎത്തിനാൾ ശ്രീഭദ്രകാളി.

"അതു താനും വരാ മകളെ, മഹാദേവൻ കൊടുത്തു് മഹാകാളി എന്നും വരാ. മഹാകാളികൊടുത്തു് മഹാദേവനെന്നും വരാ. നീയും ഞാനും കൂടി ഇരുന്നാൽ നിന്നെ കീൎത്തിയായിരിക്കും എന്നെ കീൎത്തിയില്ലാതേയും ഇരിക്കും. എന്നാൽ നീയും പോകപ്പോയി കൎമ്മഭൂമിയിൽ[5] ചെറുകടി മനുഷ്യൎക്ക്[6] പരദേവതയായി പോവോയാക മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. ഒരു കവിളിടക്കം. 2. തലയോട്ടു്. 3. ചോര.
4. വലിയ ആറായി. 5. ഇവിടെ കേരളം.
6. രാക്ഷസരെ അപേക്ഷിച്ചു് ഭൂമിയിലുള്ളവർ ചെറുതായതുകൊണ്ടാണു് ഈ രൂപം വന്നതു്.

"അടിയൻ പോകയില്ല മലനാട്ടിനാമ്മാര്—നിന്ദിപ്പോർ, നിരസിപ്പോർ, പെൺപിടപിശാച് എന്നു ചൊല്ലുവോർ."

"അതേതും ചെയ്യാ മകളെ! ഒരാണ്ടിലൊരിക്കൽ നൂററെട്ടു കാൽ പന്തലിട്ടു, കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ അറുപത്തിനാലുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ മുപ്പത്തിരണ്ടുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ പതിനാറുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതേതും ചെയ്യാത്തവർ നാലുകാൽ പന്തലിട്ട് കളവും പാട്ടും തരും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"കിഴക്ക പടിഞ്ഞാറു എഴുക(തണ്ട്) പാകിക്കൊള്ളും. തെക്ക വടക്ക വെള്ളിക്കയറു പാകിക്കൊള്ളും. കിഴക്ക പടിഞ്ഞാറു പൊന്നിൻകൂറ വിരിച്ചുകൊള്ളും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. ചെമ്പരത്തിപ്പൂവ്, കുരുത്തോലത്തിനോല, പൂക്കുല, മാല എന്നിവററൊക്കൊണ്ട് നിൻെറ രൂപത്തെ നിമ്മിച്ചുകൊള്ളും മകളെ!"[1] എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"പൊന്നിൻപൊടിക്ക പകരം മഞ്ഞപ്പൊടി കൊള്ളും. വെള്ളിപ്പൊടിക്ക പകരം അരിപ്പൊടി കൊള്ളും മകളെ! എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അഞ്ജനപ്പൊടിക്ക പകരം കൃഷ്ണപ്പൊടി കൊള്ളും എന്നിങ്ങിനെ മൂന്നു വർണ്ണങ്ങളെക്കൊണ്ട് അഞ്ചുവർണ്ണമാക്കി നിൻെറ രൂപത്തെ നിമ്മിച്ചുകൊള്ളും" നിന്നുടെ കളം (ബ്രഹ്മകളം) വിഷ്ണുവിതാനം കാൺമാനും കേൾപ്പാനും വരുന്നവർ ഇരു[2]ഷുദ്രാദികൾ എന്ന് സങ്കല്പിച്ചുകൊള്ളും; പോയാക, മകളെ" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. അനുബന്ധം നോക്കുക. 2. ഋഷിമാർ.

"കൊട്ടുന്നന്നേയു സങ്കല്പിച്ചു കൊള്ളുവോയാക, മകളെ! ഭദ്ര കാളി! നീയും പോകപ്പോയി കമ്മഭൂമിയിൽ ചെറുകടിമനുഷ്യക്ക് കലപരദേവതയായി പോകയാക, മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാ ദേവൻ തിരുവടി.

"ഇതേയും ചെയ്യാത്തവക്ക് അകവെട്ട, പുറവെട്ട, അരച്ചൂരൽ, മുച്ചൂരൽ, അഗ്നികോരി (തീപ്പാറി), പെരിമ്പനി, കള്ളിമുള്ളൻ, കരിഞ്ചപ്പട്ട[1] എന്നിങ്ങിനെ തൊണ്ണൂററാറു മഹാവ്യാധികളെ കൊട്ട പ്പോയാക! അതു് നിന്നെ സേവിച്ചവക്ക് ഒഴിച്ചുകൊട്ടപ്പോയാക മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. "നീയും പോക പ്പോയി കമ്മഭൂമിയിങ്കലേക്ക് ചെറുകടി മനുഷ്യക്ക് കലപരദേവത യായി പോവ്വോയാക, മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അപ്പോഠം ദാരുകൻെറ ശിരസ്സുവെച്ചു് നമസ്കരിച്ചാളെല്ലോ ശ്രീഭദ്രകാളി. അപ്പോഠം രക്തവസ്ത്രം കൊട്ടത്തരുളി ശ്രീമഹാദേവൻ തിരുവടി. അതെടുത്തു ചാത്തികൊണ്ടാളെല്ലോ ശ്രീഭദ്രകാളി.

"ഇതു കേൾപ്പോയാക, മകളെ! കാളി! ഇതെങ്ങും വെയ്ക്കത്തക്ക തല്ല. നിന്നടെ ഇടത്തുകൈയിലാമ്മാറു് പിടിപ്പോയാക" എന്നരുളി ശ്രീമഹാദേവൻ തിരുവടി.

1. ഇതിൽ ചിലതെല്ലാം വസൂരിയുടെ വകഭേദങ്ങളാണ്.

# പന്തലലങ്കാരം

ആദരവോടു ലോകരലങ്കരിച്ചീടും—പന്തക്കാലറുപത്തി
[നാലിൽ

കരുതിനാലകമെകൊണ്ടു—കോണിനോടെഴുക[1]കെട്ടി

കോത്തുടൻ കയറുപാകി—സൂരിയനുദിക്കും മുമ്പെ

നല്ല നാരിമാരടിച്ചുനീക്കി—നലമെഴുമവനിതന്നിൽ

ചാണകനീർ തളിച്ചു—സരസമായി മെഴുകിപ്പിന്നെ

താരിററത്തിട്ടു വന്ദിച്ചിവിടെ—നിന്തിരുവടികീഴ്
[സ്തുതിച്ചീടുന്നേൻ

എന്നൊണ്ട ചിറവൂർക്കാവാണ കണ്ടേങ്കാളി—

—ശ്രീപാദം വാഴ്ക ദൈവമേ.—

ഇന്തിരമലമേലുണ്ടൊരു—പാലനില്ക്കുന്നിതെന്നാൻ

ആദിശ്രീമഹാഗണപതി—അപ്പാലവെട്ടിക്കൊണ്ടുപോന്നു

ചില്ലൊടു ചിറുപ്പുംകുത്തി—ചിതറിന നടുമുററത്തു

കൊടിയും കയറും നീക്കി—വാങ്കയറും നീക്കി

ഓങ്കെന്നും കുഴികുഴിച്ചു—പുത്തിരംപോക എന്നു

നെല്ലോടരിയുമിട്ടു—ജലഗന്ധപുഷ്പധൂപ-

ദീപങ്ങൾകൊണ്ടലങ്കരിച്ചു—നാട്ടിനാർ പാലതന്നെ

ആകാശാതിമലയർ താനുമെ ദൈവമെ.—

പാകിന വിതാനത്തിങ്കൽ—പണികളും തീർന്നമേന്മേൽ

ചേരുമാറുററകൊമ്പു—ചെന്തളിർപ്പട്ടും മററും

ചേലകൾ പളുങ്ക്ചോദ—എഴുതിന പലവുംകൊണ്ടു

വിതാനവുമൊരുക്കി—നൽത്തൂൺ പൊതിഞ്ഞു

നൽപ്പടിയുംവെച്ചു—നേർത്തുലാം കഴികൾ ശോഭെ

അരുളിന വിതാനത്തിങ്കൽ—കുരുത്തോല നിരക്കെത്തൂക്കി

കുസുമങ്ങൾ പലതും നന്നായ്—വെളുത്തവെററിലയും
[പഴുക്കാ

മാന്തളിരരയാൽ തൂക്കി—തളുത്ത പൂക്കുലയും മാല

താമരപ്പൂവുമേന്മേൽ—നിറത്തൊടു പവിഴത്തുമ്മേൽ

---

1. തണ്ടു്.

നേർമുത്തുമാലതൂക്കി—കറുത്തനെഞ്ചമരി വെഞ്ചമരി
കണ്ണാടിക്കുപ്പി നിരപ്പിച്ചനോടലങ്കരിച്ചിട്ടിതമാനപന്തൽ തൻ
കിള കഴിപ്പാൻ[2] പാരാതെ എഴുന്നള്ളമ്മേ!—
കാൽച്ചിലമ്പൊലിയിളക്കി—ക്കറ[3]കണ്ടർ മകളെ! പോററി!
അരുളിന വിതാനത്തിങ്കൽ—വെളുത്തൊരു വിളക്ക തേച്ചു
വെളിച്ചെണ്ണ നിറയെ വീഴ്ത്തി—അലക്കിയ ചേല കീറി
അഴകിയ തിരിയുമിട്ടു—ആയിരം കതിർകൾപോലെ
എത്രയുമാനന്ത(ന്ദ)നൽ—വിളക്കം വിളക്കപോൽ
വിളങ്ങുമാറു വിനായകന്ന്—അമൃതു[4]ചെയ്യുവാൻ
പരിപ്പിനോടടനമപ്പം—പതവി[5]യിലിളനീർ തേനും
വറുത്തരി പയറുമെള്ളും—മാമ്പഴമെന്നിവയെല്ലാം
മധുരത്താൽ പൂമല[6]യരുന്തി—ഹൃദയത്തോടിച്ചിച്ചു[8]തെല്ലാം
ഗണേശൻ താനും വസിക്ക—ഇപ്പന്തൽകീഴ് വരമരുളീട
മാറേ.—

ആദികുറമകളേ![8]—ആനന്ത(ന്ദ)ത്തേൻകടലെ,
ജോതി മണിവിളക്കെ—ശോമക്കാൽമുതലിയമ്മേ![9]
വേദാന്തപ്പുരാണമേ!—പുരാണമാം എന്നും മലർപ്പെണ്ണേ!
ഉദഗിരിയെന്നും[10]—കൊണ്ടരുവിനാക്കിലയും പൂക്കലയും



---

2. ആദ്യം കാലുനാട്ടുവാനുള്ള കിള. അതു് നല്ല മുഹൂർത്തത്തിലായിരിക്കണമെന്നുണ്ടു്. അപ്പോൾ മുതല്ക്കു് അമ്മ അനുഗ്രഹിക്കണമെന്നു സാരം.

3. ഇവിടെ വിഷത്തിനെ സൂചിപ്പിച്ചിട്ടാണു് കറ(മാലിന്യം)ശബ്ദം പ്രയോഗിച്ചിട്ടുള്ളതു്. കണ്ടർ=കണ്ഠർ—നീലകണ്ഠൻ (ശിവൻ) എന്നർത്ഥം.

4. അമൃതു കഴിക്കുക എന്നതിനുള്ള ഉപചാരവാക്കു്—ദേവന്മാരും രാജാക്കന്മാരും ഉണ്ണുന്നതു് ചോറാണെങ്കിലും അമൃതെന്നാണു് പറയുക.

5. പദവി എന്നതിൻെറ തത്ഭവം.

6. അരുളി എന്നായിരിക്കും എന്നു തോന്നുന്നു.

7. ഇച്ഛിച്ച.

8. പാർവ്വതീപരമേശ്വരന്മാരെ ആദികുറവനും കുറത്തിയും ആയി നാടോടിപ്പാട്ടുകളിൽ സങ്കല്പിക്കാറുണ്ടു്. ചിലപ്പോൾ മലയനും മലയിയും ആയും കാണാം. കരുവൂർ തോററം നോക്കുക. പേജ് 2.

9. ശോമക്കാൽ=സോമൻെറ കാൽ, അതായതു്—ചന്ദ്രക്കലയിലെ കല. മുതലി=മുതലായിട്ടുള്ള ആൾ ധരിക്കുന്നയാൾ=ചന്ദ്രചൂഡൻ. ശോമക്കാൽമുതലിയമ്മ=ചന്ദ്രചൂഡൻെറ ഭാര്യ—പാർവ്വതി.

10. ഉദയഗിരിയിൽനിന്നും.

പൊന്മണിയും പൂങ്കാവും—ചെമ്പ[11]രവും ചരക്കോലും
കണ്ണാടിയും[11] ചുരുളും[13] പിടിത്ത—കണ്ണായവേന്ത[14]നുടെ
ചെഞ്ചോലക്കരയിൽ കണ്ണക്കെ—ചിലമ്പൊലിപുലമ്പാടി
പൂഞ്ചോലക്കരത്തി ദൈവം—പുനത്തുടൻ[15] വിളിത്താരത്തെ
മഞ്ഞ[16]പ്പൂവരിയും—ചാന്തും മണിയും തിരിയും
പുതുമുറവ്വാ മുന്നമെന്തിയ—തിരുവാളും മൂലംതന്നെ
മറവാതെ മഞ്ചന[17]തട്ടി—മുഖമെഴുതി
മാറത്തു രണ്ടു മുലയുമേന്തി—കന്നിയൂക്കുമരൻ,[18] ചാത്തൻ[19]
കുറുമ്പനയ്യർ[20]പള്ളിക്കണ്ടൻ—മററു മൂവർ മലയർ വന്തു
അണിനിഴൽ പന്തലിട്ടു—പന്തലിൽ പാവിരിച്ചു
കെല്ലനെപ്പുറനിരത്തി[21]—കിഴക്കനെ താളം താഴ്ത്തി
അല്ലൽ[22]കെടതും പിണിയെ[23]—ത്തീർപ്പാനും, വേർപ്പാനും[24]
വേത്തോതി തെളിയിപ്പാനും—മന്ത്രകുശലമോതുവാനും
പുകഴ്ന്തൊരാദിനാഥ മഹാഭാരത മലങ്കുറത്തി ദൈവമേ.
വരിക നീലമാഞ്ചേരി—അമരപുരത്തെട്ടുകുടി
വെള്ളാളർവാഴ്ക ദൈവമെ!—എൻമന്ത്രശാല വാഴ്ക,
മുത്തി[25] പിറന്നാൻ—മൂവഞ്ചേരി[26] താൻ പിറന്നാൻ
മാവണ്ടിക്കാമകിള്ളി[27]—കുന്നത്തിരവീശിങ്കൻ വെട്ടൻ[28]
കോതൻ നാലില്ലത്തു പള്ളിമലയതും[29] വമ്പും തേരും
തേർതാനവും വാഴ്ക ദൈവമെ!
വെള്ളിത്തേർ പിടിച്ചു പൊന്നുംതേരോടണച്ചു
ശവരി[30]യൊടു ശവരിപൂട്ടി—വീരകാളമുത്തി[31]

---

11. നല്ല ശരം.
12. ആൽക്കണ്ണാടി.
13. തിരുമാട ഞെറിഞ്ഞുവെച്ചതു്.
14. ഇന്ദ്രൻ.
15. പുകഴ്ത്തി.
16. മഞ്ഞുപ്പുവും അരിയും.
17. മഞ്ഞളും മററും കൂട്ടിയ ഒത കുറിക്കൂട്ടു്. മഞ്ചണമെന്നും പറയും.
18, 19, 20. ഓരോ ദൈവങ്ങളുടെ പേർ.
21. പറ കിടത്തി നിരത്തിവെച്ചിട്ടു്.
22. അല്ലലുണ്ടാക്കുന്ന.
23. പിശാചുബാധകൊണ്ടുള്ള രോഗം.
24. വേർപെടുത്താനും.
25, 26, 27, 28, 29 ഓരോ ദിക്കിലെ പഴയ ദൈവങ്ങളെയാണു് കുന്നതു്.
30. കാട്ടാളന്മാരുടെ വാഹനം.
31. വീരകാഹളം.

എന്നിപ്രകാരമായിരിക്കുന്നോരു ഭൂമിദേവിയുടെ
ആദിയന്തത്തെച്ചൊല്ലി കുററംതീൎത്തു ഗുണത്തെ വരുത്തീട്ട
നെഞ്ചെപത്തിരം[32] ചരക്കോലാലെ പാനയും
നടത്തിവെച്ചു കുത്തിരം[33] കണ്ടെടുത്തു കുററമററിരുന്ന കാലം
മരുതകായിലെയും വില്ലി ശില്ലിയോടരശർ മുമ്പിൽ
അടലൊട്ട[34] പുനലു[35]മാടി—വെള്ളനെല്ലൊലികം ചാൎത്തി
തേവാരം നിയതം വെണ്ണീരുപ്പിൽ പരിഹാരം ചെയ്തു്
ഏഴവർ ശേകവ[36]രൊരുമ്പെടത്തിരികൊളുത്തി-
ക്കരുതിയുമുങ്ങളൊച്ചാറും—ശോഭയിൽ തുള്ളത്തുള്ള-
ത്തിക[37]തല തെക്കകാട്ടി—തെക്ക ദേവതയ്ക്കു വേണ്ടും
തിറമൊട്ട വെടികൊട്ടപ്പാൻ—പാടിന മലയരെല്ലാം
മുരശൊട്ട തുടിയറന്തു്—മൂവന്തിക്കാലമായി
കലങ്കലിവീരർ വന്തു—വണങ്കിക്കൊണ്ടു കാതത്താൽ
നീതിവട്ടം അടിനിര വെളുക്കച്ചെത്തിത്താഴയും[38]
ഞെഴകും[39] തളിർ,മണിയരയാൽകൊമ്പു,
മണിച്ചുണ്ട കാഞ്ഞിരത്തോലെന്നിവ
ചുഴലെക്കത്തി ഇന്തിരൻ നൃൽ[40]വളൎത്തു
കൊന്നപ്പൂമാലതൂക്കി—കുരുത്തോല കവുങ്ങിൻപൂവു്
കെങ്കനകനകപ്പാല—ചെപ്പൊട്ട മണിവിളക്ക
പയ്യാട പറനിരപ്പു—കുത്തുവാൻ കൂവാക്കോഴി[41]
ഒരു കവുങ്ങിൻപൂക്കുലയും—പൊന്മണിയും പൂങ്കാവും
ചെഞ്ചരവും ചരക്കോലും—കണ്ണാടിച്ചുവളും പിടിത്ത
കണ്ണായവേന്തരുടെ ചെഞ്ചോലക്കയിൽകണക്കെ[42]
ചിലമ്പൊലി പുലമ്പെപ്പാടി പൂഞ്ചോലകുറത്തിദൈവം
പുനന്തു[43]ടൻ വിളിത്താരത്തെ.

---

32. പ്രമാണം—(പത്രത്തിൻെറ തത്തക്കം). 33. വഞ്ചന.
34. തീയ്. 35. വെള്ളം. 36. ചേകവർ.
37. പ്രകാശമുള്ള, തികൾ (പ്രകാശം) (തമിഴ്).
38. പൂക്കൈത. 39. കൈനാറി. 40. ചുകന്ന ശില.
41. ചെറിയ കോഴി (കൂവാൻ തുടങ്ങാത്തതു് എന്നൎത്ഥം).
42. കണ്ണായവേന്തൻ=ദേഹം മുഴുവനും കണ്ണായ വേന്തൻ—ദേവേന്ദ്രൻ, ചെഞ്ചോലക്കയിൽ=ഭംഗിയുള്ള ഉദ്യാനത്തിലെ (നന്ദനം) കയിൽ—അത്ര മനോഹരമായ ശബ്ദത്തോടുകൂടി എന്ന സാരം. 43. പുകഴ്ത്തി.

# എട്ടദിക്കുവാഴ്ത്ത് *

എട്ടദിക്കുവാഴ്ക ദൈവമെ, എണ്ണെരുങ്കോട്ടവാഴ്ക
പത്തുദിക്കു വാഴ്ക, പതിനാറു (ഷോഡശ) കലയും വാഴ്ക
[ദൈവമേ!

ആദിത്യനും ചന്ദ്രനും വാഴ്ക, അലകടൽമലയാൻ വാഴ്ക,
ആദിദേവതയും വാഴ്ക, ബ്രഹ്മമാമലയും വാഴ്ക,
പേകളും പടയും വാഴ്ക, എരികനൽ മറയോൻ വാഴ്ക,
ഏഴുപുറപ്പാണർവാഴ്ക, എന്നുടെ ദൈവം വാഴ്ക,
കരുതിന കവിക്കുമുന്നിൽ ഗണപതിതാനും വാഴ്ക,
തെരമിച്ചൊരുലകുതന്നിലുള്ള ദൈവത്തെ എല്ലാം
സരസിച്ചു ചൊല്ലുവാനൊ സമയമില്ല, ശക്തിപോര
നിരസിച്ചു കഴികവേണ്ട ഇന്ധനമെല്ലാം തമ്മിൽ പോരെണം
ഈശനുടെ മികുതിപൊങ്ങും മികവെഴും പാലനാട്ടി
അവിടെക്കും ഇവിടെക്കും താനാ(സ്ഥാനാ)ദിദേവതയായി
[നില്ക്കും

ആനക്കോടാകമമ്മേ! നീലമാമുകിൽ നിറത്തി! ശക്തി!
നിമിഷത്തിലെഴുന്നള്ളണം
അണിമതി ജടയിൽ ചൂടി അരനുടെ മൂന്നാംതൃക്കണ്ണിൽ
അഴകിവന്നുത്ഭവിപ്പോരം തായെ അഞ്ജനനിറത്തി! ശക്തി!
ആഴിചൂഴലകുതന്നിലവനിയിലേറിരുന്ന
അളികളിലാളിക്കുളി വയനാട്ട, കളപ്പുരയൂർ,
പഴയന്നൂർക്കാവു, വാഴ്ക ദൈവമേ!
പോക്കലി, പൂരവൃക്കാവു, പൊന്മലരുപം കാവു
കിരാമ്പുഴ, പരിചുനെല്ലൂർ, കുറുമാലി, കുന്നംപാറ,
കൂഴന്തൂർ, കുഴിയക്കുന്നു, തെള്ളിയൂർ, തെള്ളിക്കാവു,
തേൻപുഴ, തേൻപൂർക്കാവു, തെരലൂർ, തെച്ചിക്കാവു,
ഏരാളറേറു കോട്ടം, കോട്ടു,തെരുമൂ,തെരുമക്കുന്നു
എമ്പെരുമാൻ മക്കരം കാവ്, പിഴകൊല്ലം,പിഴാരികോവിൽ,

---

* അനുബന്ധം നോക്കുക.

വിലസുന്ന വില്ലിപുത്തൂർ, വീതിയിൽ മംഗലത്തുകാവ്,
അരങ്ങന്തൂർവാണി, നെല്ലൂരയർവാണി, അടിച്ചിൽപാറാ,
നൽമാണ്ട, തെക്കം കൊല്ലം, കല്ലളകുളത്തുക്കാവു,
ശങ്കരൻ, ശങ്കരൻപേരാൽ, ചാത്തന്തുച്ചുരമാടൻ,
മഞ്ചാടിക്കരുമംപള്ളി, വടപുരം, വാലിമായ്കൽ,
തട്ടയൂർ, തട്ടെക്കാവ്, പന്നിയൂർ, പനങ്ങാട്ട,
പാനങ്ങാട്ടു, പഴയപാന, കൊമ്പനങ്ങാട്ടു, കൊല്ലം,
ചതുക്കുളം, കടുക്കാപ്പള്ളി, അഴകിയ കാവുംകുളവും,
അറുപത്തിനാലുമഞ്ചും അടവിയിങ്കൽപൂരവും
ഉറയപ്പെട്ടോരു ദൈവമേ,
അച്ഛൻമാൎക്കു മുൻനടന്നു വന്നോരു ദൈവമെ!
അമ്മാമന്മാൎക്കു ചൊൽവിളികേട്ടു വന്നോരു ദൈവമേ!
മുത്തച്ഛന്മാൎക്കു മെയ്യാടി മെയ്യുറഞ്ഞു വന്നോരു ദൈവമേ!
ഞൊന്നം കയ്യാണ്ടും മെയ്യാണ്ടും വെച്ചും പൂജിച്ചും
അലങ്കരിച്ചും ആരാധിച്ചും വിളിക്കുന്നേനെന്നെയാണ്ട
ചിറവൂർക്കാവാണ്ട കണ്ടകോളിയും,
കോട്ടയിൽ വാഴും വേട്ടക്കരുമകനും,
ഒട്ടകുറത്തിയിൽ വാഴും നല്ലച്ഛനും,
അമ്പൊട്ടു വെച്ചു പാന അഴകൊട്ടു നടത്തു തായെ!
ഓം എന്നെട്ടത്തോരോങ്കാരം വാഴ്ക,
ആം എന്നെട്ടത്തോരാങ്കാരം വാഴ്ക,
ഹരിയെന്നെട്ടത്തോരു നല്ലക്ഷരം വാഴ്ക, ദൈവമേ!
ഓമെന്നും, ആമെന്നും, ഹരിയെന്നും മൂന്നു നല്ലക്ഷരം വാഴ്ക [ദൈവമേ!
നാവിനെപ്പട്ടത്താൻ നാരായണൻ വാഴ്ക,
സൃഷ്ടിപ്പാൻ ബ്രഹ്മൻ വാഴ്ക, സ്ഥിതിക്കു വിഷ്ണു വാഴ്ക,
സംഹരിപ്പാൻ സൎവ്വേശ്വരൻ വാഴ്ക,
മറക്കടയാട പീഠം പുത്തുക്കലം ചരക്കോൽ വാഴ്ക,
നാട്ടിയൊരു നമ്പാല വാഴ്ക,
നമ്പാലയ്ക്കു നാങ്കു വൈരം* വാഴ്ക,
നാങ്കു വൈരത്തിന്മേൽ വസിക്കപ്പെട്ടോരു
നാല്വർ ശ്രീകന്യാക്കന്മാരും വാഴ്ക ദൈവമേ!

* കാതൽ.

വാമകളും വരമകളും വാഴ്ക,
പൂമകളും പുനൽമകളും വാഴ്ക,
കൂട്ടിനോരു മണ്ഡലം വാഴ്ക,
മണ്ഡപത്തിച്ചുറയപ്പെട്ടോരു
സർവ്വ ഭൂതപ്പിശാചുക്കളും വാഴ്ക ദൈവമെ!
തെക്കം കൊല്ലം ശ്രീനഗരം വാഴ്ക,
വടക്കം കൊല്ലം മാളവി വാഴ്ക,
ഏഴമല വാഴ്ക, ഏഴുപത്തിരണ്ടടവി വാഴ്ക,
പകൽ വാഴും ആദിത്യൻ വാഴ്ക,
രാവെഴും ചന്ദ്രഭഗവാൻ വാഴ്ക,
ആദിത്യനേയും ചന്ദ്രനേയും
ചുററിപ്പററി വലയംചെയ്തു നില്പോരു
നാറംമീൻ കോറംമീൻ നക്ഷത്രാദികളും വാഴ്ക ദൈവമെ!
ഭൂമിക്കലങ്കാരമായി നില്പോരു
കറുക, ചെറുവള്ള, കഞ്ഞുണ്ണി, മുക്കററി,
പൂവാങ്കുറുന്തല ദശപുഷ്പം പത്തും വാഴ്ക, ദൈവമേ!
കിഴക്കു ഉദയമാനപർവ്വതം വാഴ്ക,
പടിഞ്ഞാറസ്തമാനപർവ്വതം വാഴ്ക,
തെക്കു ത്രികൂടപർവ്വതം വാഴ്ക,
വടക്കു മഹാമേരു ഭൂമിക്കു പൊക്കിളായ്നില്ക്കും പർവ്വതം
വാഴ്ക ദൈവമെ!
അതിന്മേൽ വസിക്കപ്പെട്ടോരു
സപ്തർഷി അഷ്ടയോഗിയിച്ചയന്നന്മാരും വാഴ്ക, ദൈവമെ!
പറ കഴിപ്പാൻ വിശ്വകർമ്മാചാര്യൻ വാഴ്ക,
തോൽ പുതപ്പാൻ പറച്ചാമ്പുകൻ വാഴ്ക,
കോത്തുവലിപ്പാൻ വാസുകി വാഴ്ക,
ഓരാപുരുഷൻ പറത്തെരുവു വാഴ്ക,
ഓം എന്ന ശബ്ദം പറക്കൊൽ വാഴ്ക,
പറയകത്തു ഹര ഹര എന്നും ശിവ ശിവ എന്നും
രണ്ടു നല്ലക്ഷരം വാഴ്ക, ദൈവമെ!
എന്റെ ഇടത്തും വലത്തും ഇരിക്കും വഴിവാണാക്കരും വാഴ്ക,
ഇനിക്കു വിദ്യ ബോധിപ്പിച്ചുതന്നോരു ഗുരുവിന്റെ
ശ്രീപാദം ഇണയടി രണ്ടും വാഴ്ക, ദൈവമെ!

# ദാരുകൻ തോററം.*

ശ്രീകുരുമ്പകണ്ടകാളി ത്രൈലോക്യനായകി അഴകിയ ദേവി ആനന്ദസുന്ദരി തിരുവടിയെക്കൊണ്ടു സ്തുതിപ്പാൻ തുടങ്ങുന്നേൻ. അടിയൻ എവിടെ പിഴച്ചു പോകുന്നതെല്ലാം ക്ഷമിച്ചുകൊള്ളണം കന്നിയാവൊ

എങ്കിലോ പണ്ടു ദേവാസുരയുദ്ധമുണ്ടായിരുന്ന കാലത്തു് ദേവകിന്നരകിമ്പുരുഷന്മാരുടെ പക്ഷമായിരുന്നു അസുരകുലത്തെയെല്ലാം അശേഷമേ കൊന്നു മുടിച്ചു കളഞ്ഞു ശ്രീപാൽക്കടലിൽ പള്ളിക്കുറുപ്പു കൊണ്ടരുളും അച്യുതൻ ജഗൻ വിഷ്ണു[2] നാരായണസ്വാമി.

അസുരകുലത്തിരുവർ ശ്രീകന്യാക്കന്മാർ കൽവിലദ്വാര[3]ത്തിൽ പുക്കൊളിച്ചു കിടന്നു. നാമുള്ള നാളെ നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നുമുടിച്ചു കളയുമാറുവന്നുവല്ലോ. നാമിനി ആരെച്ചെന്നു കാണുന്നുവെന്നും, എന്തെല്ലാം നല്ലതെന്നും, അസുരകുലത്തിരുവർ കന്യാക്കന്മാരപ്പോൾ.

ശ്രീകൈലാസത്തിങ്കൽ ചെല്ലുകിലൊ ശ്രീമഹാദേവൻ നല്ലച്ഛൻ നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നു മുടിച്ചുകളയും. ശ്രീപാൽക്കടലിൽ ചെല്ലുകിലോ ശ്രീനാരായണൻ തിരുവടി നമ്മുടെ വംശമെല്ലാം അശേഷമെ കൊന്നു മുടിച്ചുകളയും. നാമിനി സത്യലോകം പോവുതെന്നു[4] പോകപ്പോയി[5] ചെന്നു, പൊയ്കയിൽ കുളിച്ചു പതന്നുടുത്തു, ചില പുഷ്പങ്ങളുമറുത്തു കൈപിടിച്ചു ബ്രഹ്മൻ തിരുവടിയുടെ

* ചിററൂരിൽനിന്നു് കിട്ടിയതു്.

1. പഴയസംബോധന—"ശ്രേഷ്ഠനായുള്ളോവേ, അനുജനായുള്ളോവ" എന്ന പ്രയോഗങ്ങൾ പ്രബന്ധങ്ങളിലും മററും സാധാരണയാണു്.

2. ജഗത്തിക്കൽ എല്ലാം നിറഞ്ഞവൻ—വിഷ്ണു എന്ന ശബ്ദം വിശ് എന്ന ധാതുവിൽനിന്നാണു് ഉണ്ടായിട്ടുള്ളതു്. അതിന്നു് പ്രവേശിക്ക, പരക്കുക എന്നർത്ഥമുണ്ടു്.

3. കല്ലുകൊണ്ടുണ്ടാക്കിയ ഗുഹയുടെ മുഖത്തു്.

4. പോവുകതന്നെ എന്നുറച്ചു് (പോകയതു്).

5. പോകപ്പോയി—പുറപ്പെട്ടു.

ശ്രീപാദമിവിടെ എന്നു കല്പിച്ചു കിഴക്കുനോക്കി നിന്നു പൂവാരാധിച്ചു തപസ്സുതുടങ്ങിനാർ അസുരകുലത്തിലുശ്രീകന്യാക്കന്മാരുമെ! ദൈവമേ. അങ്ങിനെയും ചില വഷം തപസ്സുചെയ്തുകണ്ടു[1] ശ്രീകന്യാക്കന്മാർ.

അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്രഹ്മൻ തിരുവടി നല്ലച്ഛൻ. ഇത്തപസ്സുകൊണ്ടു ഇക്കാര്യം സാധിക്കയില്ല എന്നു നിശ്ചയിച്ചു തപസ്സു ചെയ്തു കണ്ടാൾ ദാനവതിയാകുന്ന കന്നിയാവ്. ഇത്തപസ്സുകൊണ്ടു ഇക്കാര്യം സാധിക്കേണ്ടും ഞാനെന്നു നിശ്ചയിച്ചു തപസ്സുതുടങ്ങി ദാരുമതിയാകുന്ന കന്നിയാവ്. അക്കാലത്തു പ്രത്യക്ഷമാകുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ. 'കേൾപ്പോത്തുമുണ്ടോ ശ്രീകന്യാക്കന്മാരെ! നിങ്ങളെന്നെക്കുറിച്ചു തപസ്സുചെയ്തതെന്തിനെന്നു കേൾക്കട്ടെ ഞാനെന്നാൻ' ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കേൾപ്പോത്തുമുണ്ടോ നമ്മക്കളെ നിങ്ങളെന്നെക്കുറിച്ചു തപസ്സു ചെയ്യുതിന്നു തക്കവണ്ണമെല്ലോ.[2]

ഇത്തപസ്സുകൊണ്ടു സാധിക്കയില്ല എന്നു നിനച്ചല്ലൊ തപസ്സ്? ചെയ്തുകണ്ടു ദാനവതിയാകുന്ന കന്നിയാവ്.

"എങ്കിലോ നിണക്കു അന്തിനേരത്തു അല്പനായിട്ടും ശത്രു മന്നനായൊരു പുത്രനുണ്ടായി വരിക"യെന്നു വരവും വരപ്രസാദവും കൊടുത്തരുളി ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

ഇത്തപസ്സുകൊണ്ടു ഇക്കാര്യം സാധിക്കേണ്ടും ഞാനെന്നു നിശ്ചയിച്ചല്ലൊ തപസ്സുചെയ്തുകണ്ടു ദാരുമതിയാകുന്ന കന്നിയാവ്.

"എങ്കിലോ നിണക്കു അത്തവും ഞായറാഴ്ചയും അപരപക്ഷത്തിൽ[3] പ്രതിപദവുമാകുന്ന നാൾ എത്രയും ബലവീര്യമുള്ളൊരു പുത്രനുണ്ടായി വരിക"യെന്നു വരവും വരപ്രസാദവും കൊടുത്തരുളി ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കേൾപ്പോത്തുമുണ്ടോ ശ്രീകന്യാക്കന്മാരെ! നിങ്ങൾ ശ്രീകൈലാസത്തിൽ ചെന്നു മണിയരുദ്രനെ[4] കണ്ടു മാലയിട്ടുംകൊണ്ടു അവനോടനുഭോഗവും ചെയ്തു ഗർഭത്തെ ധരിച്ചുകൊൾവിൻ എന്നരുളിച്ചെയ്തു കണ്ടു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

---

1. കഴിച്ചുകൂട്ടി എന്നർത്ഥം. (പഴയ പ്രയോഗം)

2. തക്കതായ കാരണമുണ്ടാകണമല്ലോ. 3. കറുത്ത പക്ഷം.

4. ശ്രേഷ്ഠനായ രുദ്രൻ. ഒരുതരം വസൂരിക്കും മണിയൻ എന്നു പേരുണ്ട്.

അതിനെക്കേട്ടോരു ശ്രീകന്ന്യാക്കന്മാരിരുവരും ശ്രീകൈലാസത്തിൽചെന്നു മണിയരുദ്രനെ കണ്ടു മാലയിട്ടുംകൊണ്ടു അവരനോടനുഭോഗവും ചെയ്തു ഗർഭത്തെ ധരിച്ചുകൊണ്ടാർ അസുരകുലത്തിരുവർ ശ്രീകന്ന്യാക്കന്മാരുമെ ദൈവമെ!

കേൾപ്പോളുമുണ്ടോ ശ്രീകന്ന്യാക്കന്മാരെ! ദേവഗർഭവും അസുരഗർഭവും ഇപ്പോഴെ പ്രസവിച്ചുകൊൾകെ വേണ്ടു എന്നാൻ മണിയരുദ്രൻ.

അതിനെക്കേട്ടോരു ശ്രീകന്ന്യാക്കന്മാരിരുവരുമണ്ടു തങ്ങടെ ഒരു പൊയ്കവനത്തിങ്കലാമ്മാറു ചെന്നു അന്തിനേരത്തു അല്പനായിട്ടു അത്ര മന്നനായൊരു പുത്രനെ പ്രസവിച്ചുകണ്ടാൾ ദാനവതിയാകുന്ന കന്നിയാവ്.

അത്തവും ഞായറാഴ്ചയും അപരപക്ഷത്തിൽ പ്രതിപദവുമാകുന്ന നാളെത്രയും ബലവീര്യനായൊരു പുത്രനെ പ്രസവിച്ചുകണ്ടാൾ ദാരുമതിയാകുന്ന കന്നിയാവ്.

അസുരൻ പിറന്നു ഭൂമിലോകത്തിൽ വീഴുന്നപ്പോൾ ആദിത്യൻ പരിവേഷം[1] തുടങ്ങുന്നു. മണ്ണു വിണ്ണാകുന്നു! മരം പറിയുന്നു! മഹാസമുദ്രം കലങ്ങുന്നു.[2]

[3]നാലിനോടെ നാലാംനീരാടി, അഞ്ചിനോടെ അഞ്ചാം നീരാടി ഏഴിനോടെ ഏഴാം നീരാടി! പത്തിനോടെ പഞ്ചഗർഭം നീർതളിച്ചു. പതിനൊന്നിനോടെ പുല പുണ്ന്യാഹം നീർതളിച്ചു, ഇരുപത്തേഴാം നീരാടി. ഇരുപത്തെട്ടാം നാൾ ദാനവതി പെററവന് ദാനവനെന്നും ദാരുമതി പെററവനു ദാരുകനെന്നും അരഞ്ഞാണച്ചു തിരുനാൾ പേരു വിളിച്ചുകണ്ടു ശ്രീകന്ന്യാക്കന്മാരിരുവരുമെ ദൈവമെ.

അക്കാലത്തു ചോദിക്കത്തുടങ്ങുന്നു ദാനവതി ദാനവേന്തൻ[4] ദാരുകൻ:—'കേൾപ്പോളുമുണ്ടോ മാതാക്കന്മാരെ! നമ്മുടെ വംശത്തിങ്കൽ മററാരുമില്ലയൊ തമ്മന്നയൊ' എന്നു്.

---

1. ആദിത്യന്റെ ചുററിലും വൃത്താകാരത്തിൽ കാണുന്ന ഒരു പ്രകാശം. (പരിവേഷം) 2. ദുർന്നിമിത്തങ്ങൾ—ദാരുകവധം, ഭദ്രോൽപത്തി. പേ. 144.

3. പേററുകിടക്കുന്ന കാലത്തെ ചടങ്ങുകൾ സൂചിപ്പിക്കുന്നു. എല്ലാം കേരളാചാരം തന്നെ. 11-ാം ദിവസം പുലകുളിക്കുന്ന സമ്പ്രദായം കേരളത്തിൽ എല്ലായിടത്തുമില്ല. 14-ാം ദിവസമാണു് ചിലദിക്കിലും.

4. ദാനവപതി ദാനവവേന്തൻ എന്നതിന്റെ ചുരുക്കം. വേന്തൻ=രാജാവു്.

'മകനെ ദാരുകാ! പണ്ടു ദേവാസുരയുദ്ധമുണ്ടായിരുന്ന കാലത്തു് ദേവകിന്നരകിമ്പുരുഷന്മാരുടെ പക്ഷമായി നിന്നുകൊണ്ടു അന്നു നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നുമുടിച്ചു കളഞ്ഞു ശ്രീപാൽക്കടലിൽ പള്ളിക്കുറുപ്പുകൊണ്ടരുളും അച്ചുതൻ ജഗൻവിഷ്ണു നാരായണസ്വാമി.'

'അന്നു ഞങ്ങൾ ശ്രീകന്ന്യാക്കന്മാർ കൽവിലദ്വാരത്തിൽ പുക്കൊളിച്ചു തപസ്സുചെയ്തു ബ്രഹ്മൻ തിരുവടിയുടെ അനുഗ്രഹത്തിനാലല്ലെ ഇന്നു നീയും ദാനവനും ഉണ്ടായി മകനെ! ദാരുക!'

ശ്രീകൈലാസം വാഴ്ക ദൈവമെ!

ശ്രീമഹാദേവർ നല്ലച്ഛൻ വാഴ്ക!

ദാരുകപുരം വാഴ്ക!

ദാരുകാപുരത്തു ദാനപതി ദാനവേന്തൻ ദാരുകരാജാവു് വാഴ്ക!

ദാരുകരാജാവിന്റെ ധമ്മപരിവാരം[1] വാഴ്ക!

ധമ്മപരിവാരമിരിക്കും ഗോപുരമണിപണ്ണശാല വാഴ്ക ദൈവമെ.

'കേൾപ്പാനുണ്ടോ മകനെ ദാരുക! ഇനിയും ദേവകളോടു യുദ്ധം വേണ്ടുകിലോ ബ്രഹ്മൻ തിരുവടിയെക്കുറിച്ചു തപസ്സുചെയ്തു ബ്രഹ്മൻ തിരുവടിയോടു വരവും വരപ്രസാദവും വാങ്ങിക്കൊണ്ടു പോകേണം മകനെ ദാരുക!'

എന്നു ദാരുകമാതാവു് പറഞ്ഞതു പരമാത്ഥമെന്നും കല്പിച്ചു മേഘമാഗ്ഗം[2] കരേറിച്ചെന്നു കളിച്ചാട പകന്നുടുത്തു അഴകിയ ചില പുഷ്പങ്ങളറുത്തു കൈപിടിച്ചു ബ്രഹ്മൻ തിരുവടിയുടെ ശ്രീപാദം ഇവിടെ കല്പിച്ചു കിഴക്കുനോക്കി നിന്നു പൂവ്വാരാധിച്ചു തപസ്സു തുടങ്ങി നാൻ ദാനപതി ദാനവേന്തൻ ദാരുകൻ.

അങ്ങിനെയും പലവഷം തപസ്സുചെയ്തു കണ്ടു ദാനപതി ദാനവേന്തൻ ദാരുകൻ.

അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

---

1. അനുചരന്മാർ, ഭൃത്യന്മാർ, സേനകൾ മുതലായവർ.
2. അത്ര ഉയരത്തിൽ പോയി എന്നു താൽപര്യം.

ഒരു കാൽ മടക്കി ഒരു കാൽകൊണ്ടൊരു പന്തീരാണ്ട തപസ്സു ചെയ്യുകണ്ട.

അതുംകൊണ്ടും ഒരു വെളിവ് കാണായില്ല സ്വാമി.

ഒരു കൈ മടക്കി ഒരു കൈകൊണ്ടൊരു പന്തീരാണ്ട തപസ്സു ചെയ്യുകണ്ട.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

ഒരു കണ്ണടച്ചു ഒരു കൺ തുറന്നൊരു പന്തീരാണ്ട തപസ്സുചെയ്യു കണ്ട.

അതുകൊണ്ടും ഒരു വെളിവ് കാണായില്ല സ്വാമി.

വർഷകാലത്തു അരയോളം നീററിൽനിന്ന് ഒരു പന്തീരാണ്ട തപസ്സുചെയ്യുകണ്ട.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

കാററുകാലത്ത് കരിംപാറപ്പുറത്തിരുന്നു കാററും വെയിലും കൊണ്ട ഒരു പന്തീരാണ്ട തപസ്സുചെയ്യുകണ്ട

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

അരയാൽ വൃക്ഷത്തിന്മേൽ കരയേറി അരയാൽ കൊമ്പത്തു ഒരു കാൽകെട്ടി കീഴ്ക്കാംതൂക്ക തൂങ്ങി ഒരു പന്തീരാണ്ട തപസ്സുചെയ്യുകണ്ട.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

താനിരിക്കും വെള്ളിശ്രീപീഠം ചുററും അഗ്നികുണ്ഡം കഴിച്ചു വരിക്കപ്പിലാ[1]കീറി, നറുനെയ്യും വീഴ്ത്തി, അഗ്നിഹോമം ചെയ്യൊരു പന്തീരാണ്ട തപസ്സുചെയ്യുകണ്ട.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

തൻെറയൊരു തുംബുരുവും വീണയും വായിച്ചൊരു പന്തീരാണ്ട തപസ്സുചെയ്യുകണ്ട.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

---

1. പിലാവ് അർത്ഥത്തിൽ ഒരു വകഭേദം.

തൻെറ കയ്യിലിരുന്നോരു വാൾകൊണ്ടു് വലത്തെ കണ്ണായി[1] ലൂന്നി ഇടത്തെ കണ്ണായിൽ പുറപ്പെടിച്ചു കൊലപ്പെടുത്തുവാൻ തുടങ്ങുന്നോരു നേരത്തു "നില്ല നില്ല ദാരുകാ! നീ എന്നെക്കുറിച്ചു തപസ്സു ചെയ്തു നിണക്കു എന്തെല്ലാം വരം വേണമെന്നു" ചോദിച്ചു[2] ബ്രഹ്മൻ തിരുവടി നല്ലച്ഛൻ

"ഇനിക്കൊ രാവും പകലും ചാവാത്തൊരു വരം തരേണം, കല്ലാലും, ഇരുമ്പാലും, ആളാലും, ആയുധത്താലും ചാവാത്തൊരു വരം തരേണ"മെന്നാൻ ദാനപതി ദാനവേന്തൻ ദാരുകൻ.

അങ്ങിനെ ദാരുകനു മുക്കോടി അസുരരെ തോററി[3]ക്കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കളവിൽ പെരിയ രാക്ഷസർ പതിനാറായിരം അസുരരാജാക്കളേയും ശേഷമുള്ള രാക്ഷസരേയും തോററിക്കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

ബ്രഹ്മൻ ദണ്ഡായുധമായി തോററിക്കൊടുക്കുന്നു.

വിശപാർമണിയെന്നും ശിഖാർമണിയെന്നും[4] രണ്ടു മന്ത്രത്തെയും ബോധിപ്പിച്ചുകൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അങ്ങിനെ വരമെല്ലാം വാങ്ങിക്കൊണ്ടുപോക മെല്ലെ നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകൻ.

'നില്ല, നില്ല, ദാരുകാ! ഇനിയുമൊരു വരമുണ്ടു് ഇരിക്കുന്നു. സ്ത്രീകളാൽ കൊലപ്പെടാത്ത വരമുണ്ടു് ഇരിക്കുന്നു. അതിനേയും കൂടി വാങ്ങിക്കൊണ്ടുപോ ദാനപതി ദാനവേന്തൻ ദാരുകരാജാവെ!' എന്നരുളിച്ചെയ്തുകണ്ടു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അതിനെയും കേട്ടു കേളാതെകണ്ടു പോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

അട്ടയാലും, പല്ലിന്മേൽ പുഴക്കളാലും, പശുക്കളാലും, സ്ത്രീകളാലും വരം കൊള്ളേണ്ടൊരു പുരുഷനോ ഞാനെന്നു അഭിമാനപ്പെട്ടു അഹങ്കരിച്ചുപോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

---

1. കണ്ണുണ്ടായിൽ.
2. ഇവിടെ ക്രിയക്കു് പുരുഷപ്രത്യയമില്ല. 3. സൃഷ്ടിച്ചു.
4. ഈ മന്ത്രങ്ങളുടെ പേരുകൾ ഓരോ പാട്ടിലും ഭിന്നമായിട്ടാണു് കാണുന്നതു്.

'എങ്കിലോ നിണക്ക[1] കാലാന്തരത്താൽ സ്ത്രീകളാൽ കൊലപ്പെട്ടുക" എന്നു ശപിച്ചു പറഞ്ഞരുളി ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അതിനേയും കേട്ടു കേളാതെകണ്ടുപോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവ്.

[2]അകാലമെന്നു കാട്ടകത്തൂടെ പോകുന്നപ്പോൾ [3]ദാരുകന്റെ അട്ടഹാസവും പൊടിതുളവും[4] നിദ്രയിൽക്കേട്ടു വിരണ്ടുണർന്നു എഴുന്നീററു നില്ക്കുന്ന അച്ചുവടി[5] വേതാള പെരുംപിശാച്. രണ്ടാന കയ്യിൽ കടകം ധരിച്ചു, രണ്ടാന കാതിൽ കുഴ[6] അണിഞ്ഞു, നാലാനകൊണ്ടു അമ്മാനമാടി, പന വലിച്ചു പൽക്കൊമ്പിട്ടു[7] നില്ക്കുന്ന അച്ചുവടി വേതാളപ്പെരും പിശാച്.

'നില്ല, നില്ല, ദാരുക! ബ്രഹ്മദേവനോടു വരവും വരപ്രസാദവും വാങ്ങിക്കൊണ്ടു പോകുന്ന നിയ്യ എന്നോടുകൂടെ ഒരു വരം വാങ്ങിക്കൊണ്ടുപോ[8]വെന്നാൻ' അച്ചുവടി വേതാളപ്പെരും പിശാച്.

അതിനെയും കേട്ടു കേളാതെകണ്ടു പോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവ്.

'എങ്കിലോ നിന്റെ വലത്തെ തുടയിന്മേൽ കൊഴുത്ത നിണമുണ്ടിരിക്കുന്നു, അതിനെ ഞാനെന്റെ വെള്ളിവാളാൽ വെട്ടി പാത്ര

---

1. നിണക്ക് കൊല്ലപ്പെട്ടുക എന്നുള്ള പ്രയോഗം വ്യാകരണവിധിയെ അനുസരിച്ചല്ല. പാമരന്മാർ ദുഷിപ്പിച്ചതായിരിക്കണം.

2. ദാരുകവധത്തിലെ വേതാളവർണ്ണന നോക്കുക.

3. ഈ പ്രയോഗം ഇപ്പോൾ ഭാഷയിൽ നടപ്പില്ലാതായിരിക്കുന്നു. 'പോകും പോൾ' എന്ന ഭാവിരൂപത്തിനാണ് ഇപ്പോൾ പ്രചാരം. ഇവിടെ വർത്തമാനരൂപം തന്നെ പ്രയോഗിച്ചിരിക്കുന്നു.

4. പൊടി, തുൾ ഇവ രണ്ടും ഒരേ അർത്ഥം കുറിക്കുന്ന പദങ്ങളാണ്. ഊന്നിപ്പറയുമ്പോൾ ചിലപ്പോൾ ഇങ്ങിനെ ആവർത്തിക്കാറുണ്ട്. ഇവിടെ പൊടിപറപ്പിച്ചു വരുന്ന ശബ്ദത്തെയാണ് കുറിക്കുന്നത്.

5. അച്ചുവടിവ് എന്നു മുഴുവൻ രൂപം. രൂപം വാർത്തുവെച്ചപോലെയുള്ള ഒരു സാധനം എന്നർത്ഥം. അഞ്ചു+വടിവ്= സന്ധിയിൽ അച്ചുവടിവ് എന്നാകാറുണ്ട്. അഞ്ചുന്ന=(ഭയപ്പെടുന്ന) ആകൃതി എന്നും അർത്ഥമാവാം.

6. കാതിനുള്ള ആഭരണം.

7. പല്ലിൽ കുത്തിക്കൊണ്ട് എന്നു താല്പര്യം.

8. ഇവിടെ ലിംഗപ്രത്യയം തെററായി പ്രയോഗിച്ചിരിക്കുന്നു.

വട്ടകയാൽ കടിക്കുന്നുണ്ടു് ഞാ'നെന്നു വീര്യം പറഞ്ഞു വീരവാദം കുറി[1] ക്കണ്ടു അച്ചുവടി വേതാളപ്പെരും പിശാചു്.

അതിനെയും കേട്ടു കേളാതെ കണ്ടു തൻെറയൊരു ദാരുകാപുരം നോക്കി പോക നടകൊണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

തൻെറയൊരു ധമ്മപരിവാരമിരിക്കും ഗോപുരമണിപണ്ണശാല കളളിൽ ചെന്നു മെയ്യണിഞ്ഞുകണ്ടാൻ ദാനപതി ദാനവേന്തൻ ദാരുക രാജാവു്.

'അക്കാലത്തുമെ ദൈവമേ! ശ്രീകൈലാസത്തിങ്കൽ അടിതളി ആചാരങ്ങൾ മുട്ടുന്നു. കുളികുറിതേവാരങ്ങൾ മുട്ടുന്നു. എമ്പ്രാന്മം പൂവും പൂജയും മട്ടുന്നു'[2] എന്തിവണ്ണം വരുവാനവകാശമെന്നു ശ്രീമഹാ ദേവൻ നല്ലച്ചൻ.

'കേൾപ്പോയുമുണ്ടൊ ഭൂതന്മാരെ! മഹാമേരുപർവ്വതത്തിങ്കൽ മാലാഴി[3] എന്നൊരു വൃക്ഷത്തിൻ കീഴ് പന്തിരണ്ടു പൂനാരദന്മാരുണ്ടി രിക്കുന്നു. അവരെച്ചെന്നു കൂട്ടിക്കൊണ്ടുവരണ്ണ'മെന്നരുളിച്ചെയ്തുകണ്ടു ശ്രീമഹാദേവൻ നല്ലച്ചൻ.

അതിനെക്കേട്ടാരു ഭൂതന്മാരുണ്ടു് ആഭവഗ[4]ത്തോടുകൂടി പുറപ്പെട്ടു മഹാമേരുപർവ്വതത്തിങ്കൽ മാലാഴി എന്നൊരു വൃക്ഷത്തിൻ കീഴിരിക്കു ന്നോരു പന്തിരണ്ടു പൂനാരദന്മാരെ ചെന്നുകണ്ടാർ ഭൂതന്മാരുമെ ദൈവമേ!

എന്തു വന്ന കാരിയമെന്നു ചോദിച്ചുകണ്ടു്[5] പൂനാരദന്മാരുമ പ്പോൾ.

'ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവർ നല്ലച്ചൻ അരുളിച്ചെ യ്തുവിട്ടു നിങ്ങൾ പന്തിരുവരെയും കൂട്ടി പോരേണ'മെന്നു. അതിനെ

---

1. വ്യക്തമാക്കി തിങ്ങിച്ച എന്നർത്ഥം. പഴയ പ്രയോഗം. ഭാരതത്തിലും മറ്റും ഈ പ്രയോഗമുണ്ടു്. ക്രിയക്കു് പുരുഷപ്രത്യയമില്ല.

2. എമ്പ്രാന്മം കൈലാസത്തിങ്കലുണ്ടു്. പാട്ടിൻെറ കേരളീയയാപം നോക്കുക.

3. വൃക്ഷത്തിന്നു ഇങ്ങിനെയൊരു പേരു് കേട്ടിട്ടില്ല.

4. സംഭ്രമം.

5. ഇവിടെയും ക്രിയക്കു് പുരുഷപ്രത്യയമില്ല.

ക്കേട്ടോരു പന്തിരണ്ടു പൂനാരദന്മാരുണ്ടു ആവേഗത്തോടും കൂടി പുറപ്പെട്ടു ദാരുകൻെറ നാട്ടിൽക്കൂടി പോരുന്നോരു നേരത്തു ഓടിമണ്ടി[1] വന്നു വഴി തടുത്തു കണ്ടാൻ ദാനപതി ദാനവേന്തൻ ദാരുരാജാവു്.

പൂനാരദന്മാർ:—'ഞങ്ങൾ ശ്രീകൈലാസത്തികൽ ശ്രീമഹാദേവൻ വല്ലച്ചന്നു വേദഗീതങ്ങളേ ഓതുവാനും, കൊട്ടുവാനും, പാടുവാനും, ആടുവാനും, പോകുന്നു'[2]തെന്നാർ പന്തിരണ്ടു പൂനാരദന്മാരപ്പോൾ.

ദാരുകൻ:—'നിങ്ങടെ നല്ലച്ചൻ ഞാനെന്നു കല്പിച്ചുകൊൾവിൻ: നിങ്ങടെ നല്ലമ്മ എൻെറ ദേവിയെന്നു കല്പിച്ചുകൊൾവിൻ! നിങ്ങടെ നല്ലച്ചൻ എനിക്കു ചുട ചിരക്കയും പക്കം[3]വെക്കയും പഴയരി വാർക്കയും വേണം'.

'നിങ്ങടെ നല്ലമ്മ എൻെറ ദേവിക്കു മുററമടിക്കയും താളിപിഴികയും, വിളയാട്ടമഞ്ഞളരക്കയും, വേണമെന്നു' പഴിയും പരിഹാസവും പറഞ്ഞു കണ്ടാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

അതിനെക്കേട്ടോരു പന്തിരണ്ടു പൂനാരദന്മാരാവേഗത്തോടും പുറപ്പെട്ടു ശ്രീകൈലാസത്തികൽ ശ്രീമഹാദേവർ നല്ലച്ചൻെറ തൃക്കാക്കൽ ചെന്നു വീണു നമസ്കരിച്ചു പന്തിരണ്ടു പൂനാരദന്മാരപ്പോൾ.

'കേൾപ്പോതുമുണ്ടോ നല്ലച്ചാ! ഞങ്ങൾ ദാരുകൻെറ നാട്ടിൽക്കൂടെ പോരുന്നോരു നേരത്തു ദാരുകൻ വന്നു വഴി തടുത്തു പഴിയും പരിഹാസവും പറഞ്ഞു നല്ലച്ചാ!' എന്നാർ പന്തിരണ്ടു പൂനാരദന്മാരപ്പോൾ.

'എന്തെല്ലാം പഴിയും പരിഹാസവും പറഞ്ഞു'തെന്നുകേട്ടു ശ്രീമഹാദേവർ നല്ലച്ചൻ.

'നിങ്ങടെ നല്ലച്ചൻ ഞാനെന്നു കല്പിച്ചുകൊൾവിൻ, നിങ്ങടെ നല്ലമ്മ എൻെറ ദേവിയെന്നു കല്പിച്ചുകൊൾവിൻ, നിങ്ങടെ നല്ലച്ചൻ എനിക്കു ചിരക്കയും പക്കം വെയ്ക്കയും പഴയരി വാർക്കയും വേണം,

---

1. ആയത്തിക്കുന്നു നോക്കുക.

2. പോകുന്നിതു+എന്നു്, പോകുന്നുതെന്നു്. ഇവിടെ ക്രിയക്കു നപുംസകപ്രത്യയമാണു്.

3. പക്കം=രാജാവിൻെറ അമൃതേത്തിനും, ഭൃത്യന്മാക്കു് ഒന്നായി കൊടുക്കുന്ന ഭോജനത്തിനും ഈ പേരുണ്ടു്.

നിങ്ങളുടെ നല്ലമ്മ എന്റെ ദേവിക്കു മുററമടിക്കയും താളി പിഴികയും വിളയാട്ടമഞ്ഞളരക്കയും വേണമെന്നിങ്ങിനെ പഴിയും പരിഹാസവും പറഞ്ഞു നല്ലച്ഛാ!' എന്നാർ ചന്തിരണ്ടു പൂന്താരദന്മാരപ്പോൾ.

അതിനെക്കേട്ടോരു ശ്രീമഹാദേവർ നല്ലച്ഛനുണ്ടു ആയിരാ[1]ക്രോശരാക്ഷസർ ജനിച്ചു, മൂന്നാം തൃക്കണ്ണു മലരെ മിഴിച്ചു, പലയുരത്തിങ്ങനോരു കാളകൂടവിഷത്തെ എടുപ്പോഴും ചെയ്തു കാലിക[2] എന്നൊരു പെണ്ണിനെയും സൃഷ്ടിച്ചുകണ്ടു ശ്രീമഹാദേവർ നല്ലച്ഛൻ.

അന്നേരത്ത് വാളും വട്ടകയുമായി പോന്നു വെളിച്ചപ്പെട്ടുകണ്ടു ശ്രീമഹാദേവർ കണ്ടകാളി[3]യുമെ ദൈവമെ!

കാളി:—'കാററും വെയിലും ഉടൻ വായിലാക്കുവൻ നല്ലച്ഛാ! കാണായുള്ളോരെയെല്ലാം വിഴുങ്ങീട്ടുവൻ നല്ലച്ഛാ! സാഗരകടലെ കുടിച്ചുരുപ്പൻ നല്ലച്ഛാ!' എന്നാൾ ശ്രീമഹാദേവർ കണ്ടകാളി.

ശിവൻ:—'ഇതിനല്ലാ മകളെ! നിന്നെ ഞാൻ തോററിക്കൊണ്ടു. ഭൂതപ്പെരുമ്പടക്കു പിഴ[4]മിട്ടുവാനും ആപത്തു നീക്കാനും ആരാഞ്ഞിരിപ്പോരുത്തിയാമെങ്കിലൊ ദാരുകനോടു യുദ്ധത്തിനായി ഒരുമ്പടണം മകളെ കണ്ടകാളി!' എന്നരുളിച്ചെയ്തു കണ്ടു ശ്രീമഹാദേവർ നല്ലച്ഛൻ.

കാളി:—'ആയതിനൊരാഭരണമുണ്ടാക്കിത്തന്നാൽ അതുത്തോളം ചെല്ലുന്നതുണ്ടെ'ന്നാൾ ശ്രീമഹാദേവർ കണ്ടകാളി.

അതിനെ കേട്ടോരു ശ്രീമഹാദേവർ നല്ലച്ഛനുണ്ടു വേട്ട[5] രണ്ടും യുദ്ധം രണ്ടും തോററിക്കൊടുക്കുന്നു. നാലുശാല, നടത്തുകൊട്ടിൽ[6],

1. ഇങ്ങിനെയൊരു സംഭവം വേറൊരു കൃതിയിലും കാണുന്നില്ല. ആക്രോശരാക്ഷസർ=ഭയങ്കരശബ്ദം ഉണ്ടാക്കുന്ന രാക്ഷസർ.

2. കാളിയുടെ മറെറാരു പേര്.

3. ഈ പദത്തിനു പല വ്യുൽപത്തിയും പറയുന്നുണ്ട്. കണ്ഠേ കാളം ഉള്ളവനുടെ മകൾ എന്നർത്ഥം ചിലർ യോജിപ്പിക്കുന്നു (ഭദ്രോൽപത്തി, പുറം 166). കാളിയുടെ രൂപഭേദമായിട്ടും സങ്കല്പിക്കാറുണ്ട്.

4. പിഴം=വിരുന്നൂട്ട്. ഉത്സവം എന്നും അർത്ഥമുണ്ട്.

5. സാധാരണ നായാട്ട് എന്നർത്ഥം. ആഗ്രഹം എന്നുമർത്ഥമാവാം. വേൾ ധാതുവിനു ആഗ്രഹിക്കുക എന്നർത്ഥമുണ്ട്. അതിൽനിന്നാണു വേളിക്ക് വിവാഹം എന്നർത്ഥമുണ്ടായതു.

6. കൊട്ടിൽ=അരച്ചുറപ്പോടുകൂടിയ ഒരു സ്ഥലം. ചിലേടത്തു ഇതിനു നടക്കൊട്ടിൽ എന്നും പറയും.

തോററിക്കൊടുക്കുന്നു. എട്ടുശാല, എട്ടുത്തുകൊട്ടിൽ[1], വാതിൽ, തോ ററിക്കൊടുക്കുന്നു. പൂമന്ത്രശാല തോററിക്കൊടുക്കുന്നു. ഗണങ്ങളാം പെരിയ ഭദ്രകാളിയും പെരുമ്പടയും തോററിക്കൊടുക്കുന്നു.

കരുതിപ്പെരിയ കരുതികാമനേ[2]യും പള്ള[3]പ്പെരിയ ക്ഷേത്രപാല നേയും പെരുമ്പടയും തോററിക്കൊടുക്കുന്നു. ഇതെല്ലാം തോററിച്ചു കൊണ്ടു വെള്ളിയാഴ്ച പുലരുന്നപ്പോ◌ാം (വെളുക്കുന്നപ്പോൾ) വെൺ പല്ലിടങ്ങടച്ചു, വെളുക്കക്കുളിച്ചു, വെൺമാറെറടുത്തുടുത്തു, വലത്തെ കയ്യിൽ വാളും ഇടത്തെ കയ്യിൽ കപാലവുമേന്തി അകാളമെന്നും കാട്ടു കത്തൂടെ ചെന്നു വേതാളമെ! വേതാളമെ! എന്നു ഒന്നു രണ്ടു വിളി പകന്നു[4] കണ്ടു ശ്രീമഹാദേവർ കണ്ടങ്കാളി.

അന്നേരത്തു ആരെൻെറ ചെറുപ്പേര[5]റിയാതെ വന്നു വിളിക്കുന്ന തെന്നു കേട്ടാൻ അച്ചുവടി വേതാളപ്പെരുംപിശാച്.

അന്നേരത്തു അച്ചുവടി വേതാളമെ! വേതാളമെ! എന്നു ഒന്നു രണ്ടു വിളി പകന്നുകണ്ടു ശ്രീമഹാദേവർ കണ്ടങ്കാളി.

അന്നേരത്തു 'എന്തു മകളേ! കണ്ടങ്കാളി! നീ പോന്ന കാര്യമെ ന്തെന്നു' ചോദിച്ചു കണ്ടു അച്ചുവടി വേതാളപ്പെരുംപിശാച്.

'നീയും കൂടി പോരേണം ദാരുകപുരത്തിന്നു വഴി കാട്ടേണ'മെ ന്നാം ശ്രീമഹാദേവർ കണ്ടങ്കാളി.

'ഞാൻ കൂടി പോന്നാൽ നീ എനിക്കു എന്തു തരു'മെന്നു ചോദി ച്ചുകണ്ടു അച്ചുവടി വേതാളപ്പെരും പിശാച്.

'ദാരുകൻെറ വലത്തുപുറത്തിരിക്കുന്നോരു മുന്നാഴി രുധിരമാം സ[6]ത്തെ തരേണ്ടു ഞാ'നെന്നു വിശ്വാസത്തിൻപടിയെ അരുളിച്ചെയ്തു കണ്ടു ശ്രീമഹാദേവർ കണ്ടങ്കാളി.

---

1. സാധനങ്ങൾ സൂക്ഷിക്കുന്ന സ്ഥലം.

2. ഭദ്രകാളിയുടെ അകമ്പടിയിൽപ്പെട്ട ഒരു മൂർത്തി.

3. പിള്ളപ്പെരിയ എന്നും ഒരു പാഠം കാണുന്നുണ്ട്. പള്ളയാണ് അധികം യോജിക്കുന്നതു്.

4. വിളിപകന്നു—ഉറക്കെ വിളിച്ചു. പകരുക=ഉറക്കെ പറയുക എന്നർത്ഥം തമിഴിലുമുണ്ട്.

5. ഓമനപ്പേർ.

6. രുധിരവും (ചോര) മാംസവും.

അവിടുന്നു വേതാളത്തെയും കൂട്ടിക്കൊണ്ടു തൃശ്ശിവപേരൂർക്ക്[1] ചെന്നു തൃശ്ശിവപേരൂർ വടക്കംഗോപുരവാതിൽ കാത്തിരിപ്പോരു ശ്രീഭൂതത്താനെ ചെന്നു വിളിച്ചുകണ്ടാൽ ശ്രീമഹാദേവർ കണ്ടകാളി.

'എന്തു മകളെ! കണ്ടകാളി! നീ പോന്നകാര്യ'മെന്നു ചോദിച്ചു കണ്ടു ശ്രീഭൂതത്താനപ്പോൾ.

'നീ കൂടി പോരേണം ദാരുകപുരത്തിന്നു വഴികാട്ടേണ'മെന്നാൽ ശ്രീമഹാദേവർ കണ്ടകാളി.

ഞാൻ കൂടി പോന്നാൽ നീ എനിക്കു എന്തു തരുമെന്നു ചോദിച്ചു കണ്ടു ശ്രീഭൂതത്താനപ്പോൾ.

'ദാരുകന്റെ നാല്പത്തിരുമാറു നീളമുള്ള കുടൽ വലിച്ചു മാലയിട്ടു തരേണ്ടു ഞാ'നെന്നു വിശ്വാസത്തിൻപടിയെ അരുളിച്ചെയ്തുകണ്ടാൽ ശ്രീമഹാദേവർ കണ്ടകാളി.

അവിടുന്നു ശ്രീഭൂതത്താനെയും കൂട്ടി ഒരുമിച്ചു തന്റെ കാളിക്കൂളി പെരുമ്പടയെല്ലാം കുരലിട്ടു[2] കൂട്ടംവാത്തും ചെയ്തു ദാരുകപുരത്തു ദാനപതി ദാനവേന്തൻ ദാരുകരാജാവിന്റെ വടക്കംഗോപുരവാതി[3]ക്കലൊമ്മാറു ചെന്നു മുട്ടിയൊന്നലറിക്കണ്ടാൽ ശ്രീമഹാദേവി കണ്ടകാളി.

അന്നേരത്തു ദാനപതി ദാനവേന്തൻ ദാരുകരാജാവു[illegible], "കേൾപ്പോത്തുമുണ്ടോ ദൂതന്മാരെ! നമ്മുടെയൊരു വടക്കംഗോപുരവാതുക്കലൊമ്മാറൊരു പെൺകുര(ലൊച്ച) കേൾക്കുന്നു അതിനെ ചെന്നു അറിഞ്ഞുപോരേണ"മെന്നാൻ ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

അതിനെക്കേട്ടോരു ദൂതന്മാരാവേഗത്തോടും കൂടി പുറപ്പെട്ടു ചെന്നു വടക്കംഗോപുരവാതുക്കലൊമ്മാറു ചെന്നു നോക്കുമ്പോൾ മഞ്ഞുപൊലെ ഒളിപരന്നു[4] കണ്ടാൽ ശ്രീമഹാദേവി കണ്ടകാളിയും പെരുമ്പടയുമെ ദൈവമെ!

---

1. തൃശ്ശിവപേരൂർ പ്രസ്താവം ഈ പാട്ടിന്റെ കാലം ആ മഹാക്ഷേത്രനിർമ്മാണത്തിന്നു ശേഷമുണ്ടായതാണെന്നു സൂചിപ്പിക്കുന്നു. മററു പാട്ടുകളിൽ അതാതു് കാളിക്ഷേത്രങ്ങളെപ്പററിയല്ലാതെ ശിവക്ഷേത്രത്തെപ്പററിയോ വിഷ്ണുക്ഷേത്രത്തെപ്പററിയോ സൂചന കാണുന്നില്ല.

2. ശബ്ദമുണ്ടാക്കി. കുരൽ=ശബ്ദം.

3. സ്ഥലവാചിയായ വിശേഷണം പ്രായേണ മൂന്നു വിധത്തിൽ ആകാം. വടക്കെ ഗോപുരം, വടക്കൻ ഗോപുരം, വടക്കംഗോപുരം.

4. അതിനിബിഡമായി എന്നർത്ഥം.

എലഞ്ഞിയിൻ[1] കൊമ്പേറി നോക്കിക്കണ്ടാർ ദൂതന്മാരപ്പോൾ.

എലഞ്ഞിയിൻകൊമ്പും ദൂതന്മാരും ക്കുററിപ്പാട്ടിൽ[2] വീഴുമ്മാറു നോക്കിക്കണ്ടാൾ ശ്രീമഹാദേവർ കണ്ടകാളി.

'കൊല്ലല്ലാ! കൊല്ലല്ലാ! പെരുമ്പടയെ നിങ്ങൾ നമ്മുടെ ദൂതന്മാർ അങ്ങോട്ടുചെല്ലും; അവരുടെ ദൂതന്മാർ ഇങ്ങോട്ടുപോരും. അവരെങ്കിലും ചെന്നു ദാരുകനോടു യുദ്ധത്തിനൊരുമ്പെട്ടു വരുവാനറിയിക്കട്ടെ' എന്നരുളിച്ചെയ്തുകണ്ടു ശ്രീമഹാദേവർ കണ്ടകാളി.

അതിനെക്കേട്ടോരു ദൂതന്മാരങ്ങു ചെല്ലുന്നോരു നേരത്തു എന്തു നമ്മുടെ വടക്കംഗോപുരവാതുക്കലൊരു പൊൻകുര(ലൊച്ച) കേട്ടതെന്നു ചോദിച്ചുകണ്ടു ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

ശ്രീമഹാദേവർ കണ്ടകാളിയും പെരുമ്പടയുമുണ്ടു യുദ്ധത്തിനാമ്മാറൊരുമ്പെട്ടു വന്നു നില്ക്കുന്നതെന്നാർ ദൂതന്മാരപ്പോൾ.

അതിനെക്കേട്ടോരു ദാരുകരാജാവ് തൻെറയൊരു പടകളെയെല്ലാം കൂട്ടിക്കൊണ്ടു വടക്കംഗോപുരവാതിൽക്കലാമ്മാറു ചെന്നു. ഒരു യുദ്ധം പടപൊരുതു കാണുന്നപ്പോൾ ഇരുയുദ്ധം പട തോററു കണ്ടു ശ്രീമഹാദേവർ കണ്ടകാളിയ്ക്കും.

ഇരുയുദ്ധം പടപൊരുതു കാണുന്നപ്പോൾ മൂന്നു യുദ്ധം പട തോററു കണ്ടു.

മൂന്നു യുദ്ധം പടപൊരുതു കാണുന്നപ്പോൾ നാലു യുദ്ധം പട തോററു കണ്ടു.

നാലു യുദ്ധം പടപൊരുതു കാണുന്നപ്പോൾ നാട്ടിനും വീട്ടിനും അലസനായി പോകത്തുടങ്ങുന്നു ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

ശ്രീമഹാദേവർ കണ്ടകാളിക്കു[3] ഗണങ്ങൾ പെരിയ ഭദ്രകാളി[4]യും പെരുമ്പടയും കൊന്നൊടുക്കത്തുടങ്ങുന്നു.

---

1. എലിയെത്തും കൊമ്പത്തും അവർ കയറി നോക്കി എന്നു താൽപര്യം.
2. ഒഴുകുററിപ്പാട്ടിൽ എന്നതിൻെറ ചുരുക്കം ചോലിരിക്കുന്നു.
3, 4. ഇവിടെ കണ്ടകാളിയും ഭദ്രകാളിയും വേറെയാണെന്നു സങ്കല്പിച്ചിരിക്കുന്നു.

കരുതിപെരിയ കരുതിരാമനേയും പള്ള പെരിയ ക്ഷേത്രപാല നേയും പെരുമ്പടയേയും കൊന്നൊടുക്കിയവരുന്ത ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

അന്നേരത്തു മഞ്ഞുപോലെ ഒളിപരന്നു കണ്ടാറം ശ്രീമഹാദേവർ കണ്ടങ്കാളിയും പെരുമ്പടയുമേ, ദൈവമേ!

ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവർ നല്ലച്ഛന്റെ തൃക്കാക്കൽ ചെന്നു വീണു നമസ്കരിച്ചു കണ്ടാറം ശ്രീമഹാദേവർ കണ്ടങ്കാളിയുമേ, ദൈവമേ!

"എന്തു മകളേ! കണ്ടങ്കാളി! നീ പോന്ന കാൎയ്യമെന്തെ"ന്നരുളിച്ചെയ്തു ശ്രീമഹാദേവർ നല്ലച്ഛൻ.

'പടയും പടയുഭാവും തോററുപോയി നല്ലച്ഛാ' എന്നാറം ശ്രീമഹാദേവർ കണ്ടങ്കാളി.

'കേറംപ്പോാത്തുമുണ്ടോ, മകളേ! കണ്ടങ്കാളി! ദാരുകൻ അജനോടെ വരവും വരപ്രസാദവും മേടിച്ചു കൊണ്ടുപോയിട്ടുണ്ടെ'ന്നരുളിച്ചെയ്തു കണ്ടു ശ്രീമഹാദേവർ നല്ലച്ഛൻ.

'എന്തെല്ലാം വരം മേടിച്ചിട്ടുണ്ടെന്നു' കേട്ടാറം ശ്രീമഹാദേവർ കണ്ടങ്കാളി.

'അവനോ രാവും പകലും ചാവാത്തൊരു വരം മേടിച്ചിട്ടുണ്ടു്. കല്ലാലും, ഇരുമ്പാലും, ആളാലും, ആയുധത്താലും, അകത്തിന്നും, പുറത്തിന്നും, ചാകാത്തൊരു വരം മേടിച്ചിട്ടുണ്ടു്.'

'ബ്രഹ്മൻ ദണ്ഡായുധമായി തോററിക്കൊടുത്തിട്ടുണ്ടു്.'

'വിശപാർമണിയെന്നും ശിഖാർമണിയെന്നും രണ്ടു ശ്രീമന്ത്രത്തേയും ബോധിപ്പിച്ചുകൊടുത്തിട്ടുണ്ടു്.'

'ആമെങ്കിലോ അതിനെ ചെന്നു മേടിച്ചുകൊണ്ടുപോരു, മകളേ!' എന്നരുളിച്ചെയ്തുകണ്ടു ശ്രീമഹാദേവർ നല്ലച്ഛൻ.

[1]അതിനെക്കേട്ടോരു ശ്രീമഹാദേവർ കണ്ടങ്കാളിയുണ്ടു കീറിതൊ[2]രു തുണിയുടുത്തുകണ്ടു പാറിതൊ[3]രു തല ചീന്തിക്കെട്ടിക്കണ്ടു കുററി

1. ദാരുകവധത്തിൽ ഇങ്ങിനെ അഗതിപ്പെണ്ണായി പോകുന്നതു് ഉമയാണു്, കാളിയല്ല.

2. കീറിയതൊരു
3. പാറിയതൊരു } കീറിന, പാറിന എന്നും പാഠാന്തരമുണ്ടു്.

ച്ചൂലും പഴമുറവും കൈപിടിച്ച് അഗതിപ്പെണ്ണാകൃതിയായി ഊരുതിരിഞ്ഞു ദാരുകാപുരത്തു ദാരുകരാജാവിൻെറ നാലില്ലം[1] നടുമുററത്തു വന്നു പുറപ്പെട്ടു കണ്ടു ശ്രീമഹാദേവർ കണ്ടകാളി, അമ്മേ, ദൈവമേ!

അന്നേരത്തു ശ്രീകന്യാക്കന്മാരിരുപത്തുമുണ്ടു ദേവഗീതങ്ങളോതി ഇരിക്കുന്നു.

അന്നേരത്തു പവിഴം കോരി മുറം നിറപ്പുവെച്ചു കൊടുക്കുന്നു. പവിഴത്താൽ കോരി പറ നിറപ്പുവെച്ചു കൊടുക്കുന്നു.

'ഇവയെല്ലാം വേണ്ടായെനിക്കു, നിങ്ങൾ പടിച്ചോതിയിരിക്കുന്നോ ശ്രീമന്ത്രത്തെ ബോധിപ്പിച്ചു തരേണ'മെന്നു കേട്ടാൾ ശ്രീമഹാദേവി കണ്ടകാളി.

അന്നേരത്തു ശ്രീകന്യാക്കന്മാർ തങ്ങൾ പടിച്ചോതിയിരിക്കുന്ന ശ്രീമന്ത്രത്തെ ബോധിപ്പിച്ചുകൊടുക്കുന്നു.

അതിനെയെല്ലാം തൻെറ വലത്തെ കണ്ണായിൽ[2] കേൾപ്പോളും ചെയ്തു അവിടുന്നു ഒളിപരന്നു കണ്ടാൾ ശ്രീമഹാദേവർ കണ്ടകാളി.

തൻെറയൊരു പടക്കൂട്ടത്തിൽ വന്നു പടക്കാളം[3] വിളിപ്പിച്ചു കണ്ടു അട്ടഹസിച്ചു അഹങ്കരിച്ചു ആനപ്പാലെ വടക്കംഗോപുരവാതുക്കൽ ചെന്നലറിക്കണ്ടാൾ ശ്രീമഹാദേവി കണ്ടകാളി.

അതിനെക്കേട്ടൊരു ദാരുകരാജാവു് തൻെറയൊരു പടകളെയെല്ലാം കൂട്ടിക്കൊണ്ടു വടക്കംഗോപുരവാതുക്കലൊമ്മാറുചെന്നു.

ഒരു യുഗം പടപൊരുതു കാണുന്നപ്പോൾ ഇരുയുഗം പടതോററു കണ്ടു ദാനപതി ദാനവേന്തൻ ദാരുകരാജാവു്.

ഇരുയുഗം പടപൊരുതു കാണുന്നപ്പോൾ മൂന്നു യുഗം പടതോററു കണ്ടു.

മൂന്നുയുഗം പടപൊരുതു കാണുന്നപ്പോൾ നാലുയുഗം പടതോററു കണ്ടു.

---

1. ദാരുകരാജന്റെ അരമനയും നാലുപുരപോലെയാണു് കെട്ടിയിരിക്കുന്നതു്.
2. കണ്ണ്വായിൽ എന്നതിൻെറ ചുരുക്കം. കണ്ണ്വായ=കണ്ണ്ദ്വാരം.
3. പടക്കാളം=പടക്കാഹളം (വലിയ കുഴൽ)

നാലുയുഗം പടപൊരുതു കാണുന്നേരം വെട്ടിനും കുട്ടിനും അലസനായി പോകത്തുടങ്ങുന്നു ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

കളവിൽ പെരിയ രാക്ഷസർ പതിനായിരമായിരം അസുരരാജാക്കളേയും ശേഷമുള്ള രാക്ഷസരേയും കൊന്നുകളഞ്ഞുതുടങ്ങി ശ്രീമഹാദേവർ കണ്ടകാളി.

ചെമ്പറമാടത്തിൽ[1] പുക്കൊളിച്ചുകണ്ടാൻ ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

ചെമ്പറമാടവും വെട്ടിപ്പൊളിച്ചു പുറപ്പെടിച്ചു കണ്ടാം ശ്രീമഹാദേവി കണ്ടകാളി.

ഇരുമ്പറമാടത്തിൽ പുക്കൊളിച്ചുകണ്ടാൻ ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

ഇരുമ്പറമാടവും വെട്ടിപ്പൊളിച്ചു പുറപ്പെടിച്ചുകണ്ടാം ശ്രീമഹാദേവി കണ്ടകാളി.



വാളെടുത്തെറിഞ്ഞ കാണുന്നൊരു നേരത്തു നാലില്ലാം നടുമുററത്തു ചാടിക്കൊണ്ടാൻ ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

ദാരുകൻ തന്റെ പന്തിരുമാറു നീളമുള്ള തലമുടി (ക്രന്തൽ) ചുററിപ്പിടിച്ചു വെട്ടിക്കണ്ടാം ശ്രീമഹാദേവി കണ്ടകാളി.

'കൊല്ലല്ലാ, കൊല്ലല്ലാ, കണ്ടകാളി! ഞാൻ ബ്രഹ്മദേവനോട് വരവും വരപ്രസാദവും മേടിച്ചിട്ടുണ്ടെ'ന്നാൻ ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

'എന്തെല്ലാം വരം മേടിച്ചിട്ടുണ്ടെ'ന്നു കേട്ടാം ശ്രീമഹാദേവി കണ്ടകാളി.

'ഞാനൊരാവും പകലും ചാവാത്തൊരു വരം മേടിച്ചിട്ടുണ്ട്. കല്ലാലും, ഇരുമ്പാലും, ആളാലും, ആയുധത്താലും, അകത്തിനും, പുറത്തിനും, ചാകാത്തൊരു വരം മേടിച്ചിട്ടുണ്ട്.'

'ബ്രഹ്മൻ ദണ്ഡായുധമായി തോററിത്തന്നിട്ടുണ്ട്. വിശാർമണിയെന്നും ശിഖാർമണിയെന്നും രണ്ടു മന്ത്രത്തേയും ബോധിപ്പിച്ചുതന്നിട്ടുണ്ടെ'ന്നാൻ ദാനപതി ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

---

1. ചെമ്പുകൊണ്ടുണ്ടാക്കിയ അറ.

അതിനെയെല്ലാം കേട്ടുകേട്ടാതെകണ്ടു അത്തവും ഞായറാഴ്ചയും അപരപക്ഷത്തിൽ പ്രതിപദവും ആകുന്ന നാൾ അന്തിനേരത്തു അകത്തിന്നും പുറത്തിന്നും കൂടാതെ വടക്കിനിയുടെ ഇടയുമ്മറപ്പടിയിന്മേൽ ദാരുകനെ വെച്ചുംകൊണ്ടു തൻെറയൊരു വലത്തെ കാലിൻെറ പെരുവിരൽനഖംകൊണ്ടു ഇടത്തെ കണ്ണായിൽ ഊന്നുന്നേപ്പാൾ വലത്തുപുറത്തു പൊട്ടിക്കണ്ടു.

ദാരുകൻെറ തലയറുത്തു എറിഞ്ഞുകണ്ടു. ദാരുകൻെറ കുടൽ വലിച്ചു മാലയിട്ടു ചോകര[1]കൊണ്ടു കൊപ്പിളിച്ചു[2] കണ്ടു ശ്രീമഹാദേവർ കണ്ടങ്കാളി.

ദാരുകൻെറ വലതുപുറത്തു മുന്നാഴി രുധിരമാംസത്തെ വേതാളത്തിന്നു കൊടുത്തുകണ്ടു.

ദാരുകൻെറ നാപ്പത്തിരുമാറു നീളമുള്ളൊരു കുടൽ വലിച്ചു ശ്രീഭൂതത്താനു മാലയിട്ടുകണ്ടു ശ്രീമഹാദേവർ കണ്ടങ്കാളി.

ദാരുകൻെറ ചങ്കും ചേരും[3] പൊതിയും[4] തൻെറയൊരു പെരുമ്പടയ്ക്കെല്ലാം പിശ[5]മിട്ടുവോളും ചെയ്തു.

ദാരുകൻെറ തലയെടുത്തു തൻെറയൊരു പള്ളിവാളിൻെറ പെരുമുനമേൽ കുത്തിയെടുപ്പോളും ചെയ്തു ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവർ നല്ലച്ഛൻെറ തൃക്കാക്കൽ കൊണ്ടുപോയി കാഴ്ചവെച്ചു കൈതൊഴുതുകണ്ടാൽ ശ്രീമഹാദേവി കണ്ടങ്കാളിയുമേ, ദൈവമേ!

ദാരുകൻതോററം സമാപ്തം.

---

1. ചോര എന്നതിൻെറ ദേശ്യം.

2. വായ്നിറച്ചു് കല്പക്കഴിഞ്ഞു.

3. ഈരക്കരൾ.

4. വൃഷണം.

5. പിശം പിശിതത്തിൻെറ തത്ഭവമാണെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. ചീന്തായ ഭക്ഷണമെന്നും അർത്ഥമുണ്ടു്.

# നിറങ്ങൾ *

ചെമ്പൊന്നും പുറവടിവിരലോ കൈതൊഴുന്നേൻ,
ചേവടിത്തളിരോ കൈതാ ചെപ്പുതൊഴുന്നേൻ,
തുമ്പിക്കൈയൊത്ത തിരുത്തുട തൊഴുന്നേൻ,
തുകിൽപട്ടിന്നിടയിൽ പൊന്നുടഞാണ് തൊഴുന്നേൻ,
അരയാലിന്നിലയൊത്തൊരുദരം കൈതൊഴുന്നേൻ,
അലർശരനൊഴിയുന്നാ ചുഴിയോ കൈതൊഴുന്നേൻ,
മേരുക്കുന്നിനെ വെന്നാ തിരുമല തൊഴുന്നേൻ,
മേളം താലികൾ മാറിൽ മണിമാലാ തൊഴുന്നേൻ,
തൃക്കയ്യിലിളകുന്ന വളഞ്ഞവാൾ തൊഴുന്നേൻ,
തെളിവിൽ വട്ടക ശൂലം തലയോ കൈതൊഴുന്നേൻ,
കരലാര[1]മിളംപാമ്പു കളകണ്ഠം[2] തൊഴുന്നേൻ,
കുഴ കാതിലണിയും കുണ്ഡലം കമ്പി തൊഴുന്നേൻ,
വട്ടത്തിങ്കളെവെന്ന തിരുമുഖം തൊഴുന്നേൻ,
വളഞ്ഞുള്ളോരെകിറോ[3] പല്ലൊട്ടു നാവു തൊഴുന്നേൻ,
വട്ടക്കണ്ണൊടു നെററി കനൽക്കണ്ണു തൊഴുന്നേൻ,
മഴക്കാറിന്നിരുളൊത്ത തിരുമുടി തൊഴുന്നേൻ,
അടിയിന്നു മുടിയോളം ഉടൽകണ്ടു തൊഴുന്നേൻ,
അഴകോടെ തിരുമാന്ധാംകുന്നിലമ്മേ![4] തൊഴുന്നേൻ.

---

* ഇതിൽ ആദ്യത്തെ പങ്‌ക്തി അടിതൊട്ടു മുടിവരെയും, രണ്ടാമത്തേതു മുടിതൊട്ടു അടിവരെയും എന്ന ക്രമത്തിലാണു് വിവരിക്കുന്നതു്. ഈ വാഴ്ത്തു് (സ്തോത്രം) വളരെ മാഹാത്മ്യമുള്ളതും രഹസ്യമായതും ആണെന്നാണു് കളംപാട്ടു് കഴിക്കുന്നവരുടെ ഇടയിലുള്ള വിശ്വാസം. കളം വരക്കുന്നതിൽ ഓരോ അവയവങ്ങൾക്കു കല്പിച്ചിട്ടുള്ള നിറങ്ങൾ സൂചിപ്പിച്ചിട്ടുള്ളതുകൊണ്ടാണു് ഇതിന്നു "നിറംപാട്ടു" എന്നു പറഞ്ഞുവരുന്നതു്.

1. മേലണിയുന്ന ആഭരണങ്ങളും.

2. കളകണ്ഠം.

3. നായ്പല്ലു് (തേററ)

4. വള്ളുവനാട്ടു താലൂക്കിലെ പ്രധാനപ്പെട്ട കാളിക്ഷേത്രമാണു് തിരുമാന്ധാംകുന്നു. പഴക്കത്തിലും അതു് മററു കാവുകളെ അതിശയിച്ചു നില്ക്കുന്നുണ്ടെന്നാണു് കേൾവി.

കാറിൻനിറമൊത്ത തിരുവടി തൊഴുന്നേൻ,
കനൽക്കണ്ണും തിരുനെററി തിലകം കൈതൊഴുന്നേൻ,
വിലസുന്ന മിഴിയോ നാസിക കവിൾ തൊഴുന്നേൻ,
തേഞ്ചോരിയധരം പല്ലൊടു നാവുതൊഴുന്നേൻ,
വാരണകഴ കമ്പി[1] ഇവരണ്ടും തൊഴുന്നേൻ,
മാനിച്ചു കരലാരമരവത്തെ തൊഴുന്നേൻ,
ദാരുകൻ തലവെട്ടി പിടിച്ച കൈ തൊഴുന്നേൻ,
തങ്കം നിൻ കരവാൾ വട്ടക ശൂലം തൊഴുന്നേൻ,
മാറിടം വളർ താലി മണിമാല തൊഴുന്നേൻ,
മഹാമേരുവിനെവെന്ന തിരുമുല തൊഴുന്നേൻ,
നേരരയാലിലയൊത്തോരുദരം കൈതൊഴുന്നേൻ,
ഞെറിഞ്ഞ പൂന്തുകിൽ പട്ടുടയാട തൊഴുന്നേൻ,
വാരണക്കരംവെന്ന തിരുത്തുട തൊഴുന്നേൻ,
വളർചെപ്പോടിടഞ്ഞീടും മുഴങ്കാൽ കൈ തൊഴുന്നേൻ,
കേതകിമലരൊത്ത കണങ്കാൽ കൈ തൊഴുന്നേൻ,
കേവലം പുറവടി വിരൽനകം(ഖം) തൊഴുന്നേൻ,
തിരുമുടിമുതലായിട്ടടിയോളം തൊഴുന്നേൻ,
നിറമോടെ തിരുമാന്ധാംകുന്നിലമ്മേ! തൊഴുന്നേൻ.

1. ആനയെക്കൊണ്ടു് കുഴപോലെയാക്കിയിട്ടുള്ള കണ്ഠാഭരണം.

## വാഴ്ത്ത്*

(മൂന്നാം നട)

ഓരാനവള്ള കമ്പി കാതിലിടുന്നവൾ,
ഭൂതങ്ങളോടും കൂടിയാടിക്കളിപ്പവൾ,
മാരാരിത്തിരുകണ്ണിലൂടെ പിറന്നവൾ,
മഹാദേവന്നുലകൻറ മലേമ്മൽ[1] ചെന്നുറപ്പവൾ,
ദാരുകൻ കുടർമാല മാറിലണിഞ്ഞവൾ,
ദാഹിച്ചു കുരുതിയെ കോരിക്കുടിപ്പവൾ,
നാടൊക്കെ പരിപാലിച്ചിരിക്കുന്നൊന്നമ്മ താൻ,
തിരുമാന്ധാംകുന്നിലോ വിളങ്ങും ഭൈരവിയെ!




---

* ഇതു് ചുരുങ്ങിയ ഒരു വാഴ്ത്താണു്. "നിറംപാട്ടാൻ" സമയമില്ലെങ്കിൽ ആ സ്ഥാനത്തു് ഇതു മതിയെന്നാണു് നടപ്പു്.

1. മഹാദേവന്നു് ഉലകാകുന്ന മലേമ്മൽ (കൈലാസത്തിന്മേൽ). എൻറ=എന്ന.

# കളംപാട്ട്

കാളിയുടെ രൂപം പലനിറത്തിലുള്ള പൊടികൊണ്ട് നിലത്തെഴുതി, അതിനെ പൂജിച്ച് പാട്ടുപാടി സേവിക്കുന്നതിന്നാണ് "കളംപാട്ട്" എന്നു പറയുന്നതു്. നീളവും വീതിയും കണക്കാക്കി എഴുതിയ അല്ലെങ്കിൽ വരഞ്ഞ, രൂപത്തിന്നാണ് "കള"മെന്നു പറയുന്നതു്. ഇതു്, സാധാരണ കാവുകളിലോ, അല്ലെങ്കിൽ, നമ്പൂതിരിമാരുടെ ഇല്ലങ്ങളിലോ, നായർപ്രഭുക്കന്മാരുടെ വീടുകളിലോ, മാത്രമേ നടത്തിവരാറുള്ളൂ. കളമെഴുതുന്നതു് 'കല്ലാററക്കുറുപ്പ്' എന്നൊരു വർഗ്ഗക്കാരാണ്. കളംപാട്ട് കഴിക്കുന്നതു് രാത്രിയാണ് പതിവ്. എന്നാൽ അതിന്റെ ചടങ്ങ് പകൽ തിരിഞ്ഞു് പതിററടിയായാൽ ആരംഭിക്കും. പാട്ട് നിശ്ചയിച്ച ദിവസം ഏകദേശം ഉച്ചതിരിയുമ്പോഴേക്കുതന്നെ കുറുപ്പ് സ്ഥലത്തെത്തും. കളമെഴുതേണ്ട സ്ഥലത്തു വന്നിരുന്നു അയാളുടെ 'നന്തുണി'[1] എടുത്തു് അല്പം പാടും. ഈ ചടങ്ങിന്നു് 'ഉച്ചപ്പാട്ട്' എന്നാണ് പറയുന്നതു്. പിന്നെ വൈകുന്നേരത്തേക്കുള്ള വട്ടങ്ങൾ ഒരുക്കുകയായി അരിപ്പൊടി (വെളുത്ത പൊടി), മഞ്ഞപ്പൊടി, കറുത്ത പൊടി, ചില ഇലകൾ കൂട്ടിപ്പൊടിച്ചിട്ടുള്ള പച്ചപ്പൊടി, ചുകന്ന പൊടി[2] എന്നിവ തയ്യാറാക്കുകയായി. വിളക്കുവെച്ചാൽ കളമെഴുത്തു തുടങ്ങും. മേല്പറഞ്ഞ പൊടികൾ കൂടി കലർത്തീട്ട് ഏകദേശം ഏഴുനിറത്തിലുള്ള പൊടികൾ കുറുപ്പ് ഉണ്ടാക്കും. മൂക്ക്, കണ്ണ്, മാറ് മുതലായി പൊന്തിനില്ക്കേണ്ട ഭാഗത്തു് ഇത്രയിത്ര അരിയും പൊടിയും ഇടേണമെന്ന് വ്യവസ്ഥയുണ്ട്. ഏകദേശം മൂന്നു മണിക്കൂറ് കഴിയുമ്പോഴേക്ക് കളം എഴുതി പൂർത്തിയാകും. കാളിയുടെ അതിഭയങ്കരമായ രൂപമാണ് എഴുതുന്നതു്. നാലുകയ്യായിട്ടും, എട്ടുകയ്യായിട്ടും, പതിനാറുകയ്യായിട്ടും കാളിയെ വരയാറുണ്ട്. അതു് ഉടമസ്ഥന്റെ ആവശ്യംപോലിരിക്കും.

കളമെഴുതിക്കഴിഞ്ഞാൽ കുറുപ്പ് കൈ കഴുകാനെന്ന നിലയിൽ പുറത്തേക്കു പോകും. ആ സമയത്തു് ഒരു നമ്പൂതിരി വന്നു കളം പൂജ കഴിക്കും. കളമെഴുതിയ കമ്മി അറിയാതെ പൂജിക്കയാണെന്നു തോന്നും

---

1. നന്തുണി=വീണപോലെയുള്ള ഒരു വാദ്യവിശേഷം. ഇതുകൊണ്ടു് ശ്രുതി പിടിക്ക മാത്രമേ കുറുപ്പ് ചെയ്യാറുള്ളൂ.

2. ഇതും ഒരു കൂട്ടാണു്.

അപ്പോഴത്തെ സമ്പ്രദായങ്ങൾ കണ്ടാൽ. നമ്പൂതിരി മണി കിലുക്കുന്നതു് വളരെ പതുക്കെയാണ്. മാരാൻ വളരെ മെല്ലെയാണ് ചെണ്ട കൊട്ടുന്നതും. കുറുപ്പ്, മടങ്ങിവരുമ്പോൾ പൂജ കഴിഞ്ഞുവെന്നു് ഒരാൾ പറകയും ചെയ്യും. അന്വേഷണത്തിൽ, ഒരുകാലത്തു് കുറുപ്പുതന്നെയായിരുന്നു പൂജ കഴിച്ചിരുന്നതെന്നാണ് അറിയുന്നതു്. അതുകൊണ്ടാണ് കുറുപ്പറിയാതെ ആ കാര്യം നിർവ്വഹിക്കുന്നതായി നടിക്കുന്നതു്. നമ്പൂതിരിക്ക് കേരളസമുദായത്തിൽ പ്രാബല്യം വന്നതോടുകൂടി പൂജിക്കുന്ന കർമ്മം കയ്യേറിയതായിരിക്കണം.

ഇതു കഴിഞ്ഞാൽ കുറുപ്പ് പാട്ടു തുടങ്ങുകയായി. അപ്പോൾ പാടുന്നതാണ് ഇതിൽ ചേർത്തിട്ടുള്ള 'ദാരുകവധം പാട്ട്'. സമയവും സൌകര്യവും അനുസരിച്ചു് കുറുപ്പ് പാട്ട് വിസ്തരിക്കുകയോ കുറയ്ക്കുകയോ ചെയ്യും.

പിന്നീട് വെളിച്ചപ്പാടിന്റെ വരവായി. അയാൾ കളത്തിന്റെ കാൽക്കൽ വന്നു് ചിലമ്പെടുത്തു കിലുക്കും. അതോടുകൂടി ഒന്നു രണ്ടു അട്ടഹാസവും പുറപ്പെടുവിക്കും. ചിലമ്പ് കാലിൽ ഇടുമ്പോഴേക്കു് അയാൾക്ക് കലി കയറും. ആവേശത്തോടുകൂടി കളം മൂന്നു പ്രദക്ഷിണം വെച്ചു് വീണ്ടും കാൽക്കൽ വന്നു് നൃത്തം വെക്കും. അതു് കഴിഞ്ഞാൽ അരിയെറിഞ്ഞു് ഉടമസ്ഥനെ സന്തോഷിപ്പിച്ചു കോമരം അടങ്ങുന്നു. കളമൊന്നും എഴുതാതെ ഈ പാട്ടുമാത്രം പാടിക്കുന്നതും ഒരു വഴിപാടായി ചെയ്യാറുണ്ടു്. ഇതു് പകലാണ് പതിവ്.

---

# ദാരുകവധം. *

## (വാഴ്ത്ത്)

വാഴ്ക, വാഴ്ക പോലും ദൈവമേ, വക്കങ്ങവതിനായി വാഴ്ക വീണവിശദോ [1] മനുഷ്യർ വാഴ്ക,

എൻ ആചാര്യൻ വാഴ്ക, അഗ്നിയും വാഴ്ക,

യമൻ, നിര്യതി, വരുണൻ, വായു, സോമ, നീശാനൻ എന്നിങ്ങിനെ എട്ടു ദിക്കും പത്തുദിശയും [2] പതിനാറുകോടിമേലും നിറയപ്പെട്ടിരിപ്പോരു ദൈവങ്ങൾക്കെല്ലാം തിരുവുള്ളമായിരിക്ക പോലും ദൈവമേ!

പതിനായിരക്കോടി ബ്രഹ്മാണ്ഡദേവതയും വാഴ്ക,
ഒമ്പതിനായിരക്കോടി വിഷ്ണുരാജദേവതയും വാഴ്ക,
എണ്ണായിരക്കോടി ഈശ്വരമഹാദേവതയും വാഴ്ക,
ഏഴായിരക്കോടി സപ്തമാതൃക്കളും വാഴ്ക,
ആറായിരക്കോടി ദർശന[3] മഹാദേവതയും വാഴ്ക,

അയ്യായിരത്തി അഞ്ഞൂററി അയ്മ്പത്തൊന്നരക്കോടി അക്ഷര മഹാദേവതകളും വാഴ്ക,

നാലായിരത്തി നാന്നൂററി നാല്പത്തിരണ്ടര ദ്വാരപാലകന്മാരും വാഴ്ക,

മൂവായിരത്തി മുന്നൂററിമുപ്പത്തിമുപ്പാടിദേവകളും വാഴ്ക,

രണ്ടായിരത്തിരുന്നൂററിരുപത്തിരുവർ സുരാസുര മഹാഗണപതി അരുളുകയും വാഴ്ക,

---

* വള്ളുവനാട്ടു താലൂക്കിൽനിന്നു കിട്ടിയതു്. അവിടെ നടപ്പുള്ള കളംപാട്ടാണിതു്. ദാരികൻ എന്ന രൂപാന്തരമാണു് കുറുപ്പന്മാരുടെ ഇടയിൽ അധികം പ്രസിദ്ധി

1 പാഠം ശരിയാണെന്നു തോന്നുന്നില്ല.

2 ദിക്കു് (എന്നർത്ഥത്തിലാണു് ഇവിടെ ഉപയോഗിച്ചിരിക്കുന്നതു്.)
സോമനെ അഷ്ടദിക്പാലകന്മാരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തീട്ടില്ല.

3 ദിക്കു്.

ഒരായിരത്തി ഒരുനൂററി ഒന്നരക്കോടി തിരുപുരചേവടിമാരെ കണ്ടു് കണ്ടു് കഥ ചേന്നാൽ കതിരാംപാച്ചി ലുണ്ടാം; നക്ഷത്രെകപദം, നാഗഭ്രുതപദം, നയനാലിംഗുലിനയനത്തിങ്കൽ ഭിംഗുലിവിംശം പോകിലാം,[2] അഷ്ടപദത്തിങ്കൽ മൊട്ടുവിരിയുന്നോരു ദൈവസ്തുതി വാക്കുതന്നെ.

കേട്ടാൽ കേട്ടവർകൾക്കെല്ലാം കേട്ട ക്ലേശം തീരും,

കേൾപ്പിച്ചവനു് ഗംഗാസ്നാനഫലം വരും,

ചൊന്നവനു അഭിപ്രേതാർത്ഥ[3] സിദ്ധിവരും

കാവു്[4] കേൾപ്പിൽ കട്ടമലർ നാറും[5]

പൊയ്ക[6] കേൾപ്പിൽ പൂക്കൾ ഇതൾ വിരിയും,

രാജാവു് കേൾപ്പിൽ രാജ്യം പരിപാലിക്കും,

ചേകവർ[7] കേൾപ്പിൽ പടകലഹത്തിനു ശൌര്യപുരുഷന്മാരായിരിക്കും.

സ്ത്രീകൾ കേൾപ്പിൽ നെടുമംഗല്യത്തിനു ഭംഗ്യമേററമേററം കാലിചെല്ലും,

പശു കേൾപ്പിൽ പാലിൽ പെരുതാകും,

ബ്രാഹ്മണർ കേൾപ്പിൽ വേദത്തിനു വിശേഷികളായിരിക്കും

ഓത്തു്[8] കേൾപ്പിൽ ശാസ്ത്രമതാകും,

ശാസ്ത്രങ്ങളെന്നിവ കേൾപ്പിൽ പട്ടങ്ങ വരും,

---

1 അമ്പലനു ഓട്ടുന്നതിന്നാണു് ഈ വാക്കു സാധാരണ ഉപയോഗിക്കാറുള്ളതു്. ഇതിലെ എല്ലാ ദിക്കിലും എത്തുവാനുള്ള ശക്തിയെയാണു് കുറിക്കുന്നതു്. 'തെളിച്ചപ്പെടുക' എന്നതിന്നു് 'അരിശംകൊള്ളുക' എന്നു ദൂഷിച്ച അർത്ഥം ഉണ്ടായപോലെ ഈ വാക്കിന്നും സംഭവിച്ചതാണു്.

2 പാഠം ശരിയാണെന്നു തോന്നുന്നില്ല.

3 അഭിപ്രേതം—പഴയ അർത്ഥത്തിൽത്തന്നെ ഉപയോഗിച്ചിരിക്കുന്നു—ഉദ്ദേശിച്ചതു് (ആഗ്രഹിച്ചതു്). അർത്ഥം=പുരുഷാർത്ഥം.

4. തോട്ടം അല്ലെങ്കിൽ തോപ്പു്.

5. ഇപ്പോൾ ഈ വാക്കിന്റെ അർത്ഥം ദൂഷിച്ചിരിക്കുന്നു.

6. പുഷ്പങ്ങളുള്ള കുളം.

7. യുദ്ധവീരന്മാർ.

8. എല്ലാവരും ഒത്തൊരുമിച്ച ആലോചിക്കൽ.

മരുന്നു മണി മന്ത്രവും തിരുനനതീത്ഥവും,
കഴന്ന്യയാൽ മഹാഗണാ[1]കപോലും ദൈവമേ!

നക്ഷത്രൈകപടത്തിങ്കൽ ചന്ദ്രഭഗവാനോടു ഫണമണിനാഗം ഫണം വിരിക്കുമ്പോളും, പാമ്പു കടിക്കുമ്പോളും,ആവേശിക്കുമ്പോളും ഗരുഡനോടും തന്നോടുമുള്ള ധ്യാനങ്ങളെ അറികവേണ്ടി താൻ പെരുങ്കുടിയാനാ തിരുങ്കുടിയിൽചെന്ന് അറിന്തവറവേളും, നീന്തയാതാവഴി വരവും, അമ്പർനാട്ടി[2]ൽ തിരുപറവെപ്പോളും,[3] ഭുവനീശതവത പുകൾ ചെയ്യുമാറ് പണ്ട് നിന്തിരുവടി ഭൂമിമണ്ഡലത്തിങ്കലില്ലപോലും.

എന്നാൽ നിന്തുരുവടി ഭൂമിമണ്ഡലത്തിളു വന്ന് അവതരിപ്പാനുള്ള കാരണത്തേയും പരാക്രമത്തേയും അടിയനിതാ അറിയിപ്പാൻ തുടങ്ങുന്നേൻ.

ഇതു് മുമ്പു കിഴക്കുഭാഗത്തു് ആറെട്ടു മുഖമുള്ളൊരു പൊന്നിൻ ശ്രീപീഠമിട്ടു് അതിന്മേളു പെരുകിയഴകിയോരു പുള്ളിപ്പൂവാട വിരിച്ചു്, പതവിയോരു ചില ചെന്താമരപ്പൂവുകളെക്കൊണ്ടു ഇതളിതളായർച്ചിച്ചു്, ആവാഹിച്ചു്, പൂജിച്ചു്, സ്തുതിച്ചു്, വന്ദിച്ചു് വണക്കം ചെയ്തു വിളിക്കുന്നേൻ പോലും.

ദേവി അതിന്മേലിരുന്ന് ഒരു തൃക്കാൽ തണ്ടു നാഴിമേലും, ഒരു തൃക്കാൽ പറനിറപ്പിന്മേലും, വെള്ളരിമേലും, വെള്ളിശരരക്കാലുമൂന്ന കാളിനാടകം[4] കഥകേൾപ്പാനായിക്കൊണ്ടു് ഇരുന്നരുളുവോയാകാ!

ആറിലും അഴകതായേ[5], അരൻ മണികുഴൽ നല്ലാളേ , ആനന്ദസുന്ദരി, ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ പോലും മൂലതായേ

---

1. പാഠം ശരിയാണെന്നു തോന്നുന്നില്ല.

2. അമ്പർ=ഈശ്വരന്മാർ. അമ്പർ, ഉമ്പർ (ദേവന്മാർ), ഇമ്പർ (മനുഷ്യർ) ഇങ്ങിനെ ക്രമത്തിൽ കീഴ്പ്പോട്ടായിട്ടാണു് ഇവർ സ്ഥിതിചെയ്യുന്നതെന്നാണു് ദ്രാവിഡസിദ്ധാന്തം.

3. ഭഗവതിയുടെ ഓരോ പരാക്രമങ്ങളെയാണു് സൂചിപ്പിക്കുന്നതു്.

4. ഈ പേരു് ഈ അടിയന്തരത്തിന്നും കാളിക്കുള്ള മററു ഉപാസനകൾക്കും കലയുമായുള്ള ബന്ധം സൂചിപ്പിക്കുന്നു.

5. അഴകുള്ളവളേ!

6. ഭംഗിയുള്ള തലമുടിയുള്ള സ്ത്രീയേ!

എങ്കിലോ പണ്ടു് മൂന്നുറായിരത്തി മുപ്പതിനായിരത്തി മൂവായിര ത്തി മുന്നൂററിമുപ്പത്തിമൂവ്വാദി ദേവകളും കൂടി, ആറുനൂറായിരത്തി അറു പതിനായിരത്തി ആറായിരത്തി അറുനൂററി അറുപത്തിഅറുവർ അസു രർകളും കൂടിപണ്ടു് ദേവാസുരയുദ്ധാംപെരും പോരുണ്ടായിരുന്നകാലത്തു് അന്നു അവിടെ ഓടി ഒളിച്ചു് വിലദ്വാരം പുക്കു് കിടപ്പവർ നാലുപേർ അസുരസ്ത്രീകന്യാക്കന്മാരുണ്ടു്. അവരുടെ പേരെപ്രകാരമെന്നാൽ:—

ദാനപതിയെന്നും, ദിനപതിയെന്നും, ബാണകയെന്നും, മഹിഷിക യെന്നും; [1] അതിൽ ദാനപതിയും ദിനപതിയും കൂടി നിരൂപിച്ചു് ആ ലോചിച്ചു് 'ആരാലെ നമ്മുടെ അസുരവംശം പെരുക്കാ'വെന്നു കമലാ സനൻ ബ്രഹ്മൻ തിരുവടിയെ ചാത്തി തപസ്സുചെയ്യാരെല്ലോ ദാനവഭാ ര്യാക്കന്മാ[2] രിരുവരും.

ബ്രഹ്മൻതിരുവടിയും തപസ്സിങ്കലാമ്മാറു് പ്രീതിപ്പെട്ടു് ആത്മസ ന്തുഷ്ടനായി, ആനന്ദസ്വരൂപനായി അരുളിച്ചെയ്തു "കേൾപ്പോയാകദാന പതി, നീയ്യെങ്കൽ ഒട്ടേകമനസ്സായി നിന്നു തപസ്സുചെയ്യാളല്ലോ നിന ക്കത്യന്തം നന്ദന[3] മായിരിപ്പോരു പുത്രൻ പിറക്കവേണ്ടു് കാരകനെന്ന നാമവും തന്നേൻ, കാരകാപുരി രാജ്യവും തന്നേൻ, കേൾപ്പോയാക ദിനപതി, നീയ്യെങ്കലൊട്ടു് ഏകമനസ്സായി നിന്നു് തപസ്സുചെയ്യാളല്ലോ ഏകവീര്യമെ, ത്രൈലോക്യമെകൂടെ സാധിപ്പോരു പുത്രൻ പിറക്കവേണ്ടു് പിള്ള ദാനവനെന്ന നാമവും തന്നേൻ, ദാരുകപുരി രാജ്യവും തന്നേൻ" എന്ന രണ്ടു പാൽച്ചോററുപിണ്ഡത്തെ ഗർഭജലത്തിൽ അഭിമന്ത്രിച്ചു കൊടുത്തരുളി.

അതുകേട്ടവർകളും തൊഴുതു വിടയും വാങ്ങിക്കൊണ്ടു് പടിഞ്ഞാ റെ സമുദ്രവീഥിയിങ്കൽ ചെന്നു് വാണീകഭദ്രനാകുന്ന രാജാവിനെ മാല യുമിട്ടു് ഭർത്താവാക്കിനാളല്ലോ ദാനപതിയാകുന്ന അസുരസ്ത്രീ. ദിരീക രാജാവിനെ മാലയിട്ടു് ഭർത്താവാക്കിനാളെല്ലോ ദിനപതിയാകുന്ന അസു രസ്ത്രീ.

---

1 ഈ പേരുകൾ ഓരോ ഗ്രന്ഥത്തിൽ ഓരോ വിധത്തിലാണു് കാണുന്നതു് അ നുബന്ധം നോക്കുക.

2 പുരുഷപ്രത്യയം ചേർത്തിരിക്കുന്നതു നോക്കുക. ശ്രേഷ്ഠത്വം സൂചിപ്പിക്കുന്നിട ത്തു് ഇങ്ങിനെ പതിവുണ്ടു്. ഉദാഹരണം:—'അമ്മത്തമ്പുരാൻ'.

3 സന്തോഷിപ്പിക്കുന്നതു് എന്നർത്ഥം.

അങ്ങിനെ ഭർത്താക്കന്മാരും ഭാര്യമാരും കൂടി സുഖിച്ചു വസിച്ചിരിക്കുന്ന കാലത്ത്, അമ്മാസത്തിൽ ഗർഭം മുന്നിട്ട്, ഒന്നാം മാസം ഒളികലന്ന്, രണ്ടാം മാസം തിരണ്ടുരുണ്ട്, മൂന്നാംമാസം മുലക്കണ്ണ് കറുത്തു, നാലാം മാസം നട്ടക്കുരിച്ച്, അഞ്ചാംമാസം പഞ്ചാടിയായി, ആലിലപോലെയിരുന്നോരണിവയറെല്ലാം വിമ്മിച്ചുഴന്നു[1], മുത്തുപോലെ മുഖം വെളുക്കയും, കോട്ടുവായിടുകയും, വെള്ളനീരൊഴുകത്തുടങ്ങി ദാനവർ ഭാര്യാക്കന്മാക്കിരുവക്കും.

അവർകൾക്കും ആറാംമാസം ഉരുത്തിരിഞ്ഞു, ഏഴാംമാസം എഴുന്നു മുഴങ്ങി, എട്ടാംമാസം തൊട്ടണി പുരണ്ടു[2], ഒമ്പതാംമാസം പുളിയൂണുകല്യാണം എത്രയും പ്രപഞ്ച[3]മായി ചമയിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

നാലുവേദമെന്നോരടുപ്പു പൂട്ടി, ചന്ദനമേ പൂളകീറി തീയിട്ടെരിച്ച്, വെങ്കിടാരമെന്നൊരു വെള്ളിക്കിടാരമേററി, മാനേറും ചോലയിന്ന് നീർകോരിക്കൊണ്ടുവന്നു പകന്ന്, തിരുങ്കുടി[4]യെന്നൊരു ചുക്കം തകത്തിട്ട്, അഴന്തൊലി[5]യെന്നൊരു ഉഴുന്നും വറുത്തിട്ട്, കുറുങ്കുടി[6]യെന്നൊരു തേങ്ങാ ചിരകിയിട്ട്, പുളിയഞ്ചും കലന്നിട്ട് വേദപ്പൊരുൾക്കണ്ണുക്കണ്ണാപുരമെന്നൊരു കഞ്ഞി വെച്ച് വാങ്ങി തേപ്പർത്തിരുച്ചോററിൽ ഉപ്പും കലന്നിട്ട് പണ്ടെയിരുന്നോരു പൊന്നിൻതളികയിൽ കോരിച്ചീത്തി തിരുപ്പിലാവിലയെന്നൊരു പൊൻപിലാവിലകൊണ്ടു മുള്ളത്തത്തോടെ കോരി ഉപജീവിക്കത്തുടങ്ങി ദാനവർ ഭാര്യാക്കന്മാരിരുവരും.

അവർകൾക്കും ദശമാസം തികഞ്ഞവാറെ അണിചിത്രകൂടം[7] പണിചെയ്യിപ്പിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

മാണിക്കമേ തൂണായി, മരതകമേ പോതിക[8]യായി, അണിചിത്രമേ കഴുക്കോലായി, മുത്തേ മോന്തായമായി, വൈരമേ മാവടയായി,

---

1. വലുതായി വന്നു.

2. ഗർഭത്തിന്നും ഗർഭിണിക്കും ഉണ്ടാവുന്ന വളർച്ചയും വ്യത്യാസവും വിവരിച്ചിരിക്കുന്നതു നോക്കുക.

3. നാടടാടി—ഘോഷമായി എന്നർത്ഥം. 'വസന്ത'യുടെ സഖിയാണ്.

4., 5., 6. } ആചാരഭാഷയാണ്.

7. മനോഹരമായി അലങ്കരിച്ച ഭവനം.

8. രണ്ടു തൂണിന്മേൽ ചേർത്തുവെക്കുന്ന തണ്ട്—തണ്ടിക.

അയ്മ്പൊന്നാൽ[1]മേത്തു്, ചെമ്പൊന്നാൽ[2] മുകം മുടിഞ്ഞു്, അതിനകത്തു് ഈരാറുചന്ദനപ്പുള്ളിക്കുട്ടിച്ചിട്ടു് ഈരാറുകയറുകെട്ടി, ഈരാറില്ലം പുക്കു് മേൽകനാത്തു് നിലവിളിക്കുത്തുടങ്ങിയതെപ്രകാരമെന്നാൽ:—

തലയിതാ നോകുന്നതേ, ദാമോദരഭഗവാനേ! കൈതായോ,
കഴുത്തിതാ നോകുന്നതേ, കാമദേവഭഗവാനേ! കൈതായോ,
മാറിടം നോകുന്നതേ, മാധവഭഗവാനേ! കൈതായോ,
മുലയിതാ നോകുന്നതേ, മുകുന്ദഭഗവാനേ! കൈതായോ,
വയറിതാ നോകുന്നതേ, വാസുദേവഭഗവാനേ! കൈതായോ,
അരപ്രദേശം നോകുന്നതേ, ആനന്ദഭഗവാനേ! കൈതായോ,
നാഭികമലം നോകുന്നതേ, നാരായണഭഗവാനേ! കൈതായോ,
തുടയിതാ നോകുന്നതേ, സുബ്രഹ്മണ്യഭഗവാനേ! കൈതായോ,
മുഴങ്ങാലിതാ നോകുന്നതേ, മുകലോകനായകരേ![3] കൈതരുവിൻ,
കണങ്കാലിതാ നോകുന്നതേ, കരുണാകരഭഗവാനേ! കൈതായോ,
പുറവടികം നോകുന്നതേ, ഭൂമിദേവിഭഗവതിയേ! കൈതരുവിൻ,
നഖമണികം നോകുന്നതേ, നക്ഷത്രാദികളേ! കൈതരുവിൻ,
ഇടയിടയെങ്ങും നോകുന്നതേ, ഋഷികം ഇന്ദ്രാദികളേ! കൈ
[തരുവിൻ,
സർവ്വാംഗം നോകുന്നതേ, സർവ്വഗണസമ്പന്നരേ! കൈതരുവിൻ,

എന്നിങ്ങിനെ ഈരേഴുനാളു് കാലം ഈറവു് പോയാററിലായി. അത്യന്തം നന്ദനമായിരിപ്പോരു പുത്രനെ പ്രസവിച്ചാളല്ലോ ദാനപതിയാകുന്ന അസുരസ്ത്രീ.

അസുരകംക്കു പണ്ടു് പിറന്നു വീണാലപ്പോഴേ ഉരിയാടുമാറുണ്ടല്ലോ. പണ്ടു് ബ്രഹ്മശക്ത്യാ പിറന്നു വീണ കാരകൻ എഴുന്നേററിരുന്നു ചൊല്ലുവനെല്ലോ.

"കേംപ്പോയാക, അസുരമാതാവേ! എന്തു നമ്മുടെ ആഹാരസ്ഥിതിക്കെ"ന്നു കേട്ടാനല്ലോ കാരകൻ.

"കായും കനിയും മകനേ!" എന്നാം അസുരമാതാവു്.

---

1 ഒരുജാതിയം പൊന്നു്. അഞ്ചു ലോഹങ്ങൾ. പൊന്നിനു ലോഹമെന്നും അർത്ഥമുണ്ടു്. കരിംപൊൻ ഇരിമ്പാണല്ലോ.

2 നല്ല പൊന്നു്. ചെമ്പുമാവാം.

3 മുലോകനായകരേ! (പാഠാന്തരം)

"കായാവതേവണ്ണമുള്ളു, കനിയാവതെപ്പ്രകാശമുള്ളു" എന്നു കേട്ടാൻ കാരകൻ.

"കായ കറുത്തിരിപ്പു, കനി ചുവന്നിരിപ്പു, മകനേ!" എന്നാൾ അസുരമാതാവു്.

അപ്പോൾ പിററന്നാൾ ഉഷക്കാലമേ ഉദിച്ചുയന്നരുളി ആദിത്യഭഗവാൻ. അതു് കാരകൻ കണ്ടു്, "മേലെ ചുവന്നുകാണാകുന്ന പഴം നമുക്കുപജീവിക്കാമോ" എന്നു കല്പിച്ചു് ആദിത്യമണ്ഡലത്തിൽ പാഞ്ഞാത്താൻ കാരകൻ. അതുകണ്ടു് ആദിത്യഭഗവാനും "ഹാ കഷ്ടമേ! ഇന്നലെ പിറന്നോരസുരൻ ഇന്നെന്നോട്ട യുദ്ധത്തിന്നായി വരികയോ?" എന്നു കല്പിച്ചു് തന്റെ വേൽകൊണ്ടെറിഞ്ഞരുളി.

അതു് കാരകന്റെ വക്ഷസ്ഥലത്തേററു് കാരകനും ചത്തു് ഭൂതലത്തിൽ വീണു് കാരകയുദ്ധം കഥമുടിഞ്ഞിരിക്കുന്ന കാലത്തു് ചൊവ്വാഴ്ചനാൾ മദ്ധ്യാഹ്നനേരത്തു് എത്രയും ക്രൂരമായിരിക്കുന്ന രാശിക്കു പിറന്നാനല്ലോ പിള്ളദാനവൻ. അവൻ പിറക്കുമ്പോൾ എന്തെല്ലാം ദുശ്ശകുനങ്ങളെന്നാൽ:—മേൽ മേൽ വീണു ചിതറി, വിളികൾ തെളിഞ്ഞു ഉലവായി, സപ്തസാഗരം കലങ്ങി, ചതുർദ്ദശഭുവനം നടുങ്ങി, അസുരകൾക്കെല്ലാക്കും ആനന്ദം വന്നു്, അമരകൾക്കെല്ലാം അഴലായിത്തോന്നി, ആദിത്യൻ പരിവേശിച്ചു്, അന്തകൻ ഉള്ളടങ്ങി, ക്രൂററൻനിന്നു, പകലേയുള്ള പശുമൃഗപക്ഷിജാതികളെല്ലാം ദിക്കറിയാതേയും, ദേശമറിയാതേയും, ഓടി ഒളിച്ചു ഭൂകമ്പമുണ്ടായിരിക്കുന്ന രാശിക്കു പിറന്നാനല്ലോ.

പിറന്നു വീണ പിള്ളദാനവൻ എഴുനീററിരുന്നു ചൊല്ലുവനല്ലോ.

"കേൾപ്പോയാക, അസുരമാതാവേ, ആരു നമ്മുടെ ബന്ധുക്കളാകുന്നതും, ആരു നമ്മുടെ ശത്രുക്കളാകുന്നതും" എന്നു കേട്ടാനല്ലോ.

"ബന്ധുക്കളെന്നും ശത്രുക്കളെന്നും വിശേഷിക്കേണ്ട[1] മകനേ, ദേവവംശമെന്നും, അസുരവംശമെന്നും രണ്ടു വംശമുള്ളതിൽ അസുരവംശം നമ്മുടെ വംശമാകുന്നു അതിനെ അശേഷം അളവെ[2] കൊന്നു മുടിച്ചരുളി നാരായണസ്വാമി; വിഷ്ണുഭഗവാൻ അതിനെ നിത്തുവാനാ

---

1 വിശേഷശബ്ദം ക്രിയയാക്കിയിരിക്കുന്നു.

2 ഇങ്ങിനെ ആവൃത്തി ശക്തിക്കുവേണ്ടിയാണു്.

യിക്കൊണ്ടു് ബ്രഹ്മൻ തിരുവടിയുടെ അനുഗ്രഹത്താലെ നീയുണ്ടായി മകനേ! ദേവകളറിയും മുമ്പേ പോയി ബ്രഹ്മൻതിരുവടിയെ ചാത്തി തപസ്സുചെയ്തു് വലിയ വരങ്ങളും വാഹനങ്ങളും വാണാളും വാങ്ങി ക്കൊണ്ടുവരുമവോയാക മകനേ!" എന്നാറം അസുരമാതാവു്.

അപ്പോറം പിറെറന്നാറം ഉഷക്കാലമെ ശത്രുനാശാ വരുത്തുന്ന ണ്ടെന്നു കല്പിച്ചു് സൂതികാഗേഹത്തിൽനിന്നു പുറപ്പെട്ടു് ഗോകർണ്ണകര പൂക്ക്, സുരകൊണ്ടു് തൂകി, മാംസംകൊണ്ടർച്ചിച്ചു, ജലസ്തംഭം നാട്ടി വല്ലവനായി[1] വലിയവനായിനിന്നു തപസ്സുചെയ്താനല്ലോ പിള്ളദാന വൻ. ശീതകാലത്തു് ജലത്തിൻറെ നടുവിൽ തപസ്സുചെയ്താനല്ലോ. ഉഷ്ണകാലത്തു് അഗ്നിയുടെ നടുവിൽ തപസ്സുചെയ്താനല്ലോ. പിന്നെ നാ ലുഭാഗത്തു് നാലുകണ്ഡം കുഴിച്ചു്, അതിൻ നടുവിൽ അറൽമണ[2]ലിട്ടു്, സർവ്വജ്ഞപീഠമിട്ടു്, ഒരു കാലുയർത്തി ഒരു കണ്ണടച്ചു്, ഏകപാദമുടയവ നായിനിന്നു തപസ്സുചെയ്താനല്ലോ. അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്ര ഹ്മൻ തിരുവടി. പിന്നെ പാറന്നുപോകുന്ന പറവജാതികളെല്ലാം തൻെറ മുടികടകത്തിന്മേലിരുന്നു് മുട്ടയിടുകയും, മക്കളെ ഉളവാക്കയും, വായിൽ ഇരകൊടുക്കയും, വാങ്ങിത്തുഴകയും, തന്നെ താനറിയാതെ തപസ്സുചെ യ്താനല്ലോ, അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്രഹ്മൻ തിരുവടി.

"ഹാ കഷ്ടമേ! എന്നുടെ തപസ്സും തപോമഹിമയും പോരാഞ്ഞി ട്ടല്ലയോ ഭഗവാൻ പ്രത്യക്ഷമാവാഞ്ഞതു്? ഇനി എന്നുടെ അംഗങ്ങ ളെല്ലാം മുറിച്ചു് അഗ്നിയിലിട്ടു് ഹോമിക്കുന്നുണ്ടെ"ന്നു കല്പിച്ചു് വലി യൊരു കണ്ഡം കുഴിച്ചു് വരിക്കപ്ലാവു് പൂളകീറി തീയിട്ടെരിച്ചു് കന്നക്കത്തി[3]വളയും വജ്രം നീർവ്വാളെന്നിവ[4] തെളുതെളെ കടയിച്ചു് കണ്ഡത്തിൻ കരയ്ക്കാമ്മാറുചെന്നു് നീർവ്വാളരി കഴുത്തിൽ വെച്ചാനല്ലോ.

അപ്പോറം പ്രത്യക്ഷമായ് അരുളിച്ചെയ്തു "നില്ക്ക, നില്ക്ക, പിള്ള ദാനവ! നിന്നുടെ തപസ്സും തപോമഹിമയും കണ്ടു് ഞാൻ വളരെ പ്രീത നായി. എന്നുടെ പ്രീതിയാലെ നിന്നുടെ രുധിരത്തിൽ ഒരുതുള്ളി ഭൂമി യിങ്കൽ വീഴുംകാലം നിന്നെക്കാട്ടിൽ ബലവീര്യമുള്ളവർ പതിനായായിരം മായാദാനവന്മാർ വന്നുളവാകും നിനക്കു ശേഷിയായി[5]ട്ടു്. ഇനി നീ ചൊല്ലുന്ന വരമെല്ലാം തരുന്നുണ്ടെ"ന്നരുളിച്ചെയ്തു ബ്രഹ്മൻ തിരുവടി.

---

1. സമർത്ഥൻ.
2. അറൽമണൽ=കരിമണൽ.
3. തുരക്കുന്ന കത്തി.
4. വെള്ളംപോലെ തിളക്കമുള്ള വാൾ.
5. നീറക്കൊത്ത ശേഷി(ശക്തി)യുണ്ടായിട്ടു്.

അതുകേട്ടു തൊഴുതുണർത്തിനാനല്ലോ പിള്ളദാനവൻ.

"ഒരു വരം തരികിൽ വാണാളും[1] വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

മുക്കോടി അരക്കോടി വാണാളും കൊടുത്തരുളി.

"ബലം വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

പതിനാറായിരം ഇളകരിയാനക്കുള്ള ബലം കൊടുത്തരുളി.

"രാവും പകലും വെച്ചു കൊല്ലരുതാത്ത വരം വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

ആ വരവും കൊടുത്തരുളി.

"അകത്തും പുറത്തും വെച്ചു കൊല്ലരുതാത്ത വരം വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

ആ വരവും കൊടുത്തരുളി.

"ആണാലും, ആയുധത്താലും കൊല്ലരുതാത്ത വരം വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

ആ വരവും കൊടുത്തരുളി.

"ആയുധം വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

ചന്ദ്രായുധം ബ്രഹ്മദണ്ഡ് കൊടുത്തരുളി.

"വാഹനം വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

ഉഷ്ട്രരാക്ഷസമാകുന്ന തേർ കൊടുത്തരുളി.

"ഇനി ഇതു് പോരാ! നിന്തിരുവടിയാലെ ഒരു തിരുനാമപേരു കൂടെ വേണം, ഭഗവാനേ!" എന്നാൻ പിള്ളദാനവൻ.

"എങ്കിലോ നീയ്യിപ്പോഠം പിള്ളദാനവനല്ലയോ?"

ദാനവേന്ദ്രൻ ദാരുകരാജാവെന്നു് മുടിവെച്ചു് അഭിഷേകവും ചെയ്തു് വിശപാപതിയെന്നും സ്വാഹാപതിയെന്നും രണ്ടു ബ്രഹ്മോപദേശവും ചെയ്തു്, "ഇതു് നീയ്യും നിന്റെ ദേവിയുമല്ലാതെ മററാരാനും അറിയുന്ന നാഠം നിനക്കു മരണം ആകപ്പെട്ടു"മെന്നരുളിച്ചെയ്തു.

---

1. വാഴ് + നാൾ (ആയുസ്സ്) എന്നതു് പഴയ സന്ധിനിയമപ്രകാരം വാണാൾ എന്നാകും. "ദീർഘാണ്ണോരണേ ലോപ" എന്ന ലീലാതിലകസൂത്രത്തിന്റെ വൃത്തി നോക്കുക

അതുകേട്ട് ദാരുകരാജാവും ബ്രഹ്മൻ തിരുവടിയെ തൊഴുതു പ്രദക്ഷിണം വെച്ച്, അഭിവാദ്യവുംചെയ്തു്, അനുജ്ഞയും വാങ്ങിക്കൊണ്ടു പോകത്തുടങ്ങി.

"നില്ല, നില്ല, ദാരുകരാജാവേ, നീയുണ്ടല്ലോ ഒരു വരം ചൊല്ലിക്കൊള്ളാഞ്ഞതു, ഞാനുണ്ടല്ലോ ഒരു വരം അറിഞ്ഞു തരാഞ്ഞതും?" അതെന്തെന്നു കേട്ടാനല്ലോ. "സ്ത്രീകളാൽ കൊലചെടാത്ത വരവും കൂടി കൊണ്ടുപോയാക!" എന്നരുളിച്ചെയ്തു.

അതുകേട്ടസുരരാജാവും നിന്നാൻ, നിലം ചൂന്നാൻ, ആർത്താൻ, അരഹസിച്ചാൻ, "കേൾപ്പോയാക, ഭഗവാനെ! ആദിത്യകിരണങ്ങളിൽ നദിജലം നില്പോളുമുണ്ടോ? വായുഭഗവാനേൽ പൊടിപറപ്പതുമുണ്ടോ? അഗ്നിയിൽ ജലം പൊടിക്കമാറുണ്ടോ? ഭയത്തോടുകൂടി വരുന്ന സ്ത്രീകൾ എന്നോട് യുദ്ധംചെയ്തു് ജയിക്കുമോ? ആ വരം എനിക്കു വേണ്ടാ!" എന്നാനസുരരാജാവു് ദാരുകൻ.

"എന്നേ മഹാപാപി, സ്ത്രീകളാകുന്ന സ്ത്രീകളെ ഒക്കെയും എന്നേയും നിന്ദിച്ചു പോകുന്നതിന്നു് കാലാന്തരംകൊണ്ടു് ഒരു ദേവസ്ത്രീയാലെ കൊലപ്പെട്ട"മെന്നു ശപിച്ചു മറഞ്ഞരുളി.

അതിനേയും കേട്ട കേളാതെ അട്ടഹാസമരുളിക്കൊണ്ടു പോക പോയി ചെന്നു് വിന്ധ്യാടവിയിങ്കൽക്കൂടെ പോകുമ്പോൾ കണ്ടാളല്ലോ കാത്ത്യായനീദേവി.

"ആരെടാ പോകുന്നതു് ദാരുകരാജാവല്ലയോ, ബ്രഹ്മൻ തിരുവടിയോട് എല്ലാ വരവും വാങ്ങിക്കൊണ്ടല്ലേ പോകുന്നതു്? നീയെന്നാൽ ഒരു വരവും കൂട്ടി കൊണ്ടുപോയാക!" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

അതുകേട്ടസുരരാജാവു് "കാട്ടിൽ കിടക്കുന്ന സ്ത്രീകളാലും, പശുവിനാലും വരം വാങ്ങുന്ന പുരുഷൻ ഞാനല്ല" എന്നു് ചൊല്ലി അഹങ്കരിച്ചുകൊണ്ടു പോകത്തുടങ്ങി.

"എന്നേ, മഹാപാപി, കാട്ടിൽ കിടക്കും സ്ത്രീകളേയും, പശുവിനേയും, സൂച്ച(സൂക്ഷ്മ)മൊപ്പിച്ചു പോകുന്ന നിന്നെ കാലാന്തരം കൊണ്ടു് കുറള[1]പറഞ്ഞിട്ടെങ്കിലും കൊല്ലിക്കുന്നുണ്ടെ"ന്നു ശപിച്ചു മറഞ്ഞരുളി.

---

1 നുണ.

അതിനേയും കേട്ട കേളാതെ അട്ടഹാസമലറിക്കൊണ്ടു് പോക പോയി ചെന്നു് അമ്പമാനാകാളമാകുന്ന കാട്ടിൽക്കൂടെ പോകുമ്പോൾ കണ്ടാളല്ലോ വേതാളമാകുന്ന പിശാചു്.

"ആരെടാ പോകുന്നതു് ദാരുകരാജാവല്ലയോ, ബ്രഹ്മൻ തിരുവടി പോറ്റ എല്ലാ വരവും വാങ്ങിക്കൊണ്ടല്ലേ പോകുന്നതു്, നീ എന്നാലൊരു വരവും കൂടി കൊണ്ടുപോയാക!" എന്നാൾ വേതാളമാകുന്ന പിശാചു്.

അതുകേട്ടസുരരാജാവു് "കാട്ടിൽ കിടക്കും അച്ചിനാലും, പുഴുവിനാലും, പിശാചിനാലും വരം വാങ്ങുന്ന പുരുഷൻ ഞാനല്ല" എന്നു ചൊല്ലി അഹങ്കരിച്ചു പോകത്തുടങ്ങി

"എടോ മഹാപാപി, കാട്ടിൽ കിടക്കും പുഴുവിനേയും, പിശാചിനേയും, സൂച്ച (സൂക്ഷ്മ) മൊപ്പിച്ചു പോകുന്നതിന്നു് കാലാന്തരം കൊണ്ടു് നിൻെറ ഇടത്തുട്ടപ്പുവണ്ണമേൽ ദശച്ചു് കൊഴുത്തു കയ്ച്ചു മധുരിച്ചിരിപ്പോരു മാംസഖണ്ഡമുണ്ടല്ലോ; അതു എൻെറ പരശു കൊണ്ടു വെട്ടി തിന്നുമാറാക്കുന്നുണ്ടെ"ന്നു സത്യമായി നാപ്പടയിട്ടു്[1] കാട്ടിൽ മറഞ്ഞാളല്ലോ വേതാളമാകുന്ന പിശാചു്.

അതിനേയും കേട്ട കേളാതെ അഹങ്കരിച്ചുകൊണ്ടു പോകപോയി ചെന്നു് തൻെറ പണ്ടു പണ്ടുള്ള രാജാക്കന്മാർ പണിചെയ്തു് അഴിഞ്ഞു കിടക്കുന്ന രാജധാനിയെല്ലാം നോക്കിക്കണ്ടു അമരാപുരിപുക്ക് മയനേയും വിശ്വകർമ്മാവിനേയും തൻെറ ധിക്കാരത്താലെ കൂട്ടിക്കൊണ്ടുപോന്നു് ദാരുകലോകം പണിചെയ്യിപ്പിക്ക തുടങ്ങിയതെപ്രകാരമെന്നാൽ:—

ഏഴുചിററു് കിടങ്ങു കീറിച്ചു്, മൂന്നു ചിററു് മതിൽ പടുപ്പിച്ചു്, നാലുഭാഗത്തും നാലു ഗോപുരം നാട്ടിച്ചു്, അതിൻ നടുവിൽ തനിക്കൊരു ഏഴുനിലമാടം പണിചെയ്യിപ്പിച്ചുകൊണ്ടാനല്ലോ. എല്ലായിലും മേലെ നില പൊന്നുകൊണ്ടു മേഞ്ഞു്, അതിൻകീഴെ നില വെള്ളികൊണ്ടു മേഞ്ഞു്, അതിൻകീഴെ നില ചെമ്പുകൊണ്ടു മേഞ്ഞു്, പിന്നെയുള്ളവ പൊന്നും വെള്ളിയും ചെമ്പും ഒന്നിനൊന്നു് ഇടയിട്ടു മേഞ്ഞാനല്ലോ.

---

1 നാവുകൊണ്ടു പുരചൊല്ലി എന്നർത്ഥം.

പിന്നെ അതിനകത്തു് ചമയുന്ന പ്രാസാദങ്ങളെപ്രകാരമെന്നാൽ:—

മാടമേ മേട[1]മാളിക, കൂട[2]മേ കൂടഗോപുരം, ആട്ടരങ്ങു്, ഉണർവീഥി, രാവിലിരിക്കും മാടം, പകലിരിക്കും മാടം, ഉഴണറ, ഉറക്കറ, ആനപ്പന്തി, കുതിരപ്പന്തി, യന്ത്രശാല, തന്ത്രശാല എന്നിങ്ങിനെ ക്ഷണമാത്രംകൊണ്ടു പണിചെയ്യിപ്പിച്ചുകൊണ്ടാനല്ലോ.

പിന്നെ പുറത്തുഭാഗത്തു് മുന്നൂററിമുപ്പത്താറു കാതം വഴിവട്ടം ചുററിയും പുറവും തട്ടിനിരത്തി ചതുരശ്രമാക്കിക്കൊണ്ടാനല്ലോ.

പിന്നെ മയനേയും വിശ്വകർമ്മാവിനേയും വിളിച്ചു് കുടകൊടുത്തു്, തഴകൊടുത്തു്, ക്രായാഭരണങ്ങളും കൊടുത്തു്, വളയിട്ടു സമ്മാനിച്ചു് അമരാപുരിയിലേക്കു യാത്രയാക്കി വിട്ടാനല്ലോ അസുരരാജാവു് ദാരുകൻ.

പിന്നെ പറന്നുപോകുന്ന പറവജാതികളെല്ലാം തൻെറ മതിൽകിടങ്ങിന്മേലിരിക്കരുതെന്നു കല്പിച്ചു് കന്നക്കത്തി, വളയും വല്ലം, നീർവ്വാളെന്നിവ തെളുതെള കടയിച്ചു മതിൽകിടങ്ങിന്മേൽ നിരത്തിപ്പതിപ്പിച്ചുകൊണ്ടാനല്ലോ അസുരരാജാവു് ദാരുകൻ.

ഇനി പണ്ടു പണ്ടത്തെ യുദ്ധത്തിങ്കൽ ശേഷിച്ച പടയുണ്ടെങ്കിൽ അറിയേണമെന്നു കല്പിച്ചു ജാമ്മവാനെ വിളിച്ചു, "കേൾപ്പോയാക ജാമ്മവാനേ! മണിപ്പോർശംഖ് വിളിപ്പോയാക" എന്നരുളിച്ചെയ്തു.

അതുകേട്ടു ജാമ്മവാനും ശംഖെടുത്തു ജലഗന്ധപുഷ്പധൂപദീപങ്ങളെക്കൊണ്ടു് പൂജിച്ചു് വിളിക്കത്തുടങ്ങി.

അപ്പോൾ ശംഖിൻെറ ധ്വനി കേട്ടവാറെ ഓരോരോ വിലങ്ങളിലും, വിലകക്ഷികളിലും, അടവികളിലും, ആശ്രമങ്ങളിലും ഓടിഒളിച്ചു കിടക്കുന്ന അസുരപ്പടയെല്ലാം, "നമുക്കു നമ്മുടെ രാജ്യത്തു് ഒരു രാജാവു് വന്നുളവായി എന്നു തോന്നുന്നു. ഇനി നാം അവിടേക്കു പോകണ" മെന്നു കല്പിച്ചു് ദിക്കുവലഞ്ഞു് ഓടി അടുക്കത്തുടങ്ങി.

ഇമച്ചു കണ്ണു് മിഴിക്കുമ്പോഴേക്കു് ഗണിക്കരുതാത്തോളം പട വന്നുതുടങ്ങി.

---

1 മാളികതന്നെയായി എപ്പോഴുമിരിക്കുന്ന സ്ഥലം എന്നർത്ഥം.

2 ഉള്ളിലുള്ളതും വൃത്താകാരത്തിലുള്ളതുമായ ഒരു സ്ഥലം. അതു ഗൂഢമായ സ്ഥലമായി.

അതുകണ്ടാശ്ചര്യപ്പെട്ടു ഇത്ര പടയുള്ള നാം എല്ലാവരോടും ജയിക്കണമെന്നു കല്പിച്ചു നാലവർ തനിക്കു സേനാപതിയാക്കിക്കൊണ്ടാൻ. അവരുടെ പേരെപ്രകാരമെന്നാൽ:—

അരബാണനെന്നും, ദീർഘബാഹുവെന്നും; ധൂമകേതുവെന്നും, മുടികടകക്ഷത്രിയനെന്നും എന്നിങ്ങിനെ നാലവർക്കു് നാലു നാമവും കൊടുത്തു്, നാലുലക്ഷം പടയും കൊടുത്തു്, നാലുഗോപുരത്തിലും കാവലാക്കി നിത്തി, "ഇനി നിങ്ങൾക്കു വേണ്ടുന്ന പടയെ ക്ഷണിപ്പോയാക" എന്നരുളിച്ചെയ്തു.

അപ്പോൾ അവർകൾക്കു ഗണിക്കരുതാത്തോളം പട വന്നുകൂടി. അതുകണ്ടാശ്ചര്യപ്പെട്ടു് "ഇത്ര പടയുള്ള നാം എല്ലാവരോടും ജയിക്കേണമെന്നു കല്പിച്ചു്, എത്രയും ഉപരിചരിതകലധരന്മാരായോ[1]രേയും, എത്രയും വേദികളായോരേയും,[2] പത്താമൂന്നുച്ചയ്ക്കു് കുളിച്ചു് നീർ ഉഴക്കുന്ന ഉഷയും ഗായത്രിയും രണ്ടു ശരങ്ങളെ പ്രയോഗിച്ചു്, രാശിവംശത്തെ മുടിച്ചു്, "ഉദിച്ചുവരുന്ന ആദിത്യനും ചന്ദ്രനും എന്റെ പ്രാസാദത്തിൻമേലെ ഉദിക്കയും അസ്തമിക്കയും അരുതെ"ന്നു കല്പിച്ചു് ഒമ്പതു നാളക്കാലം യുദ്ധം ചെയ്തു പത്താംനാളക്ക് വിലങ്ങിട്ടുദിക്കയും അസ്തമിക്കയും തുടങ്ങി ആദിത്യനും ചന്ദ്രനും.

അഗ്നിയോടു യുദ്ധംചെയ്തു് ആജ്ഞയെ പറിച്ചു[3]കൊണ്ടാൻ. യമനോടു യുദ്ധംചെയ്തു് പാശം പറിച്ചുകൊണ്ടാൻ നിരൃതിയോടു യുദ്ധം ചെയ്തു് അവൻ യുദ്ധം മാററാതെ ഓടിപ്പോയാൻ. വരുണനോടു യുദ്ധം ചെയ്തു വരുണാസ്ത്രം പറിച്ചുകൊണ്ടാൻ. വായുവിനോടു യുദ്ധം ചെയ്തു വായുസഞ്ചാരം അടക്കിക്കൊണ്ടാൻ.

സോമനോടും ഈശാനനോടും യുദ്ധംചെയ്തു് ജയിച്ചു് വാരനാമങ്ങളിൽ വെള്ളിയെ കാലൊടിച്ചാൻ, ശനിയെ കണ്ണുപൊട്ടിച്ചാൻ, ചൊവ്വായെ വാവുകൊണ്ടു്,[4] ബുധനെ ബോധം കലക്കി, വ്യാഴത്തെ തിറകൊണ്ടാൻ, ദേവസ്ത്രീകളെ അസുരസ്ത്രീകളാക്കി നിത്തി, അസുരസ്ത്രീകളെ

---

1. ഉപരിചരകലധരന്മാർ എന്നായിരിക്കണം പാഠമെന്നു തോന്നുന്നു. ഉപരിചരവംശത്തിൽ (വസുക്കൾ) പ്പെട്ടവർ എന്നർത്ഥം.

2. ബ്രാഹ്മണർ.

3. അധികാരം കൈക്കലാക്കിയെന്നു സാരം.

4. വാവുകൊണ്ടു് എന്നതിന്നു് നിഷ്പ്രഭമാക്കി എന്നർത്ഥം കല്പിക്കാമെന്നു തോന്നുന്നു. വാവു് കറുത്തവാവായിരിക്കണം.

ദേവസ്ത്രീകളാക്കി നിർത്തി, പത്തുദിക്കിലുമുള്ള രാജാക്കന്മാരെ പിടിച്ചു കെട്ടിക്കൊണ്ടുപോന്ന് ഗോപുരവാതിൽക്കലിട്ട് ദണ്ഡിപ്പിക്കത്തുടങ്ങി നാനല്ലോ അസുരരാജാവ് ദാരുകൻ.

"കേൾപ്പിനെടാ, അസുരവീരന്മാരേ, ഇനി ആര് നമ്മെ വന്നു കാണാത്തവരും, ആരു നമുക്കൊരു തിറ തരാത്തവരും" എന്നു കേട്ടാനല്ലോ.

അസുരലോകം നാലൊന്നുഭാഗം വാണിരിപ്പവനല്ലോ കാലകേയനാകുന്ന രാജാവ്, അവൻ നമ്മെ വന്നുകണ്ടേതുമില്ല, നമുക്കൊരു തിറ തന്നേതുമില്ല.

'എങ്കിൽ കാലകേയപുരം നോക്കിയടുക്ക നമ്മുടെ പെരുമ്പട' യെന്നാനസുരരാജാവ് ദാരുകൻ.

അപ്പോൾ പടയെടുത്ത് പടയേറിച്ചെല്ലുന്നത് എപ്രകാരമെന്നാൽ:—

ആനമേലും, കുതിരമേലും, സിംഹം പുലി പന്നിമേലും, കരടി കാട്ടാനമേലും, കാട്ടുപോത്തിന്മേലും, എട്ടടിമാന്മേലും എന്നിങ്ങിനെ താന്താൻ തന്റെ വാഹമേറിച്ചെല്ലുന്നതു ദൂരമേ കണ്ടുകൊണ്ടാനല്ലോ കാലകേയനാകുന്ന രാജാവ്.

"ഹാ കഷ്ടമേ, ദാരുകരാജാവും പടയുമുണ്ട് നമ്മോട് യുദ്ധത്തിന്നായി വരുന്നു. അവനോട് യുദ്ധംചെയ്തു ജയിപ്പാൻ പാരം പണിയുണ്ട്, ഉപായംകൊണ്ടേ ജയിക്കാവൂ, അറിഞ്ഞേനുപായം, എന്റെ മകൾ താമരപ്പാവുനയാകുന്ന കന്യകയെ അവന്നു ദേവിയാക്കിക്കൊടുക്കേണ്ടേ"ന്ന് കല്പിച്ച്, കന്യകയെ പെരുകിന പ്രീതിയോടുകൂടി അലങ്കരിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

അഴകിയൊരു ചില പട്ടുവസ്ത്രങ്ങളെക്കൊണ്ടു ചേല ചുററി ഉടുപ്പിച്ച്, കൈക്കെല്ലാം അഴകിയൊരു മോതിരം ആലമോതിരം, പീറമോതിരം, വൈഡൂര്യമോതിരം, കഴുത്തിൽ പച്ചമാല, പവിഴമാല, മുത്തുമാല, മുത്തുക്കുപ്പായം, "മുടികടകം, ഐരാവണ്ണനെരേപ്പലയിട്ട്, ഐരാവതത്തിൻ മുകളിൽ കരേററിവെച്ച്, കോലാർ മണികുടയും പിടിപ്പിച്ച്, കൊട്ടുമാപ്പ്ലങ്കാരത്തോടും കൂടി ദാരുകന്റെ പടയുടെ നടുവെ കൊണ്ടുചെല്ലത്തുടങ്ങിനാനല്ലോ കാലകേയനാകുന്ന രാജാവ്. അതു ദൂരമേ

കണ്ടുകൊണ്ടാനല്ലോ കാമദേവൻ. തന്റെ പഞ്ചശരങ്ങളെ പ്രയോ
ഗിച്ചപ്പോൾ വാടി മയങ്ങി തേർത്തട്ടിൽ വീണാനല്ലോ ദാരുകരാജാവു്.
അപ്പോൾ ആലവട്ടം വെഞ്ചാമരംകൊണ്ടു വീശി ഉണർത്തി, "കേൾപ്പോ
യാക, ദാരുകരാജാവേ! പത്തിനം വിജയങ്ങളുള്ള രാജാക്കന്മാർക്കു്
ഞാൻ ഞാൻ മാലയിടേണമെന്നു കല്പിച്ചു അവർക്കൊക്കും കൊടുക്കാതാ
ണിരിപ്പൂ ഇവൾ. ഇവൾക്കു് തക്കൊരു ഭർത്താവു് നിന്തിരുവടിയേ
ഉള്ളൂ" എന്നു കൈപിടിച്ചു് കാട്ടിക്കൊടുത്താനല്ലോ കാലകേയനാകുന്ന
രാജാവു്.

അതുകേട്ടു ദാരുകരാജാവും കന്യകയെ പെരുകിന പ്രീതിയോടും
കൂടി തന്റെ ഏഴുനില മാടത്തിൽ കൊണ്ടുവെച്ചു്, രണ്ടു ബ്രഹ്മോപദേ
ശത്തെയും ബോധിപ്പിച്ചു കൊടുത്താനല്ലോ അസുരരാജാവു് ദാരുകൻ

"കേൾപ്പിനെടാ, അസുരവീരന്മാരേ, ഇനി ആരു നമ്മെ വന്നു
കാണാത്തവരും ആരു നമുക്കൊരു തിറ തരാത്തവരും" എന്നു കേട്ടാ
നല്ലോ.

"ദേവലോകത്തു് ദേവകൾ, ഋഷികൾ, യക്ഷകിന്നരഗന്ധർവ്വസിദ്ധ
വിദ്യാധരബ്രാഹ്മണവർഗ്ഗമെന്നീജനങ്ങളെല്ലാം നമ്മെ വന്നുകണ്ടേതു
മില്ല, നമുക്കൊരു തിറ തന്നേതുമില്ല"

'എങ്കിൽ ദേവലോകം നോക്കിയടുക്ക നമ്മുടെ പെരുമ്പട'യെന്നാ
നസുരരാജാവു് ദാരുകൻ.

അപ്പോൾ ദേവലോകത്തു് പട ചെന്നു്, ദേവകളെ ആട്ടിക്കള
ഞ്ഞു്, ഋഷികളെ തപസ്സൊഴിപ്പിച്ചു്, ബ്രാഹ്മണവർഗ്ഗമെന്നീജനങ്ങളെ
ല്ലാം അവരുടെ സന്ധ്യാനിഷ്ഠാദികർമ്മങ്ങളെ വേർപെടുത്തി, അവർകളും
നിലവിട്ടോടിപ്പോയി ശ്രീപാൽക്കടലിൽ ചെന്നു ഭഗവാനെ പരിവൃതമു
ടയോരായി[1]നിന്നു സ്തുതിക്കയും ദുഃഖിക്കയും തുടങ്ങിയതെപ്രകാരമെ
ന്നാൽ:—

"അച്യുതാ! പോററി! ഉണർന്നരുളു, ആനന്ദാ! പോററി! ഗോക്ക
ളെ മേയ്ക്കും ഗോവിന്ദാ! പോററി! ഊഴിയെ മേയ്ക്കും ശ്രീദാമോദര!"
ഇപ്രകാരം സ്തുതിക്കുന്നേരം എപ്രകാരം ശോഭിക്കുന്നു വിഷ്ണുഭഗവാനെ
ന്നാൽ:—

---

1 ചുററി.

അനന്തന്മേൽ ശയനമായി, ആകാശം മേക്കട്ടിയായി, ഗംഗ തിരുടാട [1] യായി, നക്ഷത്രങ്ങൾ പുഷ്പമാലമായി, ചന്ദ്രാദിത്യന്മാർ മണിവിളക്കായി, ശ്രീഭഗവതിയും ഭൂമിദേവിയും തിരുമടിയിൽ പാദപരാമൃഷ്ട[2]മായി, സർവ്വലോകമെന്നൊരു പള്ളിക്കട്ടിലിന്മേൽ യോഗനിദ്രകൊള്ളുന്ന വിഷ്ണുഭഗവാന്റെ തിരുനയനങ്ങൾ എപ്പ്രകാരമെന്നാൽ:—

[3] പുതുതായി മലർന്നിരുന്നോരു ചെന്താമരപ്പൂവിന്റെ പുറയിതൾ കളഞ്ഞു അകയിതൾ വരും കണക്കെ നീണ്ടിടംപെട്ട് ചൊവ്വായെ ചീന്തി ചീറിയിരിക്കുന്ന തിരുനയനങ്ങളെക്കൊണ്ടു പരക്കെ മിഴിച്ചു പാർത്തരുളിച്ചെയ്തു:—

"എന്തു ദേവകളെ, ഋഷികളെ, നിങ്ങൾ വന്നു സ്തുതിപ്പാനും ദുഃഖിപ്പാനും ഉള്ള അവസ്ഥ?"

"കേൾപ്പോയാക, ഭഗവാനേ! താരകനെന്നൊരസുരനുണ്ടായിട്ടുണ്ട്. അവനേറെ അഹങ്കരിച്ചു് അടിയങ്ങളുടെ സന്ധ്യാനിഷ്ഠാദികർമ്മങ്ങളെ വേർപെടുത്തി അടിയങ്ങളും നിലവിട്ടോടിപ്പോവാൻ നിനയ്ക്കുന്നു ഭഗവാനേ!'' എന്നു തൊഴുതുണർത്തി.

"എങ്കിലോ നിങ്ങളും നടപ്പിൻ കൈലാസത്തിന്ന്; ഞാനുമിതാ അവിടേക്കു വരുന്നു" എന്നരുളിച്ചെയ്തു.

അതുഃകട്ടവർകളും തൊഴുതു വിടയും വാങ്ങിക്കൊണ്ടു് കൈലാസത്തിൽചെന്നു് മഹാദേവൻ തിരുവടിയെ പരിവൃതമുടയോരായ്നിന്നു സ്തുതിക്കയും ദുഃഖിക്കയും തുടങ്ങിയതെപ്പ്രകാരമെന്നാൽ:—

"'ഭക്തക്കിഷ്ടാ! പരംജ്യോതി! പരമാത്മാവേ! പോററി!
വേദരൂപ! വിശാലാക്ഷാ! പോററി! പാർവ്വതി വല്ലഭാ! പോററി!
ജടാമകുടചന്ദ്രശേഖരാ! പോററി! കാളകണ്ഠാ! കറുകണ്ഠാ!
തിരുനീലകണ്ഠാ!'"[4]

എന്നിങ്ങിനെ സ്തുതിക്കുന്നേരം അപ്പോൾ അവിടെ (ചെഞ്ചരയ്ക്കൽ പള്ളിയേറി ചേരുമാൻ നിഞ്ചൻ)[5] വസിക്കും നാന്മുഖൻ ബ്രഹ്മൻചൊല്ലി, ശ്രീഗരുഡന്മേലേറി എഴുന്നെള്ളി വിഷ്ണുഭഗവാൻ.

---

1 തിരുവുടയാടയാണു് തിരുവുടാടയായിട്ടുള്ളതു്.

2 പാദപരാമൃഷ്ടം=കാലു് തലോടിക്കൊണ്ടു് എന്നർത്ഥമാക്കണം.

3 ഇതിലെ ഉപമയുടെ സ്വാരസ്യം അനുഭവവേദ്യമാണു്.

4 ഈഭാഗം പിന്നീടുചേർത്തപോലിരിക്കുന്നു.

5 പാഠം ശരിയാണെന്നു തോന്നുന്നില്ല.

അന്നത്തിന്മേലെഴുന്നെള്ളി ബ്രഹ്മൻ തിരുവടി.

അങ്ങിനെ ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ മൂവരും കൂടി, "ആരാലെ ഈ അസുരൻ സൃഷ്ടിക്കപ്പെട്ടു, ആരാലെ കൊലപ്പെട്ടു"മെന്നരുളിച്ചെയ്തു.

ബ്രഹ്മൻ പ്രസാദിച്ച്, "അസുരൻ ദേവസ്ത്രീയാലെ കൊലപ്പെട്ടും" എന്നരുളിച്ചെയ്തു.

'എങ്കിൽ ബ്രഹ്മൻവേണം മുമ്പിൽ പടതോററുവാൻ.'

അപ്പോഠം ബ്രഹ്മൻ തിരുവടി ബ്രഹ്മാണി[1]യെപടക്കയച്ചരുളി.

വിഷ്ണുഭഗവാൻ വൈഷ്ണവിയെ പടക്കയച്ചരുളി.

മഹാദേവൻ മഹേശ്വരിയെ പടക്കയച്ചരുളി.

സുബ്രഹ്മണ്യഭഗവാൻ കൌമാരിയെ പടക്കയച്ചരുളി.

യമഭഗവാൻ വാരാഹിയെ പടക്കയച്ചരുളി.

ഇന്ദ്രഭഗവാൻ ഇന്ദ്രാണിയെ പടക്കയച്ചരുളി.

എന്നിങ്ങിനെ ആറുപേർ പട മങ്കമാരേയും തോററിക്കൊടുത്തു, അവക്ക് തക്കോരായുധങ്ങളും താന്താൻ തന്നുടെ വാഹനങ്ങളും തോററിക്കൊടുത്തു് പിൻഭാഗമരുളിച്ചെയ്തു.

"കേഠംപ്പോയാക, അമ്മമാരേ! നിങ്ങളും പോകപ്പോയ്ച്ചെന്നു, ദാരുകനെന്നൊരസുരനേയും കൊന്ന്, ദേവബ്രാഹ്മണരെ രക്ഷിപ്പോയാക!" എന്നരുളിച്ചെയ്തു.

അതുകേട്ടവർകളും തൊഴുതു വിടയും വാങ്ങിക്കൊണ്ടു് ദാരുകന്റെ യുദ്ധഭൂമിയിങ്കൽച്ചെന്ന് ആർത്തു് കൂക്കിവിളിക്കത്തുടങ്ങി. അപ്പോഠം പണ്ടേങ്ങും പടമാററാരംഭം[2] കേളാത്തൊരസുരൻ "ആരെങ്കിൽ വന്നു"[3] കഷ്ടിച്ചു് കണ്ണും ചുമത്തി, കച്ചുരട്ട് കെട്ടി, വിൽചരട്ട് മുറുക്കി, ആവനാഴിയിൽ ശരം തിരുകി, യുദ്ധപ്പോരക്കോലം ധരിച്ച്, യുദ്ധസന്നദ്ധനാവോളും ചെയ്ത്, പുലിപൂട്ടിയ തേരിന്മേൽ കരയേറി, യുദ്ധഭൂമി മുപ്പത്താറുകാതം നട്ടങ്ങെ പാഞ്ഞൊത്താനല്ലോ അസുരരാജാവ് ദാരുകൻ.

1 ബ്രാഹ്മായെന്നും ഈ ദേവിക്കു പേരുണ്ട്.

2 മറ്റൊരു പടയുടെ ആരംഭം, എതിരായി എന്നു സാരം.

3 ആരുമന്നെങ്കിലും അമർത്തികൊള്ളാമെന്ന ഭാവത്തിൽ എന്നു താല്പര്യം.

അതുകണ്ടു് ചൊല്ലുവോളല്ലോ ബ്രാഹ്മണി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? ബ്രഹ്മൻ തിരുവടിയാൽ പടയ്ക്കപ്പെട്ടവൾ, ബ്രഹ്മാണിയെന്നെനിക്കു നാമം, ബ്രഹ്മദണ്ഡ് ആയുധം, അന്നം ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ടു് ഒരു മ്പെട്ടേൻ". എന്നുചൊല്ലി ദാരുകനോടവളും ചെന്നു് യുദ്ധം തുടങ്ങിനാളല്ലോ.

ഇതുകണ്ടു് ചൊല്ലുവോളല്ലോ വൈഷ്ണവി: "എന്നെത്താനറിയാതോ? അസുര! എന്നുടെ സ്വാമിയെത്താനറിയാതോ? വിഷ്ണുഭഗവാനാൽ പടയ്ക്കപ്പെട്ടവൾ, വൈഷ്ണവിയെന്നെനിക്കു നാമം, ശംഖ്,ചക്രം ആയുധം, ഗരുഡൻ ഏറുവാഹനം, നിന്നെ കൊല്ലുവാനായിക്കൊണ്ടു് ഒരുമ്പെട്ടേൻ." എന്നു ചൊല്ലി ദാരുകനോടവളും ചെന്നു് യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ടു് ചൊല്ലുവോളല്ലോ മഹേശ്വരി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? മഹാദേവൻ തിരുവടിയാൽ പടയ്ക്കപ്പെട്ടവൾ, മഹേശ്വരിയെന്നെനിക്കു നാമം, ശൂലം പരശു ആയുധം, ഋഷഭം ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ടു് ഒരുമ്പെട്ടേൻ." എന്നുചൊല്ലി ദാരുകനോടവളും ചെന്നു് യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ടു് ചൊല്ലുവോളല്ലോ കൌമാരി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? സുബ്രഹ്മണ്യഭഗവാനാൽ പടയ്ക്കപ്പെട്ടവൾ, കൌമാരിയെന്നെനിക്കുനാമം, വേലു് വജ്രം ആയുധം, മയിൽ ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ടു ഒരുമ്പെട്ടേൻ." എന്നുചൊല്ലി ദാരുകനോടവളും ചെന്നു യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ടു് ചൊല്ലുവോളല്ലോ വാരാഹി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? യമഭഗവാനാൽ പടയ്ക്കപ്പെട്ടവൾ, വാരാഹിയെന്നെനിക്കുനാമം, പാശദണ്ഡ് ആയുധം, പോത്തു് ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ടു് ഒരുമ്പെട്ടേൻ." എന്നുചൊല്ലി ദാരുകനോടവളും ചെന്നു് യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ടു് ചൊല്ലുവോളല്ലോ ഇന്ദ്രാണി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? ഇന്ദ്രഭഗ

വാനാൽ പടയ്ക്കപ്പെട്ടവൾ, ഇന്ദ്രാണിയെന്നെനിക്കനാമം, വില്ലുംശരവും ആയുധം, ഐരാവതം ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ." എന്നുചൊല്ലി ദാരുകനോടവളും ചെന്ന് യുദ്ധം തുടങ്ങിനാളല്ലോ.

എന്നിങ്ങിനെ ആറുപേരും ആറുനാളക്കാലം യുദ്ധം ചെയ്തു അവനുടെ മെയ്യിൽ ഒരു ഉരു[1] കാണായീല.

എനി ആറുപേരും ആറുനാളക്കാലം വെവ്വേറെ യുദ്ധംചെയ്യേണമെന്നു കല്പിച്ച് ബ്രാഹ്മണിയും ദാരുകനുംകൂടി യുദ്ധംചെയ്തു.

പിറെറന്നാൾ വൈഷ്ണവിയും ദാരുകനുംകൂടി യുദ്ധം ചെയ്തു.

മൂന്നാം ദിവസം മഹേശ്വരിയും ദാരുകനുംകൂടി കെട്ടി മുട്ടി മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്ത്, ചന്ദ്രായുധം എടുത്തിളക്കിനാനല്ലോ.

അത് മഹേശ്വരിയുടെ വക്ഷസ്ഥലത്ത് ശോഭിച്ചപ്പോൾ മഹേശ്വരിക്കു കോപംചെന്ന്, കോപാലഗ്നിയോടും കൂടി മൂലതൃശൂലംകൊണ്ട് ദാരുകന്റെ നെഞ്ചു[2]ലമാറത്തൊന്നു കുത്തിയപ്പോൾ അവിടെനിന്നു നിരുപിച്ചാളല്ലോ.

എന്റെ ബ്രഹ്മശക്തി ഇവിടെവെച്ച് മെച്ചമാകുന്നുണ്ടെന്നു കല്പിച്ച് ശൂലത്തിൻവഴിയെ ഒഴുകിന രുധിരത്തിൽ ഒരു തുള്ളി ഭൂമിയിൽ വടിച്ചു വീഴ്ത്തിയപ്പോൾ ഭൂമിപിളർന്ന്, ഓങ്കിന വാളോടുകൂടി പതിനായിരം മായാദാനവന്മാർ വന്നുളവായി ദാരുകരാജാവിന്ന് ശേഷിയായിട്ട്. അതുകണ്ട് പാവമാരും പടയും യുദ്ധത്തിൽ തോററവർ തോററവർ എന്നു കല്പിച്ചു, വണ്ട്മിഥുനങ്ങൾ[3] ചേരും മധുമലർപ്പൂകാവിൽ ഓടി ഒളിച്ചാരല്ലോ പാവമാരും പടയും.

അന്നും ചെന്ന് ആത്താനല്ലോ, പിററന്നാളും ചെന്ന് ആത്താനല്ലോ. മൂന്നാംദിവസം ആരുമൊരു ഭൂതരെ കാണായീല.

"തമ്പുരാൻ ഈരേഴുലോകം കേൾക്കുമാറ് പറ അറിയിക്കപ്പോയാക!" എന്നരുളിച്ചെയ്തു.

---

1 ഒരു മുറിവോ ക്ഷതമോ ഉണ്ടായില്ല എന്നർത്ഥം.

2 ഹൃദയത്തിന്നും ഉരസ്സിന്നും ഈ പേരുണ്ട്. ശക്തിയുള്ളമാറ് എന്നർത്ഥം.

3 മിഥുനം എന്നതിന്റെ തത്ഭവം.

അതുകേട്ട ജാമ്മവാനും പാറയെടുത്തു, പൊടിയുടച്ചു്, പാറമുഖത്തു് കോലുവെച്ചു്, "എന്തുചൊല്ലിക്കൊള്ളുന്നു പെരുമാളേ" എന്നാൻ ജാമ്മവാൻ.

"അങ്കശിരസ്സുമുണ്ടെടാ, അംഗഹീനൻ. അവനാൽ പടക്കപ്പെട്ടവൾ ബ്രഹ്മാണി വന്നെന്നോട്ട പൊരുതു പോർതോററു പോയാളെടാ. ബ്രഹ്മൻ വന്നെന്നോട്ട യുദ്ധംചെയ്യാതൊഴികിൽ അവനുടെ ബ്രഹ്മലോകം എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എനിയും കേളെടാ, ജാമ്മവാനേ!"

"മന്തും പാൽ വെണ്ണയുണ്ട്, മന്നാടിമാർ[1] മോരുകുടിച്ചു്, അച്ചിമാരോടേററുംകൊണ്ടു് കിടപ്പവൻ വിഷ്ണു. അവനാൽ പടക്കപ്പെട്ടവൾ വൈഷ്ണവി വന്നെന്നോട്ട പൊരുതു പോർതോററു പോയാളെടാ. വിഷ്ണു താൻ വന്നെന്നോട്ട യുദ്ധംചെയ്യാതൊഴികിൽ അവനുടെ ശ്രീപാൽക്കടൽ എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എനിയും കേളെടാ, ജാമ്മവാനേ!"

"ചത്തു ചുട്ട ചുടലക്കളത്തിൽ എല്ലെല്ലുമ്പും കോർത്തു്, തലയോട്ടിൽ ഭൈക്ഷ്യമേററു നടപ്പൻ കള്ളക്കപാലീശൻ. അവനാൽ പടക്കപ്പെട്ടവൾ മഹേശ്വരി വന്നെന്നോട്ട പൊരുതു പോർതോററു പോയാളെടാ. മഹാദേവൻ താൻ വന്നെന്നോട്ട യുദ്ധം ചെയ്യാതൊഴികിൽ അവനുടെ കൈലാസം എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എനിയും കേളെടാ, ജാമ്മവാനേ!"

"മറവൻ, കുറവൻ, കുറത്തിയെ താരമാക്കിവെപ്പവൻ,[2] ക്രൂരയില്ലാത്ത സുബ്രഹ്മണ്യൻ. അവനാൽ പടക്കപ്പെട്ടവൾ കൌമാരി വന്നെന്നോട്ട പൊരുതു പോർതോററു പോയാളെടാ. സുബ്രഹ്മണ്യൻ താൻ

---

1. മന്നാടിമാർ=ഇടച്ചിമാർ. തമിഴിൽ 'മൻറാടി' എന്നാണു് രൂപം.

2. മറവൻ=ക്രൂരൻ, മറം എന്ന വാക്കിനു് ക്രൂരത എന്നാണു് ഇപ്പോഴത്തെ അർത്ഥം. പഴയ അർത്ഥം വീര്യം എന്നാണു്. "'കട്ടാകൺമറവർ'—കലിത്തൊകൈ". കുറവൻ=മലയൻ എന്നർത്ഥം. കുൻറവൻ എന്ന പഴയ തമിഴ്പദമാണു് കുറവനായി മാറിയിരിക്കുന്നതു്. കുൻറു്=കുന്നു്. സുബ്രഹ്മണ്യൻ ഒരു മലദൈവമാണെന്നാണു് ദ്രാവിഡരുടെ വിശ്വാസം. മലയിലുള്ളവൻ—താണജാതിക്കാരൻ എന്നുകൂടി ഇവിടെ ധ്വനിക്കുന്നുണ്ടു്. കുറത്തി=ഇവിടെ വള്ളിയെ സൂചിപ്പിക്കുന്നു. താരം=ദാരങ്ങൾ (ഭാര്യ) എന്നതിൻെറ തത്ഭവം.

വന്നെന്നോട്ട യുദ്ധംചെയ്യാതൊഴികിൽ അവനുടെ കുമാരലോകം എ ന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊട്ടെടാ. എനിയും കേളെ ടാ, ജാമ്മവാനേ."

"ചത്ത മനുഷ്യരുടെ ഉയിരെല്ലാം മറുകി മുറുകി കിടപ്പവൻ യമൻ അറുകലമഹാപാപി. അവനാൽ പടക്കപ്പെട്ടവറ് വാരാഹി വന്നെന്നോട്ട പൊരുതു പോർതോററു പോയാളെടാ. യമൻ വന്നെ ന്നോട്ട യുദ്ധംചെയ്യാതൊഴികിൽ അവനുടെ യമലോകം എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊട്ടെടാ. ഇനിയും കേളെടാ, ജാമ്മ വാനേ!"

"തന്മേൽ നിറയ കണ്ണുള്ളവൻ ശചീപതി, കള്ള ഇന്ദ്രൻ. അവ നാൽ പടക്കപ്പെട്ടവറ് ഇന്ദ്രാണി വന്നെന്നോട്ട പൊരുതു പോർ തോ ററുപോയാളെടാ. ഇന്ദ്രൻ താൻ വന്നെന്നോട്ട യുദ്ധംചെയ്യാതൊഴി കിൽ അവനുടെ ഇന്ദ്രലോകം എന്നുടെ ദാരുകപുരിനഗരി എന്നു ചൊ ല്ലിക്കൊട്ടെടാ. എനിയും കേളെടാ, ജാമ്മവാനേ!"

"ദേവലോകം അസുരലോകം എന്നു ചൊല്ലിക്കൊട്ടെടാ.

അസുരലോകം ദേവലോകം എന്നു ചൊല്ലിക്കൊട്ടെടാ.

എന്നെ പെററട്ടത്ത മാതാപിതാക്കന്മാർ കേൾക്കുമാറു് കൊ ട്ടെടാ വെന്നിപ്പറ ജാമ്മവാനേ!"

എന്നിങ്ങിനെ ഈരേഴുലോകം കേൾക്കുമാറു് പറയറിയിപ്പോളും ചെയ്തു് ദേവിമനോദരിയും ദാരുകരാജാവുംകൂടി ഏഴുനില മാടത്തിൽ ചൂതുചതുരംഗം പൊരുതിയിരിക്കുന്നു, കാലത്തു് ശ്രീപാൽക്കടലിൽ വിഷ്ണുഭഗവാനു് നിയമഗീതം[1] പാട്ടുവോളുംചെയ്തു്, ശ്രീകൈലാസ ത്തിൽ ശ്രീമഹാദേവൻ തിരുവടിക്കു നൃത്തഗീതം പാട്ടുവാനായിക്കൊണ്ടു എഴുന്നള്ളത്തുടങ്ങി ശ്രീനാരദൻ തിരുവടി.

അതു് ദൂരമേ കണ്ടുകൊണ്ടാനല്ലോ ദാരുകരാജാവു്.

"ആരെടാ പോകുന്നതു്, നാരദനല്ലയോ? നീ എങ്ങുനിന്നു വരുന്നു? എങ്ങോട്ടുപോകുന്നു?" എന്നരുളിച്ചെയ്തു.

1. പതിവായി പാടുന്ന ഗീതം.

"ഞാനോ ശ്രീപാൽക്കടലിൽ വിഷ്ണുഭഗവാന്ന് നിയമഗീതം പാടുവോളുംചെയ്തു, ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവൻ തിരുവടിക്ക് നൃത്തഗീതം പാടുവാനായിക്കൊണ്ടു പോകുന്നു" എന്നരുളിച്ചെയ്തു.

"എങ്കിൽ ഇതുംകൂടി കേട്ടുകൊണ്ടു പോടാ, നാരദാ! ആരിനു വിഷ്ണുവാകുന്നതു്? ആരിനു മഹാദേവനാകുന്നതു്? ഇവർകൾ എല്ലാവരും എന്നെ പേടിച്ചോടി കഴക്കൂററിൽ[1] തന്നെ കിടക്കുന്നേതുമുണ്ടെടാ, നാരദാ! അതേതുമല്ലെടാ, നാരദ! മഹാദേവനല്ലയോ എന്നോടു ചില ദേവസ്ത്രീകളെ പോക്കയാത്രയാക്കി വിട്ടതു്? അതിനു് അവനുടെ ഉമയും ഗംഗയും ഇരുവരെയും പിടിച്ചുകെട്ടി എന്റെ ദേവിക്കു ദാസികളാക്കിക്കൊള്ളുന്നേതുമുണ്ടെടാ, നാരദാ! അതേതുമല്ലെടാ നാരദാ! വിഷ്ണു എന്നു ചൊല്ലുന്ന കള്ളനെത്തന്നെ പിടിച്ചു കെട്ടിക്കൊണ്ടുപോന്നു് എനിക്ക് അടിപിടിയവനാക്കിക്കൊള്ളുന്നേതുമുണ്ടെടാ, നാരദ! അതേതുമല്ലെടാ നാരദാ! മഹാദേവനെത്തന്നെ പിടിച്ചു കെട്ടിക്കൊണ്ടുപോന്നു്, കാററച്ചുടയെല്ലാം കളവോളുംചെയ്തു്, എനിക്കും എന്റെ കോടാർകോടി പടക്കും പക്കംവെപ്പാനും, പഴയരി വാർപ്പാനും, ഊട്ടുവാനും, ഉറക്കുവാനും പാചകനാക്കിക്കൊള്ളുന്നേതുമുണ്ടെടാ, നാരദാ! അതേതുമല്ലെടാ, നാരദാ! ദേവകളുടെ കൂറും പറഞ്ഞു് കഴക്കൂററിൽതന്നെ കിടക്കുന്ന നിന്നെയും പിടിച്ചു കെട്ടി ചിറയിലിട്ടു ചവിട്ടുന്നുണ്ടെ"ന്നു് അട്ടഹാസം അലറിക്കൂട്ടുന്ന അസുരനെക്കണ്ടു് പുസ്തകവും വീണയുമെല്ലാം ഇട്ടു ഓടത്തുടങ്ങി.

അപ്പോൾ എപ്രകാരം ശോഭിക്കുന്നതെന്നാൽ:—

ഗുരുമുമ്പിൽ ശിഷ്യനെപ്പോലെയും, മാർജ്ജാരൻമുമ്പിൽ മൂഷികനെപ്പോലെയും, കെലുകെലെ വിറച്ചു മനം മുറുകി മങ്ങിപ്പോയി കൈലാസത്തിങ്കലാമ്മാറുചെന്നു് ദീർഘനമസ്കാരമായി വീണാനല്ലോ ശ്രീനാരദൻ തിരുവടി.

"എഴുനീല്പ്, എഴുനീല്പ്, നാരദ! എന്തു നിന്നുടെ ദുഃഖമെന്തു്, ഭയമെന്തെ"ന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അതുകേട്ടു എഴുനീററിരുന്നു്, "കേൾപ്പായാക, ഭഗവാനെ, ദാരുകനെന്നൊരു അസുരനുണ്ടായിട്ടുണ്ടു്. അവനേറെ അഹങ്കരിച്ചു്

1. കഴകിയുററികളെയുന്ന ചാല്.

അടിയങ്ങളുടെ സന്ധ്യാനിഷ്ഠാദികമ്മങ്ങളെ വേർപെടുത്തി, ആരിന്നു ബ്രഹ്മൻ തിരുവടിയാകുന്നുപോൽ!! ആരിന്നു വിഷ്ണുഭഗവാനാകുന്നു പോൽ!! ആരിന്നു മഹാദേവൻ തിരുവടിയാകുന്നുപോൽ!! നിന്തിരുവടി മാരെല്ലാവരും അവനെ പേടിച്ചോടി കഴക്കുററിൽതന്നെ കിടക്കുന്നേതു മുണ്ടുപോൽ!! ഭഗവാനേ!"

"അതേതുമല്ലപോൽ!! ഭഗവാനേ! നിന്തിരുവടിയുണ്ടുപോൽ അവ നോടു ചില ദേവസ്ത്രീകളെ യാത്രയാക്കിവിട്ടിട്ട്. അതിന്നു നിന്തിരു വടിയുടെ ഉമയും ഗംഗയും ഇരുവരേയും പിടിച്ചുകെട്ടി, അവൻെറ ദേ വിക്കു ദാസികളാക്കി കൊള്ളുന്നേതുമുണ്ടുപോൽ ഭഗവാനേ!"

"അതേതുമല്ലപോൽ!! ഭഗവാനേ! വിഷ്ണുഭഗവാനെത്തന്നെ പിടി ച്ചുകെട്ടിക്കൊണ്ടുപോയി, അവന്നു അടിപിടിയവനാക്കിക്കൊള്ളുന്നേതു മുണ്ടുപോൽ ഭഗവാനേ!"

"അതേതുമല്ലപോൽ ഭഗവാനേ! നിന്തിരുവടിയെത്തന്നെ പിടി ച്ചുകെട്ടിക്കൊണ്ടുപോയി കററച്ചുടയെല്ലാം കളവോളുംചെയ്തു, അവ ന്നും അവൻെറ കോടാർകോടി പടക്കും പക്കംവെപ്പാനും, പഴയരി വാഴ്പ്പാനും, ഊട്ടുവാനും, ഉറക്കുവാനും പാചകനാക്കി നിത്തുന്നേതുമുണ്ടു പോൽ ഭഗവാനേ!"

"അതേതുമല്ലപോൽ ഭഗവാനേ! ദേവകളുടെ ക്രൂരം പറഞ്ഞു് കഴക്കുററിൽതന്നെ കിടക്കുന്ന അടിയനേയും പിടിച്ചുകെട്ടി ചിറയിലിട്ടു ചവിട്ടുന്നുണ്ടെന്നു് അട്ടഹാസം അലറിക്കൂട്ടുന്ന അസുരനെക്കണ്ടു് പുസ്ത കവും വീണയുമെല്ലാം ഇട്ടു് ഓടിപ്പോന്നേൻ. അന്നേരം അടിയത്തിന്നു വന്നോരു ഭയം ഒരിക്കലും തീരാവതല്ലേ, ഭഗവാനേ!" എന്നു പിന്നെയും പിന്നെയും തൊഴുതുണത്തിനാനല്ലോ ശ്രീനാരദൻ തിരുവടി.

അങ്ങിനെയിരിക്കുന്ന കാലത്തു് ദാരുകരാജാവും നാരദന്നു കുരള[1] പറകയത്രെ പ്രവൃത്തിയാകുന്നതു്. എന്നാൽ നാരദൻെറ കുരള കേൾ ക്കേണമെന്നു കല്പിച്ചു് കൈലാസത്തിൻെറ വടക്കെ താഴ്‌വരയിങ്കൽ ച്ചെന്നു് ആത്തു ക്രൂക്കിവിളിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"ആറാംശിരസ്സിങ്കൽ അണികൈലാസമേറി, പോരാഴ്മ പേ ശി കിളിമൊഴിപൈതൽതന്നോടൊരാസനമേറി കൊത്തക്കണ്ണവല്ലി

1 ഏഷണി.

പാമ്പാട്ടം പാഴ്തലയ! കള്ളക്കപാലീശാ! കൊങ്കപാലീശാ!"[1] എന്നിങ്ങിനെ ആർത്തു കൂക്കി വിളിക്കത്തുടങ്ങി.

അതുകേട്ട് ശ്രീമഹാദേവൻ തിരുവടിക്കും കോപംചെന്ന് കോപാലഗ്നിയോടും കൂടി, നെററിടഖണ്ഡം വിറച്ചു്, ജടാധാരങ്ങളെല്ലാം ഒന്നോടൊന്നു തൊടാതെ ആടത്തുടങ്ങി, നാഗങ്ങളെല്ലാം ചിററഴിഞ്ഞാടത്തുടങ്ങി, ഭൂതങ്ങളെല്ലാം ഭ്രമിച്ചോടത്തുടങ്ങി, ദാരുകലോകം വിറക്കത്തുടങ്ങി.

"ഉഗ്രമായി കൊന്നു മുടിക്കുന്ന അസുരന്റെ ആററ[2]ലൊഴിപ്പാൻ ഉപായം എപ്രകാരമെന്നാൽ:—അറിഞ്ഞേനുപായം ഞാനുണ്ടല്ലോ, പണ്ടു കണ്ഠത്തിങ്കൽ കാളകൂടവിഷത്തെ സംഗ്രഹിച്ചിട്ട്, അതിന്നു കാളി എന്നൊരു പെണ്ണിനെ തോററി വിട്ടാൽ ഈ അസുരനെ ക്ഷണമാത്രംകൊണ്ടു് കുത്തിക്കൊല്ലുന്നുണ്ടെന്നു" കല്പിച്ചു് കാളകണ്ഠം, കറുകണ്ഠം, തിരുനീലകണ്ഠം എന്നിങ്ങിനെ മൂന്നുവരയായി സ്ഥാപിച്ചു കിടക്കുന്ന കാളകൂടവിഷത്തെ എടുത്തു എട്ടാം പാതാളം നോക്കി എറിഞ്ഞരുളി. അപ്പോൾ പൊങ്ങിപ്പോയൊരു പുകതോന്നി. പുകയത്തഴൽ തോന്നി. അഴലകത്തഗ്നിതോന്നി. പക്കം പതിന്നാലു തോന്നി. ചൊവ്വാഴ്ച്ചയെന്നൊരു ആഴ്ച്ചയും തോന്നി. വിശാകമെന്ന തിരുനാളും തോന്നി. അതുകൊണ്ടും ശക്തിപോരാഞ്ഞു ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ മൂവരും കൂടി ശ്രീമഹാദേവൻ തിരുവടിയുടെ മൂന്നാം തിരുനേത്രത്തിൽ പാത്ത കാലത്തു, അഞ്ജനപ്പെരുങ്കുന്നുപോലെ, മാമലപോലെ, ഹാ! ഹാ! എന്ന ശബ്ദത്തോടും, പതിനാറു ബാഹുക്കളോടും കൂടി പോന്നു പിറന്നരുളി പ്രസന്നരൂപി, പരമഭൈരവി, ശ്രീഭദ്രകാളി.

'ആറിലും അഴകതായേ![3] അരൻമണികഴൽ നല്ലാളേ![4]

ആനന്ദസുന്ദരി, ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ പോലും! മൂലതായേ!'

പിറന്നുവീണ ഭദ്രകാളി എപ്രകാരം അഹങ്കരിക്കുന്നുവെന്നാൽ:—"പരമാ, പരമാ, പണിയെനിക്കു്; പാരെഴും മലയെടുത്തു

1. പാല്=ഭാഗം എന്നത്ഥം—അർദ്ധനാരീശ്വരത്വം സൂചിപ്പിക്കുന്നു.

2. ശക്തി.

3. ഇതിന്നു മുമ്പുണ്ടായ അറുവരിലും അഴകേറിയവളെ!

4. ഹരന്റെ പെൺകിടാവേ.

മറച്ചിടുവനേ, മലകൊണ്ടു പന്തടിക്കുവനേ, ഉഴററി ഉണത്തീടുവനേ ഉരിയാമുഖംപെരുമാനേ, എന്നെ പടത്ത കാരണം പെരിക പണി അരുള, ഭഗവാനേ!" എന്നു തൊഴുതുണത്തിനാളല്ലോ ശ്രീഭദ്രകാളി.

"കരുണയുണ്ടോ, മകളേ, കാളി! കൊടിയസുരൻ പോർ വേണ്ടി വന്നൊരഴൽ, ചിത്രനാം അവനെയും കൊന്നു് ദേവബ്രാഹ്മണരെ രക്ഷിപ്പോയാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അവനു പടയും ആയുധവുമുണ്ടോ?" എന്നു തൊഴുതുണത്തിനാളല്ലോ, ശ്രീഭദ്രകാളി.

"ഉണ്ടെ"ന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"എങ്കിലോ അടിയത്തിന്നും പടതോററിത്തരുവോയാക!" എന്നു തൊഴുതുണത്തിനാളല്ലോ ശ്രീഭദ്രകാളി.

നൂറുനൂറായിരം കോടി ദേവപ്പടയും തോററിക്കൊടുത്തരുളി.

"ആയുധം തോററിത്തരുവോയാക?" എന്നാൾ ശ്രീഭദ്രകാളി.

കുന്തം, കിഴക്കിട, ഈററവാൾ, ഭിണ്ഡി, ഭിണ്ഡി, ഇരുമ്പുലക്ക, പള്ളിവാൾ, ത്രിശൂലം, പാത്രവട്ടക എന്നിങ്ങിനെ പതിനാറു ബാഹുക്കൾക്കു തക്കൊരു ആയുധങ്ങളും തോററിക്കൊടുത്തരുളി.

"വാഹനം തോററിത്തരുവോയാക!" എന്നാൾ ഭദ്രകാളി.

"ഏകമ്പം, കണവീയ്യം, മഹാകാളം, മധുമത്തം എന്നിങ്ങിനെ നാലു കാട്ടുള്ളതിൽ (അമ്പ)മഹാകാളമാകുന്ന കാട്ടിൽ വസിപ്പവളല്ലോ വേതാളമാകുന്ന പിശാചു്. അവളെ ഏറുവാഹനമായി കൊണ്ടുപോയാക!" എന്നരുളിച്ചെയ്തു.

"ഇവിടെനിന്നു് ദാരുകപുരിക്കു എത്ര യോജന വഴിയുണ്ടെ"ന്നു് തൊഴുതുണത്തിനാളല്ലോ ശ്രീഭദ്രകാളി.

"ഏഴുനൂറു യോജനയുണ്ടെ"ന്നരുളിച്ചെയ്തു.

"എങ്കിലോ അടിയത്തിന്റെ പട ഇവിടെനിന്നു് അത്രത്തോളം ഇടവേറു[1]കൂടാതെ നിൽക്കേണം"മെന്നു തൊഴുതുണത്തി ശ്രീഭദ്രകാളി.

അപ്പോൾ ഭഗവാന്റെ വലത്തെ തുത്തുടയിൽ തട്ടിയരുളിയ കാലത്തു് പുതുമഴ പെയ്തു് പാറനാൾ ഈയാംപാററകൾ പൊടിയും കണക്കെ പൊടിയത്തുടങ്ങി പിശാചുപടകൾ. അവരുടെ പേരെപ്രകാരമെന്നാൽ:—

---

1 ഒഴിവു്.

അടിയാട്ടവനെ, പൊടിയാട്ടവനെ, പൊത്തിപ്പിടിപ്പവനെ, ഇച്ചിലുണ്ണി, നിണംനക്കി, താളംകൊട്ടി, ഒററമുലച്ചി, ഒരുവരിപ്പല്ലി, അഘോരെ, ഇഘോരെ, ധൂമധൂമ്രായംകണ്ണി എന്നിങ്ങിനെ പതിനാറു നൂറായിരക്കോടി പിശാചുപടയും തോററിക്കൊടുത്തരുളി. "മുന്നം നിനക്കു മൂത്തപേർ അറുവരുപാവന്മാരും, പടയും പോയിട്ടുണ്ട്. അവർ ദാരുകനെ കൊന്നേതുമില്ല; അവരിങ്ങു വന്നേതുമില്ല. എങ്കിൽ നീയ്യെ ന്നോടൊരു സത്യംചെയ്തു പോകേണ"മെന്നരുളിച്ചെയ്തു.

അതുകേട്ടു ഭദ്രകാളിയും നാനാജാതിയായുള്ള സത്യങ്ങൾ പലതും തുടങ്ങിയതെപ്രകാരമെന്നാൽ:—

"സത്യം തിരുനീലകണ്ഠൻ തിരുവടിയാണ്, ദാരുകനെ എൻ ദൃഷ്ടിയാലെ കാണേണമാകിലോ, അവനേയും കൊന്നു അവൻെറ ശിരസ്സും കൊണ്ടേ കൈലാസത്തിന്നു വരേൻ ഭഗവാനേ!" എന്നു തൊഴുതുണർത്തി.

"പോരും പോരും മകളെ സത്യമെല്ലാം, കൈലാസം വലത്തു വെച്ച് പട പുറപ്പെട്ടുപോയാക!" എന്നരുളിച്ചെയ്തു.

മുറിച്ചോപ്പും മൂലത്രിശൂലവും കൊടുത്ത കാലത്ത് മരങ്ങൾ മുറിഞ്ഞു വീഴുമാറും, മലകൾ ഇടിഞ്ഞു തകരുമാറും, പെട്ടെന്നു അട്ടഹസിച്ചരുളിച്ചെയ്തു.

"അടിയനിന്നു കൈലാസം വലത്തുവെക്കയില്ല. ദാരുകനെ കൊന്നു ശിരസ്സുംകൊണ്ടു വരുമ്പോഴേ വലത്തുവെപ്പൂ!"

"എങ്കിൽ ഇടത്തുവെച്ചു പട പുറപ്പെട്ടുപോയാക" എന്നരുളിച്ചെയ്തു. ഇടത്തുവെച്ചു പട പുറപ്പെട്ടു തുടങ്ങി മുമ്പിലത്തെ ചൊവ്വാഴ്ചനാൾ പുറപ്പെട്ട പട പിന്നത്തെ ചൊവ്വാഴ്ചനാളും പുറപ്പെട്ടുകൂടിയില്ല.

ഭദ്രകാളിയും ഭണ്ഡികൻെറ ചുമലിൽ കരയേറി ഏഴാം ഗോപുരവാതിൽക്കൂടെ എഴുന്നള്ളത്തുടങ്ങി, അപ്പോൾ അതിൽ വസിക്കുന്നു നന്ദികേശ്വരൻ.

"കേൾപ്പോയാക നന്ദികേശ്വര! നീയ്യെനിക്കെൻറച്ഛനോടൊക്കമല്ലോ. നിൻെറ മകൻ നന്ദിമഹാകാളനെ എനിക്കു സേനാപതിയാക്കി തരുവോയാക!" എന്നരുളിച്ചെയ്തു.

"കൂട്ടിക്കൊണ്ടുപോയാലും!" എന്നാൻ നന്ദികേശ്വരൻ.

അപ്പോൾ നന്ദിമഹാകാളനെക്കൊണ്ടു് പള്ളിനാന്തകം എടുപ്പിപ്പോളും ചെയ്തു അമ്പമഹാകാളമാകുന്ന കാട്ടിൽക്കൂടെ എഴുന്നള്ളിത്തുടങ്ങി. അപ്പോൾ അതിൽ വസിക്കുന്ന വേതാളം ഞെട്ടിയുണന്നു്, "ആരോ എന്റെ ആശ്രമത്തിൽക്കൂടെ കൊട്ടിയലങ്കരിച്ചു് വരുന്നു. യാതോയാതൊരുത്തനെങ്കിലും ഞാനൊട്ടേറെ അലങ്കരിക്കേണ"മെന്നു് കല്പിച്ചു്, ഒരു കാട്ടാനക്കാട്ടപ്പുക്കു് ഒരാനത്തലവനെക്കൊണ്ടു് നെററിമേൽ തൊട്ടകുറിയായി ശോഭിച്ചു, രണ്ടാനത്തലവനെക്കൊണ്ടു് കാതിൽ കുണ്ഡലമായി ശോഭിച്ചു്, ഇരുപത്തൊന്നാനത്തലവനെക്കൊണ്ടു് നെട്ടമംഗല്യസൂത്രമായി ശോഭിച്ചു്, മുപ്പത്തൊന്നാനത്തലവനെക്കൊണ്ടു് മുലക്കച്ചയായി ശോഭിച്ചു്, അറുപത്തൊന്നാനത്തലവനെക്കൊണ്ടു് അരയിൽ കിങ്ങിണിയായി ശോഭിച്ചു്, രണ്ടാനത്തലവനെക്കൊണ്ടു് കാലിൽ പാടക[1]ചിലമ്പായി ശോഭിച്ചു്, ഒന്നിരുന്തൂറായിരം ആനത്തലവന്മാരെ കൊന്നു കുറിച്ചു്, ഏഴു സമുദ്രത്തിലെ തണ്ണീരും പെരുകി,[2] അപ്പുറമേ നിന്നിരുന്നോരു ഇലമരത്തെ മുരടെ കുത്തിപ്പറിച്ചെടുത്തു്, ഇലയുരി കളഞ്ഞു് പല്ലിടയിൽ ശോഭിച്ചിരിക്കുന്ന വേതാളത്തിന്റെ സ്വരൂപം എപ്രകാരമെന്നാൽ:—

മഴപ്പോലെ പല്ലു്, കൊഴുപ്പോലെ നാവു്, അന്തരീക്ഷംപോലെ വായ, കുന്താണിച്ചുട്ടനാട്ടിയാഴപ്പോലെ മൂക്കു്, ഇരുമ്പുകിടാരം ചുട്ട കവുത്തിയപോലെ കണ്ണു്, ആകാശത്തോടും ഭൂമിയോടും ഇടവേറുകൂടാതെ നീളം, എന്നിങ്ങിനെ ഇരിക്കുന്ന വേതാളത്തിന്റെ സ്വരൂപത്തെ കണ്ടു് ഭദ്രകാളിക്കും ഭയമായി, ഭദ്രകാളിയെക്കണ്ടു് വേതാളത്തിന്നും ഭയമായി.

"എന്തിതു കാണാകുന്നതു പവ്വതമോ?" എന്നരുളിച്ചെയ്തു ഭദ്രകാളി.

"പവ്വതമല്ലെൻ തമ്പുരാട്ടി, തിരുവടിയുടെ ഏർവാഹനമത്രെ!" എന്നാൻ നന്ദിമഹാകാളൻ.

"ഹാ! കഷ്ടമേ, വാഹനത്തെക്കണ്ടാൽ എത്രയും അഴകിയതെന്നു തോന്നുന്നു. വേതാളമേ, പിശാചേ!" എന്നു വിളിച്ചരുളിച്ചെയ്തു.

"ഏറാവൻ തമ്പുരാട്ടി!" എന്നു വിളികേട്ടു നമസ്കരിച്ചാളല്ലോ.

"നീ ഏതുമൊന്നും ഉപജീവിക്കമാറില്ലേ?" എന്നരുളിച്ചെയ്തു.

---

1. കാലിലിടുന്ന ആഭരണം. 2. പെരുകി=കുടിച്ചു, കഴിച്ചു.

"പെരുകീട്ടില്ലേ,[1] തമ്പുരാട്ടി! പണ്ടു ദ്വാപരയുഗത്തിൽ ദേവാസുരയുദ്ധം പെരുമ്പോരുണ്ടായിരുന്ന കാലത്ത് അന്നസുരകളുടെ നിണത്തെ തിന്മാൻ തോററി. അന്നടിയത്തിൻെറ പഴവയറു് അരവയറായി കിടപ്പൂ. ഇന്നൊരു കാട്ടാന കാട്ടപ്പുക്കു്, ഒന്നിരുന്തൂറായിരം ആനത്തലവന്മാരെ കൊന്നു കുറിച്ചു[2] അടവിയിങ്കൽ പട്ടിണിതന്നെ കിടക്കമാറുള്ളൂ" എന്നു് തൊഴുതുണ്ണത്തിനാളല്ലോ വേതാളമാകുന്ന പിശാചു്.

"ഹാ! കഷ്ടമേ, ഒന്നിരുന്തൂറായിരം ആനത്തലവന്മാരെ കൊന്നു കുറിച്ചിരിക്കുന്നു. എങ്കിൽ ഞാനോ പോകുന്നു ദാരുകനെ കൊല്ലുവാൻ നീ കൂടെ പോരുവോയാക" എന്നരുളിച്ചെയ്തു.

അതുകേട്ടു് കൈകൊട്ടിച്ചിരിച്ചാളല്ലോ വേതാളമാകുന്ന പിശാചു്.

"എന്തു പിശാചേ, നീ കൈകൊട്ടിച്ചിരിച്ചെ"ന്നു കോപിച്ചരുളിച്ചെയ്തു.

"മറെറാന്നുമല്ലേൻ തമ്പുരാട്ടി, മുന്നം നിന്തിരുവടിക്കു മൂത്ത പേർ അറുവരും പാവമാരും പടയും പോയിട്ടുണ്ടു്. അവർകാം ദാരുകനെ കൊന്നേതുമില്ല; അവരിങ്ങു വന്നേതുമില്ല. എങ്കിൽ നിന്തിരുവടിയാലെ കൊലപ്പെട്ടുമെന്നു നിനച്ചു് കൈകൊട്ടിച്ചിരിച്ചെ"ന്നു വേതാളമാകുന്ന പിശാചു്.

"സത്യം തിരുനീലകണ്ഠൻ തിരുവടിയാണു്, ദാരുകനെ എൻെറ ദൃഷ്ടിയാലെ കാണ്മെനാകിലോ, അവനേയും കൊന്നു് അവൻെറ ഇടത്തുട്ടപ്പു[3]വണ്ണമേൽ ഒരുച്ചുകൊഴുത്തു് കയ്ച്ചുമധുരിച്ചിരിപ്പോരു മാംസഖണ്ഡമുണ്ടല്ലോ, അതു നിൻെറ പരശുകൊണ്ടു വെട്ടി തിന്നുമാറാക്കുന്നേനെന്നു്" അരുളിച്ചെയ്തു ശ്രീഭദ്രകാളി.

"നിന്തിരുവടി ദാരുകനെ കൊന്നേതുമൊക്കം, അടിയൻ അസുരമാംസം ഭക്ഷിച്ചേതുമൊക്കം. എങ്കിൽ നിന്തിരുവടിയും നിന്തിരുവടിയുടെ പടയും കൂടി അടിയത്തിൻെറ ചുമലിൽ കരയേറിക്കൊൾംവോയാക!" എന്നു ചൊല്ലി ചുമൽകിഴിഞ്ഞു് കാട്ടിക്കൊടുത്താളല്ലോ വേതാളമാകുന്ന പിശാചു്.

---

1. കടിച്ചിട്ടില്ല.
2. ഒരു മാതിരി തിന്നു എന്നർത്ഥം.
3. ഇടയിലെ മുഴ എന്നർത്ഥം.

അതുകേട്ടു ഭദ്രകാളിയും ദണ്ഡികന്റെ ചുമലിൽനിന്ന് മുറിച്ചു വപ്പെടുത്തു് വേതാളത്തിന്റെ ചുമലിലിട്ടു് ശ്രീപാദം കുറുകിനാൾ[1] ഉല്ലോ.

എടുത്തുംകൊണ്ടു് നിവന്നപ്പോൾ മേഘത്തിനിടയിൽ പുക്കൊളിച്ചാളല്ലോ ശ്രീഭദ്രകാളി.

"ഇറക്കിറക്ക്, വേതാളമേ! പിശാചേ! നീ ആകാശത്തോടും ഭൂമിയോടും ഇടവേറു കൂടാതെ നീളം. ഞാനോ താനൻ[2]മായിരിപ്പോരുത്തിയല്ലോ. എന്നെ ഈ വിധം കൊണ്ടുപോകുന്നതാകിൽ ഞാൻ ദാരുകനോടു യുദ്ധത്തിനൊട്ടും ശേഷിയില്ലാതപോം." എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഹാ! കഷ്ടമേ, ഇന്നുള്ള പെണ്ണുങ്ങൾക്ക് ഒട്ടും തന്നെ നാണമില്ലയോ? ഒരുത്തിയുടെ വണ്ണവും നീളവും സ്വല്പം കുറക്കാമോ?" എന്നു ചൊല്ലി നടുകൊണ്ടു് മുപ്പത്തിരണ്ടു മടക്കിട്ടു് മഴങ്ങാലുകത്തി പുറങ്ങാലിച്ചു[3]കൊണ്ടു് പോകത്തുടങ്ങിനാളല്ലോ വേതാളമാകുന്ന പിശാചു്.

അപ്പോൾ എപ്രകാരം ശോഭിക്കുന്നു ശ്രീഭദ്രകാളിയുടെ തിരുമുഖപ്രദേശമെന്നാൽ:—

വലത്തുകണ്ണാദിത്യൻ, ഇടത്തുകണ്ണ് ചന്ദ്രൻ, നെററിത്തുക്കണ്ണഗ്നി എന്നിങ്ങിനെ മൂവരും കൂടി ഉദിച്ചാരെപ്പോലെ ശോഭിക്കുന്നു. അങ്ങിനെ കൊട്ടുമാപ്പ്ലലങ്കാരത്തോടുകൂടി വണ്ടുമിതുനങ്ങൾ ചേരും മതുമലർ പൂങ്കാവിൽകൂടെ എഴുന്നള്ളത്തുടങ്ങി.

അപ്പോൾ അതിൽ വസിക്കുന്ന പാവമാരും പടയും "ദാരുകരാജാവും പടയും ഇവിടെയും വന്നു, കൊൽവാൻ" എന്നു കല്പിച്ചു ഓടുകയും ഒളിക്കുകയും തുടങ്ങി.

"ഓടാതെ, ഓടാതെ അമ്മമാരെ, അഞ്ചായിനമ്മമാരെ, നെഞ്ചകത്തിൽ പിറന്ന കാളി എന്നെനിക്കു നാമം. ഞാനോ പോകുന്നു ദാരുകനെ കൊല്ലുവാൻ. നിങ്ങൾ കൂടി പോരുവോയാക!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു പാവമാരും പടയും ഭദ്രകാളിക്ക് മുമ്പടയായി പോകത്തുടങ്ങി. അങ്ങിനെ കൊട്ടുമാപ്പ്ലലങ്കാരത്തോടും കൂടി പോകുമ്പോൾ കാണായി ദാരുകലോകം.

---

1. ഇരുന്നു എന്നതിന്നു ആചാരവാക്ക്.

2. നിന്നെപ്പോലെ വലിപ്പമില്ലെന്നർത്ഥം. താനം=നൂൽ, താനവം (മെലിവ്) എന്നതിന്റെ സംഗ്രഹരൂപവുമാവാം.

3. അധികം ഘോഷത്തോടെ.

"എന്തിത്തു കാണാകുന്നതു് രാജ്യമോ?" എന്നരുളിച്ചെയ്തു.

"രാജ്യമല്ലെൻ തമ്പുരാട്ടീ! ദാരുകലോകമത്രേ!" എന്നാൻ നന്ദി മഹാകാളൻ.

"ഹാ! കഷ്ടമേ! എന്നരശനുടെ കൈലാസം ഇതിനോടൊവ്വാ![1]" എന്നു് ആശ്ചര്യപ്പെട്ടരുളിച്ചെയ്തു ശ്രീഭദ്രകാളി.

വേതാളവും ഭദ്രകാളിയെ യുദ്ധഭൂമിയിങ്കൽ കൊണ്ടിറക്കവോതും ചെയ്തു, കിഴക്കെ ഗോപുരവാതിൽക്കൽ ചെന്നു് ഏഴുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ. തെക്കെ ഗോപുരവാതിൽക്കൽചെന്നു് എട്ടുലക്ഷം പടകൊന്നു അസുരമാംസം ഭക്ഷിച്ചാളല്ലോ. പടിഞ്ഞാറെ ഗോപുരവാതിൽക്കൽ ചെന്നു് ഒമ്പതുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ. വടക്കെ ഗോപുരവാതിൽക്കൽചെന്നു് പത്തുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ.

ഇങ്ങിനെ വയറു നിറയാഞ്ഞവാറെ, വായും പിളർന്നു കിടന്നാളല്ലോ. അതു ചില അസുരവീരന്മാർ കണ്ടു് ഒരു കല്ലിന്റെ വിലദ്വാരമെന്നു കല്പിച്ചു് അതിൽ ഇറങ്ങി ഓടുകയും, ഒളിക്കുകയും തുടങ്ങി.

വായ നിറഞ്ഞവാറെ, മെല്ലവെ മുറുക്കിപ്പിടിച്ചു ഭദ്രകാളിയുടെ തിരുമുമ്പിൽ നൃത്തംവെച്ചു കളിക്കത്തുടങ്ങി.

അതുകണ്ടു ഭദ്രകാളിയും "കേൾപ്പോയാക, നന്ദിമഹാകാളാ! നമ്മുടെ വേതാളത്തിന്റെ പൈദാഹം ഒട്ടു തീൎന്നു. ഇനി നമ്മുടെ പിശാചു് പടകളെ എല്ലാവരേയും വിളിച്ചു് ദാരുകലോകം ഏഴു ചുററീട്ടു് ശേഷിച്ച പടകളെക്കൊണ്ടു് ആൎപ്പലങ്കാരം ചെയ്യിപ്പോയാക!" എന്നരുളിച്ചെയ്തു.

അതുകേട്ടു നന്ദിമഹാകാളനും പിശാചുപടകളെ എല്ലാവരേയും വിളിച്ചു് ദാരുകലോകം ഏഴുചുററീട്ടു ശേഷിച്ച പടകളെ ആർപ്പലങ്കാരം ചെയ്യിപ്പിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"ആർപ്പുതാ കേൾക്കുന്നു മന്നവനോ, മഹാരാജാവേ, ഭർത്താവേ! പട വന്നു നിരന്നു എന്നു തോന്നുന്നു" എന്നാൾ ദേവിമനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. നമ്മുടെ അസുരവീരന്മാരുടെ അഹങ്കാരമത്രെ" എന്നാനസുരരാജാവു് ദാരുകൻ.

---

1 പഴയ പ്രയോഗം ഒക്കുകയില്ല. 'ബ്രഹ്മാവു് തനിക്കാവ്വാ'—ജ്ഞാനപ്പാന.

രണ്ടാമത്തും ആർപ്പലങ്കാരം ചെയ്യാരല്ലോ.

"രണ്ടാമത്തും ആർപ്പതാ കേൾക്കുന്ന മന്നവനേ, മഹാരാജാവേ, ഭർത്താവേ!" എന്നാൾ ദേവിമനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. ആനത്തലവന്മാരും കുതിരത്തലവന്മാരും തമ്മിൽ പന്തി തിരിയാഞ്ഞു ഇഴക്കയത്രെ." എന്നാനസുരരാജാവു് ദാരുകൻ.

മൂന്നാമത്താ ആർപ്പലങ്കാരം ചെയ്യാരല്ലോ.

"മൂന്നാമത്തും ആർപ്പതാ കേൾക്കുന്ന, മന്നവനേ, മഹാരാജാവേ, ഭർത്താവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. കിഴക്കെ സമുദ്രവും പടിഞ്ഞാറെ സമുദ്രവും തമ്മിൽ വിരുന്നുചെന്നു ഇഴക്കയത്രെ."

നാലാമത്തും ആർപ്പലങ്കാരം ചെയ്യാരല്ലോ.

നാലാമത്തും ആർപ്പതാ കേൾക്കുന്ന മന്നവനേ, മഹാരാജാവേ, ഭർത്താവെ!" എന്നാൾ ദേവി മനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. ഭൂമിയിൽ ചെറുകുടിയിൽ ചെറുമനുഷ്യർ ചത്തു യമലോകത്തേക്കു അന്തകൻ കെട്ടിയിഴക്കയത്രെ." എന്നാനസുരരാജാവു് ദാരുകൻ.

അഞ്ചാമത്തു് പഞ്ചകപടയും,[1] മരതകപടയും,[2] ഭദ്രകാളിയും കൂടി എട്ടുദിശ പൊട്ടുമാറു് പെട്ടെന്നു് അട്ടഹസിച്ചരുളിച്ചെയ്തു.

അപ്പോൾ ദാരുകന്റെ ഏഴുനിലമാടം ഏഴോടത്തിടിഞ്ഞു പൊടിഞ്ഞു ഭൂമിയിങ്കൽ ശയനമായി[3]. വീണു് എഴുനീററിരുന്നു് ദുഃഖിക്കത്തുടങ്ങിനാനല്ലോ അസുരരാജാവു് ദാരുകൻ.

"ആരോ ആരോ എന്നെ നടുക്കിയതു്. അരനോ, ആർമ്മുകനോ, പൊന്നോടൊത്ത കുമാരനോ, പോത്തേറിയവനോ, ശചിപതി കള്ള ഇന്ദ്രനോ, യാതോയാതൊരുത്തനെങ്കിലും അറിഞ്ഞു വാ ദൂതാ!" എന്നു ചൊല്ലി ദൂതനെ യാത്രയാക്കി വിട്ടാനല്ലോ.

---

1, 2. ഭദ്രകാളിയുടെ പടയുടെ വിഭാഗത്തിൽ പെട്ടതു്.

3. കിടക്കുന്ന മാതിരി വീണു എന്നു താൽപര്യം.

ദൂതനും പോകപോയി ചെന്ന് ഒരു ഇലമരത്തിൽ മുകളേറി നോക്കിയ ദിക്കിലൊക്കെ പട കണ്ടു് ശക്തികെട്ട്, ബുദ്ധികെട്ട് മനം മറുകി മുറുകി പോരുവനല്ലോ.

"അറിന്തു വന്തായോ ദൂതാ."

"അറിന്തു വന്തീലെൻ പെരുമാനെ, നീണ്ട ജടയും വളഞ്ഞ ദംഷ്ട്രവും മുമ്പിൽ അറുവരു പെണ്ടി[1]മാരും നിറന്തു കോവിൽക്കകം പുക്ക് എന്നാൻ" ദൂതൻ.

"ആണോ, പെണ്ണോ എന്ന നിശ്ചയമായി അറിന്തു വാ ദൂതാ!" എന്നാനസുരരാജാവു് ദാരുകൻ.

രണ്ടാമതും ദൂതനും പോകപോയി ചെന്നു് ഒരു കല്ലിൻെറ വില ദപാരത്തിൽ കൂടെ പിശാചുപടയുടെ നടുവെ ചെന്നു പുറപ്പെട്ടാനല്ലോ.

പിശാചുപടകൾ കൊന്നു ഭക്ഷിപ്പാനായി കൂടിനാരല്ലോ.

"കൊല്ലാതെ നാം കണ്ടൊരു അടയാളമുണ്ടാക്കി അയക്കേണ" മെന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട പിശാചുപടകൾ എല്ലാവരും കൂടി നിരൂപിച്ചു്, ഒരു ഇലമരത്തെ മുരടെ കുത്തിപ്പറിച്ചെടുത്തു കറുക്കനെ മുറിച്ചു് ദൂതൻെറ കഴുത്തിൽ തടിക്കൂട്ടി വിട്ടാനല്ലോ. അപ്പോൾ എപ്രകാരം ശോഭിക്കുന്നു ദൂതനെന്നാൽ:—

ഒട്ടേടം ദൂതനുരുളും, ഒട്ടേടം തടിയുരുളും, ദൂതന്മേൽ തടിയുരുളും, തടിയിന്മേൽ ദൂതനുരുളും, അങ്ങിനെ ഉരുണ്ടും, പുരണ്ടും, തിരിഞ്ഞും, മറിഞ്ഞും ചെല്ലുന്നതു ദൂരമേ കണ്ടുകൊണ്ടാനല്ലോ ദാരുകരാജാവു്.

"ആരെടാ ദൂതാ, നിൻെറ കഴുത്തിൽ തടിക്കൂട്ടിവിട്ടെ"ന്നു ചൊല്ലി തടിയെല്ലാം പൊളിച്ചു എട്ടുദിക്കിലും ആരാധിച്ചാനല്ലോ അസുര രാജാവു് ദാരുകൻ.

"ദൂതനടിയൻ വിടകൊള്ളേൻ, കാലത്താലെ വിടകൊള്ളേൻ, കഴുത്തെയറുത്തു് തിന്മായായി കൂടിനാരവർകൾ. മുടിയും കടകവും കളയാതെ മൂർത്തി[2] തനിക്കു ശരണം പോക നല്ലൂ!" എന്നാൻ ദൂതൻ.

---

1. പെണ്ണുങ്ങൾ, തമിഴിൽ പെണ്ടിർ എന്നാണു് രൂപം.

2. ശിവൻ.

"മൂത്തി പണ്ടു ബാണന്ന് പലകാലം വാതിൽ കാത്തു കിടപ്പവൻ. അവനെത്തന്നെ പേത്തിരിപ്പാരുന്നാ. പേടിയാതെ നില്ലെ"ന്നാൻ അസുരരാജാവ് ദാരുകൻ.

"പേടിച്ചാലൊട്ടം ആഴ്മയും[1] ഗതിയുമില്ല ക്രുടിച്ചാവാൻ പറഞ്ഞിട്ടില്ല. നമ്മളിൽ പണ്ടു സേവിച്ച നാഠം കുറിച്ചു ജീവിതം[2] തരുവോയാക!" എന്നാൻ ദൂതൻ.

"മെയ്യോ, പൊയ്യോ" എന്നാനസുരരാജാവ് ദാരുകൻ.

"മെയ്യെന്നാകിലും പൊയ്യെന്നാകിലും പേയ[3]നാർ കാളി വന്ന് നിങ്ങളെയൊക്കെ അറുത്തു തിന്നുമ്പോഠം ഞാൻ താനേ നോക്കിയിരിക്കയില്ല. ഞായം നാളെ പറഞ്ഞുകൊള്ളാം" എന്നാൻ ദൂതൻ.

"പോ, പൊരുത്തമില്ലാത്ത കള്ളാ, മഹാദൂതാ!" എന്നു ചൊല്ലി തൻെറ കയ്യിന്മേൽ കിടന്നോരു കനകവളയഴിച്ച് ദൂതന്ന് ജീവിതപ്പൊന്നാക്കി[4] എറിഞ്ഞുകൊട്ടത്താനല്ലോ അസുരരാജാവ് ദാരുകൻ.

ദൂതൻ ജീവിതം ഒട്ടം സംശയിക്കാതെ എടുത്തുകൊണ്ട് ചന്ദനപ്പള്ളിയിൽ ചെന്ന് "നിദ്രയാ ദേവി, നിൻെറ ഭത്താവിന്ന് ചാവതു കാലം വന്നട്ടുത്തു. യുദ്ധത്തിന്നു പോകുമ്പോഠം വിലക്കി തട്ടത്തിരിപ്പോയാക!" എന്നു ചൊല്ലി വനാന്തരം നോക്കി പോയാനല്ലോ.

ദൂതൻ പോയ ഭാഗം തനിക്കൊരു വാട്ടം വരുതെന്നു കല്പിച്ച് അർബാണനെ വിളിച്ചു പട നിരത്തത്തുടങ്ങിയതെപ്രകാരമെന്നാൽ:—

ശൂരബാണനും പടയൊരു ഭാഗം, ദീർഘബാഹുവും പടയൊരു ഭാഗം, പതിനാറായിരം വെള്ളിവില്ലമ്പരക്കരും പടയൊരുഭാഗം, കാലകേയനും പടയൊരുഭാഗം, ദാരുകരാജാവും പടയൊരുഭാഗം.

ദാരുകരാജാവ് പടനിരത്തുന്നതു കണ്ടു് ഭദ്രകാളിയും പട നിരത്തത്തുടങ്ങിയതെപ്രകാരമെന്നാൽ:—

---

1. ജീവിച്ചിരിക്കുക എന്ന സ്ഥിതി.

2. ശമ്പളം.

3. പേയ്=പിശാച്. തമിഴിൽ പേയൻ എന്നും രൂപമുണ്ട്. 'ആർ' പൂജകബഹുവചനം.

4. പൊന്ന്=ഒരു നാണ്യം. പൊന്നിന്ന് സ്വർണ്ണം, ലോഹം, നാണ്യം എന്നൊക്കെ അർത്ഥമുണ്ട്.

ഗണപതിയും സുബ്രഹ്മണ്യനും പടയൊരുഭാഗം, അയ്യനും ഭൂതപ്പടയൊരുഭാഗം, കുളികനും കരുതിരാമനും[1] പടയൊരുഭാഗം, നീലവട്ടാരിയും[2] നന്ദിവത്തുഗോപാലനും[3] പടയൊരുഭാഗം, യമനിക്ഷനും[4] തിരുമണിമങ്കയും[5] പടയൊരുഭാഗം, ഭദ്രകാളിയും പിശാചുപടയൊരുഭാഗം.

ഭദ്രകാളി പടനിരത്തുന്നതുകണ്ട് ദാരുകരാജാവ് കഷ്ടിച്ച് കണ്ണും ചുമത്തി കച്ചുരടുകെട്ടി, വിൽചാരടുമുറുക്കി ആവനാഴിയിൽ ശരം തിരുകി, യുദ്ധപ്പുറപ്പാടും ധരിച്ച് യുദ്ധസന്നാഹനാദവോത്തും ചെയ്ത് പുലി പൂട്ടിയ തേരിന്മേൽ കരയേറി യുദ്ധഭൂമി മുപ്പത്താറു കാതം നടുങ്ങെ പാഞ്ഞെത്താനല്ലോ അസുരരാജാവ് ദാരുകൻ.

ആനയും ആനയും തമ്മിൽ മുട്ടി, തേരും തേരും തിക്കി പാഞ്ഞ്, വാളുകൾ വെട്ടി, തോളുകൾ വെട്ടി, ഏറ്റി എറിഞ്ഞു മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്ത്, "ഈശനാർ മകൾ ഭദ്രകാളി ദാരുകവധത്തിനു മുതാറി എന്നു തോന്നുന്നു" എന്നു കല്പിച്ച് പള്ളിവില്ലും പവിഴവും എടുപ്പിച്ചും ചെയ്ത്, വിന്ധ്യാടവിയിങ്കൽനിന്ന് യുദ്ധഭൂമിയിങ്കലാമ്മാറ് എഴുന്നള്ളി ശ്രീകാത്ത്യായനീദേവി.

അങ്ങിനെ യുദ്ധം കണ്ടുനിന്നവാറെ "ഇങ്ങവരുവോയാക, മകളേ! നീ അസുരനെ എപ്രകാരം കൊല്ലുന്നു?" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"അടിയൻ യാതോയാതൊരുനാളുകാലം യുദ്ധം ചെയ്തിട്ടെങ്കിലും ആർത്തു കൂക്കിവിളിച്ചിട്ടെങ്കിലും കൊല്ലുവനെ''ന്ന് അരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അതൊന്നും വരാ, മകളേ! അവനും അച്ഛനുടെ ദേവിയും അറിഞ്ഞിരിക്കും ബ്രഹ്മോപദേശമുണ്ട്. അതു നമ്മുടെ പുറത്ത്[6] വരുന്നാളെ അവനു മരണം അകപ്പെട്ടു!" എന്നരുളിച്ചെയ്തു ശ്രീകാത്ത്യായനീദേവി.

"അതു ചെന്നു ഗ്രഹിച്ചുകൊണ്ടുവരുവാറാകട്ടെ" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

---

1–4 ഭൂതങ്ങളിൽ പ്രമാണികൾ.
5. ഇവരുടെ ഇടയിലുള്ള ഒരു സ്ത്രീ.
6. ഭാഗത്ത്.

"അവനെ അവൻെറ ഗൃഹത്തിങ്കലേക്ക് വരാതാക്കിക്കൊള്ളുന്നുണ്ടെങ്കിൽ ഞാൻ ചെന്നു ഗ്രഹിച്ചുകൊണ്ടുവരാ"മെന്നരുളിച്ചെയ്തു ശ്രീ കാത്ത്യായനീദേവി.

"സത്യം! തിരുനീലകണ്ഠൻ തിരുവടിയാണ്! ദാരുകനെ എൻ ദൃഷ്ടിയാലെ കാണ്മേനാകിലോ, അവനെ അവൻെറ ഗൃഹത്തിങ്കലേക്ക് വരാതാക്കിക്കൊള്ളുന്നുണ്ട്" എന്നു സത്യമായി തൊഴുതുണർത്തി ശ്രീ ഭദ്രകാളി.

അതുകേട്ട ശ്രീകാത്ത്യായനീദേവിയും ഒരു അഗതിബ്രാഹ്മണിയുടെ വേഷം ധരിച്ചു ദാരുകൻെറ കോട്ടവാതിൽക്കൽ ചെന്നു ഭൈക്ഷ്യ[1] മിരക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"നിദ്രയോ ദേവി, ശ്രീമംഗല്യയോ ദേവി, ദാരുകരാജാവിൻെറ പത്നി, ഭൈക്ഷ്യം തരുവോയാക!" എന്നരുളിച്ചെയ്തു.

അതുകേട്ട ദേവിമനോദരിയും ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടുക്കൊടുത്തു.

" 'അത്ഥം അനത്ഥം'[2] മകളേ!" എന്നു ചൊല്ലി പുറംകൈകൊണ്ടും പുറംകാലുകൊണ്ടും തട്ടിനീക്കി എറിഞ്ഞുകളഞ്ഞു

പിന്നെ താനുടുക്കും പട്ടതുകിൽ ഒന്നു തേവാങ്കെ[3] കൊണ്ടുക്കൊടുത്തു.

"ഇതു് ഉടുത്തുംകൊണ്ടു നടന്നാൽ നിത്യം കിട്ടും ഭൈക്ഷ്യവും കൂടി കിട്ടാ മകളേ!" എന്നു ചൊല്ലി നടുവെ കീറി എറിഞ്ഞുകളഞ്ഞു.

"ഞാനത്ഥം വേണ്ടിയും, ഐശ്വര്യം വേണ്ടിയും, വന്നൊരുത്തിയല്ല. മോക്ഷാത്ഥം[4] അപേക്ഷിച്ചു വന്നൊരുത്തിയത്രേ എങ്കിൽ നിൻെറ ഭത്താവു് എങ്ങേക്ക പോയിരിക്കുന്നു?" എന്നരുളിച്ചെയ്തു ശ്രീ ഭദ്രകാളി.

"ഭദ്രകാളിയോടു യുദ്ധത്തിന്നു പോയിരിക്കുന്നു" എന്നാറം ദേവി മനോദരി.

---

1. ഭിക്ഷ.
2. സംസ്കൃതത്തിൻെറ ആക്രമം തുടങ്ങിയതിന്നുശേഷം ചേർത്തതായിരിക്കണം.
3. ഒരുതരം വിലപിടിച്ച പട്ട്.
4. ഒററവാക്കുപോലെ ഉപയോഗിച്ചിരിക്കുന്നു.

"എങ്കിൽ നീയ്യും നിൻെറ ഭർത്താവും അറിഞ്ഞിരിക്കും ബ്രഹ്മോപദേശം എനിക്കെത്രയും മോക്ഷമാകുന്നു. അതേയുമല്ല, ഒരുത്തൻ ജപിക്കിൽ ഇരുവർ ജപിക്ക നല്ല ഇരുവർ ജപിക്കിൽ മൂവർ ജപിക്ക നല്ല" എന്നു ചൊല്ലി അപേക്ഷിച്ചവാറേ ബ്രഹ്മോപദേശം ഒരു ഉരു ബോധിപ്പിച്ചുകൊടുത്തു.

കാത്ത്യായനീദേവിയും അസുരകളുടെ ബലത്തെ ആകർഷിപ്പോളും ചെയ്ത് ഭദ്രകാളിക്ക് ഒരു ഉരു ചൊല്ലിയവാറേ, മേലെ ഉരു തന്തിരുവടിക്ക് താനെ തോന്നി. ദാരുകനെ കൊല്ലുവാനുള്ള ഉപദേശത്തെ തീർപ്പോളുംചെയ്ത്, മറിമാനാകുന്ന കലയിന്മേൽ കരയേറി പള്ളിവില്ലും പവിഴയമ്പും എടുപ്പോളും ചെയ്ത്, വിന്ധ്യാടവിവീഥിയിങ്കലാമ്മാറ് എഴുന്നള്ളി ശ്രീകാത്ത്യായനീദേവി.

അങ്ങിനെയിരിക്കുന്ന കാലത്ത് ദാരുകരാജാവിന്ന് ചില ദുർന്നിമിത്തങ്ങൾ കാണായി.

"കേൾപ്പോയാക! അരബാണാ, നമ്മുടെ ഗൃഹത്തിങ്കൽ ഏതാനും അപജയമുണ്ടായി എന്നു തോന്നുന്നു. ദേവിമനോദരി മണിക്കിണററിൽ വീഴുകയോ, മുടിമൂലഭണ്ഡാരം[1] ദേവകൾ കട്ടുകൊണ്ടുപോകയോ, ബ്രഹ്മോപദേശം മാററാനു പോകയോ, ഏതാനും അപജയമുണ്ടെ"ന്നു കല്പിച്ച് അരബാണനേ വിളിച്ച് പോക്കെല്ലാം മറുചൊല്ലി കൊടുപ്പോളും ചെയ്ത് തേർത്തട്ട് പിടിച്ചു മറഞ്ഞു.

ചന്ദനപ്പള്ളിയിൽ ചെന്ന്, "നിദ്രയോ ദേവി! ഇവിടെ ഉണ്ടായ വൃത്താന്തം ഒട്ടും ഒളിയാതെ ചൊൽവോയാക!" എന്നരുളിച്ചെയ്തു.

"ഏതുമൊന്നും ഉണ്ടായീലെൻ ഭർത്താവേ!" എന്നാൾ ദേവി മനോദരി.

"ആരുമൊരു ഭൂതരും വന്നോരില്ലയോ?" എന്നരുളിച്ചെയ്തു.

"ഇന്നലെ ഒട്ടു മദ്ധ്യാഹ്നനേരത്ത് ഒരു അഗതി ബ്രാഹ്മണി വന്നു" എന്നാൾ ദേവിമനോദരി.

"അവൾക്ക് നീ എന്തോന്നു കൊടുത്തു?" എന്നരുളിച്ചെയ്തു.

"ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടുകൊടുത്തു. അവൾ 'അർത്ഥം അനർത്ഥം മകളേ, വനത്തിൽക്കൂടെ പോകുമ്പോൾ കള്ള

1. കിരീടം മുതലായ വിലപിടിച്ച രാജചിഹ്നങ്ങൾ സൂക്ഷിക്കുന്ന പെട്ടി.

ദുഷ്ടൻ തട്ടിപ്പറിച്ചുകൊള്ളും മകളേ,' എന്നു ചൊല്ലി പുറംകൈകൊണ്ടും പുറംകാൽകൊണ്ടും തട്ടിനീക്കി എറിഞ്ഞു കളഞ്ഞു" എന്നാൾ ദേവി മനോദരി.

"പിന്നെ നീ എന്തൊന്നു കൊടുത്തു?" എന്നരുളിച്ചെയ്തു.

"അവൾ അർത്ഥം വേണ്ടിയും ഐശ്വര്യം വേണ്ടിയും വന്നൊരുത്തിയില്ലപോൽ. മോക്ഷാർത്ഥം (അപേക്ഷിച്ചു) വന്നൊരുത്തിയത്രേ. ബ്രഹ്മോപദേശം അവൾക്ക് എത്രയും മോക്ഷമാകുന്നുപോൽ. അതേതുമല്ലപോൽ, ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കനല്ല; ഇരുവർ ജപിക്കിൽ മൂവർ ജപിക്കനല്ല, എന്നു ചൊല്ലി അപേക്ഷിച്ചവാറെ, ബ്രഹ്മോപദേശം ഒരു ഉരു ബോധിപ്പിച്ചുകൊടുത്തു. അല്ലാതെ ഏതുമൊന്നും ഉണ്ടായീലെൻ ഭർത്താവേ!"

"നല്ലേൻ, നല്ലേൻ, മഹാപാപി ഞാൻ ചെയ്യും പരാക്രമമെല്ലാം നിന്നുടെ പരാക്രമമെന്നു നിരൂപിച്ചിരിക്കുന്നതോ, എനിക്കു വന്ന പാപി! സ്ത്രീകളോടു സാരോപദേശം ചെയ്യുന്നവനും പെരുമരമേറി കൈവിടുന്നവനും മരണം സൂക്ഷ്മമെന്നാ"നസുരരാജാവ് ദാരുകൻ.

"എങ്കിൽ കേൾ ദേവി, നീയും നിന്നിലാവോളം അർത്ഥവും കോരിക്കൊണ്ടു വനാന്തരം നോക്കി പോയാക! ഞാനമിന്നു ഭദ്രകാളിയോടു പടവെട്ടി വീര്യസ്വർഗ്ഗം പ്രാപിക്കാൻ പോകുന്നു!" എന്നാനസുരരാജാവ് ദാരുകൻ.

അതുകേട്ടു ദേവി മനോദരിയും ദുഃഖിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"ഏഴാണ്ടുപ്രായത്തിലെ ദേവിയായി പോന്നേൻ! പോവാനോ വഴിയറിയുന്നീല! പോയി പിരിയേടം അറിയുന്നീല! അടിയത്തെ ആക്കൊഴിച്ചേച്ചുപോകുന്നു മഹാപാപി!" എന്നുചൊല്ലി ദുഃഖിക്കത്തുടങ്ങി.

ദേവി മനോദരിയുടെ ദുഃഖത്തെ സഹിക്കരുതാഞ്ഞു തൻെറ മാറണച്ചു, കുന്തൽഭാരം ചിക്കിയുലത്തി, ഇമ്പനിദ്ര വരുത്തി യുദ്ധഭൂമിയിങ്കൽ ചെന്നു, കച്ചുരടുകെട്ടി, വിൽ ചരടുമുറുക്കി, ആവനാഴിയിൽ ശരം തിരുകി യുദ്ധപ്പോർക്കോലം ധരിച്ചു യുദ്ധസന്നദ്ധനാവോളം ചെയ്തു, പുലിപൂട്ടിയ തേരിന്മേൽ കരയേറി യുദ്ധഭൂമി മുപ്പത്താറുകാതം നടുഞ്ഞെ പാഞ്ഞുത്താനല്ലോ അസുരരാജാവ് ദാരുകൻ.

ആനയും ആനയും തമ്മിൽ കെട്ടി, തേരും തേരും തിരക്കിപ്പാഞ്ഞു്, വാൾക്കവെട്ടി, തോൾക്കവെട്ടി, ഏററി ഏറിഞ്ഞു, മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്തു്, പടഹധ്വനി, കൊട്ടുമിടക്ക, പല ദേവതയും പണിചെയ്തീടുക, എന്നിങ്ങിനെ കെപ്പോരത്തിളച്ചു് വായ്പോരു തുടങ്ങിയ കാലത്തു് എപ്രകാരമെന്നാൽ:—

"ആല'മുണ്ടു് അരൻ തന്നോടാത്തനായിട്ടു പോന്നീടുന്നതും കേളെടാ! ബാണങ്ങളാൽ മാറുപിളർപ്പൻ. വാൾമുനയാലെ വയറെ കീറി കുടൽമാലയെടുത്തു് കാലനെ കാമനെ കൊന്ന പുരാനടിപൂവേൻ"[2] എന്നാൾ ഭദ്രകാളി.

"കാലനേയും കാമനേയും കൊന്നതുപോലെ കാളി, നീയെന്നെ ജയിച്ചീടുമോ? ആണല്ലാതെ വന്ന കാളി! നിന്നെ ഞാൻ പാകട[3] മാക്കുവൻ. നീലനിറവും പൂണ്ടു പോരിനായ് വരികിലോ നെറി[4]പോരാപോരിനെ"ന്നാനസുരരാജാവു് ദാരുകൻ.

[4a] നെ(റ)റിപറയുന്ന അസുരാ, മുററും നിൻ പെരുമ്പടയെല്ലാം വാളാൽ വെട്ടി കൊന്നുമുടിച്ചു മ(ക)ന്ന നീ പറയുന്ന ദുഷ്ടതയെല്ലാം ക്ഷമിച്ചിട്ടിത്തരമൊന്നും മറൊറാരു ഭൂതരും ഇതു നിഷിച്ചു്[5] പറഞ്ഞതുമില്ല. കയ്ചുപിയ്ച്ചു ദേഹമെ"ന്നാൾ ഭദ്രകാളി.

കയ്ചുപിച്ചിഴക്കുന്ന അച്ചിരിയാ![6] കേൾ നാളുമറപ്പോൻ നാന്തകവാളാൽ, തോററിയതെല്ലാം തീക്കനൽകണ്ണൻ; ഇരു പകയെല്ലാം നിന്നോടു വീട്ടുവാൻ വാൾക്കിര പോരാത്ത അച്ചിരിയന്റെ വാക്കുകൽ കേട്ടാൽ വിലക്ഷണം!" എന്നാൾ ഭദ്രകാളി.

---

1. വിഷം (ഹാലാഹലത്തിന്റെ തത്ഭവം.)

2. കാലനേയും കാമനേയും കൊന്ന പുരാന്റു് (ദേവന്റു്) അടിപൂവേൻ. (ശരണം പ്രാപിക്കും.)

3. പാകടം=കാഴ്ച (പ്രാഭൃതത്തിന്റെ തത്ഭവം). എന്റെ അധീനത്തിലാക്കി ഇഷ്ടംപോലെ ചെയ്യും എന്നു താല്പര്യം.

4. നിരപ്പു്, മര്യാദ, സ്ത്രീയും പുരുഷനുമായുള്ള യുദ്ധം ശരിയല്ല എന്നു സാരം. നിറം മാറിയാലും നീ സ്ത്രീ തന്നെയല്ലെ എന്നു പരിഹാസം.

4a. നററിയെന്നും പാഠം കാണുന്നു. നെററി=സൈന്യത്തിന്റെ നേരെ എതിരായിട്ടുള്ള മുൻഭാഗം. നിനക്കു് സൈന്യബലം പോരാ എന്നർത്ഥം.

5. നിഷേധിച്ചു (ധിക്കരിച്ചു) എന്നതിന്റെ ദുഷിച്ച രൂപം.

6. അസുരൻ (അട്ടഹസിക്കുന്നവൻ)

ലക്ഷണമെന്തവലക്ഷണമേതും അറിയാതെ എടീ! ദുഷ്കൃത പാപി, നിമ്പതി ജനകൻ അക്ഷണമേകൻ യമയിങ്കലയപ്പൻ!" എന്നാനസ്സുരരാജാവ് ദാരുകൻ.

"വാരംക്കവന്ന പുരാനോടാഴ്മകേട്[1] വരുത്തീട്ടവാൻ വാരംക്കലയിച്ചിട്ട മുഴക്കലചെയ്യാൻ ആത്തുവന്നതറിഞ്ഞീലേ? മണ്ണിൽ വീണു പുരണ്ടതാരെടാ? ദേവനായ ശിവൻ മകരം കാളി ഞാൻ!" എന്നാരം ഭദ്രകാളി.

"ദേവനായ ശിവൻ മകരം കാളി നീയ്യെങ്കിലോ തെരുവിൽ വെളിയേററണ്ട നടന്നുകൊരം! ആവതില്ല നിനക്കെന്നോടേററാൽ, ആഴ്മകേട്ട വരുത്തീട്ടവൻ" എന്നാനസുരരാജാവ് ദാരുകൻ.

"ദാനവരും മററവരും വാണിട്ടം എന്നോട്ട ചൊന്ന നീ ആണാകിലോ മറയാതെ യുദ്ധംചെയ്യ ജയിച്ചുകൊരം!" എന്നാരം ഭദ്രകാളി.

എന്നിങ്ങിനെ വായ്പൊരുത്തിളച്ച്[2] കൈപ്പോരു തുടങ്ങിയ കാലത്തു് എപ്രകാരമെന്നാൽ:—

ദേവപ്പട, അസുരപ്പടയോട്ട മാറും അസുരപ്പട ദേവപ്പടയോട്ട മാറും അതിൽ മെകച്ചുകാണായി അസുരപ്പട.

"ഇപ്പോരം ഗണിക്കരുതാതോളം പടകൊല്ലാം" എന്നാൻ നന്ദി മഹാകാളൻ.

അതുകേട്ട ഭദ്രകാളിയും ഒന്നാംഹാസം[3] പടയെടുത്തു് പട ക്രുടിനാരല്ലോ. ഒരുലക്ഷം കോടി പട ചത്തു ദാരുകന്നു്.

രണ്ടാംഹാസം നാലാംഹാസം പടയെടുത്തു പട ക്രുടിനാരല്ലോ. നാലുലക്ഷം കോടി പട ചത്തു ദാരുകന്നു്.

ക്രമത്താൽ പത്തുന്തറുഹാസം പടയെടുത്തു പട ക്രുടിനാരല്ലോ. പത്തുന്തറുലക്ഷംകോടി പടചത്തു ദാരുകന്നു്.

അങ്ങിനെ പോക്കളത്തിലെല്ലാം നായോട്ട നരി, കഴുകോട്ട കാകൻ എന്നിങ്ങിനെ ഓരോരോ അസുരവീരന്മാരുടെ കുടർമാലയെല്ലാം

1. ഘോരാസ്സ, അവമാനം.
2. മതിയാക്കി.
3. അട്ടഹാസംചെയ്യ് എന്നത്ഥം.

കടിച്ചുപറിച്ചെടുത്തു് ഓരോരോ വൃക്ഷത്തിൽ കൊണ്ടുവെച്ചു ഭക്ഷിക്കത്തുടങ്ങി. അപ്പോൾ എപ്രകാരം ശോഭിക്കുന്നു വൃക്ഷങ്ങളെന്നാൽ:—

തെച്ചികൊണ്ടും ചെമ്പരത്തികൊണ്ടും ഉണ്ടമാല[1] കെട്ടിത്തൂക്കിയാരെപ്പോലെയും, അശോകം നിറയെ പൂത്താരെപ്പോലെയും, പ്ലാശു നിറയെ പൂത്താരെപ്പോലെയും ശോഭിക്കുന്നു.[2]

അങ്ങിനെ കൊമ്പു കഴിച്ച മരംപോലെ "ഒരുവനായി യുദ്ധത്തിൽ തോററു ഗൃഹത്തിങ്കലേക്കു പോയാൽ അഭിമാനത്തിന്നു വാട്ടം വരും" എന്നു കല്പിച്ചു തന്റെ തേർത്തട്ടിൽ കിടന്നോരു ചന്ദ്രഹാസം എടുത്തിളക്കി. അതു വജ്രമുഷ്ടിക്കു മീതെ മുറിഞ്ഞുപോയി. പിന്നെ തന്റെ ബ്രഹ്മദണ്ഡം എടുത്തു ഭദ്രകാളിയുടെ പടയെല്ലാം എററി എററി കൊല്ലത്തുടങ്ങി. ഭദ്രകാളിക്കും ഗണിക്കരുതാതോളം പട ചത്തു.

"കേൾപ്പോയാക ദാരുകരാജാവേ! ത്രിഭുവനസ്ത്രീകളോടു ജയിച്ചിരിക്കുന്ന പുരുഷനല്ലയോ? ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ നിന്നോടു നേർ പെട്ടില്ലയോ? സ്ത്രീകളോടു പുരുഷന്മാർ തണ്ടും തടിയെടുത്തു യുദ്ധം ചെയ്യുന്നതു് എത്രയും ആണ്മയോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു "ദൈന്യമത്രേ!" എന്നു കല്പിച്ചു തേരും പൂണ്ട ചുഴററി സമുദ്രത്തിൽ എറിഞ്ഞു കളഞ്ഞാനല്ലോ ദാരുകരാജാവു്.

അതുകണ്ടു ഭഗവതിയും ഗണപതികൈക്കൊണ്ടു മുങ്ങി എടുപ്പിച്ചു് ദാരുകന്റെ തേരും തേർത്തട്ടുമെല്ലാം എററി ഉടച്ചു് ഭൂമിയിങ്കൽ ശയനമായി വീഴ്ത്തി. ദാരുകൻ ഓടത്തുടങ്ങി.

"ഓടാതെ, ഓടാതെ, ദാരുകരാജാവേ! ത്രിഭുവനസ്ത്രീകളോടു ജയിച്ചിരിക്കുന്ന പുരുഷനല്ലയോ? ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ നിന്നോടു നേർപെട്ടില്ലയോ? സ്ത്രീകളോടു പുരുഷന്മാർ ഓടുന്നതു എത്രയും ആണ്മയോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതു കേട്ടു കേളാതെ ഓടത്തുടങ്ങി. വിന്ധ്യൻ എഴുന്നൂറു യോജന ഓടി. കാവേരി മുന്നൂറു യോജന ഓടി. നാഗമണ്ഡലത്തിൽ പുക്കൊളിച്ചാനല്ലോ അസുരരാജാവു് ദാരുകൻ.

---

1. ഇരതിങ്ങി പുഷ്പങ്ങൾ ചേർത്തിട്ടുള്ള ഒരുതരം മാല. (അമ്പലങ്ങളിൽ ഉപയോഗിക്കുന്നതു്.)

2. എല്ലാം ചുകന്ന നിറമാണു്. ഉപമയുടെ സാധാരണ്യം നോക്കുക.

നാഗമണ്ഡലം മുടെ കുത്തിപ്പറിച്ചെടുത്തു. അപ്പോൾ ഉദയ(മാന)പർവ്വതത്തിൻെറ വടക്കെ താഴ്വരയിങ്കൽ ഓടി ഒളിച്ചു.

"പർവ്വതമേ! ശത്രുവിനെ വെച്ചുടക്കുന്നുണ്ടെങ്കിൽ നിന്നെ ഞാൻ കുത്തിപ്പറിച്ചെടുത്ത് സപ്തസമുദ്രത്തിൽ കലക്കുന്നുണ്ടെ"ന്നു കോപിച്ചരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട പർവ്വതവും ഭയപ്പെട്ട്, "നിന്തിരുവടിയുടെ വേതാളത്തിൻെറ നാവുകൊണ്ട് പാതാളമടപ്പിപ്പോയാക! നിന്തിരുവടിയുടെ തിരുനാവുകൊണ്ടു ത്രൈലോക്യം[1] മറച്ചു ഉച്ചക്കന്തിയാക്കിക്കൊൾവോയാക!" എന്നു ചൊല്ലി.

അങ്ങിനെ ഉച്ചക്കന്തിയാക്കി പാർത്ത കാലത്ത് "ഈശനാർ മകൾ ഭദ്രകാളി എന്നോടു യുദ്ധത്തിൽ തോററുപോയതെ്രെ!" എന്നു കല്പിച്ചു നിന്തിരുവടിയുടെ തിരുനാവിന്മേൽ പരിമാറ്റത്തുടങ്ങിനാനല്ലോ ദാരുകരാജാവ്.

പരിമാറുന്നോരസുരനെക്കണ്ട് കുറുക്കിപ്പിടിച്ച് ആകാശമാർഗ്ഗം നോക്കിയെറിഞ്ഞു മൂലത്തൃശ്ശൂലം കാട്ടി മൂലത്തൃശ്ശൂലത്തിന്മേലേല്പിച്ചു കടലും കാവേരിയും അലറുന്നതുപോലെ അലറത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"കുത്തരുതെ! കൊല്ലരുതെ! തമ്പുരാട്ടി!
പന്ത്രണ്ടാദിത്യനാണ്![2] കൊല്ലരുതെ! തമ്പുരാട്ടി!
പതിനൊന്ന് രുദ്രനാണ്![3] കൊല്ലരുതെ! തമ്പുരാട്ടി
പത്തു ദശയാണ്![4] കൊല്ലരുതെ! തമ്പുരാട്ടി!
ഒമ്പതു നവഗ്രഹങ്ങളാണ്[5] കൊല്ലരുതെ! തമ്പുരാട്ടി!
എട്ടു അഷ്ടവസുക്കളാണ്![6] കൊല്ലരുതെ! തമ്പുരാട്ടി!

---

1. ഇവിടെ സൂര്യൻ എന്നർത്ഥത്തിലാണു് ഉപയോഗിച്ചിരിക്കുന്നതു്.

2. ഓരോ മാസത്തിൽ ഓരോ ആദിത്യനാണെന്നും, മേടത്തിലാദിത്യനു് പള്ളിയെന്നും നാട്ടുകാരുടെ ഇടയിൽ വിശ്വാസമുണ്ടു്.

3. അജൻ, ഏകപാദൻ, ഹരൻ മുതലായവർ. അനുബന്ധം നോക്കുക.

4. നാലുദിക്കും നാലുമൂലയും കൂടി എട്ടു്, പിന്നെ ആകാശവും ഭൂമിയും രണ്ടു്.

5. ഓരോ ആഴ്ചക്കും ഓരോ ഗ്രഹമുണ്ടല്ലോ. അതോടുകൂടി രാഹുകേതുക്കളെ ചേർത്താൽ ഒമ്പതായി.

6. ധരൻ, ധ്രുവൻ, സോമൻ മുതലായവർ. അനുബന്ധം നോക്കുക.

ഏഴു സപ്തമാതൃക്കളാണ്! കൊല്ലരുതെ! തമ്പുരാട്ടി!
ആറ് ആധാരമാണ്![1] കൊല്ലരുതെ! തമ്പുരാട്ടി!
അഞ്ച് പഞ്ചാക്ഷരമാണ്! കൊല്ലരുതെ! തമ്പുരാട്ടി!
നാലു വേദമാണ്! കൊല്ലരുതെ! തമ്പുരാട്ടി!
മൂന്ന മൂർത്തികളാണ്! കൊല്ലരുതെ! തമ്പുരാട്ടി!
ഇരുവരശ്വിനിദേവകളാണ്! കൊല്ലരുതെ! തമ്പുരാട്ടി!

ഏകസ്വരൂപം ബ്രഹ്മമാണ്! തിരുനേത്രത്തിങ്കൽ പിറന്ന തമ്പുരാട്ടി എന്നടിയനിപ്പോഴേ അറിഞ്ഞതുള്ളു. നിന്തിരുവടിക്കും അടികീഴിൽ പൊടിയായി കിടപ്പേ"നെന്നു ചൊല്ലി ദുഃഖിക്കത്തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

അങ്ങിനെയിരിക്കുന്ന കാലത്ത് ദേവി മണ്ഡോദരിയും നിദ്രയുണന്ന് കണ്ടൊരു സ്വപ്നമെല്ലാം തന്നണയത്തോഴിമാരെ വിളിച്ചു അറിയിപ്പിക്ക തുടങ്ങിയതെപ്രകാരമെന്നാൽ:—

അസുരവംശം അശേഷം മുടിയുന്നതും കണ്ടുണന്നേൻ തോഴിമാരേ! അതേതുമല്ലേൻ തോഴിമാരേ! എന്റെ ഭർത്താവ് പാലാലടി കഴകി, പട്ടാലടി തോർത്തി, പട്ടുമെത്തമേൽ കരയേറി ഇമ്പനിദ്ര കൊള്ളുന്ന ഭർത്താവ് വെറുനിലമേ കുത്തുകൊണ്ടു ഉഴലുന്നതും കണ്ടുണന്നേൻ തോഴിമാരേ."

"പകൽ കിടന്നുറങ്ങിയാൽ പേസ്വപ്നങ്ങൾ പലതും കാണും മകളേ!" എന്നു ചൊല്ലി ബുദ്ധിവരുത്തിനാരല്ലോ നാഗത്തോഴിമാരും.

അങ്ങിനെയിരിക്കുന്ന കാലത്ത് ദാരുകരാജാവിനെ മൂലത്തുശൂലത്തിന്മേൽ നിന്നഴിച്ച് പാദാദികേശവും കേശാദിപാദവും സൂക്ഷിച്ചു നോക്കി, "ഇവനെ ഒന്നുകൊണ്ടും കൊല്ലുവാൻ യോഗ്യം പോരാ. ഗുരുവിനഴകിയവരെ[2] കൊല്ലരുതു്. വിദ്യയുള്ളവരെ കൊല്ലരുതു്. യുദ്ധത്തിങ്കൽനിന്ന് ആയുധം മറിഞ്ഞവരെ കൊല്ലരുതു്. എന്നരുണോട്ടത്തുണയിടാതെ പോരായ്കിൽ, ഇവനെ കൊല്ലാതെ വിട്ടുകളയാന്ന" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

---

1. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ.

2. ഗുരുവിനെപ്പോലെ അഴകുള്ളവരെ എന്നർത്ഥം. ഇവിടെ അഴക് ആകൃതിയിലല്ല വിദ്യയിലാണ്—ഗുരുവിനു് ബന്ധപ്പെട്ടവർ എന്നുമാവാം. ഒരു സ്ഥലം ഉൾപ്പെടുത്തി നാലുഭാഗവും വളപ്പുണ്ടാക്കുന്നതിന്ന് അഴക് എന്നു പറയാറുണ്ടല്ലോ.

"ശത്രുവിനെ മടിയിൽവെച്ചു് പേവാക്ക് അരുളിച്ചെയ്കയോ?" എന്നു കോപിച്ചാൻ നന്ദിമഹാകാളൻ.

"ഇവനുമനകാ വരം വാങ്ങീട്ടുണ്ടു്. രാവും പകലും കൊല്ലരുതാത്ത വരം കൊണ്ടിട്ടുണ്ടു്!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"രാവും പകലും വേണ്ടാ. സന്ധ്യക്കുവെച്ചു കൊൽവോയാക!" എന്നാൻ നന്ദിമഹാകാളൻ.

"അകത്തും പുറത്തും വെച്ചു കൊല്ലരുതാത്ത വരം കൊണ്ടിട്ടുണ്ടു്!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അകത്തും പുറത്തും വേണ്ടാ. ഇടയുമ്മറത്തുവെച്ചു കൊൽവോയാക!" എന്നാൻ നന്ദിമഹാകാളൻ.

"ആണാലും ആയുധത്താലും കൊല്ലരുതാത്ത വരം കൊണ്ടിട്ടുണ്ടു്!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ആണാലും ആയുധത്താലും വേണ്ടാ. നിന്തിരുവടിയുടെ തിരുനഖങ്ങളെക്കൊണ്ടു് ഉടലിൽപാച്ചി[1] കൊൽവോയാക!" എന്നാൻ നന്ദിമഹാകാളൻ.

അതുകേട്ടു് ഭദ്രകാളിക്കും കോപം വന്നു; കോപാഗ്നിയോടുംകൂടി പതിനാറു തൃക്കയ്യിലെ തിരുആയുധങ്ങളെല്ലാം അകലെ നീക്കുവോളും ചെയ്തു് പതിനാറു തൃക്കൈകൊണ്ടും യുദ്ധം തുടങ്ങിയ കാലത്തു് എപ്രകാരമെന്നാൽ:—

തയ്യുമൊരുകയ്യു്, തകർമൊരുകയ്യു്, കുടർമാലയെടുത്തു് ഉടലിലണിയുമൊരുകയ്യു്, അങ്ങിനെ തല്ലും, കുത്തിയും, പിച്ചിയും, മാന്തിയും വീര്യസ്വർഗ്ഗം പ്രാപിച്ചാനല്ലോ അസുരരാജാവു് ദാരുകൻ. വലത്തുട്ടപ്പവെട്ടി വജ്രബാഹുവിനു കൊടുത്തു. ഇടത്തുട്ടപ്പവെട്ടി വേതാളത്തിൻെറ സത്യം പിഴക്കാതെ കൊടുത്തു ശിരസ്സുവെട്ടി വെപ്പോളും ചെയ്തു, കരളു പറിച്ചു് കറിയിട്ടു്, കരടു[2] പറിച്ചു് ഉത്തരീയമിട്ടു്, മറേറ ശവശരീരങ്ങളെല്ലാം ഓരോരോ ദിക്കുനോക്കിയും ദശനോക്കിയും എറിയത്തുടങ്ങി. അപ്പോഴും ഓരോരോ മുക്കിൽനിന്നും മൂലയിൽനിന്നും മുക്കകയും മുരളുയും തുടങ്ങിയതെപ്രകാരമെന്നാൽ:—

1. കുത്തിത്തുറക്കി.

2. ഇവിടെ കുടൽമാലയെയാണു് ഉദ്ദേശിക്കുന്നതു്.

"തൊക്ക് കിട്ടിയെനിക്ക്, തൊലി കിട്ടിയെനിക്ക്, നാര് കിട്ടിയെനിക്ക്, ഞരമ്പ് കിട്ടിയെനിക്ക്, എല്ല് കിട്ടിയെനിക്ക്, ഒട്ട കിട്ടിയെനിക്ക്, ഒട്ടും തന്നെ കിട്ടിയില്ലെ"ന്നൊരു തള്ളപ്പിശാച്.

ഹാ! കഷ്ടമേ! ഇതുവലിയൊരു അച്ഛിനെയും പടയും കൊന്ന്, എന്റെ പടക്ക് ഒരു നേരത്തെ പൈദാഹം കൂടി തീർന്നില്ല. ഇനി എന്നെ പടത്ത[1] താതനെ തന്നെ കാണേണമെന്ന കല്പിച്ച് ശ്രീമഹാദേവൻ തിരുവടിയെ കൊൽവാൻ കോപത്തോടെ എഴുന്നള്ളത്തുടങ്ങി ശ്രീഭദ്രകാളി.

അത് തന്റെ ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞു തന്റെ തൃക്കയ്യിലെ തിരുമാച്ച[2]കൊണ്ട് രണ്ട് ഋഷികമാരന്മാരെ നിർമ്മിച്ച്, കേൾപ്പോയാക! ഋഷികമാരന്മാരെ, എന്നുടെ മകൾ ഭദ്രകാളി ദാരുകവധം ചെയ്‌വോളം ചെയ്ത് എന്നെക്കൂടി കൊൽവാൻ കോപത്തോടെ വരുന്നു. കൈലാസം വലത്തുവെച്ച് ഗോപുരവാതിലകം പൂകമ്പോൾ രണ്ടാക്കത്തും പാഞ്ഞു് മുലകടിപ്പോയാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ കൈലാസം വലത്തുവെച്ച് ഗോപുരവാതിലകം പൂകമ്പോൾ രണ്ടാക്കത്തും പാഞ്ഞു് മുലകടിച്ചാരം. വലമുല കടിച്ചവൻ വീരഭദ്രൻ, ഇടമുല കടിച്ചവൻ ക്ഷേത്രപാലൻ, എന്നിങ്ങിനെ രണ്ട തിരുനാമപ്പേരും വിളിച്ചരുളിച്ചെയ്തു. പാതികോപം മുലക്കണ്ണൂടെ ശമിച്ചു. രണ്ടാമതും പാതികോപത്തോടെ എഴുന്നള്ളത്തുടങ്ങി ശ്രീഭദ്രകാളി.

"കേൾപ്പോയാക! നന്ദികേശ്വര! എന്നുടെ മകൾ ഭദ്രകാളി ദാരുകവധം ചെയ്‌വോളം ചെയ്ത് എന്നെക്കൂടി കൊല്ലാൻ കോപത്തോടെ വരുന്നു. മത്തവിലാസം തിരുനൃത്തം നിൽക്കേണ"മെന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അതുകേട്ട നന്ദികേശ്വരനും മണിപ്പിടാവെടുത്ത് കൊട്ടത്തുടങ്ങി. ഉമാഭഗവതിയും ഗംഗാഭഗവതിയും താളമൊത്തത്തുടങ്ങി. ഭഗവാനും ആട്ടരംഗത്തിൻ നടുവിൽ തിരുനൃത്തം തുടങ്ങിയതെപ്രകാരമെന്നാൽ:—

1. ഇപ്പോഴത്തെ രൂപം പടച്ച എന്നായിരിക്കുന്നു.
2. കറ, മാളി.

"കയ്യലകംതുടിയെന്തുടി വീണയു-
മറിമാനൊട്ട വെണ്മഴ ശൂലവും,
മാലയുമുദ്രയുമക്ഷപടത്തൊട്ട-
മേന്തി നിറഞ്ഞുവരുന്നമദണ്ഡിക,
താട്ടാഴിതാളമൃദംഗകടുംതുടി-
കൊട്ടിയൊരൊച്ച ജഗത്തിൽ മുഴങ്ങി"

തുംബുരുനാരദൻ കണ്ടു തൊഴുതോർ അംബരവാസികൾ[1] അഹങ്കാരത്തോടും കൂടി ഭദ്രകാളിയും തിരുനൃത്തം നില്ക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"കത്തിപിടിച്ചു കടുത്തില ശൂല-
മുയർത്തി കരത്തിൽ മുഴപ്പടയേന്തി,
നിണകടർമാല കഴുത്തിലണിഞ്ഞു്-
കറുത്ത നിറത്തിലുരുട്ടിയ കണ്ണും, ഭോരാരെ! ഘോരാരെ!"

എന്നിങ്ങിനെ തിരുനൃത്തം നിന്നരുളി.

തിരുനൃത്തം നിന്ന് തോല്പിക്കരുതാഞ്ഞു് നഗ്നസ്വരൂപമായി തിരുനൃത്തം നിന്നരുളി ശ്രീമഹാദേവൻ തിരുവടി.

താണി[3] മറഞ്ഞു് തല കുമ്പിട്ടാളല്ലോ ശ്രീഭദ്രകാളി.

"നമോ മങ്കേ ഭദ്രകാളി, കോപവും താപവും തീർന്നിതോ?" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയത്തിന്നിപ്പോൾ കോപം തീർന്നു, ദാഹം തീർന്നില!" എന്നു തൊഴുതുണർത്തി ശ്രീഭദ്രകാളി.

"എങ്കിൽ കാട്ടിക്കോ കപാലം! ഏററുകൊൾക ശോണിതം!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

കപാലം കാട്ടിയവാറേ, രുധിരവെള്ളം മഹാവല്യാറായി[4] ഒഴുകത്തുടങ്ങി. പിശാചുപടകൾ കുടിക്കയും, കളിക്കയും, അഹങ്കരിക്കയും തുടങ്ങി.

---

1. ഇതു് വൃത്തബന്ധത്തോടുകൂടിയതാണു്. അനുബന്ധം നോക്കുക.
3. താണു എന്ന അർത്ഥത്തിലാണു്.
4. രക്തം വെള്ളംപോലെ വലിയ ആറായി.

ഭദ്രകാളിയും സപ്രം പാനംചെയ്‌വോളും ചെയ്തു് ശിരസ്സുവെച്ചു നമസ്കരിച്ചാളല്ലോ. രക്തവസ്ത്രം കൊടുത്തരുളി ശ്രീമഹാദേവൻ തിരുവടി, അതു് അരയിൽ ചാത്തുവോളും ചെയ്തു.

*　　　　*　　　　*

"കേൾപ്പോയാക! മകളേ! ഭദ്രകാളി, നീ ഇവിടെവെച്ചു കാഴ്ച ഇവിടെയെങ്ങും വെപ്പാൻ തക്കവുമുള്ളതല്ല. എങ്കിൽ നിന്റെ ഇടത്തെ കയ്യിൽ ഒരു ആയുധമാക്കി പിടിപ്പോയാക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ ഇടത്തെ കയ്യിൽ ഒരു ആയുധമാക്കി പിടിപ്പോളും ചെയ്തു ശ്രീഭദ്രകാളി.

"കേൾപ്പോയാക മകളേ! നീ എവിടത്തിങ്കലാമ്മാറിരിക്കുന്നു?" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയൻ കൈലാസത്തിന്റെ വടക്കെ താഴ്‌വരയിങ്കൽ വടക്കു നോക്കിയിരിക്കുന്നു" എന്നു തൊഴുതുണർത്തി ശ്രീഭദ്രകാളി.

"അതൊന്നും പോരാ മകളേ, നീയും ഞാനും കൂടിയിരുന്നാൽ നിനക്കു കീർത്തിയാവുമോ.[1] മഹാകാളിവട്ടത്തു മഹാദേവനെന്നും വരും.[2] ഭൂമിയിൽ ചെറുകടയിൽ ചെറുമനുഷ്യർക്കു കുലപരദേവതയായി പോയാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയൻ പോകയില്ല. അവിടെയുള്ള ചെറുമനുഷ്യർ നിന്ദിപ്പോരല്ലോ! നിരസിപ്പോരല്ലോ! ആൺപടപിശാചെന്നും ചൊല്ലും, പെൺപിടപിശാചെന്നും ചൊല്ലും" എന്നു തൊഴുതുണർത്തി ശ്രീഭദ്രകാളി.

"അതൊന്നും വരാ മകളേ, അവിടെയുള്ളവർ വന്ദിപ്പോരല്ലോ. ഊട്ടു്,[3] പാട്ടു്,[4] താലപ്പൊലി[5] എന്നിവറെ തരും.

---

1. കീർത്തിക്കാതെ വരും. ശകാകയില്ല എന്നു സാരം.

2. അല്ലെങ്കിൽ എന്നെ കീർത്തിക്കാതെയിരുന്നേക്കും. 'ഭദ്രകാളിവട്ടത്തെ ശിവൻ' എന്നു് പഴഞ്ചൊല്ലുണ്ടു്. ഖിലയില്ല എന്നർത്ഥം.

3, 4, 5. ഇവ ഓരോ അടിയന്തരങ്ങളാണു്. ഊട്ടു് സ്പഷ്ടം. പാട്ടു് കളംപാട്ടാണു്. താലപ്പൊലി കൊല്ലത്തിലൊരിക്കൽ കാവിൽ നടത്താറുള്ള അടിയന്തരമാണു്. താലങ്ങൾ നിരത്തി അതിൽ അരിയും മറുമിട്ടു് തിരി കത്തിച്ചുവെച്ചു് കാളിയുടെ എഴുന്നള്ളത്തിന്നു മുമ്പാകെ കന്യാസ്ത്രീകൾ പിടിച്ചുംപോകുന്നതു് ഇതിന്റെ പ്രധാനചടങ്ങാകയാലാണു് ഈ പേരു് വന്നിട്ടുള്ളതു്.

പാട്ടാകിലെവ്വണ്ണമെന്നാൽ:—നൂററെട്ടുകാൽ പന്തലിട്ടു[1] കളവും പാട്ടും തരും. ഇത്രയും ചെയ്യാത്തവർ അറുപത്തിനാലുകാൽ പന്തലിട്ടു കളവും പാട്ടും തരും. ഇതും ചെയ്യാത്തവർ മുപ്പത്തിരണ്ടു കാൽ പന്തലിട്ടു കളവും പാട്ടും തരും. ഇത്രേയും ചെയ്യാത്തവർ പതിനാറു കാൽ പന്തലിട്ടു കളവും പാട്ടും തരും. ഇത്രേയും ചെയ്യാത്തവർ എട്ടുകാൽ പന്തലിട്ടു കളവും പാട്ടും തരും. ഇത്രേയും ചെയ്യാത്തവർ നാലുകാൽ കഴിച്ചിട്ടു കിഴക്കുപടിഞ്ഞാറെഴുകവെച്ചു തെക്കുവടക്കു വെള്ളികയറുപായി പൊന്നിൻകൂറ വിതാനിച്ചുകൊള്ളും. പൂക്കുല, മാല, കുരുത്തോലനോല, നിറമേറും ചെമ്പഴുക്ക എന്നിവററകൊണ്ടു നിൻെറ അരങ്ങിനെ അലങ്കരിച്ചുകൊള്ളും. വെള്ളിപ്പൊടിക്കു പകരം അരിപ്പൊടി കൊള്ളും. അഞ്ജനപ്പൊടിക്കു പകരം കൃഷ്ണപ്പൊടി കൊള്ളും. പൊന്നിൻപൊടിക്കു പകരം മഞ്ഞപ്പൊടി കൊള്ളും. എന്നിങ്ങിനെ മൂന്നു വൎണ്ണങ്ങളെക്കൊണ്ടു അഞ്ചു വൎണ്ണമാക്കി നിൻെറ അരങ്ങിനെ അലങ്കരിച്ചുകൊള്ളും.

"ബ്രഹ്മകളും,[2] വിഷ്ണുമാൽ,[3] ഈശ്വരർ വിതാനം; കാണ്മാനും, കേൾപ്പാനും വരുന്നവർ, ഋഷികളും ഇന്ദ്രാദികളെന്നു സങ്കല്പിപ്പോയാക! പാടുന്നതു തുംബുരുനാരദനെന്നു സങ്കല്പിപ്പോയാക! കൊട്ടുന്നതു് നന്ദികേശ്വരനെന്നു സങ്കല്പിപ്പോയാക! അരിയും തിരിയും പിശാചുക്കൾക്കു കൊടുപ്പോയാക! പൂവ്വും പൂക്കുലയും നിന്നെ ചുമക്കുന്ന ദേവതക്കു കൊടുപ്പോയാക! ആവിയും പുകയും നീ ഈരാറുതിങ്കൾക്കു[4] ആഹാരമാക്കിക്കൊൾവോയാക!

"ഇത്രേയും ചെയ്യാത്തവൎക്കു്, വസൂരി, കള്ളിമുള്ളൻ, അകവട്ടു, പുറവട്ടു, അഗ്നിക്കൊടി, പെരുമ്പനി[5] എന്നിങ്ങിനെ തൊണ്ണൂററാറു മഹാവ്യാധികളെ കൊടുപ്പോയാക.

"നിന്നെ നിനപ്പവരെ നീയും നിനപ്പോയാക! നിന്നെ മറപ്പവരെ നീയും മറപ്പോയാക!

---

1. പന്തൽ സാധാരണ പാനക്കാണു് പതിവു്.
2. ബ്രഹ്മകൾ=ബ്രഹ്മാവു്. ബഹുവചനത്തിൽ പറഞ്ഞിരിക്കയാണു്.
3. വിഷ്ണുമാൽ=മാൽ എന്നു പറഞ്ഞാൽതന്നെ വിഷ്ണുവാണു്.
4. 12 മാസങ്ങൾക്കു് എന്നർത്ഥം.
5. ഇതിൽ മിക്കവയും വസൂരിയുടെ വകഭേദങ്ങളാണു്.

എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടിയുടെ അരുളപ്പാടാലെ പരശുരാമനാൽ പടക്കപ്പെട്ടോരു മായുമ്പടവന നാട്ടി[1]ങ്കൽ കർമ്മഭൂമിയിങ്കൽപോന്ന് നിന്തിരുവടിക്കധിവാസമായുള്ളോരു തിരുമാന്ധാംകുന്നിൽപോന്ന് ഉലകഴിഞ്ഞു വരുവോയാകപോലും!!

പ്രസന്നരൂപി, പരമഭൈരവി ഭദ്രകാളി! ആറിലും അഴകുതായേ, അരൻ മണികുഴൽ നല്ലാളേ! ആനന്ദസുന്ദരി, ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേപോലും മൂലതായേ!!

അടിയൻ നിന്തിരുവടിയെക്കൊണ്ട് ഇത്രനേരം സ്തുതിച്ചതു കുറ്റമെന്നാകിലും ഗുണമെന്നു സങ്കല്പിപ്പോയാക! മക്കൾചെയ്യും വിളയാട്ടെല്ലാം മാതാപിതാക്കന്മാർ പൊറുക്കുംവണ്ണം പൊറുത്തുകൊൾവോയാക।

അടിയത്തെ നിൻ മകനെന്നു കാത്തുരക്ഷിപ്പോയാക!

ആറിലും അഴകുതായേ
അരൻ മണികുഴൽ നല്ലാളേ!

ആനന്ദസുന്ദരി, ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ പോലും മൂലതായേ!!



---

1. കേരളത്തിനെയാണ് സൂചിപ്പിക്കുന്നതു്.

## ചായ്പ്-താളം

---

കരിയാർമുകിൽ ഉരുവോ[1]മുടയവർ,

കണലെരികണ്ണുവുരുട്ടിമിഴിപ്പവർ,

വലിയ ദാനവൻ ബലത്തെ കുറപ്പവർ,

വരികയെന്നല്ലോ വല്ലരെ വിളിപ്പവർ,

ധരണീമേവുന്ന പൊരുതോരസുരൻെറ

തലയറുത്തുപോയി കൈലാസം പുക്കവർ,

സരസമായി നാടൊക്കെങ്ങിരസ[2]മായി പുക്കവർ,

തിരുമാന്ധാംകുന്നിലോ വാഴുന്നാംബികേ!



---

1. ഉരുവം=ആകൃതി.

2. രസമായി എന്നേ അർത്ഥമുള്ളൂ. പഴയ വിധിപ്രകാരം മകാരത്തിന്റെ മുമ്പിൽ 'ഇ' ചേർത്തതായിരിക്കണം.

## വാഴ്ത്ത്

കേട്ടെഴുന്നള്ളിപ്പെട്ടുവരുവോയാകപോലും ദൈവമെ!
കേട്ടുപോന്ന പ്രീതിപ്പെട്ട് വിളയാടി എഴുന്നള്ളി
[വരുവോയാകപോൽ
അംബികേ, അണിമൂലമാതാവേ, ലോകമാതാവേ, പിതാവേ!
ആറിലും അഴകിയവളെ, അരൻ മണികുഴൽ നല്ലാളെ,
ആനന്ദസുന്ദരീ, ആരോമലെന്നുടെ തിരുമാന്ധാംകുന്നി-
[ലമ്മെ പോലും മൂലതായേ
ശക്തിനേത്രത്തിങ്കൽ തോന്നി! ആയപോലെ ചണ്ഡികാദേവീ!
ശങ്കര ശിവൻ മകളെ! ദാരുകൻ നിമി.........കൊടിമുകം
ഭദ്രേ! ഭദ്രകാളീ ഭഗവാന്റെ മൂന്നാം തിരുനേത്രത്തിങ്കൽനിന്ന്
ഉജ്ജ്വലിച്ചവതാരമായി തോന്നി! കേട്ടെഴുന്നള്ളി
[വരുവോയാകപോലും
ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മെ! പോലും മൂലതായേ!
കേളാകിനായപോലും[1] എന്നമ്മേ! നിൻ ചരിതം
കേളാകിനായോ, വാളാൽ വരും കുരുതിവെള്ളത്തിലോളം
കളിച്ചു നിൽപോയാക[2]പോലും, ഇരേഴ്ജഗത്തിനും
മനോരഥമായി നില്പോരു മണിമകുടസ്ഥകടമെ![3]
തേനതലിയും കതിരുമുന്നാൽ മൂലമന്ത്രം സാധിപ്പാനായിക്കൊണ്ട്
നെല്ലുമരിയും, മുല്ലമലരും, മഴത്തോരു നാക്കിലയിൽ വെള്ളരിയും,
കണ്ണിമേൽ വെററിലയും, കന്നിപ്പഴുക്കയും, ചെപ്പും, പറനിറപ്പും,
നന്നാലുവിളക്കും, കൊളുത്തിവെച്ച് ആദരാൽ വണങ്ങി
ചൊല്ലി സ്തുതിച്ചവകരിച്ച് വിളിക്കുന്നേൻപോലും,
ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

---

1. കേട്ടുകൊണ്ടാലും എന്നതിന്റെ പഴയ രൂപം.
2. നില്ക്കുക.
3. താഴികക്കുടം എന്നതിന്റെ ചുരുക്കം.

കറുത്ത നിറം നിനക്കുണ്ടാകമെയ്യിൽ കാളിയെന്ന പേരുമുണ്ടായോ?

മൂർച്ച്വാളും കൂർത്തോരു ദംഷ്ട്രവും എന്നിലയും അമ്പിളിയും നാഗംചേർന്ന കുണ്ഡലങ്ങളും ഈരെട്ടു തൃക്കയ്യിലേന്തും

നല്ലായുധങ്ങളോടും കൂടി കൊട്ടുമേ ശ്രീവർണ്ണക്കൂട്ടമിട്ടു പൊരുതു പോക്കളും കുറുകിനായോ? പടയുടെ മഹാകാളീ എണ്ണുവാനൊത്താത്തോളം അസുരവീരന്മാരെ കൊന്നു കൊന്നു കൈലാസം പൂക്കായോ?

പെണ്ണോ ആണും നീയ്യ് ദുർഗ്ഗാമകളും നീയ്യ്, സാക്ഷാൽ ശ്രീമൂലഭദ്രകാളിപോലും! ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

മുപ്പട്ടു[1] ചൊവ്വാഴ്ച വിളിപ്പെട്ടു വരുവോയാകപോലും ദേവീ! ചെങ്കോഴി അടരുത്ത് കാളിയട്ടം കണ്ട് മേവിനായോ?

ഒത്തോരു പാതിരനേരം വിളിപറഞ്ഞു് പാത്രവട്ടകയും കയ്യിൽ പിടിച്ചു് വേതാളത്തിൻ കഴുത്തിലേറി കൊട്ടുമാർപ്പലങ്കാരത്തോടും കൂടി കേട്ടെഴുന്നള്ളി വരുവോയാകപോലും!

ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

വെട്ടി പിളർന്നോരസുരരാജാവ് ദാരുകൻ തല നഷ്ടപ്രതിഷ്ഠയാകും മണികണ്ഠൻ മകളെ! ദിക്കെല്ലാം പൊരുത്തിലായോ[2] ദശയിലുറയാടി മേവിനായോ?

വട്ടമേ വിടകൊള്ളും മാടവും ചെവാററിലായോ? പൊൻമാടകടവിലായോ? പോക്കളും അഞ്ചും മേവിനായോ? ഏകമ്പക്കളരിക്ക മുമ്പിനാൽ കേട്ടെഴുന്നെള്ളി വരുവോയാക പോലും![3]

ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

---

1. മുതൽപ്പട്ട്. ഒരു മാസത്തിൻ ആദ്യം വരുന്നതു്.
2. അധീനത്തിലായോ?
3. അനുബന്ധം നോക്കുക.

ഉദിച്ചുവരുന്നോരു ഉദയമാനപർവ്വതം വലംചെയ്തു്, അസ്തമിക്കുന്നോരു അസ്തമാനപർവ്വതം വലംചെയ്തു്, അഭിഷേകപർവ്വതം വലംചെയ്തു്, ശ്രീകൂടപർവ്വതം വലംചെയ്തു്, ശ്രീകാഞ്ചനപർവ്വതം വലംചെയ്തു്, വിന്ധ്യൻ, മഹാമേരു എന്നിങ്ങിനെ ചൊല്ലപ്പെട്ട[1]തോരു സപ്തലോകപർവ്വതങ്ങളും വലംചെയ്തു്, വാഴ്ക വരികപോലും...ഇളനാട്[2] വലംവെച്ചു്, മാണിക്കനാട്ട് കാന്താപുരം വലംചെയ്തു, നല്ലാളം മലയാളം വലംചെയ്തു്, നാഗതീർത്ഥം, കോടിതീർത്ഥം വലംചെയ്തു്, ശങ്കരനേത്രനാരായണപുരം വലംചെയ്തു്, വടക്കുടെ ഗംഗയാടി, ഗോകർണ്ണമാടി, കന്യാകുമാരിതീർത്ഥമാടി, പടിഞ്ഞാറീരേഴസമുദ്രവീഥി വലംചെയ്തു്, ശിവനുറയുന്നോരു സുന്ദരശ്രീകൈലാസത്തിങ്കൽനിന്നു് ശ്രീമഹാദേവൻ തിരുവടിയുടെ അരുളപ്പാടാലേ പരശുരാമനാൻ പടക്കപ്പെട്ടോരു മായുമ്പടവനനാട്ടിങ്കൽ കർമ്മഭൂമിയിങ്കൽ പോന്നു് നിന്തിരുവടിക്കധിവാസമായുള്ളോരു തിരുമാന്ധാംകുന്നിൽപോന്നു് ഉലകഴിഞ്ഞു വരുവോയാക പോലും!



ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

ഏകമ്പങ്കണവീഥിയും വലംചെയ്തു്, മഹാകാളം മധുമത്തം വലംചെയ്തു്, നാലുശ്ശേരിവാഴം നാല്പിരിങ്ങാട്ടു വലംചെയ്തു്, അന്തിക്കാട്ട് ആനങ്ങാട്ട് വലംചെയ്തു്, അത്തിപനയന്നാരുകാവു വലംചെയ്തു്, പൊരുളുകണ്ടോരു ശ്രീപോക്കലിക്കാവു വലംചെയ്തു്, കുറിച്ചുകണ്ടോരു കുറുമാലിക്കാവു വലംചെയ്തു്, കുത്തിക്കൊന്നു കൊടിക്കുന്നു വലംചെയ്തു്, വളച്ചുകണ്ടോരു തിരുവളയനാട്ടുകാവു വലംചെയ്തു്, കൊടുന്നലി വലിവാലും എന്നിങ്ങിനെ എണ്ണെട്ടരുപത്തിനാല് യോഗകന്യകമാരുടെ യോഗപീഠങ്ങളിലും അധിവസിക്കപ്പെട്ടുവോളുംചെയ്തു്, തിരിഞ്ഞുപോന്നോരു തിരുമാന്ധാംകുന്നു വലംചെയ്തു്, നിന്തിരുവടിക്കധിവാസമായുള്ളോരു തിരുമാന്ധാംകുന്നിൽ പോന്നു് ഉലകഴിഞ്ഞു വരുവോയാക പോലും! ആരോമലെന്നുടെ തിരുമാന്ധാംകുന്നിൽ മേവും മൂലതായേ!

---

1. കർമ്മണിപ്രയോഗം അപൂർവ്വമായി കാണുന്നതു നോക്കുക.

2, ഇളനാട് പണ്ടു് പല കാര്യങ്ങൾക്കും കീർത്തിപ്പെട്ടതായിരുന്നു. 'ഇളക്കുററം തീർക്കുക' എന്നു പറഞ്ഞാൽ ശുദ്ധി വരുത്തുക എന്നാണർത്ഥം. കാളിയുടെ വെളിച്ചപ്പാട് ഇങ്ങിനെ കല്പിക്കുന്നതും പതിവാണു്.

നിന്തിരുവടിയും നിന്തിരുവടിയുടെ ശ്രീമൂലസ്ഥാനത്തിൽനിന്നു് പാട്ടമണ്ഡപത്തിങ്കലാമ്മാറു എഴുന്നള്ളി കൊള്ളുമ്പോൾ എന്തെല്ലാം അലങ്കാരമെന്നാൽ:—കൊളുത്തിയൊരു വിളക്കു്, കൊടിക്കൂറ, കണ്ണാടി, പീഠം, വെള്ളരി, ആവിയും പുകയും, വ്യാഴം[1] പാട്ടു്, തണ്ണീരമൃതു്, താലപ്പൊലി, ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നേദ്യം, വാദ്യം, വേദം, ഗീതം, നൃത്തം, താളം, വാക്കിനു രസം, മനസ്സിനു വന്ദന എന്നിങ്ങിനെ ഈരേഴ പൂജകളെക്കൊണ്ടു കൊണ്ടാടി ചൊല്ലി സ്തുതിച്ചു ലങ്കരിച്ചു വിളിക്കുന്നേൻ പോലും ആരോമലെന്നുടെ തിരുമാന്ധാംകുന്നി ലമ്മേ! പോലും മൂലതായേ!



---

1. യാഴ്, നൽധ്വനി—നന്തുണിക്കുള്ള പേരു്.

# കളത്തിൽ പാടുന്ന പാട്ടുകൾ

അമ്മനിഷരായ—(ത്രിപുടതാളം)

1. അമരകൾ പലരുമസുരരുമിണങ്ങി അമൃതു കടഞ്ഞകാലം
അല കടൽ തന്നിലന്നു പിറന്ന ഹരൻ മകളായതോ! നീ!

2 ഉരഗങ്ങളണിയും ഹരനുടെ തിരുമെ ഉടലൊരു പാതികൂർ
ഉടമയിൽ പകുത്തങ്ങിടമകൊണ്ടഴകാ ഉദകമായികൊണ്ടതോ
[നീ

3 ഇരുപതുമഞ്ചുമൊരു പതിനാറുഹിതമൊടെ പത്തുമെല്ലാം[1]
ഇടകലരുന്ത ലിപിമയരൂപമുടയോരു ശക്തിയോ! നീ!

4 പുതുമലരിളതളിർനാടി കലയരഭം പുരികഴൽ തടവൻ തായെ
പുകഴവെ തൊഴുന്നേൻ തിരുമാന്ധാംകുന്നിലമന്നിന മൂലതായേ!

5 അന്തകവൈരി പണ്ടലർബാണനെ കണ്ണിലാക്കി നീക്കി,
അരനുടെയങ്കി തിങ്കൾ കനൽ കണ്ണിലഴകൊടുണ്ടായ മായെ!

6 ചന്തമേറും കരത്തിലുരത്തവാളോടെ ശൂലമേന്തി,
ചണ്ഡികാമണ്ഡലത്തിലമന്ന ഘോരഭയങ്കരിയെ

7 ഭംഗിയോടെ പെരുമ്പട കൂളി പേയോടെ ഭൂതമെല്ലാം,
പാപികളെ കുലത്തോടെ വേരറുപ്പവളെ! തൊഴുന്നേൻ.

8 മന്തിരവാചാ[2] കേൾപ്പൊരുളായ തിരുമാന്ധാംകുന്നിൽ വാഴും
ഘനമൊട്ടരത്ത ഭൈരവി നിങ്കഴൽക്കിതാ കൈതൊഴുന്നേൻ.

---

1. എല്ലാംകൂടി 51, സമസ്വരമിയെന്നു താൽപര്യം. മൂന്നു സങ്കല്പവും ഇതിലുണ്ട്.
2. മന്ത്രപുരസ്സരം അറിയേണ്ടതെന്നർത്ഥം.

## നിറം—(ഏകതാളം)

---

(1) ഇഷ്ടമായി കാട്ടാനെ കാതിലിടുന്നവൾ—ഇളകിന തിരുമദം പെരുത്തുപോയി വേതാളമേറവൾ.

(2) കഷ്ടിച്ച ദാരുകന്റെ തല പൊയ്ത്തവൾ[1]—കുടനിണം കൊണ്ടുടനെ ക്രൂളികൾ ഊണായ് പകുപ്പവൾ.[2]

(3) മാററാലരവെട്ടി തുണ്ടമിടുന്നവൾ—മറുതലയോടങ്ങലർത്തല പൊയ്യേൻ വാൾ പിടിപെട്ടവൾ.

(4) ഇഷ്ടമായി വാഴുമെന്റെ തിരുമാന്ധാംകുന്നിലോ—പല ഗുണങ്ങളോടിണങ്ങി വാഴുന്ന ഭൈരവി! കൃപ്പുന്നോൻ.

മട്ടുമാറി.

(5) അരനെരികണ്ണിൽ വന്നുപിറന്നു തോന്നിന ചണ്ഡികേ! നീ! അഖിലചരങ്ങളുണ്ടു പോരാസ്സാൻ അരനൊരു ശക്തിയോ? നീ!

(6) വളർത്തിട മെല്ലെ തള്ളി വരുന്ന മംഗല്യ—ഗംഗയോ നീ! മതിലുള്ളിൽ മണ്ഡലെന്തടവിന്നു മാമലമങ്കയോ നീ!

(7) ഒരുവൾ നിസ്സുമ്പേ സുംഭനെക്കൊന്ന നീലകരാളിയോ? നീ! മലർ മകളോ! പൊൻമാലയണിഞ്ഞ നീലവട്ടാരിയോ? നീ!

(8) അരമകൾ വന്നു കുടികൊള്ളുവോരു തിരുമാന്ധാംകുന്നിൽ വാഴും—കഴലിണചേർത്തു കാത്തരുളേണം അംബികേ! മൂലതായേ![3]

---

1. നെഞ്ചു പിളന്നവൾ—പാഠഭേദം.

2. പകുത്തുകൊടുക്കുന്നവൾ.

3. ഇതിൽ കാളിയെപ്പററിയുള്ള പല സങ്കല്പങ്ങളും കലർത്തിയിരിക്കുന്നു. ഇതിന്നു മുമ്പിലത്തെ പംക്തിയിൽ സുംഭന്റെ കഥ പ്രസ്താവിക്കുന്നു.

## പന്തുവരാളി

### ത്രിപുടതാളം

---

വരിക ദാരുക! പൊരുവതിന്നായി
വളരെ വാചോശി[1]യരുളിയമ്മതാൻ,
'വരബലംകൊണ്ടു മദിച്ച നിന്നുടെ
വംശമൊക്കവെ മുടിപ്പനിന്നു ഞാൻ.
കുരള പേശാതെ കുറുകെ നില്ലെടാ
കരളറുപ്പേൻ ഞാൻ കുരക്ക[2] ദാരുക.'
കയർത്ത ദാരുകൻ ശിരസ്സറുത്തമ്മ
തിരുമാന്ധാംകുന്നിലോ വാഴുമെന്നാംബികേ!

ആദിയും അന്തവും വേദവുമാമിവൾ
ആദിയായി വേദത്തിൻ കാതലൊഴിപ്പവൾ.
ചൂതൻ[3] പണ്ടു വെന്തോരു കണ്ണിൽ പിറന്നവൾ
ശൂലം കപാലങ്ങൾ കയ്യിൽ ധരിപ്പവൾ.
മാതേക്കും മന്മഥവീരനും നല്ലോർക്കും
മാനിക്കും വല്ലഭൻ ചാത്തനും[4] ചേപ്പാടം
ആദിയായി നില്ക്കുന്ന തിരുമാന്ധാംകുന്നിലോ
ആട്ടും കനൽക്കണ്ണി! കാത്തുകൊള്ളേണമേ!

അന്ധകിക്കൊത്തണയും തിരുമേനിമേ-
ലാറുമമ്പിളിചൂടിന ശങ്കരാ!
നൃത്തമാടിയന്നേരം കനൽക്കണ്ണിൽ
നിർമ്മലമായി ജനിച്ചുള്ള കാളി!

---

1. ഫോക്കണിളിക്കുക.
2. കുരങ്ങൻ.
3. കാമൻ—ചൂതം മുതലായവ ബാണങ്ങളാക്കിയവനെന്നർത്ഥം.
4. ചാത്തന്റെ പ്രസ്താവം ആ ദൈവത്തിന്റെ പ്രാധാന്യം സൂചിക്കുന്നു.

പത്തുദിക്കിലുമൊത്തിളകൊണ്ടവറം
പാരു ദിക്കു ഭയങ്കരി ചേർപ്പാടം.
അത്തൽ തീർത്തസുരൻ തലകൊണ്ടവറം
തിരുമാന്ധാംകുന്നിലോ വാഴുമെന്നാംബികേ!
കാതിലാന സിംഹമിട്ട കാളിതന്നെ
അടിതൊഴുവാൻ പോകുന്നപ്പോറം
ദാരുകനെ കൊല്ലുവാനായി ചെന്നവാറു
ദാരുകവധമെന്നു ചൊല്ലി—പാരിലിങ്ങിനെ
[പാഠമല്ലയോ!
കുന്നോടൊത്തൊരു കൊങ്കമാരെല്ലാം
സുന്ദരശ്രീകൈലാസമേ!!



—

# വെളിച്ചപ്പാടിൻെറ വലത്തി*നുള്ള പാട്ട്

(ചാപ്പ്താളം)

അളവില്ലാതെഴും അരൻ തിരുനന്മകൾ
അരുപേക്ഷമിളെ[1] അരിയൊരു ഭൈരവി!

കുളിര വാനവർ സ്തുതിചെയ്തോരത്ഭുതം
കമറ്[2] ക്രൂളിമാർ പടക്ക മിദംചൊല്ലാം.

ഇളകിയോടിപ്പോയെതിർത്തോരസുരനെ
ഇതമൊടെ വെട്ടി ശിരസ്സെയറുപ്പവൾ.

വളര വാൾ പീഠം കൊടുക്കുമെന്നമ്മതാൻ
തിരുമാന്ധാംകുന്നിലോ വാഴുമെന്നംബികേ!

(മട്ടുമാറി)

പുരിചടതന്നിൽ അമ്പിളിചൂടും അന്തകവൈരിതൻെറ—എരി പൊരിയങ്കിക്കുത്തിന കണ്ണിലമ്പിനൊടുത്തുദിച്ച്—തെല്ലു തെളെ മിന്നും വാൾമുന തുള്ളി വൈരവുമിട്ടണഞ്ഞ—സുരരിപുവായ ദാരുകനെ പിടിച്ചു കഴുത്തറുത്ത്—കുടർനിണ[3]മാല മാറിലണിഞ്ഞ ഭൂതഗണങ്ങളോടും,

തുടു തുടെ നല്ല ചെങ്കുരുതി പുനർ കുടിച്ചാടുമമ്മ—കളികളിലാണ്ടകാവു പുകഴ്ന്ന തിരുമാന്ധാംകുന്നിൽ വാഴും,

കഴലിണചേർത്തു കാത്തരുളേണം അംബികേ! മൂലതായേ!

---

* പ്രദക്ഷിണം. 1. ഇളയവൾ. 2. കമുറുക=ശബ്ദിക്കുക.

3 കുടൽ—പഴയ സന്ധിനിയമപ്രകാരം 'കുടർ' ആയിരിക്കയാണ്. 'മണി'—പാഠഭേദം.

# ഭദ്രോൽപത്തി

## (കിളിപ്പാട്ട്)

## ആമുഖം.

<u>കയ്യെഴുത്തുപ്രതി</u>

കാളിത്തോററങ്ങൾ തേടിക്കൊണ്ടിരിക്കുമ്പോഴാണ് ഈ കിളിപ്പാട്ടിന്റെ ഒരു കയ്യെഴുത്തുപ്രതി 'കളംപാട്ട്' കഴിക്കുന്ന ഒരു സ്നേഹിതൻ എന്റെ കൈവശം ഏല്പിച്ചതു്. 'ഇതു് വിശേഷവിധിയായി പാട്ടു കഴിക്കുമ്പോൾ ഞങ്ങൾ ചൊല്ലാറുണ്ട്' എന്ന മുഖവുരയോടുകൂടിയാണ് തന്നതും. ഏതായാലും ഇരിക്കട്ടെ എന്നു കരുതി ഞാൻ വാങ്ങി വായിച്ചുനോക്കിയപ്പോഴാണ് തിരുവിതാംകൂറിൽനിന്ന് അച്ചടിച്ച 'ഭദ്രോൽപത്തി'യുടെ മറെറാരു കയ്യെഴുത്തുപ്രതിയാണ് അതെന്നു മനസ്സിലായതു്. രണ്ടും കൂടി ഒത്തുനോക്കിയതിൽ തിരുവിതാംകൂർ പതിപ്പിനേക്കാൾ പാഠശുദ്ധികൊണ്ട് ഇതു് അധികം സ്വീകാര്യമാണെന്നും ബോദ്ധ്യമായി. കൂടാതെ, ടി. പ്രസിദ്ധീകരണം പല ഭാഗത്തും അപൂർണ്ണമാണ്. ഇതു് പൂർണ്ണമായും കണ്ടു. ആ സ്ഥിതിക്ക് എന്റെ "കാളിസാഹിത്യ"ത്തിൽ ഇതു് ചേർക്കുന്നതിനെപ്പററി പിന്നീട് സംശയമുണ്ടായില്ല.

<u>കിളിപ്പാട്ടിന്റെ പ്രാധാന്യം</u>

ഈ സമുച്ചയത്തിൽ ഈ കിളിപ്പാട്ട് ഉൾപ്പെടുത്തുന്നതിന്ന് മറെറാരു കാരണവും കൂടിയുണ്ട്. കാളീസേവയുടെ പ്രധാനമായ രണ്ടു വശമാണ് 'പാന'യും, 'കളംപാട്ടും'. അവയ്ക്കാസ്പദമായ തോററങ്ങളും പാട്ടുകളും കാളിസാഹിത്യത്തിന്റെ വളർച്ചയിൽ ഓരോ പടികളാണ്. എല്ലാററിന്റേയും വിഷയം ദാരുകവധം തന്നെയാണെങ്കിലും അവയുടെ നിർമ്മാണത്തിന്ന ഉത്തരവാദി ഒരു കയ്യല്ലെന്നു അവ താരതമ്യപ്പെടുത്തിനോക്കുമ്പോൾ സ്പഷ്ടമാകുന്നുണ്ടു്. നിർമ്മാണകാലവും അതാതു് ആരാധനാസമ്പ്രദായത്തിന്റേതുപോലെതന്നെ ഭിന്നമാണ്. 'മുടിയേററ്' എന്ന പേരിൽ മറെറാരു സേവാക്രമവുമുണ്ട്. അതിന്നും ആസ്പദമായ ഒരു പാട്ടുണ്ട്. അതിന്റെ മാതൃക എന്റെ പരിശ്രമങ്ങളെ അവഗണിച്ചു് ഇപ്പോഴും എന്നിൽനിന്ന അകന്നു നില്ക്കുയാണ്. ഈ ഓരോ

പതനത്തിലും ആരാധനസമ്പ്രദായം വ്യത്യാസപ്പെട്ടു കാണുന്നതു പോലെ അവസ്ഥാസ്പദമായ പാട്ടിന്റെ ഭാഷയ്ക്കും, രീതിയ്ക്കും, കെട്ടിനും വ്യത്യാസമുണ്ട്. അവയിൽ കാണുന്ന വളച്ചയുടെ ഒടുവിലത്തെ പടിയായി കരുതാവുന്നതാണ് ഭദ്രോൽപത്തി കിളിപ്പാട്ട്.

കിളിപ്പാട്ടിന്റെ ഉത്ഭവം:

തോററവും, പാട്ടും ചില പ്രത്യേകവർഗ്ഗക്കാരുടെ സ്വത്തായി കരുതിവന്നതിനാൽ ബഹുജനങ്ങൾക്ക് അവ ആസ്വദിക്കാനായി സൌകര്യമോ സന്ദർഭമോ ഉണ്ടായിരുന്നില്ല. അവ കർമ്മികളുടെ മന്ത്രം പോലെ ശ്രദ്ധമായി സൂക്ഷിച്ചുവരികയുംചെയ്തു. എന്നാൽ കാളി എല്ലാവരുടേയും ഉള്ളിൽ കുടികൊണ്ടിരുന്നതിനാൽ ആ ദേവിയുടെ മാഹാത്മ്യം എല്ലാവർക്കും പാരായണം ചെയ്യാവുന്നതരുന്നതായ ഒരു രൂപത്തിൽ ഉണ്ടാവേണമെന്ന ദിക്കായി. വേദത്തിനും മന്ത്രത്തിനും സങ്കല്പിക്കാറുള്ള അധികാരിഭേദം സാഹിത്യത്തെ സംബന്ധിച്ചേടത്തോളം നടപ്പില്ലാത്തതുകൊണ്ട് ആ ഉപാധിയെ കവിയും ആശ്രയിച്ചു. സംസ്കൃതത്തിലാക്കിയാൽ സാന്നിദ്ധ്യം കൂടുമെന്നു വിശ്വസിക്കുന്നവരുടെ ആവശ്യത്തിനും 'ഭദ്രകാളീമാഹാത്മ്യം' എന്നൊരു ഗ്രന്ഥം[1] സംസ്കൃതത്തിലും ആവിർഭവിച്ചു. കാളിമാഹാത്മ്യം ആദ്യം കയറിക്കൂടിയതു ഭാഷയിലോ സംസ്കൃതത്തിലോ എന്നുള്ള പ്രശ്നം ഇവിടെ നേരിടുന്നുണ്ട്. മണിപ്രവാളപ്പദ്ധതിയായ കുറേശ്ലോകമായി പ്രത്യക്ഷപ്പെട്ടുകാണുന്ന ദാരുകവധം പാട്ടിനുശേഷം അതിന്റെ പരിപൂർണ്ണരൂപത്തിൽ ഒരു കിളിപ്പാട്ട് ഉത്ഭവിച്ചുവെന്നു കരുതുന്നതു കേവലം അസംഗതമാണെന്നു പറഞ്ഞുകൂടാ. മാഹാത്മ്യങ്ങളെല്ലാം ഗീർവ്വാണത്തിലേ കീർത്തിച്ചുകൂട്ടു എന്നു ശഠിക്കുന്നവരോട് "ദേവീമാഹാത്മ്യ"ത്തിൽ ദാരുകനെ കൊന്ന കാളിയെ കാണാത്തതു് എന്തുകൊണ്ടാണെന്ന് ചോദിക്കേണ്ടതായും ഇരിക്കുന്നു. മലയാളികളുടെ പ്രത്യേക പരദേവതയും ദാരുകസംഹാരിണിയും ആയ 'അമ്മ'യെ വാഴ്ത്തുന്നതു് മലയാളഭാഷയിൽ തന്നെയാവാനാണ് അധികം ന്യായം കാണുന്നത്. സംസ്കൃതത്തിലും കാളിയെ സ്തുതിക്കേണമെന്നുള്ള ആവശ്യം പിന്നീട് നേരിട്ടിട്ടുള്ളതായിരിക്കണം. ഭാഷയുടെ ആവശ്യം വീണ്ടും പ്രബലപ്പെട്ടതുകൊണ്ടായിരി

1. ഇതു് വാചസ്പതി ടി. എസ്സ്. പരമേശ്വരൻ മൂസ്സ് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട് (1103).

ക്കണം ആധുനികകാലത്തു് മൂന്നു കൃതികൾ * സംസ്കൃതഗ്രന്ഥത്തിന്റെ ഭാഷാന്തരങ്ങളായി ഉണ്ടായിത്തീന്നു്. എന്നാൽ പ്രാകൃതഗ്രന്ഥവും 'ഭദ്രകാളീമാഹാത്മ്യ'വും താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഏതു് ഏതിനെയാണു് ആശ്രയിച്ചിരിക്കുന്നതെന്നു് നിർണ്ണയിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. കിളിപ്പാട്ടുകാരൻ അതു് ഒരു തർജ്ജമയാണെന്നു പറഞ്ഞുകാണുന്നില്ല. ആഖ്യാനരീതി രണ്ടിലും ഒരുപോലെയാണുതാനും. എന്നാൽ ചില ഭാഗങ്ങളിൽ കിളിപ്പാട്ടുകാരൻ സംസ്കൃതകവിയെ ഔചിത്യദീക്ഷയിലും, ആശയസൌകുമാര്യത്തിലും അതിശയിക്കുന്നുമുണ്ടു്. (വ്യത്യാസങ്ങൾ വ്യാഖ്യാനത്തിൽ സൂചിപ്പിച്ചിട്ടുള്ളതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല) ഒരു മൂലഗ്രന്ഥത്തിനെ ആശ്രയിക്കുന്നതുകൊണ്ടുള്ള അസ്വാതന്ത്ര്യം കിളിപ്പാട്ടിലെ കവിതയിൽ എവിടേയും കാണുന്നതുമില്ല. അതു് 'എഴുത്തച്ഛൻമട്ടി'ൽ തടവില്ലാതെ ഒഴുകുന്നു. അനാവശ്യമായ വർണ്ണനകളില്ല. ആവിശ്യമുള്ളേടത്തു് അത്യധികം സംഗ്രഹിക്കുന്നതുമില്ല. ഔചിത്യപൂർവ്വം, രസാനുഗുണവും, പാത്രാനുസാരിയും ആയ പ്രതിപാദനംകൊണ്ടു് രസം പിടിപ്പിച്ചുകൊണ്ടാണു് കിളിപ്പാട്ടിൽ ആഖ്യാനം നിർവ്വഹിച്ചിട്ടുള്ളതു്. ഈ അഭിപ്രായം സംസ്കൃതകൃതിയെക്കുറിച്ചു് പ്രസ്താവിക്കാമെന്നു തോന്നുന്നില്ല. രണ്ടിനും തമ്മിൽ കാണുന്ന സാമ്യം കിളിപ്പാട്ടിനെ ആസ്പദമാക്കി സംസ്കൃതത്തിൽ ഒരു ഗ്രന്ഥം നിർമ്മിക്കാൻ ശ്രമിച്ചതുകൊണ്ടുണ്ടായതല്ലയോ എന്നും ബലമായി സംശയിക്കേണ്ടിയിരിക്കുന്നു.

## കിളിപ്പാട്ടിന്റെ കർത്താവു്.

ഈ പ്രകൃതം മതിയാക്കി ഇതിന്റെ കർത്താവിനെക്കുറിച്ചു് ഒന്നാരാഞ്ഞുനോക്കാം. തിരുമാന്ധാംകുന്നു് ക്ഷേത്രത്തിന്റെ പ്രസ്താവംകൊണ്ടു് കിളിപ്പാട്ടു ആരംഭിക്കുന്നതിനാൽ ആ പരദേവതയെ ആരാധിക്കുന്ന ഒരാളായിരിക്കണം അതിന്റെ കർത്താവു് എന്നൂഹിക്കാവുന്നതാണു്. ആ ക്ഷേത്രത്തിനു് അടുത്തുള്ളവരിൽ ഒരാളായിരിക്കണമെന്നു് ശ്രീമാൻ ഉള്ളൂർ ഊഹിക്കുന്നതു അപ്രകൃതമല്ല. ഇതിലെ ഭാഷ 'വള്ളുവനാട'നായിരിക്കുന്നുവെന്നു് ഒരു രസികൻ അഭിപ്രായപ്പെ

---

* 1. കൊ. തമ്പുരാന്റെ ഭദ്രോൽപത്തി (1068).
2. വാസുദേവൻ പോററിയുടെ ഭദ്രോൽപത്തി (1078).
3. വള്ളത്തോളിന്റെ ഭദ്രാവതാരം (ഭാഷ) (1096).

ട്ടതിലും അർത്ഥമില്ലെന്ന പറഞ്ഞുകൂടാ. പൊറയന്നൂരിൻേറയും പൂന്താനത്തിൻേറയും ഭാഷക്കുള്ള ആ സ്ഥായി പലരും എടുത്തുപറയാറുമുണ്ടു്. അതുകൊണ്ടു് കവി വള്ളുവനാട്ടുകാരനാണെന്ന അനുമാനിക്കാമെന്നിരിക്കട്ടെ. ആ സ്ഥാനം ഒരു നമ്പൂതിരിക്ക് കൊടുക്കേണ്ടതാണെന്നും ചിലൎക്ക് അഭിപ്രായമുണ്ടു്. ഇതിൽ "വരസ്ത്രീകൾ" എന്ന കാണുന്ന പ്രയോഗം 'പരസ്ത്രീകൾ' എന്നായിരിക്കുമോ എന്ന പക്ഷാന്തരമുണ്ടു്. തി. പതിപ്പിൽ രണ്ടാമത്തെ പാഠമാണ് സ്വീകരിച്ചിട്ടുള്ളതും. ആ പാഠം അംഗീകരിക്കുന്നപക്ഷം നമ്പൂതിരിമാർ, അമ്പലവാസികൾ നായന്മാർ എന്നിവരുടെ സ്ത്രീകളെക്കുറിച്ചു് ആ പദം ഉപയോഗിക്കാറുണ്ടെന്നുള്ളതിനെ ആസ്പദമാക്കി കവി നമ്പൂതിരിയായിരിക്കേണമെന്ന് വാദിക്കുവാനവകാശമുണ്ടു്. പക്ഷേ ഇതിന്നടിസ്ഥാനമായ പദം ഇന്നതാണെന്നു് തീൎച്ചപ്പെട്ടാലേ ഈ വാദത്തിന്ന ബലമുള്ളു. ഞാൻ കണ്ട മൂന്ന പ്രതികളിൽ 'വരസ്ത്രീകൾ' എന്നുതന്നെയാണു് പാഠം. 'വ, പ' എന്നീ അക്ഷരങ്ങൾ ചിലപ്പോൾ വ്യത്യാസം കൂടാതെ എഴുതിപ്പോയെന്നും വരാം. ഒരു നീട്ടലിനെ ആശ്രയിച്ചാണു് അതിൻെറ സ്വരൂപം ഇരിക്കുന്നതു്. അതിനെമാത്രം ആസ്പദമാക്കി ഒരു വാദമുഖം പുറപ്പെടുവിക്കാമോ എന്നാണു് പിന്നത്തെ ചോദ്യം.

മറെറാരഭിപ്രായം.

ഒരു തികഞ്ഞ കാളീഭക്തനായിരുന്ന ശ്രീമാൻ മങ്കട ഉദയവൎമ്മ രാജാവവർകളുമായി ഞാനിതിനെപ്പററി സംസാരിക്കുകയുണ്ടായി. അദ്ദേഹത്തിൻെറ കൈവശമുണ്ടായിരുന്ന ഒരു താളിയോലഗ്രന്ഥം എൻെറ പ്രതിയുമായി ഞാൻ ഒത്തുനോക്കുകയുമുണ്ടായി. പ്രസിദ്ധ മാന്ത്രികനായ കല്ലൂർ നമ്പൂതിരിപ്പാടാണു് ഇതിൻെറ കൎത്താവെന്ന ഒരൈതിഹ്യമുള്ളതായി അദ്ദേഹത്തിൽനിന്ന അറിയാനിടവന്നു. * പക്ഷേ കല്ലൂർ ഒരു കേളികേട്ട കാളീഭക്തനായിരുന്നു. കല്ലൂരില്ലക്കാർ തിരുമന്ധാംകുന്ന ക്ഷേത്രത്തിൽ കുറച്ചുകാലം ഭജനമിരിക്കണമെന്ന വ്യവസ്ഥയും ഒരിക്കലുണ്ടായിരുന്നുവത്രെ. ആ വഴിക്ക് ആലോചിക്കുമ്പോൾ തിരുമാന്ധാംകുന്നു് കേരളത്തിലെ കാളീക്ഷേത്രങ്ങളിൽവെച്ചു് ഒരു മേൽക്കോയ്മസ്ഥാനമുണ്ടെന്ന് ഒരു പക്ഷമുണ്ടു്. തിരുമന്ധാംകുന്നിലമ്മ കൊടുങ്ങല്ലൂർ ഭഗവതിയുടെ

---

* ഇതു് അദ്ദേഹത്തെ ഇപ്പോഴത്തെ സ്ഥിതിയനുസരിച്ചു് എഴുതിയതാണു്.

ജ്യേഷ്ഠത്തിയാണെന്നു് ഒരു സങ്കല്പവുമുണ്ടു്. തെക്കേക്കോട്ടു് ഭട്ടതിരി തിരുവനന്തപുരത്തു കൊണ്ടുപോയി ഈ 'അമ്മ'യെ ഉപാസിക്കുന്നു. സാമൂതിരി 41 ദിവസത്തെ പൂജ തളിയിൽവെച്ചു് മേപ്പടി ക്ഷേത്രത്തിലേക്കു് ചെയ്യുന്നുണ്ടു്. പലേ 'കാവു'കളിലുമുള്ള അമ്മമാർ തിരുമാന്ധാംകുന്നിലമ്മയെ 'മൂത്തമ്മ'യായിട്ടും കരുതുന്നുണ്ടു്. ഇങ്ങിനെയിരിക്കെ കിളിപ്പാട്ടിൽ ഈ കുന്നിലമ്മയെ സ്മരിക്കുന്നതിന്നും ധാരാളം ന്യായമുണ്ടു്. കല്ലൂർ നമ്പൂതിരിപ്പാടിന്റെ കർത്തൃത്വവും ഈ കൃതിയെ സംബന്ധിച്ചേടത്തോളം അപ്രകൃതമാണെന്നു പറഞ്ഞുകൂടാ.

പ്രസാധകൻ.



# ഭദ്രോൽപത്തി

(കിളിപ്പാട്ട്)

---

## ഒന്നാമദ്ധ്യായം

നന്ദനപ്പൂംകാവിങ്കൽ[1] നന്ദിച്ചു വസിക്കുന്ന
2 സുന്ദരരൂപേ കിളിപ്പൈതലേ! വരിക നീ.
നിന്നെക്കണ്ടതുമൂലം ഞങ്ങൾക്കു മനതാരിൽ
4 വന്ന സന്തോഷമെന്തു ചൊല്ലുന്നു മനോഹരേ!
കല്പകവൃക്ഷഫലപാകങ്ങൾ ഭുജിക്കയാൽ
6 ക്ഷുൽപിപാസകൾ നിനക്കില്ലെന്നു വരികിലും,
നല്ലൊരു തെളിതേനും പഞ്ചസാരയും പാലും
8 വെല്ലവും നല്ല രസകദളിപ്പഴങ്ങളും,
എല്ലാമേ ഭുജിച്ചുനിന്നാലസ്യങ്ങളും തീൻ്റു[2]
10 കല്യാണശീലേ! പരമാനന്ദേ[3]യിരുന്നാലും.
എങ്ങുനിന്നിപ്പോളത്ര വന്നതു നീയും പുന-
12 രെങ്ങിനെപ്പോയീടുന്നതെന്നതും പറഞ്ഞാലും."
സുന്ദരീജനത്തിന്റെ വാക്കുകളേവം കേട്ടു
14 നന്ദിച്ചു കിളിമകളിത്തരം ചൊല്ലീടിനാൾ:—
"എത്രയും പ്രസിദ്ധമാം മാന്ധാതൃശൈലക്ഷേത്രേ[4]
16 ചിത്രമാം മഹോത്സവം കാണ്മതിന്നായ്പ്പോയി ഞാൻ.

---

1. സ്വർഗ്ഗബന്ധം ആരോപിച്ച് കിളിയുടെ ദിവ്യത്വം സൂചിപ്പിക്കുന്നു.

2. തീർത്തു. പാഠാന്തരം (തി. പ.)

3. പരമാനന്ദമിയന്നാലും—പാഠാന്തരം (തി. പ.)

4. വള്ളുവനാട്ട് താലൂക്കിൽ അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്നു ക്ഷേത്രത്തിനെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. മാന്ധാതാവിനെയും, ഈ ക്ഷേത്രത്തിനെയും ബന്ധിപ്പിക്കുന്ന ഒരൈതിഹ്യമുണ്ട്. അദ്ദേഹം ശിവനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി നിത്യപൂജയ്ക്ക് ഒരു ശിവലിംഗം ആവശ്യപ്പെടുകയും, ശിവൻ കൊടുക്കുകയും ചെയ്തു. അതു പാർവ്വതിയുടേതായിരുന്നതിനാൽ അതു മടക്കി കിട്ടണമെന്നു അവർ ശഠിച്ചു. കൊടുത്തത് തിരിയെ വാങ്ങരുതെന്നായി ശിവൻ. ഉടനെ പാർവ്വതി കാളിയെ ഭൂതപ്പടയോടുകൂടി അയച്ചു ലിംഗം ബലാൽക്കാരമായി കൊണ്ടുവരാനൊരുമ്പെട്ടു.

തത്ര ചെന്നോരോരോതരമത്ഭുതങ്ങളും കണ്ടു
18 ചിത്താനന്ദേന തത്ര വസിച്ചു ചിലദിനം.
ലോകൈകനാഥയാകും കാളിയെ വന്ദിച്ചുകൊ-
20 ണ്ടാകുലങ്ങളും തീൻ്റ വന്നോരു സുഖത്തോടും,
നിങ്ങളെ കണ്ടീടുവാനിന്നിഹ വന്നീടിനേൻ,
22 ഭംഗിചൊല്ലുകയല്ല സത്യമെന്നറിഞ്ഞാലും"
ഇത്തരം കിളിമകൾ ചൊന്നതു കേട്ടനേരം
24 ചിത്തമോദേന വരസ്ത്രീകൾ[1] ചൊല്ലീടിനാർ.
"ഞങ്ങളെക്കണ്ടീടുവാൻ വന്നിതു നീയെങ്കിലോ
26 ഞങ്ങൾക്കു ഭാഗ്യമേററമുണ്ടെന്നേ പറയേണ്ടു.
മുന്നം നീ യോരോകഥ ചൊന്നതു നിനയ്ക്കുംപോ-
28 ളിന്നുമുണ്ടല്ലോ സുഖം ഞങ്ങൾക്കു മനതാരിൽ.
എന്നതുമൂലമിന്നു മൊന്നുണ്ടു ചോദിക്കുന്നു
30 മുന്നം നീയതു പറഞ്ഞീടേണം മടിയാതെ
ആരാകുന്നതു ഭദ്രകാളിയെന്നതു, മവ-
32 ളാരുടെ പുത്രിയെന്നും ജനനിയാരെന്നതും,
ജന്മവും, കർമ്മങ്ങളും, വീര്യവും, മഹത്വവും,
34 നന്മയിൽ ഞങ്ങളോടു ചൊല്ലേണം മനോഹരേ!
ഉത്തമകല്പവൃക്ഷഫലങ്ങൾ ഭുജിക്കയാൽ
36 ചിത്തത്തിൽ സമസ്തവും നിനക്കു തോന്നുമല്ലോ."

---

മാന്ധാതാവിൻെറ ശിഷ്യഗണങ്ങൾ ആട്ടങ്ങകൊണ്ടെറിയുകമാത്രമാണ് ചെയ്തതു്. കാളിയുടെ പക്ഷം ജയിച്ചു. മാന്ധാതാവു് അപ്പോൾ ശിവലിംഗം കെട്ടിപ്പിടിച്ചു് കാളിയെ സ്തുതിച്ചു. കാളി പ്രസാദിച്ചുവെങ്കിലും ശിവലിംഗം എടുക്കാൻ തുടങ്ങിയപ്പോൾ അതു് പിളൎന്നു് ഒരു ജ്യോതിസ്സ് പുറപ്പെട്ടു. ശിവനും പാർവ്വതിയും പ്രത്യക്ഷമായി. ശിവലിംഗം ഇളക്കിയെടുപ്പാൻ കഴിയാത്തതിനാൽ പാർവ്വതി അവിടെത്തന്നെ അധിവസിക്കാമെന്നേററു. കാളിക്കു് "ശ്രീമൂലസ്ഥാനം" (ശിവലിംഗമിരുന്നേടം) കൊടുത്തു പ്രാധാന്യവും കല്പിച്ചു. ക്ഷേത്രനാമത്തിന്നാസ്പദമായി കരുതി വരുന്ന ഈ കഥ എത്രത്തോളം വിശ്വാസയോഗ്യമാണെന്നു നിർണ്ണയിച്ചുകൂട. പ്രധാനപ്പെട്ട ക്ഷേത്രങ്ങളെപ്പററി ഇങ്ങിനെയുള്ള കഥകൾ ധാരാളമുണ്ടു്. "തിരുമാന്ധാംകുന്നു"ല്ലയോ ഇതു് എന്നു് സംശയിക്കേണ്ടിയിരിക്കുന്നു.

1. വരസ്ത്രീകൾ—പാഠാന്തരം (തി. പ.) കേരളബ്രാഹ്മണർ ഇതരസമുദായത്തിലുള്ള (മരുമക്കത്തായക്കാരെ) സ്ത്രീകളെ ഇങ്ങിനെ പറയാറുണ്ടു്.

എന്നതുകേട്ട കിളിപ്പൈതലും ചൊല്ലീടിനാ-
38 ളിന്നതു വിസ്തരിച്ചു ചൊല്ലുവാനരുതാൿം.
എങ്കിലും ഭദ്രകാളി തന്നുടെ ചരിതങ്ങൾ
40 പങ്കജമിഴിമാരേ! ചൊല്ലുവൻ ചുരുക്കി ഞാൻ
ഭൂസുരശ്രേഷ്ഠനാകും ശിവശർമ്മാവിനോടു
42 ഭാസുരതപോനിധിയാകിയ മാർക്കണ്ഡേയൻ[1]
ഓരോരോ കഥയരുൾ ചെയ്തീടുന്നതിൻ മദ്ധ്യേ
44 പാരമാം വാത്സല്യത്താലിത്തരമരുൾചെയ്തു:—
"അന്തണശ്രേഷ്ഠ! തവ ഭക്തിവിശ്വാസം കണ്ടു
46 സന്തോഷം മമ ഹൃദി പാരമുണ്ടാകമൂലം,
എത്രയും ശ്രദ്ധം പുരുഷാർത്ഥസാധകം പര-
48 മുത്തമം ഭദ്രകാളീചരിതം ചൊല്ലീടുവൻ."
എന്നരുൾചെയ്തു മുനിശ്രേഷ്ഠനും ഭദ്രകാളി-
50 തന്നെ വന്ദിച്ചു ഭക്ത്യാ പറഞ്ഞു തുടങ്ങിനാൻ:—
'പണ്ടൊരുകാലം കാശ്മീരാഖ്യമാം നഗരത്തി-
52 ലുണ്ടായി ചന്ദ്രസേനനെന്നൊരു നരപതി.
ധന്യനെത്രയുമവൻ സുന്ദരൻ മഹാബലൻ
54 തന്നുടെ രാജ്യം പരിപാലിച്ചു വാഴും കാലം,
താപസരക്ഷാർത്ഥമായൊരുനാൾ മൃഗയാർത്ഥം[2]
56 ചാപബാണങ്ങൾ കയ്ക്കൊണ്ടാനതൻ മുകളേറി,
മന്ത്രിവൃന്ദങ്ങളോടും വ്യാധസേനകളോടും
58 അന്തർമ്മോദേന ചെന്നു ദണ്ഡകാരണ്യംപുക്ക,
ക്രൂരശാർദ്ദൂലസിംഹസൂകരാദികളായ
60 ഘോരസത്വങ്ങളേയും കൊന്നുകൊന്നവരെല്ലാം,
ചെന്നൊരു ശിലാതലേ വിശ്രമിച്ചോരുശേഷം
62 മന്നവൻ താനും മൃത്യു പൊരുതു തുടങ്ങിനാൻ.

---

1. കമ്മക്ക് പുരാണപ്പാട്ടുകാരുടെ ശ്രമം ഇവിടെ പ്രത്യക്ഷമാകുന്നു. തോറ്റങ്ങളിലും, കളംപാട്ടുകളിലും ഇങ്ങിനെയൊരു ഭാഗമില്ല.

2. ഇവ ഒരി ഒി. പതിപ്പിൽ ഇല്ല.

ഭൂപതി സമീപത്തു രണ്ടു വാരണങ്ങളെ
64 ഭൂപാലസചിവന്മാർ ബന്ധിച്ചാർ വൃക്ഷമൂലേ.
തത്സമീപത്തുനില്ക്കു മുന്നതവല്മീകം[1] ക-
66 ണ്ടുത്സാഹത്തോടും കുതിത്തകത്താർ ഗജങ്ങളും
അന്നേരം വല്മീകത്തിൽനിന്നാശു പുറപ്പെട്ടാ-
68 നുന്നതനൊരുപുമാ നഞ്ജനശൈലംപോലെ
തീക്കനൽ പോലെ മൂന്നു വർത്തുള[2]നേത്രങ്ങളും
70 ഭാസ്കരപ്രകാശങ്ങളാകിയ ദംഷ്ട്രങ്ങളും.
പാതാളസമാനമാം വദനകുഹരവും,
72 ഭൂതസംത്രാസന[3]മായുള്ളൊരു വദനവും,
ഘോരമാം ത്രിശ്ശൂലവും[4] കയ്യ്ക്കൊണ്ടു കോപത്തോടും
74 വാരണദ്വയത്തെയും പിടിച്ചു ഭക്ഷിച്ചുടൻ
കോപത്തെസ്സഹിയാഞ്ഞു സിംഹനാദവുംചെയ്തു
76 ഭൂപതിയുടെ നേരെ വേഗേന ചെന്നീടിനാൻ.
അന്തകൻ വരുന്നിതു ഭക്ഷിപ്പാനെന്നു ഹൃദി
78 ചിന്തിച്ചു ഭയത്തോടും ഭൂപനും മന്ത്രികളും
സത്വരമോടുന്നതു കണ്ടവൻ പിമ്പേ ചെന്നാ-
80 നത്തലോടവർ സുതീക്ഷ്ണാശ്രമേ ചെന്ന നേരം
ഭൂപതിവരനോടു ചോദിച്ചാൻ മുനിവരൻ:—
82 "താപമുണ്ടായതെന്തു ചൊല്ലുക നരപതേ!
ഘോരമായോരു ഭൂതം പിന്നാലെ വന്നീടുവാൻ
84 കാരണമെന്തു ചൊൽക ഭീതികൾ തീർത്തീടുവാൻ!"
എന്നതു കേട്ടനേരം വന്ദിച്ചു നരപതി
86 ഖിന്നതയോടും പറഞ്ഞീടിനാൻ സഗൽഗദം.
"വാരണഭഗ്നമായ വല്മീകത്തിൽനിന്നു
ഘോരനാമിവൻ പുറപ്പെട്ടതികോപത്തോടും

---

1. പുററു്.
2. വട്ടത്തിലുള്ളവ.
3. എല്ലാജീവികളേയും ഭയപ്പെടുത്തുന്നതു്.
4. മൂന്നു മുനയുള്ള ശൂലം.

വാരണങ്ങളെയും ഭക്ഷിച്ചു ജിതശ്രമം
90 പാരാതെ ഞങ്ങളെയും ഭക്ഷിപ്പാനെത്തീടിനാൻ.
കാരണമെന്തെന്നതുമാരെന്നുമറിഞ്ഞീല,
92 കാരുണ്യവാരാന്നിധേ പാഹിമാം തപോനിധേ!"
മാനവേശ്വരൻ ചൊന്ന വാക്കുകൾ കേട്ടനേരം
94 ജ്ഞാനചക്ഷുഷാ സർവ്വമറിഞ്ഞു സുതീക്ഷ്ണനും
'ഭൂപതിവരനോടു പേടിയായ്കെന്നു'ചൊല്ലി,
96 താപസൻ മഹാഭൂതം തന്നോടു ചൊല്ലീടിനാൻ.
"ദേവിയാം കാളിതന്റെ ഭൂതങ്ങൾക്കധിപൻ നീ,
98 ദേവരാജനെപ്പോലും വധിക്കാമല്ലോ തവ
ഏതുമൊന്നറിയാതെ ഭൂപതിവരനിന്നു
100 ചെയ്തപരാധം ഭവാൻ പൊറുത്തു കൊള്ളേണമേ!
ഇന്നതിനായിക്കൊണ്ടു ഞാനിതാ വന്ദിക്കുന്നേൻ."
101 എന്നതു കേട്ടു ഭൂതം വന്ദിച്ചു നടകൊണ്ടാൻ.
എന്നതു കണ്ടു നൃപനേററവും വിസ്മയിച്ചു
104 വന്ദിച്ചു മുനിവരൻ തന്നോടു ചോദ്യംചെയ്താൻ.
"ആരാകുന്നിതു കാളിയെന്നു ചൊല്ലുന്ന തവ-
106 ളാരുടെ പുത്രിയെന്നും ജന്മവും, കർമ്മങ്ങളും,
വിസ്തരിച്ചരുൾചെയ്തു കേൾപ്പതിന്നഭിലാഷം
108 ചിത്തത്തിലേററം വളർന്നീടുന്നു ദയാനിധേ!
കൃപയാലിവയെല്ലാമരുളിച്ചെയ്തീടേണം
110 ലോകൈക തപോനിധേ! സർവ്വജ്ഞനല്ലോ ഭവാൻ."
എന്നതു കേട്ടു മുനിശ്രേഷ്ഠനുമരുൾചെയ്താ-
112 നിന്നിതു ചൊല്ലീടുവൻ കേട്ടാലും വഴിപോലെ.
"പണ്ടൊരുകാലം ദേവദാനവസമരത്തിൽ
114 കൊണ്ടൽനേർവർണ്ണൻ ചെന്നു ദൈത്യരെ വധിക്കയാൽ
സന്തതിനാശംകൊണ്ടു ദൈത്യനാരികൾ ചിലർ
116 സന്താപത്തോടും ചെന്നു പാതാളേ മേവീടിനാർ.

---

1. പ്രയാസം കൂടാതെ. 2. ജ്ഞാനദൃഷ്ടികൊണ്ടു്.

അന്യോന്യനാളിൽ ദൈത്യനാരിയാം ദാരുമതി
118 ഖിന്നയായ് ദാനവതി തന്നോടു ചൊല്ലീടിനാൾ:—
'കഷ്ടമെത്രയും ദൈത്യവംശവിച്ഛേദം വന്നു-
120 തൊട്ടുമേ സുഖമില്ല, ശോകവും വളരുന്നു.
ഹന്ത! നാമിരുവരും ജീവിച്ചു വസിക്കുമ്പോൾ
122 സന്തതിനാശം ഭവിക്കുന്നതു കഷ്ടമല്ലോ.
എത്രയും വൃദ്ധരല്ലോ നമ്മുടെ ഭർത്താക്കന്മാർ
124 പുത്രന്മാരവർക്കിനിയുണ്ടാകയില്ല നൂനം.
സന്തതം പാതിവ്രത്യമുള്ള നാം പരന്മാരെ
126 കാന്തരായ് വരിപ്പതു ധർമ്മവുമല്ല പാർത്താൽ.[1]
എന്നതുമൂലം ചതുർമ്മുഖനെസ്സേവിച്ചു നാം
128 നന്ദനലാഭത്തിനു വരങ്ങൾ വാങ്ങീടേണം.'
എന്നതു കേട്ടു ദാനവതിയും സന്തോഷിച്ചു
130 ചെന്നവരിരുവരും ഗോകർണ്ണേ മഹാക്ഷേത്രേ
പഞ്ചാഗ്നിമദ്ധ്യേ വായുഭക്ഷണത്തോടും നിന്നു
132 ചഞ്ചലമെന്യേ ചതുർമ്മുഖനെസ്സേവചെയ്താർ.
രണ്ടിരുപതുദിനം നിശ്ചലം സേവിച്ചതു
134 കണ്ടു സന്തോഷംപൂണ്ടു ധാതാവും പ്രത്യക്ഷനായ്
ഇഷ്ടമാം വരം വരിച്ചാലുമെന്നതുകേട്ടു
136 തുഷ്ടിയോടവർകളും വന്ദിച്ചു ചൊല്ലീടിനാർ:—
"ദൈത്യദാനവവംശവൃദ്ധ്യർത്ഥം ഞങ്ങൾക്കോരോ
138 പുത്രന്മാരുണ്ടാകേണം നിന്നുടെ കൃപയാലേ."
എന്നതു കേട്ടനേരം "പുത്രന്മാരുണ്ടാം നിങ്ങൾ-
140 ക്കെ"ന്നരുൾചെയ്തു മറഞ്ഞീടിനാൻ വിരിഞ്ചനും.

---

1. ഈ നാലുവരികളിലുള്ള ആശയം ഇതിന്റെ മൂലമെന്നു സങ്കല്പിക്കുന്ന സംസ്കൃതഗ്രന്ഥത്തിലില്ല. അതിന്റെ നേർതർജ്ജമയായ ഭദ്രോത്ഭവം പാന(വള്ളത്തോൾ)യിൽ ഇങ്ങിനെയാണു് കാണുന്നതു്.

"—ഭർത്തൃയുക്തമാർ ഭവ്യചാരിത്രമാ-
രൊരുത്തൊരുമിച്ചു രണ്ടുപേരുമവർ
പൌരനാരിമാർ നാമങ്ങിരിക്കവേ
വീരദാനവവംശം നശിക്കൊലാ—"

എത്രയും മോദത്തോടും ചെന്നവരിരുവരും
142 ഭർത്തൃശുശ്രൂഷ ചെയ്തു സുഖിച്ചു വാണീടിനാർ.
അക്കാലമിരുവർക്കും ഗർഭവുമുണ്ടായ്‌വന്നു
144 പുഷ്കരോത്ഭവവരം മിഥ്യയായ്‌വന്നീടുമോ?
കാലത്താൽ പരിപൂർണ്ണമായി വന്നിതു ഗർഭം
146 ബാലകന്മാരുമുണ്ടായ്‌വന്നിതങ്ങിരുവർക്കും.
ദാരുമത്യാത്മജനു ദാരുകനെന്നു നാമം
148 വീരൻ ദാനവൻ ദാനവതിതന്നുടെ പുത്രൻ.
വീരനാം ദാരുകനെ മൂഢതകൊണ്ടു ചിലർ
150 ദാരിക[1]നെന്നു പറഞ്ഞീടുന്നു ലോകത്തിങ്കൽ.
ദാരുകദാനവന്മാരുത്ഭവിച്ചോരുശേഷം
152 ഘോരരൂപങ്ങളാകുമുത്പാതങ്ങളു[2]മുണ്ടായ്.
അർക്കമണ്ഡലം ഭേദിച്ചുൽക്കക[3]ളുൽപ്പതിച്ചു,
154 രക്തവർഷവും ചെയ്തു, ഗർജ്ജിച്ചു മേഘങ്ങളും
പത്തുദിക്കിലുമഗ്നിജ്വാലകൾ കാണായ്‌വന്നു,
156 പൃഥ്വിയും[4] പർവ്വതങ്ങളൊക്കെയും വിറച്ചുതേ!
ധൂമകേതുവും ഗഗനത്തിൽ വന്നുദിച്ചിതു
158 ഭൂമിയുമാകാശവും മറഞ്ഞു തിമിരത്താൽ.
ഇത്തരമുൽപാതങ്ങൾ പിന്നെയുമോരോതര-
160 മെത്രയും ഘോരങ്ങളായ് കണ്ടിതങ്ങെല്ലാവരും
ബാലന്മാരിരുവരും ലീലയാ വളർന്നുടൻ
162 കാലേന യൌവനം വന്നുദിച്ചോരനന്തരം
ആത്മവംശത്തെ നശിപ്പിച്ചതു വിഷ്ണുവെന്നും,
164 പത്മജൻ വരപ്രദനെന്നതുമറികയാൽ
ദാരുകൻ ഗോകർണ്ണത്തെ പ്രാപിച്ചു വിരിഞ്ചനെ
166 ഘോരമായ് തപംചെയ്തു വാണിതു നിരാകുലം.

---

1. ഇതു് കളംപാട്ടുകാരുടെ ദാരികനെ ഉദ്ദേശിച്ചു് പറഞ്ഞതായിരിക്കണം.
2. ദുർന്നിമിത്തങ്ങൾ.
3. കൊള്ളിമീൻ (നക്ഷത്രം).
4. പൃഥുരാജാവു് ഭരിച്ചു വൃദ്ധിപ്പെടുത്തിയതുകൊണ്ടു് പൃഥ്വി എന്ന പേരു കിട്ടി എന്നു പുരാണകഥ.

ഏറിയ കാലം ഘോരതപസ്സു ചെയ്തശേഷം
168 വാരിജാസനൻ തന്നെക്കാണാഞ്ഞു കോപത്തോടും
ദാരുകൻ, തൻെറ ഗളമറുത്തു ഹോമിപ്പാനായ്
170 ഘോരഖഡ്ഗേന നിജകണ്ഠത്തിൽ വെട്ടുന്നേരം[1]
ഉർവ്വിയിൽ പതിച്ചോരു രക്തബിന്ദുവിൽനിന്നു
172 സർവ്വേശൻ വിരിഞ്ചനും തൽക്ഷണം പ്രകാശിച്ചു.
ദാരുകൻ തന്നോടരുൾചെയ്തിതു കരുണയാ:—
174 "പാരമെത്രയും തവ സാഹസം കുമാരക!
ഇന്നുമേൽ തവ രക്തബിന്ദുക്കളവനിയിൽ
176 ചെന്നുവീഴകിലതിൽനിന്നുടനസംശയം
നിന്നോടു സമന്മാരായുണ്ടാകും ദാനവന്മാർ
178 പിന്നെയെന്തൊരു വരം വേണ്ടതു ചൊല്ലീടുക."
എന്നതു കേട്ടനേരം ദാരുകൻ മോദത്തോടും
180 വന്ദിച്ചു വിരിഞ്ചനോടിത്തരമുണർത്തിച്ചാൻ
"യക്ഷകിന്നരരക്ഷോദൈത്യദാനവദേവ-
182 പക്ഷിപന്നഗമുഖദേവയോനികളാലും,[2]
മർത്ത്യയോനികളാലും, താപസശാപത്താലും,
184 മൂർത്തികൾ മൂവരാലുമവദ്ധ്യനാകേണം ഞാൻ.
നാരിമാരെന്യേ[3] ഭവൽസൃഷ്ടന്മാരായവരാ-
186 ലാരാലും മൃത്യു ഭവിച്ചീടരുതെന്നും മമ.
സംഗരേ ജയം ലഭിച്ചീടുവാനായിക്കൊണ്ടു
188 മംഗലമാകും ബ്രഹ്മദണ്ഡവും നൽകീടേണം.
അയുതമത്തഗജബലവുമുണ്ടാകേണം.
190 മയനുസമമായ മായയുമുണ്ടാകേണം.

---

1. ഈ സമാരംഭങ്ങൾ രാവണനെ അനുസ്മരിപ്പിക്കുന്നു.

2. മുൻപറഞ്ഞവർ കൂടാതെ വിദ്യാധരന്മാർ, അപ്സരസ്സുകൾ, ഗുഹ്യകന്മാർ, സിദ്ധന്മാർ, ഭൂതങ്ങൾ ഇവരും ദേവയോനിയിൽ ഉൾപ്പെടുന്നു. ദേവബീജന്മാർ എന്നു താൽപര്യം.

3. സംസ്കൃതഗ്രന്ഥത്തിലില്ല. 'നാരിമാരൊഴിഞ്ഞെന്നു' (തി. പ.) എന്ന പാഠം അബദ്ധമാണെന്നു സ്പഷ്ടമാണ്.

താമസി മായാവതി[1] എന്നിവ മന്ത്രദ്വയം
192 താമസമെന്യേ മമ നൽകേണമിവയെല്ലാം."
എന്നതുകേട്ട ധാതാവ "ങ്ങിനേതന്നെയെന്നു"
194 നന്ദിയോടരുൾചെയ്തു ചോദിച്ചാൻ മധുരമായ്:—
"സ്ത്രീകളാലവധ്യത്വമെന്തു നീ വരിയ്ക്കാഞ്ഞു
196 കൊൽകയില്ലെന്നതോർത്തോ, വിസ്മൃതമാകകൊണ്ടോ?"
എന്നതു കേട്ടനേരം ചിരിച്ചു ദാരുകനും
198 വന്നോരു മോദത്തോടും പത്മജനോടു ചൊന്നാൻ:—
"സ്ത്രീകളാലവധ്യത്വം ഞാനിന്നു വരിക്കിലോ
200 നാകികൾ[2] പഴിച്ചിടും, ലോകരും നന്ദിച്ചീടും.
ലോകത്തിൽ പുമാന്മാക്കു ലജ്ജയുണ്ടെന്നാകിലോ
202 സ്ത്രീകളാലവധ്യത്വമാരാനും വരിക്കുമോ?
ഘോരമാം മമ രൂപം കാണുന്ന നേരംതന്നെ
204 നാരിമാർ തൂല[3]തുല്യമോടുമേ ചപലമാർ."
എന്നതു കേട്ട നേരം ധാതാവുമരുൾചെയ്തു
206 "നിന്നുടെ ഹൃദി ഗർവ്വമിത്രയുണ്ടാകമൂലം,
ദിവ്യയായൊരു നാരി നിന്നെയും വധിച്ചീടും
208 ഗർവ്വമുണ്ടായാലുണ്ടോ നല്ലതു വന്നീടുന്നു!
നിന്നുടെ ഭാര്യയെന്യേ ദിവ്യമാം മന്ത്രദ്വയ-
210 മന്യന്മാരറികിലോ നിഷ്ഫലമതു പിന്നെ;
മന്ത്രങ്ങൾ ഫലിക്കാതെ ദണ്ഡവും ഫലിക്കയി-
212 ല്ലന്തരമില്ലെന്ന"തു കേട്ടു ദാരുകൻ ചൊന്നാൻ:—
"ഏതൊരു ദിവ്യസ്ത്രീയെന്നാകിലും വധിക്കുമെ-
214 ന്നേതുമേ മമ ഹൃദി ഭീതിയുമില്ലതെല്ലും;
പേ പറയാതെ ഗമിച്ചാലു!"മെന്നതുകേട്ട
216 താപസഗണത്തോടും മറഞ്ഞു വിരിഞ്ചനും.

---

1. മന്ത്രദേവതകൾ, മന്ത്രങ്ങൾക്കു കളംപാട്ടിൽ കാണുന്ന പേരു വേറെയാണു്. പേജ് 82.

2. നാകത്തിലുള്ളവർ—ദേവന്മാർ. ശത്രുക്കളുടെ പഴിയാണു് അവർക്കു് അധികം അസഹ്യം.

3. തൂലം=പഞ്ഞി.

ദാരുകൻ മദമത്തനായ് നടകൊണ്ടു
218 പാരാതെ ചെന്നു പിതൃമാതൃവന്ദനം ചെയ്തു.
ജ്യേഷ്ഠനാം ദാനവനെ വന്ദിച്ചു വൃത്താന്തങ്ങ-
220 ളൊട്ടൊഴിയാതെ പറഞ്ഞെത്രയും മോദംതാട്ടും
ചിത്രമാം രാജധാനി തീർത്തുതന്നീടുകെന്നു
222 മിത്രമാം മയനോടു ദാരുകൻ ചൊല്ലീടിനാൻ.
പശ്ചിമാംബുധി[1] തീരെ മയനും ക്ഷണംകൊണ്ടു
224 വിശ്വൈകരമ്യയാകും പുരിയും തീർത്തീടിനാൻ.
അപ്പുരിയുടെ ചിത്രം ചൊല്ലുവാനരുതാർക്കും
226 ശില്പമാമിന്ദ്രപുരം[2] നിന്ദ്യമാമതു കണ്ടാൽ.[3]
ചിത്രമാം പുരി കണ്ടു ദാരുകൻ സന്തോഷിച്ചു
228 വസ്ത്രരത്നാദിയെല്ലാം മയനു നൽകീടിനാൻ.
മിത്രബന്ധുക്കളോടും ദാരുകൻ ചെന്നു പിന്നെ
230 ചിത്രമാം പുരിതന്നിൽ വസിച്ചു സുഖത്തോടും.
ചക്രത്തെ ബ്ഭയപ്പെട്ടു പാതാളദേശത്തിങ്കൽ
232 പുക്കൊളിച്ചിരിക്കുന്ന ദൈത്യദാനവരെല്ലാം
വൃത്താന്തം കേട്ടു ചെന്നു ദാരുകൻതന്നെക്കണ്ടൊ-
234 രെത്രയും മാനിച്ചിതു ദാരുകനവർകളെ.
ദൈത്യദാനവഗണമൊക്കയുമൊരുമിച്ചു
236 ചിത്തത്തിൽ നിരൂപിച്ചങ്ങുറച്ചു കാര്യങ്ങളും,
ദാരുകൻ തനിക്കഭിഷേകവും ചെയ്തീടിനാർ.
238 പാരമാനന്ദം പൂണ്ടു വാണിതു ദൈത്യന്മാരും.
സംഖ്യയില്ലാതെയുള്ള ദൈത്യസേനകളോടും
240 ശങ്കയും കൈവെടിഞ്ഞു ദാരുകൻ വാണീടിനാൻ.
അദ്ധ്യായമൊന്നു പറഞ്ഞീടിനേനിനിയും ഞാൻ
242 മുഗ്ദ്ധലോചനമാരേ! ചൊല്ലുവൻ കേട്ടുകൊൾവിൻ.[4]

ഒന്നാമദ്ധ്യായം സമാപ്തം.

---

1. ദാരുകന്റെ രാജധാനി കേരളക്കരയിലായിരുന്നുവോ?

2. ഭംഗിയുള്ള ഇന്ദ്രപുരം—ദേവലോകം.

3. സംസ്കൃതഗ്രന്ഥത്തിൽ ഈ പുരിയെ വർണ്ണിക്കുന്നുണ്ട്. (ഭദ്രകാളീമാഹാത്മ്യം ശ്ലോകം 67, 72. പേജ് 22.

4. ഭദ്രകാളീമാഹാത്മ്യത്തിൽ ഇവിടെയല്ല അദ്ധ്യായം അവസാനിക്കുന്നതു്

## രണ്ടാമദ്ധ്യായം

അങ്ങിനെ വാഴുംകാലം താരകനൊരുദിനം
2 മങ്ങാതെ പടയോടും ഘോഷിച്ചു പുറപ്പെട്ടു.
ഇന്ദ്രനെജ്ജയിക്കേണമെന്നോർത്തു സുരാലയെ
4 ചെന്നാശു യുദ്ധത്തിനായ് വിളിച്ചാൻ മഹേന്ദ്രനെ.
ഖഡ്ഗചർമ്മേഷുചാപ[1]തോമര[2]ഭിണ്ഡിപാല-[3]
6 മുൽഗര[4]ഗദാചക്രപട്ടസ[5]ശൂലാദികൾ
ഹസ്തത്തിലെടുത്തുകൊണ്ടുന്നതകായന്മാരാം
8 ദൈത്യന്മാരുടെ സിംഹനാദവും ജ്യാഘോഷവും,
തേരുരുൾനാദങ്ങളും, ദന്തികൾനിനാദവും,
10 ഭേരികൾനാദങ്ങളും കേൾക്കയാൽ സുരശ്രേഷ്ഠൻ
എന്തിതെന്നോർത്തു നോക്കുംനേരത്തു ദൈത്യബല-
12 മന്തമില്ലാതെ കണ്ടു സംഭ്രമം പൂണ്ടു ശീഘ്രം
പാവകനാദിലോകപാലന്മാരൊരുമിച്ചു
14 ദേവഗന്ധർവ്വസിദ്ധകിന്നരഗണത്തോടും
ഘോരമാമൈരാവതം തന്നുടെ മുകളേറി-
16 പ്പാരാതെ ചെന്നു ഘോരസംഗരം തുടങ്ങിനാൻ.
പിന്നെയുണ്ടായ യുദ്ധഘോഷങ്ങൾ ചൊല്ലീടുവാൻ
18 പന്നഗാധീശൻപോലുമാളല്ലെന്നതു ചൊല്ലാം.
ദാനവദേവബലം തങ്ങളിലേററനേരം
20 മാനികളായുള്ളവർ മരിച്ചാർ തെരുതെരെ.
ഹസ്തങ്ങൾ മുറിഞ്ഞിട്ടും, പാദങ്ങൾ മുറിഞ്ഞിട്ടും,
22 മസ്തകം തകർന്നിട്ടും, കണ്ഠങ്ങൾ മുറിഞ്ഞിട്ടും,
നേത്രങ്ങൾ പൊടിഞ്ഞിട്ടു, മുദരം പിളർന്നിട്ടു-
24 മാർത്തരായ് നിലവിളിച്ചോടുന്നു ചിലരെല്ലാം;

---

1. "ഖഡ്ഗചർമ്മേഷുചാപ" എന്ന തി. പാഠം അബദ്ധമാണ്. ഇഷു=ശരം, ചർമ്മം=പരിച.

2. ഒരുതരം ഗദ. 3. കവണ.

4. മുൾത്തടി. 5. ഒരുതരം കുന്തം.

അസ്ത്രശസ്ത്രങ്ങളേററു വീഴുന്നു പിലരെല്ലാം;
26 മത്തവാരണങ്ങളും ചത്തങ്ങു പതിക്കുന്നു;
തേരുകൾ തകരുന്നു; വീരന്മാർ മരിക്കുന്നു;
28 ഭീരുക്കളൊഴിക്കുന്നു;[1] ചോരകളൊലിക്കുന്നു.[2]
ഇത്തരം കോലാഹലമാകിയ സമരത്തിൽ
30 ചത്തിതു ബഹുദേവദൈത്യന്മാരെന്നേ വേണ്ടു.[3]
ദാനവനാശം കണ്ടു കോപിച്ചു ദാരുകനും
32 വാനവർ നാഥനോടു സംഗരത്തിനു ചെന്നാൻ.
പിന്നെയങ്ങവർതമ്മിലുണ്ടായ യുദ്ധഘോഷ-
34 മിന്നുരചെയ്തീടുവാൻ കാലമോ പോരായല്ലോ.
ശസ്ത്രാസ്ത്രജാലങ്ങളാൽ മറഞ്ഞു ദിഗന്തര-
36 മെത്രയും ഘോരമായി വന്നിതു യുദ്ധമപ്പോൾ,
ദിവ്യാസ്ത്രവർഷം തുടങ്ങീടിനാൻ ദാരുകനും
38 സർവ്വവും വജ്രാഗ്നിനാ വാസവൻ ദഹിപ്പിച്ചാൻ.
ദാരുകൻ ബ്രഹ്മദണ്ഡമെടുത്താനതുനേരം
40 പാരമായ് ഭയപ്പെട്ടു ദേവകൾ മുനിമാരും.
പ്രത്യസ്ത്രമില്ലായ്കയാൽ നില്പതിനില്ലെന്നോർത്തു
42 സത്വരം ദേവരാജൻ വിബുധഗണത്തോടും
ഭീതിയോടോടിയൊളിച്ചീടിനാൻ ഗുഹാന്തരേ;
44 പ്രീതനായ് ജയഭേരി ഘോഷിച്ചു ദാരുകനും.
നാകലോകത്തിലുള്ള രത്നങ്ങളെല്ലാമെടു-
46 ത്താകലമെന്യേ കല്പവൃക്ഷവും[4] പറിച്ചുടൻ
സ്വർഗ്ഗത്തിലസുരസേനാധിപന്മാരെ വാഴി-
48 ച്ചുൽഗതാനന്ദം നിജമന്ദിരം പുക്കീടിനാൻ.
ലോകപാലകന്മാർക്കുള്ളോരുത്തമസ്ഥാനങ്ങളി-
50 ലാകലമെന്യേ ദൈത്യവീരരെക്കല്പിച്ചവൻ

---

1. ഭീരുക്കളൊളിക്കുന്നു—പാഠാന്തരം (തി. പ.)
2. ഈ വരി എഴുത്തച്ഛൻമട്ടിലാണ്. സംസ്കൃതഗ്രന്ഥത്തിലില്ല.
3. ............ബഹുദൈത്യന്മാരെന്നേ പറയേണ്ടു—പാഠാന്തരം (തി. പ.)
4. ............കല്പവൃക്ഷങ്ങൾ പറിച്ചുടൻ (തി. പ). ഒന്നിലധികം കല്പവൃക്ഷമുണ്ടോ?

ഭൂമിയും പാതാളവും ജയിച്ചു ജിതശ്രമം
52 സാമോദം ഗോബ്രാഹ്മണദ്രോഹവും തുടങ്ങിനാൻ.
ദേവതാലയദ്വിജഗ്രാമങ്ങൾ ദഹിപ്പിച്ചു;
54 ദേവതാപ്രതിമകളൊക്കയും പൊടിച്ചുതേ;
ഗോക്കളെത്തൊഴുത്തിലിട്ടടച്ചു കൊള്ളിവെച്ചു;
56 ശാഖകളെക്കൊണ്ടു കടിപ്പിച്ചിതു പാന്ഥന്മാരെ;
ഇഷ്ടിയുമഗ്നിഹോത്രം യാഗവുമിവയെല്ലാം
58 മുടിച്ചു; തീർത്ഥജലമൊക്കയും തൂർത്തീടിനാൻ;
മാർഗ്ഗശാലകൾ[1]ളെല്ലാം തകർത്തു കളഞ്ഞുടൻ;
60 മാർഗ്ഗവൃക്ഷങ്ങളെല്ലാം ഛേദിച്ചു കഠാരത്താൽ;
കുലസ്ത്രീജനങ്ങൾക്കു ദോഷവുമുണ്ടാക്കിനാൻ;
62 കലക്കി വിഷം മാർഗ്ഗകൂപതോയത്തിലെല്ലാം.[2]
ഇത്തരം പലവിധം ലോകപീഡകൾ ചെയ്താർ
64 മത്തരാം ദാനവന്മാർ ദാരുകനിയോഗത്താൽ.

അക്കാലം ദാരുകനും മയനന്ദിനിയായ
66 പുഷ്കരവിലോചന തന്നെയും വേട്ടീടിനാൻ.
നാമവും മനോദരിയെന്നവൾക്കാകുന്നതു
68 കോമളാംഗിയാമവൾക്കൊത്ത നാരികളില്ല.
കാമിനീമണിയോടുമൊന്നിച്ചു ദിവാനിശം
70 കാമലീലയും ചെയ്തു ദാരുകൻ വാണീടിനാൻ.
കാമുകനായുള്ളോരു ദാരുകൻ പ്രിയയുടെ
72 കോമളരൂപം കണ്ടു തന്നെത്താൻ മറക്കയാൽ,
അധരാമൃതപാനം ചെയ്തുചെയ്തഹോരാത്രം
74 സുധയും മധുരമില്ലിതുയെന്നോർത്തു വാണാൻ.
സുന്ദരിമാരായുള്ളോരപ്സരസ്ത്രീകളേയും
76 പന്നഗസ്ത്രീകളേയും ദാരുകൻ ബലത്താലേ

---

1. വഴിയമ്പലങ്ങൾ.
2. സംസ്കൃതഗ്രന്ഥത്തിൽ കല്ലിട്ടു തൂർത്തുവെന്നാണു് കാണുന്നതു്.
"ദൈത്യൈരപൂപൂരിതമഹാദൃഷദ്ഭി" (ഭ. മാ. പേജ് 33, ശ്ലോ. 17).

കൊണ്ടുപോന്നിങ്ങു മണ്ഡോദരിതൻ ദാസ്യത്തിനായ്-
78 ക്കൊണ്ടു പാർപ്പിച്ചീടിനാനെന്തൊരു കഷ്ടമോർത്താൽ.
പാദസംവാഹനാദി[1] ദാസീകർമ്മങ്ങളെല്ലാം
80 ഖേദേനചെയ്തു വാണാരപ്സരസ്ത്രീകളെല്ലാം.

ഇത്തരം ത്രൈലോക്യത്തിലുള്ളോരു ജനങ്ങളെ
82 നിത്യവുമോരോതരം ദ്വേഷിച്ചു മഹാഖലൻ.
മദ്യപാനവും ചെയ്തു മത്തനായ് ദിവാനിശ-
84 മുദ്യോഗത്തോടും തത്ര ദാരുകൻ വാണീടിനാൻ.[2]
ചൊല്ലിനേനിന്നു രണ്ടാമദ്ധ്യായം ചുരുക്കി ഞാൻ
86 മല്ലലോചനമാരേ! ചൊല്ലുവൻ കേട്ടുകൊൾവിൻ.[3]

രണ്ടാമദ്ധ്യായം സമാപ്തം



1. കാലുഴിയുക. സംസ്കൃതഗ്രന്ഥത്തിൽ ദാസീകർമ്മങ്ങൾ വേറെയും വിവരിക്കുന്നുണ്ട്. (ഭ. മാ. പേജ് 34, 35, ശ്ലോകം 22, 31.)

2. 'ഉദ്യോഗത്തോടും സ്വൈരം തത്ര താൻ വാണീടിനാൻ'—പാഠാന്തരം (തി. പ.)

3. കഥാശേഷം—പാഠാന്തരം.

## മൂന്നാമദ്ധ്യായം

ഏറിയ കാലമേവം കഴിഞ്ഞോരനന്തരം
2 പാരമാമഴൽപൂണ്ട ദേവവൃന്ദങ്ങളെല്ലാം
താപസന്മാരോടൊത്തു സത്യലോകത്തുചെന്നു
4 താപേന വിരിഞ്ചനെക്കണ്ടു വന്ദിച്ചീടിനാർ.
സങ്കടം പൂണ്ടു വന്ന ദേവസഞ്ചയത്തോടു
6 പങ്കജാസനൻ ചോദിച്ചീടിനാൻ മധുരമായ്:—
"എന്തൊരുമൂലം നിങ്ങളെല്ലാരുമൊരുമിച്ചു
8 സന്താപത്തോടുമത്ര വന്നതു ചൊല്ലീടുവിൻ!
എന്തെന്നാകിലും തീർത്തുകൊള്ളുവ"[1]നെന്നു കേട്ടു
10 സന്താപമുണ്ടായതിൻ കാരണമുണർത്തിച്ചാർ.
"പങ്കജാസന! ഭവാൻ നൽകിയ വരത്തിനാൽ
12 ശങ്കയും കൈവെടിഞ്ഞു ദാരുകനായ ദൈത്യൻ
നാകലോകാദി മൂന്നുലോകവും ജയിച്ചുടൻ
14 നാകനാരികളേയും ദാസിമാരാക്കീടിനാൻ.
പാപികളായ ദൈത്യസഞ്ചയം ദിനംതോറും
16 താപസവിപ്രഗോഹത്യാദികൾ ചെയ്തീടുന്നു.
പിന്നെയുമവരോരോ ദുഷ്ടതച്ചെയ്തീടുന്ന-
18 തൊന്നൊഴിയാതെ പറഞ്ഞീടുവാനരുതാൎക്കും.
ഇക്കാലമിതിന്നൊരു ശാന്തിയില്ലെന്നാകിലോ
20 നില്ക്കയുമില്ല ലോകമെന്നതുമുണർത്തിക്കാം.
ത്രൈലോക്യവാസികളായുള്ളോരു ജനങ്ങളെ
22 ത്രൈലോക്യനാഥ! പരിപാലിച്ചു കൊള്ളേണമേ."
ഇത്തരം ദേവവാക്യം കേട്ടോരു വിരിഞ്ചനും
24 ചിത്തകാരുണ്യത്തോടും മന്ദമായരുൾചെയ്തു:—
"എന്നുടെ ദോഷംകൊണ്ടിന്നിങ്ങിനെ വന്നതെല്ലാ-
26 മെന്നിരിക്കിലും കാലഗതിയെന്നുറച്ചാലും.

---

1. 'എന്തെങ്കിലും ഞാൻ തീർത്തുകൊൾവനെ'ന്നതുകേട്ടു—പാഠാന്തരം (തി. പ)

കഴിഞ്ഞ കാൎയ്യംകൊണ്ടു ചിന്തിച്ചിട്ടെന്തു ഫലം
28 വഴികാം നിനക്കേണമാപത്തു തീൎത്തീടുവാൻ.
എല്ലാരുമൊരുമിച്ചു പോക നാം ക്ഷീരാബ്ധിക്ക
30 മല്ലലോചനനോടു സങ്കടമുണൎത്തിപ്പാൻ.
ആൎത്തരക്ഷണത്തിന്നു പാത്രമാം നാരായണ-
32 നാൎത്തികാം തീൎത്തു നമ്മെ രക്ഷിക്കുമസംശയം."
എന്നരുൾചെയ്തു ദേവതാപസഗണങ്ങളോ-
34 ടൊന്നിച്ചു വിരിഞ്ചനും ക്ഷീരാബ്ധിതീരെ ചെന്നാൻ.[1]
എല്ലാരുമൊരുമിച്ചു ദൈത്യാരിതന്നെവന്ദി-
36 ച്ചല്ലലുണ്ടായതെല്ലാമുണൎത്തിച്ചോരു നേരം
നന്ദിച്ചു മുരാരിയുമവരോടരുൾചെയ്താ-
38 "നൊന്നിച്ചു നാമെല്ലാരും കൈലാസ ഗമിക്കേണം.
സംഹാരമൂൎത്തിയാകും രുദ്രനെന്നിയെയാരും
40 സംഹരിയ്ക്കാവതല്ല ദാരുകദൈത്യേന്ദ്രനെ."
എന്നരുൾചെയ്തവരോടൊന്നിച്ചു കൈലാസാദ്രൌ
42 ചെന്നവർ, സങ്കടങ്ങൾ രുദ്രനോടുണൎത്തിച്ചാർ
എന്തിനി വേണ്ടതെന്നു ശങ്കരൻ നിജഹൃദി
44 ചിന്തിച്ചു വിരിഞ്ചനോടിത്തരമരുൾചെയ്തു:—
"ദാനവേന്ദ്രനു ഭവാൻ കൊടുത്തോരായുസ്സിന്നു
46 ഹാനി വന്നീടുവാനും കാലമിന്നടുത്തിതോ?"
ഇത്തരം കേട്ടു പത്മസംഭവനരുൾചെയ്തു
48 "ദൈത്യന്നു ദീൎഘായുസ്സു നൽകിയതില്ലല്ലോ ഞാൻ;
നാരിമാരൊഴിഞ്ഞു മൽസൃഷ്ടരാം ജനങ്ങളാൽ
50 ദാരുകനവദ്ധ്യത്വം നൽകിയേനതേയുള്ളു."
എന്നതു കേട്ടനേരം മാധവനരുൾചെയ്താ-
52 "നിന്നു ഞാനെങ്കിലൊരു കൌശലം ചൊല്ലീടുവൻ.

1. 24 മുതൽ ഇതുവരെയുള്ള വരികൾ തി. പതിപ്പിൽ കാണുന്നില്ല. സംസ്കൃത ഗ്രന്ഥത്തിന്റെ തൎജ്ജമയായ 'ഭദ്രാവതാര'ത്തിൽ ഇതിലടങ്ങിയ ആശയം അല്പം വ്യത്യാസപ്പെട്ടും കാണുന്നു. വള്ളത്തോൾ—ഭദ്രാവതാരം, പേജ് 19, 20.

ഇന്നു നാം മൂന്നുപേരുമിന്ദ്രനും യമൻ ഗുഹ-[1]
54 നെന്നിവരാറുപേരും സൃഷ്ടിക്ക നാരിമാരെ;
സ്വായുധങ്ങളും നിജ ചിഹ്നവും നൽകീടേണ-
56 മായവർക്കെന്നാലവർ ദൈത്യനെ വധിച്ചീടും."
എന്നതു കേട്ടു രുദ്രൻ സന്തോഷിച്ചുരചെയ്തു:—
58 "നന്നു നന്നിതു സൃഷ്ടിചെയ്ക നാം വൈകീടാതെ."
ബ്രഹ്മാവിൻ ദേഹത്തിൽനിന്നന്നേരമൊരു നാരി
60 ബ്രഹ്മാണിയെന്നു നാമം പൂണ്ടാശു പുറപ്പെട്ടാൾ;
ഇന്ദ്രനുമിന്ദ്രാണിയെ; വിഷ്ണുവും വൈഷ്ണവിയെ;
62 സ്കന്ദനും കൌമാരിയെ; യമനും വാരാഹിയെ;
ശങ്കരൻ മഹേശ്വരിതന്നെയും നിർമ്മിച്ചുടൻ
64 പങ്കജനേത്രമാർക്കു മാതൃസംജ്ഞയും നൽകി.
തങ്ങൾ തങ്ങൾക്കുള്ള വാഹനായുധങ്ങളും*
66 മംഗലചിഹ്നങ്ങളും നൽകിനാരെല്ലാവരും.
ഏറിയ സേനകളും കൊടുത്തു മാതൃക്കളെ
68 താരകവധത്തിന്നു പോകെന്നു നിയോഗിച്ചാർ.
ബ്രഹ്മാണിമുഖ്യമാരാം മാതൃക്കളാറുപേരും
70 ബ്രഹ്മ,വിഷ്ണ്വീശ,സ്കന്ദ,വാസവ,യമന്മാരെ
വന്ദിച്ചു നമസ്കരിച്ചാശീർവ്വാദവും വാങ്ങി
72 നന്ദിച്ചു ദേവഗണതാപസാനുജ്ഞയോടും,
ഒന്നിച്ചു പുറപ്പെട്ടു നാലംഗപ്പടയോടും,
74 ചെന്നു താരകൻ തന്റെ മന്ദിരം വളഞ്ഞുതേ.
വീര്യമേറുന്ന മാതൃസൈന്യങ്ങളതുനേരം
76 ഭേരികൾ ഘോഷിച്ചാർത്തു വിളിച്ചു നിന്നീടിനാർ.

---

1. സുബ്രഹ്മണ്യൻ.

*1. ബ്രഹ്മാണിക്കു—അരയന്നം വാഹനം, ആയുധം വില്ല്, ബ്രഹ്മദണ്ഡ്.
2. ഇന്ദ്രാണിക്കു—ഗജം വാഹനം, വജ്രം ആയുധം.
3. വൈഷ്ണവിക്കു—ഗരുഡൻ വാഹനം, ചക്രം ആയുധം.
4. കൌമാരിക്കു—മയിൽ വാഹനം, മുസലം ആയുധം.
5. വാരാഹി—പോത്തു് വാഹനം, മുസലം ആയുധം.
6. മഹേശ്വരി—കാള വാഹനം, ശൂലം ആയുധം.

ഭാര്യതൻ കുചകുംഭേ മത്തനായ് കിടക്കുന്നാ
78 ദാരുകൻ മാതൃസൈന്യഘോഷങ്ങൾ കേട്ടനേരം,
എന്തതെന്നോർത്തു ചെറു സംഭ്രമംപൂണ്ടു ശീഘ്ര-
80 മന്തികേ നില്ക്കുന്നോരു ദൂതനെ നിയോഗിച്ചാൻ.
വാർത്തകളെല്ലാമറിഞ്ഞിങ്ങു വന്നോരു ദൂത-
82 നാർത്തി കൈകൊണ്ടു ദൈത്യരാജനോടറിയിച്ചാൻ:—[1]

"സുന്ദരിമാരായോരു നാരിമാർ ബഹുസൈന്യ[2]
84 മൊന്നിച്ചു വന്നു നാലുഭാഗത്തും വസിക്കുന്നു.
വീര്യവുമേറെയുണ്ടു നാരിമാക്കെന്നുതോന്നും
86 ശൌര്യവാരിധേ! സൈന്യം കാൺകിലോ ഭയം വരും!"
ദൂതവാക്യങ്ങൾ കേട്ടു ദാരുകൻ നിന്ദയോടും
88 ചേതസി മദത്തോടും ദൂതനോടുരചെയ്താൻ.
"ചെന്നു നീ മഹാകപാലാഖ്യനാം[3] സേനാപതി
90 തന്നോടു മമ വാക്യം വൈകാതെ ചൊല്ലീടുക.
ദാനവസേനയോടുമിപ്പോഴേ ചെന്നു ദുഷ്ട-
92 മാനിനിമാരെ കേശാകർഷണംചെയ്തു ശീഘ്രം
കൊണ്ടിങ്ങുവന്നു ദാസിവൃന്ദത്തിൽ ചേർത്തീടേണം
94 കണ്ടാൽ നന്നവരെങ്കിൽ കണ്ടിട്ടു നിരൂപിക്കാം."

ഇത്തരം ദാരുകന്റെ കല്പന കേട്ടു ദൂതൻ
96 സത്വരം സേനാപതിയോടതുപോലെ ചൊന്നാൻ.
സ്വാമിശാസനമേവം കേട്ടോരു സേനാപതി
98 ഭീമദാനവസൈന്യ[4]മൊന്നിച്ചു പുറപ്പെട്ടു.
ദുന്ദുഭിഘോഷത്തോടും ചെന്നുടൻ മാതൃജന-
100 സന്നിധൌ ചെന്നു സേനാപതിയും ചൊല്ലീടിനാൻ:—

---

1. ഈ രണ്ടു വരികൾ തി. പതിപ്പിലില്ല.

2. 'സൈന്യവുമാ'—(തി. പ.)

3. ഭദ്രകാളിമാഹാത്മ്യത്തിലുണ്ട്; ഭദ്രാവതാരത്തിലില്ല.

4. തി. പതിപ്പിൽ കാണുന്ന "ഭൂമിദാനവസൈന്യം" എന്ന പാഠം പ്രമാദം തന്നെയാണു്.

"കാമിനിമാർക്കു കാമസംഗര[1]മെന്യേ മഹാ-
102 ഭീമമാം ദൈത്യന്മാരോടെങ്ങിനെ പോർചെയ്യുന്നു?
വാമമാം കരത്തിലോ ദക്ഷിണഹസ്തത്തിലോ
104 കോമളഗാത്രിമാരെ! ചാപങ്ങൾ ധരിക്കേണ്ടു?[2]
ആയുധം തൊട്ടീടാമോ? നാരിമാർക്കൊരുനാളും
106 മായകളൊന്നും ഫലിച്ചീടുകയില്ലിവിടെ!
അന്ധകാരങ്ങ[3]ളൊന്നുമോർക്കാതെ ശീഘ്രം പോന്നു
108 സന്തതം മനോദരിദാസിയായ് വാണീടുവിൻ![4]
ഇച്ഛിച്ച ദൈത്യന്മാരോടൊന്നിച്ചു വാണീടുവി-
110 നിച്ഛയാ പോരായ്കിലോ[5] ഉപേക്ഷണം ചെയ്യുൻ.
സൈന്യമുണ്ടെന്നതോർത്തു ഗർവ്വങ്ങൾ തുടങ്ങേണ്ട
112 ദൈന്യത[6]യനുഭവിച്ചീടാതെ പോയീടുവിൻ."
ഇത്തരമവനോരോ ദുർവ്വാക്യം ചൊല്ലുന്നേര-
114 മസ്ത്രങ്ങൾ വന്നു മെയ്യിൽ തറച്ചു തെരുതെരേ
ഒന്നു സംഭ്രമിച്ചവൻ വന്നോരു കോപത്തോടും
116 നന്നുനന്നെന്നു പറഞ്ഞസ്ത്രങ്ങൾ തൂകീടിനാൻ.
സേനകൾ തമ്മിൽ പോരുചെയ്തു നിന്നീടുന്നേരം
118 ദാനവസൈന്യമെല്ലാം നശിച്ചു നിമിഷത്താൽ.
സത്വരം ചക്രംകൊണ്ടു ചെണ്ണവിതാനമപ്പോൾ
120 ദൈത്യസേനാധിപന്റെ[7] കണ്ഠവും മുറിച്ചുതേ।

---

1. 'കാമസംഗമമെന്നിയേ—(തി. പ.) ഇവിടെ യുദ്ധമാകയാൽ 'സംഗര'ത്തിനാണ് അധികം യോജിപ്പ്. 'കാമിനിമാർക്ക.............. പോർ ചെയ്യുന്നു—' എന്നാകും ഇവിടെ അന്വയം. അതു് വ്യാകരണവിരുദ്ധമാണ്. ...........രോടാകുമോ പോർചെയ്യുവാൻ; എന്നാക്കിയാൽ ശരിയായി. മിക്ക കയ്യെഴുത്തുപ്രതികളിലും ഈ പാഠം തന്നെയാണ്.

2. ഈ ചോദ്യങ്ങളൊന്നും സംസ്കൃതഗ്രന്ഥത്തിലില്ല.

3. കണ്ണില്ലായ്മകൾ,

4. 'ദാസിമാരായ്‌വാഴുവിൻ'—(തി. പ.)

5. 'പോരായ്കിലും'—(തി. പ.)

6. ഇതു് 'പ്രാധാന്യത'യുടെ ചങ്ങാതിയാണ്. ദീനത, 'ദൈന്യം' എന്നിവയാണ് ശരിയായ ശബ്ദം. "രണ്ടുമുറി മുണ്ടിനുണ്ടി ദൈന്യം" എന്നു വെൺമണി പ്രയോഗിച്ചിട്ടുണ്ട്.

7. 'ദാനവസൈന്യാധിപൻ'—(തി. പ.) ദ്വിതീയാക്ഷരപ്രാസം പോയി.

പോരതിൽ മരിയാത്ത ദൈത്യന്മാരോടിച്ചെന്നു
122 ദാരുകനോടു വാർത്തയൊക്കെയുമറിയിച്ചാർ.
മാനിയാം ദൈത്യേശ്വരൻ വാർത്തകൾ കേട്ടനേരം
124 ദാനവനായുള്ളോരു തന്റെ പൂർവ്വജനെ
ദാനവസേനയോടുമയച്ചാ,നവനപ്പോൾ
126 മാനവും നടിച്ചാശു പോരിനായ് ചെന്നീടിനാൻ.
നീലാദ്രിതുല്യനവൻ മുദ്ഗരം ധരിച്ചോരു
128 കാലനെപ്പോലെ ചെന്നതു കണ്ടനേരം
ഭീതിപൂണ്ടിതു മാതൃസൈന്യങ്ങളതു കണ്ടു
130 ഭീതിയെന്നിയേ യുദ്ധം ചെയ്തിതു മാതൃക്കളും.
ഘോരസംഗരം ചെയ്തു നിന്നീടും ദശാന്തരേ
132 പാരിച്ച കോപമോടും ദേവിയാം മഹേശ്വരി
ദാനവവക്ഷഃസ്ഥലേ കുത്തിനാൾ ശൂലം കൊണ്ടു
134 ദീനനായവൻ നിന്നു വിറച്ചു വിവശനായ്
ഘോരമാമരുവിയാറൊലിക്കും ഗിരിപോലെ[1]
136 ചോരയുമൊലിച്ചാശു മരിച്ചു വീണീടിനാൻ.
ചാകാതെയുള്ള ദൈത്യസേനകളോടീടിനാർ.
138 നാകികൾ മാതൃക്കളെ പുഷ്പവർഷവും ചെയ്താർ.
ചിത്തസന്തോഷത്തോടും വാണിതു മാതൃക്കളും.
140 ഇത്തരം മൂന്നാമദ്ധ്യായം ചൊല്ലിനേൻ ചുരുക്കി ഞാൻ.

മൂന്നാമദ്ധ്യായം സമാപ്തം.

---

1. എഴുത്തച്ഛൻഛായയുണ്ടു"— അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡത്തിൽ,

"നീലമാമലതന്റെ മുകളിൽനിന്നു ചാടി
നാലഞ്ചുവഴിവരുമരുവിയാറുപോലെ.
ചോരയുമൊലിപ്പിച്ചു കാളരാത്രിയെപ്പോലെ"

എന്ന ശൂർപ്പണഖയുടെ വർണ്ണന നോക്കുക.

# നാലാമദ്ധ്യായം

അഗ്രജൻ മരിച്ചതു കേട്ട ദാരുകൻ പാരം
2 വ്യഗ്രതപൂണ്ടു; പിന്നെക്കോപിച്ചുണെഴുനേററു
'ഇന്നു ഞാൻതന്നെ ഗമിച്ചീടുവൻ പോരിനെന്നു'
4 സന്നദ്ധനായിപ്പെരുംതേരിലങ്ങേറീടിനാൻ.
ഹസ്ത്യശ്വരഥങ്ങളോടപ്പൊഴെ ദൈത്യന്മാരു-
6 മെത്രയും മോദംപൂണ്ടു പിന്നാലെ പുറപ്പെട്ടാർ.[1]
സംഖ്യയില്ലാത്ത ദൈത്യസേനകൾ മഹാഭേരി
8 ശംഖദുന്ദുഭിമുഖവാദ്യങ്ങൾ മുഴക്കിനാർ.
വാരണവാജിരഥശബ്ദഘോഷങ്ങൾകൊണ്ടും
10 വീരദാനവഗണ സിംഹനാദങ്ങൾകൊണ്ടും
ഘോരമായുള്ള ചെറുഞാണൊലിശബ്ദം[2]കൊണ്ടും[3]
12 പാരമായ് വിറച്ചിതു മൂന്നുലോകവുമപ്പോൾ.
ഇത്തരം ഘോഷത്തോടും ദാരുകൻ പുറപ്പെട്ടു
14 സത്വരം മാതൃഗണസന്നിധൌ ചെന്നശേഷം
കോപിച്ചു മാതൃക്കളോടിത്തരം ചൊല്ലീടിനാൻ:—
16 "പാപിഷ്ഠമാരേ! നിങ്ങൾക്കായുധം തൊട്ടീടാമോ?
എന്തൊരുമൂലം നിങ്ങൾ സംഗരം ചെയ്തീടുവാൻ?
18 ചന്തമുണ്ടെന്നോർത്തു വല്ലതും കാട്ടീടാമോ?
എന്നെയും ഭയപ്പെട്ടു മറഞ്ഞു ധരണിയി-
20 ലന്നവുമിരന്നതിദീനരാമിന്ദ്രാദികൾ
നിങ്ങളെ നിയോഗിച്ചതെങ്കിലോ, മരിച്ചീടാ-
22 തങ്ങു പോയ്ക്കൊൾവിൻ, കണ്ടുകൊള്ളുവിനല്ലായ്കിലോ!"

---

1. ഈ വരി തി. പതിപ്പിലില്ല.
2. ഇതിലെ 'ശബ്ദം' ഒലി അടുത്തുള്ളതിനാൽ അനാവശ്യമാണ്. ചെറുതരത്തിലുള്ള ശബ്ദങ്ങളിൽനിന്നു 'ഞാണൊലി'യെ വേർതിരിക്കുന്നതായി അർത്ഥമൊപ്പിക്കാം.
3. ഈ വരികൾ തി. പതിപ്പിലില്ല.

എന്നരചെയ്തു ശരവർഷങ്ങൾ ചെയ്താനവ-
24 ഒന്നുമെ മാതൃജനദേഹത്തിൽ തറച്ചീല!
പിന്നെയബ്രഹ്മദണ്ഡമയച്ചു മന്ത്രദ്വയം
26 നന്നായിജ്ജപിച്ചതും നിഷ്ഫലമായിതെല്ലാം.
നാരിമാരോടു ഫലിച്ചീടുകില്ലവയെന്നു
28 വാധിജോത്ഭവശാപമന്നേരം നിനച്ചവൻ,
"താത മാതാക്കൾ നിങ്ങൾക്കാരെ"ന്നു ഭയത്തോടും
30 മാതൃക്കളോടു ചോദിച്ചപ്പോഴെ ചൊന്നാരവർ:—
"ബ്രഹ്മേശ,വിഷ്ണു,യമ,ഷൺമുഖ,മഹേന്ദ്രന്മാർ
32 നിർമ്മിച്ചാർ ഞങ്ങളാറുപേരെയുമറിഞ്ഞാലും;
ദേവേശാംശോൽഭൂതരാം ഞങ്ങളെക്കൊന്നീടുവാൻ
34 കേവലം പ്രാകൃതനാം നീ മതിയായോ മൂഢ!
നിന്നെക്കൊല്ലുവാൻ ഞങ്ങൾ പോരുമെന്നതും നൂനം
36 പന്നഗങ്ങളെക്കൊൽവാൻ നകുലി[1]ക്കെന്തു ദണ്ഡം?
ദുഷ്ടനാം മഹിഷനെക്കൊന്നതും സുംഭാദിയെ
38 പെട്ടെന്നു വധിച്ചതുമംബികാദേവിയല്ലോ.[2]
ആയതുകൊണ്ടുതന്നെ സംഗരേ നാരിമാർക്കു
40 ആയുധമെടുത്തീടാമെന്നതും വന്നതല്ലോ.
വല്ലതും പറയാതെ പുരുഷനെന്നാകിൽ നീ
42 നില്ല നില്ലക്ഷണം നേരിട്ടു രണാങ്കണേ.
കൊല്ലുവൻ ഞങ്ങ"ളെന്നു കേട്ടു ദാരുകൻ പാരം
44 വല്ലാതെ കോപം പൂണ്ടു സായകവർഷം ചെയ്താൻ.
ശക്തി,വജ്രാ,സി,ഗദാ,ചക്ര,ശൂലങ്ങൾ[3] പിന്നെ
46 പ്രത്യേകം മാതൃക്കൾക്കു നേരായി പ്രയോഗിച്ചാൻ.
എല്ലാമേ ഖണ്ഡിച്ചവരപ്പൊഴേ ദൈത്യേന്ദ്രനെ
48 നല്ല ബാണങ്ങൾകൊണ്ടു മൂടിനാരതുനേരം.

---

1. പെൺകീരി.

2. ഇവിടെ ആര്യദ്രാവിഡസങ്കല്പങ്ങൾ കലർന്നിരിക്കുന്നു. തോററങ്ങളിലും കളംപാട്ടുകളിലും സുംഭാദികളെ കൊന്ന കഥ പറയുന്നില്ല.

3. "ശക്തിവജ്രാസികുന്തചക്രശൂലങ്ങൾ" (തി. പ.)

ദാരുകൻ ബഹുവിധം മായകൾ കാട്ടീടിനാൻ.
50 ഘോരമായ് ദാവാനലൻ വന്നിതങ്ങൊരു ദിശി;
ഭൂതവേതാളപ്രേതരാക്ഷസപിശാചന്മാർ[1]
52 ഭൂതലേ നിറഞ്ഞതിഘോരമായ് ശബ്ദിക്കുന്നു;
വാരികളൊരുദിശി വന്നാശു പരക്കുന്നു;
54 ഘോരസർപ്പങ്ങൾ പാഞ്ഞുവന്നാശു വിഴുങ്ങുന്നു;[2]
പർവ്വതങ്ങളും വന്നു വീഴുന്നു സേനാമദ്ധ്യേ;
56 സർവ്വലോകരുമിവ കണ്ടതിഭയം പൂണ്ടാർ.
ഇത്തരം മായ കണ്ടു കോപിച്ചു മഹേശപത്നി
58 നേത്രാഗ്നിതന്നിൽ മായയൊക്കയും ദഹിപ്പിച്ചാൾ.
പിന്നെത്തൻ കരസ്ഥിതമായീടും ത്രിശൂലത്താൾ
60 ഒന്നു കുത്തിനാൾ ദൈത്യൻ തന്നുടെ ഗളാന്തരേ.
അന്നേരം ദൈത്യഗളത്തിങ്കൽനിന്നൊരു രക്ത-
62 ബിന്ദു വീണിതു ചെന്നു ഭൂതലേ പതിച്ചപ്പോൾ
അതിൽനിന്നുത്ഭവിച്ചാരായിരം ദനുജന്മാ-
64 രതിവിസ്മയം വിധിവരവൈഭവമോർത്താൽ!
പിന്നെയും രക്തബിന്ദു വീണിതു തെരു തെരെ
66 മുന്നേതുപോലെത്തന്നെ ദൈത്യരുമുണ്ടായ്വന്നു.
ശോണിതോ[3]ത്ഭവന്മാരാം ഘോരദാനവന്മാരാൽ
68 ക്ഷോണിയുമാകാശവും പൂർണ്ണമായ് ചമഞ്ഞുതേ.
എന്നതു കണ്ടു മാതൃസംഘവും ഭയത്തോടു-
70 മന്യോന്യമുരചെയ്താ"രെന്തിനിച്ചെയ്യേണ്ടു നാം!
രക്തസംഭവദൈത്യപൂർണ്ണമായ് മഹീതലം;
72 ശക്തിയും ദാരുകനു സമമുണ്ടിവർക്കെല്ലാം;

---

1. ഭാഷയിൽ പിശാചുക്കൾ എന്നാണു് സാധാരണപ്രയോഗം. കാളിയുടെ ഭാഗത്തും ഒരു വേതാളത്തിനെ കാണുന്നുണ്ടു്.

2. "പറക്കുന്നു" (തി. പ.)

3. രക്തം.

രക്തബീജത്വ[1]മിവർക്കൊക്കെയുമുണ്ടായ്വന്നു;
74 നില്ക്കയില്ലിപ്പോളിവരോടു നാമതുമൂലം[2]
സത്വരം മറഞ്ഞു വാണീടുകെ"ന്നുരച്ചവർ
76 തത്രൈവ ഹിമാലയേ മറഞ്ഞു വാണീടിനാർ.[3]
മാതൃക്കൾ മറഞ്ഞൊരു നേരത്തു ദാരുകനും
78 പ്രീതനായേററം ചിരിച്ചിത്തരം ചൊല്ലീടിനാൻ.
"ഘോരന്മാരായ രക്തസംഭവന്മാരെക്കണ്ടു
80 നാരിമാർ ഭയത്തോടുമോടിപ്പോയൊളിച്ചുതേ!
ഘോരരാമിവരെക്കൊണ്ടെന്തിനിച്ചെയ്യുന്നതും
82 പോരിനായ്വന്ന ജനമൊക്കയുമോടിയല്ലോ!"
എന്നതു കേട്ട നേരം മന്ത്രിമാരുരചെയ്താ-
84 "രിന്നിവർകളെ ദുർഗ്ഗരക്ഷക്കു നിയോഗിക്ക."
എന്നതു കേട്ടനേരം ദാരുകൻ ചൊല്ലീടിനാൻ.
86 "മുന്നമേ ദുർഗ്ഗരക്ഷക്കുണ്ടല്ലോ ജനമേററം;
അതിനാലിന്നിസ്സർവ്വലോകത്തെ ദ്വേഷിപ്പാനായ്
88 വൈകാതെ കല്പിച്ചയച്ചീടേണമിവരെ നാം,
പോരിനായതുവന്ന നാരിമാരുടെ താത-
90 ന്മാരെക്കൊല്ലുവാനയച്ചീടേണമല്ലായ്കിലോ."
എന്നതുകേട്ട വൃദ്ധനായോരു മന്ത്രി ചൊന്നാ-
92 "നിന്നിഹ സാഹസങ്ങൾ ചെയ്കിലോ നാശമുണ്ടാം.
വൈരിതൻ ബലമറിയാതെ സാഹസംചെയ്തു
94 വീരനാം ദശാനനനന്മൂലനാശം[4] വന്നു."

---

1. രക്തത്തിൽനിന്നു് ഉൽപാദനം ചെയ്യുക എന്ന സ്വഭാവം.

2. "നില്കയില്ലിവരോടുനാമതുമൂലമേതും" (തി. പ.)

3. ഹിമാലയത്തിൽ മറഞ്ഞുവെന്നു പറഞ്ഞതിൽനിന്നു ദാരുകരാജധാനി അവിടെയാണെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. അതു പശ്ചിമാംബുധിയുടെ തീരത്താണെന്നു മുമ്പു പറഞ്ഞിട്ടുണ്ടു് (പേജ് 147). സ്ഥലകാലങ്ങളെപ്പററി പൌരാണികന്മാർ അത്ര ക്ലേശിക്കാറില്ല.

4. 'ഉന്മൂലനാശ'ത്തിൽ ആവൃത്തിദോഷമുണ്ടെങ്കിലും പ്രയോഗംകൊണ്ടു് അതിനു സാധുത്വം വന്നിരിക്കുന്നു.

ഇത്തരമോരോന്നവർ ചൊല്ലി വാഴുന്നേനേരം
96 തത്ര ചെന്നിതു ബലാൽ നാരദമഹാമുനി.
ദാരുകനതുനേരം പൂജിച്ചു മുനീന്ദ്രനെ[1]
98 പാരാതെ കുശലങ്ങളും ചൊല്ലിയോരനന്തരം,
"ലോകവാർത്തകളെല്ലാം ചൊൽകെ"ന്നു പറഞ്ഞപ്പോ-
100 ളാകുലമെന്ന്യേ മുനിശ്രേഷ്ഠനുമരുൾചെയ്താൻ:—
"ധാതാവു സത്യലോകേ സൌഖ്യമായ് വസിക്കുന്നു;
102 ഭൂതേശൻ കൈലാസാദ്രൌ വാഴുന്നു സുഖത്തോടും;
വൈകുണ്ഠലോകേ സുഖം വാഴുന്നു നാരായണ-
104 നാകുലമില്ലിവർക്കു മൂവർക്കും സുഖംതന്നെ.
മൂവരും സൃഷ്ടിസ്ഥിതിസംഹാരകർത്താക്കന്മാർ;
106 ദേവകളേയും പാലിച്ചീടുന്നതവരല്ലോ.
തൽപാദരജസ്സുകൾ ശിരസി[2] ധരിക്കിലോ
108 കെല്പേറും ദുരിതങ്ങളൊക്കെയും നശിച്ചുപോം.
തൽകഥ പറകിലും കേൾക്കിലും ദുരിതങ്ങ-
110 ളൊക്കെയും നശിച്ചീടും ശുദ്ധിയും വരുമല്ലോ."
ഇത്തരം കേട്ടു കോപംപൂണ്ട ദാരുകൻ ചൊന്നാൻ:—
112 "നിസ്ത്രപനാകുന്ന നീ ചൊന്നതു പോരും! പോരും!
ആത്മജയോടുമൊത്തു നിത്യവും രമിക്കുന്ന
114 പത്മസംഭവൻ മഹാധന്യനെത്രയുമോർത്താൽ!
പൂജിച്ചു വേണ്ടതെല്ലാം നൽകിയ ബലിതന്നെ
116 വ്യാജേന ബന്ധിച്ചോരു ധർമ്മിഷ്ഠൻ നാരായണൻ!
ഭൂതപ്രേതങ്ങളോടുമൊന്നിച്ചു ചുടലയിൽ
118 പ്രീതനായ് നൃത്തംചെയ്തു ഭിക്ഷയുമേററു ശിവൻ,
ലജ്ജയെന്നിയെ ദിഗംബരനായ് നടക്കുന്ന-
120 തിജ്ജനമറിഞ്ഞിട്ടില്ലെന്നതോ നിനച്ചു നീ?

---

1. തോററത്തിലും കളംപാട്ടിലും നാരദനെ സ്വീകരിക്കുന്നതു് ഇത്ര ഭക്തിയോടു കൂടിയല്ല.

2. "മൂർദ്ധ്നി" (തി. പ.)

താടിക്കാരുടെ ശീലമിങ്ങിനെയുള്ള പണ്ടേ
122 പേടിപ്പിച്ചീടും ബുദ്ധിയില്ലാത്ത ജനങ്ങളെ.[1]
ഇത്തരം മമ ശത്രുസ്തുതി ചെയ്യുന്ന നിന്നെ
124 സത്വരം താടി കരിച്ചയച്ചീടേണമിപ്പോൾ."
എന്നുരചെയ്തു കോപിച്ചവനുമെഴുന്നേററാ-
126 നന്നേരം ഭയംപൂണ്ടു മറഞ്ഞു നാരദനും.
സത്വരം കൈലാസാദ്രൌ ചെന്നു ശങ്കരൻതന്നെ,
128 ചിത്തതാപേന വന്ദിച്ചിത്തരം ചൊല്ലീടിനാൻ:—
"ഫാലലോചന! പരമേശ്വര! ജയ! ജയ!
130 നീലലോഹിത![2] കാലനാശന! ജയ! ജയ!
ത്രൈലോക്യവാസികളായുള്ളോരു ജനങ്ങളെ
132 ത്രൈലോക്യനാഥ! പരിപാലിച്ചുകൊള്ളുന്നമേ!
സ്വൈരമായോരോ ദിശി സഞ്ചരിക്കുന്നോരു ഞാൻ
134 ദാരുകാസുരഗൃഹേ ചെന്നിതു യദൃച്ഛയാ.
വൃത്താന്തമെന്നോടവനോരോന്നേ ചോദിച്ചപ്പോൾ
136 മൃത്യുശാസന! തവ വൈഭവം ചൊററു ചൊന്നേൻ.
അന്നേരം കോപിച്ചവൻ നിന്തിരുവടിതന്നെ
138 നിന്ദിച്ചു ചൊന്ന വാക്കു ചൊല്ലുവാനാളല്ല ഞാൻ.
എന്നെയും ഭർത്സിച്ചവമാനിപ്പാൻ തുടന്നപ്പോൾ
140 വന്നോരു ഭീത്യാ മറഞ്ഞത്ര വന്നിതു ഞാനും.
താരകസുംഭദശാസ്യാദികളായുള്ളവ-
142 രാരുമേ നമ്മോടേവം ചൊല്ലിയതില്ല മുന്നം.
ഇത്തരമെങ്കിലിന്നു ലോകങ്ങൾ നശിച്ചുപോം.
144 മത്തരാമസുരന്മാർക്കില്ലൊരു നാശമേതും.
ഘോരമായ് മാതൃഗണം സംഗരംചെയ്തശേഷം
146 ദാരുകരക്തോത്ഭവന്മാരായ ദാനവന്മാർ

---

1. "പേടിപ്പിച്ചാടീടും ബുദ്ധിയില്ലാത്ത ജനങ്ങളെ" (തി. പ.) ഇതിന്നു പ്രകൃതത്തിൽ അർത്ഥമുണ്ടാക്കാൻ പ്രയാസമായിരിക്കുന്നു.

2. നീലനിറം കഴുത്തിലെ വിഷം സൂചിപ്പിക്കുന്നു. ലോഹിതം (ചുകപ്പ്) ജടയുടെ വർണ്ണമായിരിക്കണം.

ക്ഷോണിയിൽ നിറഞ്ഞുള്ള കണ്ടോരു മാത്തൃക്കളും
148 ക്ഷീണതയോടും മറഞ്ഞൊളിച്ചു വസിക്കുന്നു.
ഇന്നതുമൂലം ദൈത്യവീരനെസ്സംഹരിപ്പാ-
150 നന്യനെക്കണ്ടീല ഞാൻ നിന്തിരുവടിയെന്യേ.
വീരരാം പുരന്മാരെ[1] ബ്ഭസ്മമാക്കിയപോലെ
152 ദാരുകനേയും കൊന്നു പാലിക്ക ജഗത്രയം "
നാരദനേവം ചൊന്ന സത്യവാക്കുകൾ കേട്ടു
154 ദാരുകനോടു ഘോരം കോപിച്ചു പുരാന്തകൻ.
ഘോരമായട്ടഹാസം ചെയ്തെഴുന്നേറ്റനേര-
156 മീരേഴുലോകങ്ങളും വിറച്ചു ഭയത്തിനാൽ.
നാലാമതദ്ധ്യായം ഞാൻ ചൊല്ലിനേൻ ചുരുക്കമായ്
158 പാലലാലും മൊഴിമാരേ; ശേഷവും കേട്ടുകൊൾവിൻ!



നാലാമദ്ധ്യായം സമാപ്തം.

1. ത്രിപുരന്മാർ (വിദ്യുന്മാലി, താരകാക്ഷസ്സ്, കമലാക്ഷൻ). ഇവർ ശിവഭക്തന്മാരായിരുന്നുവെങ്കിലും ശിവനു് അവരെ കൊല്ലേണ്ടതായ്വന്നു—ദേവന്മാരുടെ സങ്കടം തീർക്കാനെന്നർത്ഥം !!

# അഞ്ചാമദ്ധ്യായം.

കാലാരി ഘോരരൂപം കയ്ക്കൊണ്ടു നില്ക്കുന്നേരം
ഫാലനേത്രത്തിൽനിന്നു ധൂമവും പുറപ്പെട്ടു;
വഹ്നിയും പുറപ്പെട്ടു വിസ്ഫുലിംഗങ്ങളോടു-[1]
മൊന്നു സംഭ്രമിച്ചിതു ദേവതാപസന്മാരും.
അന്നേരം തദ്രനേത്രം തന്നിൽനിന്നുത്ഭവിച്ചാ-
ളന്യൂനകോപമൂർത്തിയാകിയ ഭദ്രകാളി.
അഞ്ജനഗിരിപോലെ വളർന്ന ദേഹത്തോടും,[2]
കുഞ്ജരങ്ങളെക്കാതിലണിഞ്ഞ ശോഭയോടും,
എണ്ണമില്ലാത വക്ത്ര നേത്രങ്ങളോടുംപര-,
മണ്ണവശബ്ദതുല്യ ഘോരശബ്ദങ്ങളോടും,
വഹ്നിജ്വാലാകുലങ്ങളായ നേത്രങ്ങളോടും,
സുന്ദരകാളമേഘതുല്യമാം വണ്ണത്തോടും,
പർവ്വതതുല്യ കചഭാരവും ധരിച്ചതി-
ദുർവ്വാരകോപത്തോടും കാളിയെ കണ്ടനേരം,
നാകികൾ ഭയത്തോടു മോടിയങ്ങൊളിച്ചിതു
ലോകങ്ങൾ വിറച്ചിതു ശൈലങ്ങൾ പതിച്ചുതേ:
ഇത്തരം കാളിതന്റെ ഘോരമാം രൂപം കണ്ടു
ചിത്തവിഭ്രമം പൂണ്ടു ഗൌരിയുമരുൾചെയ്താൾ:—
"ബാലികേ! മമ സുതേ! ഘോരമാം തവരൂപം
മാലോകർ കണ്ടു ഭയപ്പെട്ടിതാ മണ്ടീടുന്നു.

---

1. തീപ്പൊരികൾ—തി. പതിപ്പിൽ, 'വിഷഫുലിംഗങ്ങളോടു മൊന്നു സംഭ്രമിച്ചിതു, തൽപദം പണിഞ്ഞിതു ദേവതാപന്മാരും' എന്നാണ് പാഠം. അതുപ്രകാരം ധൂമത്തിനും സ്ഫുലിംഗങ്ങളുണ്ടെന്നു സങ്കല്പിക്കണം. സംഭ്രമിച്ചതും അവതന്നെയാണെന്നു വരുന്നതാണ്. പിന്നെ ശിവനെ അപ്പോൾ ശാന്തനാക്കുന്നതിൽ ഔചിത്യവുമില്ല.

2. തി. പതിപ്പിൽ "അഞ്ജനഗിരിപോലെ ഘോരരൂപങ്ങളായ" എന്നാണു പാഠം കാണുന്നതു്. അപ്പോൾ ഈ വിശേഷണം കുഞ്ജരങ്ങൾക്കാണു്. കാളിക്കല്ല. കാളിയുടെ രൂപമാണു നമുക്കു അറിയേണ്ടതു്. സംസ്കൃതഗ്രന്ഥത്തിൽ "ഗാത്രം തദഞ്ജനമഹാചലസന്നികാശം" എന്നാണു കാണുന്നതു്. ...മാ. പേജ്......

ആകയാലിന്നിക്കണ്ട രൂപത്തെസ്സംഹരിച്ചു
22 ലോകദർശനയോഗ്യരൂപത്തെ ധരിച്ചാലും!
മാതൃക്കളോടപേ ിന്നുള്ള വക്രഗ്രീവയായി-
24 പ്രീതികൈക്കൊണ്ടു ചാമുണ്ഡാഖ്യയായ് വസിക്ക നീ."
പ്രീതിയോടേവം ഗൌരിതന്നുടെ വാക്യംകേട്ടു
26 മാതൃപാദത്തെ വന്ദിച്ചെത്രയും വിനീതയായ്
ഘോരമാം നിജരൂപമപ്പോഴെ മറിച്ചിതു.
28 പാരമാനന്ദംപൂണ്ടു ലോകവാസികളെല്ലാം.
ഏകവക്ത്രവും, മൂന്നു സുന്ദരനേത്രങ്ങളും,
30 കൈകളും പതിനാറുണ്ടായുധജാലത്തോടും,
ദിവ്യമാല്യാഭരണഭൂഷിതശോഭയോടും,
32 ദിവ്യരൂപയാം കാളിതന്നെക്കണ്ടതുനേരം.
നന്ദിച്ചു[1] മടിയിൽവെച്ചാശ്ലേഷംചെയ്തുകൊണ്ടു
34 വന്ന സന്തോഷത്തോടെ ശങ്കരനരുൾചെയ്തു:—
"കണ്ഠേകാളാഖ്യയുള്ളോരെന്നുടെ പുത്രിയായി-
36 ട്ടുണ്ടായ തവ 'കണ്ഠേകാളി'[2]യെന്നല്ലോ നാമം,[3]
മൽഗളസ്ഥിതകാളകൂടത്തിൻ കാളവർണ്ണം
38 തൽഗാത്രേ ശോഭിക്കയാൽ കാളിയെന്നൊരുനാമം,
ഭൈരവം[4] മമ കോപം മൂർത്തിയായ്വന്ന തവ
40 ഭൈരവിയെന്നുമൊരു നാമമുണ്ടാകം ഭദ്രേ!
പിന്നെയും ഭദ്രകാളീ, ചാമുണ്ഡാ, ഭാദിയാം
42 നിന്നുടെ നാമങ്ങളുണ്ടസംഖ്യമറിഞ്ഞാലും!"
എന്നരുൾചെയ്തു കണ്ഠേകാളിക്കു ധരിപ്പാനായ്
44 സുന്ദരമായ ദന്തിചർമ്മവും നൽകീടിനാൻ.

---

1. തി. പതിപ്പിൽ "വന്ദിച്ചു" എന്നു കാണുന്നതു് പ്രമാദംതന്നെയാണു. അച്ഛൻ മകളെ വന്ദിക്കുകയല്ലല്ലോ ചെയ്തതു്.

2. നാടോടിഭാഷയിൽ "കണ്ടേങ്കാളി"യെന്നാണു് പറയാറുള്ളതു്.

3. "കണ്ഠേകാളിയെന്നൊരു നാമമുണ്ടാകം തവ" എന്ന (തി. പ.) പാഠം മടി യിൽവെച്ചു ചേരിടുന്ന സന്ദർഭത്തിന്നു യോജിച്ചതല്ല.

4. ഭയങ്കരം.

വന്ദിച്ചു കാളിതാനും താതനോടറിയിച്ചാ-
46 "ളിന്നു ഞാനെന്തുചെയ്ക വേണ്ടതെന്നരുൾചെയ്ക."
എന്നതുകേട്ടു മഹാദേവനരുൾചെയ്താ-
48 "നിന്നു നീ ദാരുകനാം ദൈത്യനെ വധിക്കേണം!
ഖലനാമവനീരഞ്ചായിരം ഗജതുല്യ
50 ബലവുമുണ്ടു മായാബലവുമുണ്ടു പാരം.[1]
നാരിമാർക്കൊഴിഞ്ഞാർക്കും കൊന്നുകൂടായ്കകൊണ്ടു
52 പാരാതെ ചെന്നവനെ വധിച്ചു വരിക നീ."
എന്നതു കേട്ടനേരം കാളിയുമുണർത്തിച്ചാ-
54 "ളിന്നു ഞാൻ ഭഗവൽകൃപകൊണ്ടവൻ തന്നെക്കൊൽവൻ!
ഇന്നു വാഹനായുധസേനകൾ നൽകീടേണ-"
56 മെന്നതു കേട്ടനേരം ശങ്കരനരുൾചെയ്തു:—
"വക്രമായോരു ഖഡ്ഗം, തോമരം, ത്രിശൂലവും,
58 ചക്രവും, മുൽഗരവും, ചാപവുമിവയെല്ലാം
ഇന്നു ഞാൻ നൽകീടുവൻ തൽസഹായാർത്ഥം പുന-
60 രൊന്നിച്ചു നൂറുകോടി ഭൂതങ്ങൾ ഗമിച്ചീടും.
പിന്നെയും കൂളികളും[2] പോന്നീടും നിരവധി
62 ചെന്നു നീയവരോടും ദൈത്യനെ വധിച്ചാലും.
എത്രയും ഘോരരൂപമായോരു വേതാളിതാ-
64 നുത്തരഭാഗേ കൈലാസാചലേ വസിക്കുന്നു.
ചെന്നവളുടെ കണ്ഠമേറി നീ ഗമിച്ചാലു-
66 മിന്നു കൌണ്ഡികൻ[3] കാട്ടിത്തന്നീടുമവളേയും."
എന്നതു കേട്ടനേരം കാളിയും താതൻതന്നെ
68 വന്ദിച്ചു നമസ്കരിച്ചാശീർവ്വാദവും വാങ്ങി!
ആയുധങ്ങളുംവാങ്ങി ഭൂതജാലങ്ങളോടും
70 വായുവേഗേന ചെന്നാൾ കൈലാസോത്തരദേശേ.

---

1. "ബലമാണവൻ മായാബലവുമുണ്ടുപാരം" (തി. പ.)
2. ഭൂതങ്ങളുടെ വകഭേദം.
3. ഈ സ്ഥാനത്തു കളംപാട്ടിൽ 'ചുണ്ടലിഭൂതത്തെ'നാണു.

അന്നേരം തത്ര ശയിച്ചീടുന്ന വേതാളിയും;
72 വന്ദിച്ചു കാളിതാനു മവളോടുരചെയ്തു;—
"സന്തതം കിടക്കുന്നതെന്തു നീ; തവ ഹൃദി
74 ചിന്തിതം നൽകീടുവനെന്നെ നീ വഹിച്ചാലും!"
എന്നതുകേട്ടു കാളിതന്നോടുരചെയ്താളവ-
76 "ളിന്നെഴുന്നേല്പാനരുതെനിക്കു വിശപ്പിനാൽ
കഷ്ടിപൂരണത്തിനു വേണ്ടതു നൽകീടുകി-
78 ലിക്ഷണം ഭവതിയെ വഹിച്ചുകൊണ്ടീടുവൻ
എന്നല്ല ലോകങ്ങളിലൊന്നൊക്കെയും വഹിച്ചീടാ-"
80 മെന്നതുകേട്ടു ഭദ്രകാളിയുമരുൾചെയ്തു:—
"ദാരുകഗൃഹേ ചെന്നു ദൈത്യവീരരെക്കൊന്നു
82 ചോരയും മാംസങ്ങളും വേണ്ടതു നൽകീടുവൻ.
ഒന്നിച്ചു നൂറായിരം ശവങ്ങൾ നൽകീടുവ-"
84 നെന്നു കേട്ടുഴന്നേറ്റു മോദേന വേതാളിയും
സ്നാനവും ചെയ്തു ഗിരിധാതുക്കളലങ്കരി-[1]
86 ച്ചാനന്ദമോടു[2] ലതാമാല്യവും ധരിച്ചുടൻ
ഭദ്രകാളിയെ നിജകണ്ഠത്തിൽ വഹിച്ചിതു;
88 ഭദ്രമായ് ഭൂതങ്ങളും വസിച്ചു പൃഷ്ഠഭാഗേ
അന്നേരം നന്ദിമഹാകാളനും പുറപ്പെട്ടു;
90 ഖിന്നത വെടിഞ്ഞാശു നടന്നു വേതാളിയും.
ഭൂതങ്ങളസംഖ്യമായ് പൃഷ്ഠത്തു വസിപ്പതു
92 വേതാളിയറിഞ്ഞതില്ലേതുമെന്തൊരു ചിത്രം!
വാദ്യങ്ങളോരോതരം ഘോഷിച്ചു ഭൂതങ്ങളു-
94 മുദ്യോഗത്തോടു മാർത്തുവിളിച്ചു പോകുന്നേരം

---

1. മലകളിലുണ്ടാവുന്ന ധാതുദ്രവ്യങ്ങൾ–കാവിമണ്ണു മുതലായവ, വേതാളിയുടെ കറുപ്പു കളായിരിക്കണം.

2. "ആദരവോടും ലതാമാല്യവും ധരിച്ചുടൻ" (തി. പ.) ഇതിൽ പ്രാസം പോയി

3. വേതാളത്തിന്നു വള്ളികൊണ്ടാണു മാല; പുഷ്പങ്ങൾകൊണ്ടല്ല.

കാനനേ മറഞ്ഞിരുന്നീടുന്ന മാതൃക്കളും
96 ക്ഷീണതയോടും[1] ചെന്നു കാളിയെ വണങ്ങിനാർ.
നന്ദിച്ചു കാളിതാനും സോദരിമാരെപ്പുണ-
98 ർന്നൂനമോദമവരൊന്നിച്ചു പുറപ്പെട്ടു.
മാതൃസേനകളോടും ഭൂതജാലങ്ങളോടും
100 മാതൃക്കളേഴുപേരും ദാരുകപുരം പുക്കാർ.
സത്വരം നാലുപുറം വളഞ്ഞു സൈന്യങ്ങളു-
102 മുത്തരദ്വാരി ചെന്നു വാണിതു മാതൃക്കളും.
ഭൂതങ്ങളുടെ സിംഹനാദഘോഷങ്ങൾകൊണ്ടും,
104 മാതൃസേനകളുടെ ഞാണൊലിശബ്ദം[2]കൊണ്ടും,
വേതാളിതന്റെ 'ഹീ' 'ഹീ' ശബ്ദഘോഷങ്ങൾകൊണ്ടും,
106 ഭൂതങ്ങൾ മുഴക്കുന്ന ഭേരീശബ്ദങ്ങൾകൊണ്ടും,
ശൂലികളാർക്കുന്നോരു ദുസ്സഹശബ്ദംകൊണ്ടും,
108 കാളിതന്നട്ടഹാസഘോരശബ്ദങ്ങൾകൊണ്ടും,
വാരണവാജിരഥനേമിഘോഷങ്ങൾകൊണ്ടും,
110 പാരമായ് വിറച്ചിതു മൂന്നുലോകവുമപ്പോൾ.

കാമിനി മനോദരിയൊന്നിച്ചു ദിവാനിശം
112 കാമലീലകൾചെയ്തു ദാരുകൻ വസിക്കുംപോൾ,
ഘോരശബ്ദങ്ങൾ കേട്ടു സംഭ്രമിച്ചെഴുന്നേറ്റു
114 കാരണമറിയാനായ് ദൂതനെ നിയോഗിച്ചാൻ.

ചെന്നവനുത്തരമാം ഗോപുരം കടന്നപ്പോൾ
116 നന്ദിതാൻ കണ്ടു പൊത്തിപ്പിടിച്ചു കോപത്തോടും,
താഡിച്ചങ്ങൊരുവൃക്ഷം കണ്ടത്തിൽ കെട്ടിവിട്ടാൻ;
118 പീഡിച്ചു ദൂതൻ ചെന്നു ദാരുകനോടു ചൊന്നാൻ.
"ദാനവരാജ! ശത്രുകാനനദാവാനല!
120 ദീനനാമെന്നെപ്പരിപാലിച്ചുകൊള്ളേണമേ.
വൈരികൾ പിടിപെട്ടു കണ്ടത്തിൽ ബന്ധിച്ചോരു
122 ദൂതൻ ഭാരംകൊണ്ടു ദീനത പെരുകുന്നു.

---

1. 'സേനകളോടും' (തി. പ.)　2. പേജ് 158, വരി 11.

നിത്യവും മദ്യപാനം ചെയ്തു കാന്തയോടൊത്തു
124 മത്തരായ് വാഴുന്നവർ[1] വാർത്തയെന്തറിയുന്നു?
സംഖ്യയില്ലാത്ത ശത്രുസേനകൾ ചുഴലവും
126 ശങ്കകൂടാതെ വന്നു നില്ക്കുന്നു രണത്തിനായ്,
എഴുനാരിമാരവർക്കാശ്രയമാകുന്നിതു-
128 മേഴിലുമൊരുനാരി നാഥയെന്നതും തോന്നും.
ആയവളുടെ ഗാത്രമഞ്ജനഗിരിസമ-
130 മായതപീനങ്ങ[2]ളായിരെട്ടു ഭുജങ്ങളും,
തീക്കനൽപോലെ വൃത്തനേത്രങ്ങൾ മൂന്നുണ്ടവൾ-
132 ക്കർക്കരശ്മികൾ[3]പോലെ നാലുണ്ടു ദംഷ്ട്രങ്ങളും,
ഭൈരവനാദം കേട്ടാലേവരും വിറച്ചുപോം,
134 ഘോരയാമവൾക്കു പേർ കാളിയെന്നാകുന്നുപോൽ!
ശൂലചക്രാസിചാപാദ്യായുധങ്ങളുമുണ്ടു
136 കാലനിന്നൊരു നാരീരൂപമായ് വന്നപോലെ.
ഇന്നു ഞാൻ പലതരം പറഞ്ഞിട്ടെന്തു കാര്യം
138 ചെന്നവളുടെ രൂപം കാണുമ്പോളറിഞ്ഞീടാം."
ഇത്തരം ദൂതവാക്യം കേട്ടു ദാരുകൻ ചെറു
140 ചിത്തസംഭ്രമം പൂണ്ടു ചിന്തചെയ്തൊരുക്ഷണം
ദൂതനെസ്സാന്ത്വനംചെയ്തയച്ചോരനന്തരം
142 ചേതസ്സുറപ്പിച്ചു മന്ത്രികളോടു ചൊന്നാൻ:—
"വീരനാം നമ്മോടിന്നു സംഗരം ചെയ്തീടുവാൻ
144 നാരിമാർ വന്നതോർത്താലെത്രയും ചിത്രം ചിത്രം.
ചെന്നരിസൈന്യമെല്ലാം സംഹരിച്ചാശു നിങ്ങൾ
146 കന്യകമാരെബ്ബന്ധിച്ചിങ്ങുകൊണ്ടന്നീടുവിൻ!"
ഇത്തരം ദാരുകന്റെ ശാസനം കേട്ടനേര-
148 മുത്തമന്മാരായെട്ടു മന്ത്രികൾ പുറപ്പെട്ടാർ.

---

1. "മത്തരായ്വാഴുന്നവൻ" (തി. പ.)
2. നീണ്ടു തടിച്ചതു.
3. 'ശീതരശ്മികൾ' (തി. ഷ.) പ്രകൃതപാഠത്തിനു സ്വാരസ്യം കൂടും.

ധൂമ്രനും, ധൂമ്രാക്ഷനും, കരങ്കൻ, ജയന്ധനും,
150 താമ്രാക്ഷൻ, കൃപാണനും, ബാണനും, സ്ഥൂണൻതാനും,
എന്നിവരെട്ടു മന്ത്രിശ്രേഷ്ഠന്മാർ സൈന്യങ്ങളോ-
152 ടൊന്നിച്ചു പുറപ്പെട്ടു പോകുമ്പോൾ ഏകനേരം,
ഭൂതസംഘങ്ങളോടും കാളിയെക്കണ്ടവർക്കു
154 ഭീതിയും വിസ്മയവും കോപവുമുണ്ടായ്വന്നു.
അന്തമില്ലാതെയുള്ള ദൈത്യസേനയെക്കണ്ടു
156 സന്തോഷത്തോടു ഭദ്രകാളിയുമലറിനാൾ.
ഭൈരവമായ കാളിതന്നുടെ നാദം[1] കേട്ടു
158 പാരതിൽ തെരുതെരെ വീണിതു ദാനവന്മാർ.
ഭൂതവൃന്ദവും ദൈത്യസേനയും തമ്മിൽ പിന്നെ
160 ചേതസി കോപത്തോടും സംഗരം തുടങ്ങിനാർ.
ശസ്ത്രാസ്ത്രവൃഷ്ടികൊണ്ടു മൂടിനാർ പരസ്പരം
162 ചിത്രമെന്നുരചെയ്താർ കണ്ടുനിന്നവരെല്ലാം.
ഖഡ്ഗസായകശൂലപട്ടസപരശ്വധ-
164 മുൽഗരപ്രാസഗദാതോമരവജ്രാദികൾ
അന്യോന്യം പ്രയോഗിച്ചുതേററ സേനകൾക്കെല്ലാം
166 ഛിന്നമായ് വന്നു കാലും കരവുമുദരവും.
വീരരായുള്ള ജനം നേരെ പാഞ്ഞടുക്കുന്നു;
168 ഭീരുക്കളായുള്ളവരോടിയങ്ങൊളിക്കുന്നു;
ഘോരസംഗരം ചെയ്തു ശൂരന്മാർ മരിക്കുന്നു;[2]
170 വാരണങ്ങളും ചത്തു ഭൂമിയിൽ പതിക്കുന്നു;
ചോരകളോരോവഴി പാരമായൊലിക്കുന്നു;
172 ഭൈരവിതൻെറ നാദം നീളവേ പരക്കുന്നു;
പല്ലുകൾ കടിക്കുന്നു; തല്ലുകൾ തടുക്കുന്നു;
174 വില്ലുകൾ കുലയ്ക്കുന്നു; നില്ലെന്നങ്ങുരയ്ക്കുന്നു;

---

1. 'നാമം' (തി. പ.) നാദത്തിന്നാണു് അധികം സ്വാരസ്യം.

2. ഈ രണ്ടു വരികൾ തി. പതിപ്പിലില്ല.

മുഷ്ടികൊണ്ടിടിക്കുന്നു; ദൃഷ്ടികൾ[1] ചുവക്കുന്നു;
176 കഷ്ടമെന്നുരക്കുന്നു; പട്ടങ്ങ്[2] കിടക്കുന്നു;
അമ്പുകൾ തറക്കുന്നു; കമ്പംപൂണ്ടൊഴിക്കുന്നു;
178 വമ്പുകളുരക്കുന്നു; കുമ്പിട്ടു കളിക്കുന്നു;
ഇത്തരമോരോ യുദ്ധഘോഷങ്ങളുണ്ടായതു
180 വിസ്തരിച്ചുരചെയ്വാനാവതല്ലൊരുവനും.
ഇത്തരം ഘോരമായ സംഗരേ കാളിതാനും
182 ദൈത്യസേനയെക്കൊന്നു വീഴ്ത്തിനാൾ തെരുതെരെ.
പിന്നെ വേതാളിയോടു ചൊല്ലിനാൾ "വൈകാതെ നീ,
184 തിന്നാലും ശവമെല്ലാം രക്തപാനവും ചെയ്ക!
കൂളികൾ കൂടെപ്പോരുമവൎക്കും കൊടുക്കെ"ന്നു
186 കാളിതൻ വാക്കു കേട്ടു മോദേന വേതാളിയും,
സത്വരം കൂളികളോടൊന്നിച്ചു പുറപ്പെട്ടു
188 രക്തപാനവുംചെയ്തു നൃത്തവും തുടങ്ങിനാൾ.
ദൈത്യന്മാരുടെ ശവസഞ്ചയം വേതാളിയും
190 പത്തുമമ്പതും നൂറുമൊന്നിച്ചു തിന്നീടിനാൾ.
എല്ലുകൾ കടിക്കുന്ന ശബ്ദഘോഷങ്ങൾ കേട്ടാൽ
192 പല്ലുകൾ വജ്രംകൊണ്ടു നിൎമ്മിച്ചതെന്നു തോന്നും.
ഉത്തരമിരുനൂറുകോടി ദാനവശവം
194 സത്വരം ഭുജിച്ചിട്ടു തൃപ്തിയായ് വേതാളിയും,
രക്തൌഘനദികളിൽ മുങ്ങിയും കൂളിയിട്ടും[3]
196 രക്തപാനവും ചെയ്തു നൃത്തവും തുടങ്ങിനാൾ.
എന്നതുപോലെതന്നെ കൂളികൾ ദൈത്യശവം
198 തിന്നാശു രക്തപാനംചെയ്തതി തൃപ്തി പൂണ്ടാർ.
അന്നേരം കാളിതാനും ശൂലചക്രാസികളാൽ
200 കൊന്നു വീഴ്ത്തിനാൾ ദൈത്യമന്ത്രികളെണ്മരേയും.

---

1. "ദംഷ്ട്രകൾ" (തി. പാ.) ദംഷ്ട്രകളുടെ നിറം മാറുന്നതാണോ? കോപംകൊണ്ടു കണ്ണു ചുവക്കുന്നതു സ്വാഭാവികവുമാണു്.
2. മരിച്ചു്.
3. "ഊളിയിട്ടും" (തി. പ.) വള്ളുവനാടൻ ഭാഷ 'കൂളിയിട്ടു' എന്നാണു്.

ചാകാതെയുള്ള ദൈത്യസേനകളോടിപ്പോയാർ;
202 നാകികൾ കാളിതന്നെപ്പുഷ്പവർഷവും ചെയ്താർ.
ദാനവസൈന്യങ്ങളെക്കൊന്നതു കണ്ട നേരം
204 സാനന്ദം മാതൃക്കളും കാളിയെ വാഴ്ത്തിടിനാർ.
നല്ലോരു ജയശ്രീയാം സഖിയോടൊരുമിച്ചു
206 കല്യാണമോടും തത്ര വാണിതു കാളിതാനും.
പഞ്ചമമദ്ധ്യായം ഞാൻ ചൊല്ലിനേൻ ചുരുക്കമായ്
208 ചഞ്ചലമിഴിമാരേ! ശേഷവും കേട്ടുകൊൾവിൻ!

അഞ്ചാമദ്ധ്യായം സമാപ്തം.



# ആറാമദ്ധ്യായം

'ദാരുകനിനി വന്നു കാളിയോടെതിർത്തീടും
2 പോരതിഘോരമായിട്ടുണ്ടാകുമത്തുനേരം;
ഇന്നതു വഴിപോലെ കാണേണം നമുക്കെല്ലാ'-
4 മെന്നു ചിന്തിച്ചു ദേവവൃന്ദവും മുനിമാരും
ആകാശമാർഗ്ഗേ വന്നു നിറഞ്ഞോരനന്തരം
6 ലോകൈകമാതാവായ കാളിയെക്കണ്ടീടിനാർ
ദേവിയെക്കണ്ടു വന്ദിച്ചേറ്റവും ഭക്തിയോടും
8 ദേവതാപസഗണം സ്തുതിച്ചു തുടങ്ങിനാർ:—
"ലോകനിർമ്മാണസ്ഥിതിസംഹാരശീലേ! ദേവി![1]
10 ശോകനാശിനി! ഭക്തവത്സലേ! നമോസ്തുതേ.
(രുദ്രകോപാഗ്നിജാതേ! ഭദ്രദായിനി! ശിവേ!
12 ഭദ്രകാളീതി ലോകവിശ്രുതേ! നമോസ്തുതേ.
പത്മസംഭവമുഖ സർവ്വദേവാംശഭൃതേ!
14 പത്മലോചനേ! പത്മഭൂഷണേ! നമോസ്തുതേ!)[2]
ചാമുണ്ഡാ,[3] ഭദ്രകാളീ ചണ്ഡികേ[4]ത്യാദികളാം
16 നാമങ്ങളുള്ള മഹാഭൈരവി! നമോസ്തുതേ!
വാരിജോത്ഭവവന്ദ്യേ! മാരനാശനസുതേ!
18 വാരിജനേത്രാനുജേ![5] നിൻപാദം വണങ്ങുന്നേൻ.
ദന്തഖണ്ഡിതദൈത്യേ![6] ദന്തികണ്ഡലധരേ!
20 സന്താപഹരേ! ദേവി! നിൻപാദം വണങ്ങുന്നേൻ.

---

1. "......സംഹാരേ! മഹാദേവി" (തി. പ.)

ഈ സ്തോത്രം ദേവിയെ സൃഷ്ടിസ്ഥിതിസംഹാരകർത്ത്രിയായി സങ്കല്പിച്ചുകൊണ്ടാണ് ചെയ്യുന്നതു്. കാളിയെപ്പററി ഓരോ കാലത്തുണ്ടായ സങ്കല്പങ്ങളെല്ലാം ഇതിൽ ഒതുക്കുവാൻ ശ്രമിച്ചപോലിരിക്കുന്നു.

2. ഈ നാലു വരികൾ തി. പതിപ്പിൽ കാണുന്നില്ല.

3. ചണ്ഡൻ, മുണ്ഡൻ എന്ന അസുരരെ കൊന്നുണ്ടായ പേരു്.

4. കോപശീല.

5. കൃഷ്ണാവതാരത്തിനു മുമ്പു് രോഹിണിയിൽ അവതരിച്ച ദേവിയെ സൂചിപ്പിക്കുന്നു.

6. ദന്തംകൊണ്ടു് ദൈത്യനെ ഖണ്ഡിച്ചവൾ (ബഹുവ്രീഹിസമാസം). ദാരുകവധം സൂചിപ്പിക്കുന്നു. ദാരുകവധം വിവരിക്കുന്ന ഗ്രന്ഥത്തിൽ ഇതു് ഈ ഘട്ടത്തിൽ അപ്രകൃതമാണു്.

ഷോഡശമഹാഭുജേ! ബഡവാനലമുഖെ![1]
22 ക്രീഡയാ ജിതദൈത്യേ! നിൻപാദം വണങ്ങുന്നേൻ.

ശൂലമുൽഗരഹസ്തേ! കാലകാലാക്ഷിജാതെ!
24 നീലജീമൂതവർണ്ണേ! നിൻപാദം വണങ്ങുന്നേൻ.

ഘോരനാം മഹിഷനെ സ്സംഹരിച്ചതും നീയേ!
26 പോരതിൽ സുംഭാദിയെ സ്സംഹരിച്ചതും നീയേ!

രക്തബീജനെക്കൊന്നു രക്ഷ ചെയ്തതും നീയേ!
28 ശക്തനാം ഭണ്ഡാസുരൻ[2] തന്നെക്കൊന്നതും നീയേ!

ക്ഷോണിയായതും നീയേ! ലക്ഷ്മിയായതും നീയേ!
30 വാണിയായതും നീയേ! ഗൌരിയായതും നീയേ!

ഈരേഴുലോകങ്ങളിലുള്ളവയെല്ലാം നീയേ!
32 കാരുണ്യവാരാന്നിധേ! സർവ്വവസ്തുവും നീയേ.

അവ്യക്തേ! വ്യക്തരൂപേ! നിർഗ്ഗുണേ! ഗുണാശ്രയേ!
34 ഭവ്യഭൂതേശേ! വേദവേദാന്തവേദ്യേ! ശിവേ![3]

സച്ചിദാനന്ദരൂപേ! സത്യസങ്കല്പേ! നിത്യേ!
36 ത്വച്ചരണാബ്ജം സദാ ശരണം നമോസ്തുതേ!"

ഇത്തരം പലവധം സ്തുതിച്ചു ദേവാദികൾ
38 ചിത്തഖേദേന പിന്നെ കാളിയോടുണർത്തിച്ചാർ:—

"ദാരുകദൈത്യേന്ദ്രനാൽ ക്ലിഷ്ടരാകിയ ഞങ്ങ-
40 ളാരുമിന്നൊരു ഗതിയില്ലാഞ്ഞു വലയുന്നു;

പാപികളായ ദൈത്യസഞ്ചയം ദിവാനിശം
42 താപസാശ്രമമെല്ലാം കൊള്ളിവെച്ചിരിക്കുന്നു;

രക്തമാംസങ്ങളഗ്നികുണ്ഡത്തിൽ നിറക്കുന്നു;
44 ഭക്തരാം മുനികളെ ബ്ഭർത്സിച്ചു താഡിക്കുന്നു;

യജ്ഞങ്ങൾ മുടക്കുന്നു; വൃക്ഷങ്ങൾ മുറിക്കുന്നു;
46 യജ്ഞപാത്രങ്ങളെല്ലാം ഭേദിച്ചങ്ങെറിയുന്നു;

1. മുഖത്തു് ബഡവാഗ്നിയുള്ളവളെ! ബഡവാഗ്നി അതിശക്തിയോടുകൂടി സമുദ്രത്തിൽ കിടക്കയാണു്.—ഉഗ്രമൂർത്തി എന്നു സാരം.

2. ഈ അസുരൻ മററുള്ളവരെപ്പോലെ പ്രസിദ്ധനല്ല.

3. 'ഭവ്യഭൂതെ! ഭൂതേശി! അദ്വൈതവേദ്യേ! ശിവേ!' (തി. പ.)

ആശ്രമാങ്കണെ മലമൂത്രങ്ങൾ നിറച്ചവ-
48 രശ്രമം മുനിപത്നിമാരെയും[1] ഹരിക്കുന്നു;
വാപികൾ കൂപങ്ങളും തീൎത്ഥങ്ങളിവയെല്ലാം
50 പാപികൾ തൂൎത്തീടുന്നു; കഷ്ടമെന്താവതോൎത്താൽ.
ഇത്തരമവരോരോ ദുഷ്ടതചെയ്യുന്നതു
52 വിസ്തരിച്ചറിയിപ്പാനാവതല്ലൊരുവൎക്കും.
നാകലോകവും[2] വിട്ടു നാകികളെല്ലാവരു-
54 മാകുലത്തോടു മുനിവൃന്ദവും ഭയത്തോടും
അന്നപാനാദികളും കൂടാതെ ഗുഹകളിൽ
56 ചെന്നൊളിച്ചനുദിനം വാഴുന്നു വിവശരായ്.
ലോകത്തെ രക്ഷിപ്പതിനിന്നവതാരംചെയ്ത[3]
58 ലോകനായികെ! തവ ചേതസി കരുണയാ
ദാരുകാസുരൻതന്നെ വധിച്ചു ലോകത്രയം
60 കാരുണ്യവാരാന്നിധേ! പാലിച്ചുകൊള്ളേണമേ."
ഇത്തരം ദേവഗണം സ്തുതിച്ചോരനന്തരം
62 ചിത്തകാരുണ്യം പൂണ്ടു കാളിയും മോദത്തോടും
ആനന്ദാമൃതപരിപൂൎണ്ണമാം കടാക്ഷത്താൽ
64 ദീനരാമവർകളെ മന്ദമായ് കടാക്ഷിച്ചാൾ.
ദേവിതൻ കടാക്ഷമാമമൃതസേകംകൊണ്ടു
66 ദേവതാപസഗണമെത്രയുമാനന്ദിച്ചാർ.
ഭേരിദുന്ദുഭിമുഖവാദ്യഘോഷങ്ങൾകൊണ്ടും,
68 ഘോരമാം ഭൂതഗണ സിംഹനാദങ്ങൾകൊണ്ടും,
വേതാളീമുഖോൽഗതദുസ്സഹശബ്ദംകൊണ്ടും,
70 ഭീതി പൂണ്ടിതു ലോകവാസികളെല്ലാവരും.
കാളിയും യുദ്ധത്തിനായുറച്ചു നിന്നീടിനാൾ.
72 മേളത്തിലദ്ധ്യായമിന്നാറു ഞാൻ ചൊല്ലീടിനേൻ.

ആറാമദ്ധ്യായം സമാപ്തം.

---

1. "ആശ്രമമുനിപത്നിമാരെയും—" (തി. പ.) ഇവിടെ ആശ്രമത്തിനു അൎത്ഥമില്ല. അശ്രമം=പ്രയാസംകൂടാതെ. അവരോടെതൃക്കുവാൻ ആളില്ലാത്തതുകൊണ്ടു" എന്നു സാരം.

2. 'നാഗലോകം' (തി. പ.) പ്രമാദമെന്നു സ്പഷ്ടം.

3. "ലോകത്തെ രക്ഷിപ്പതിനവതാരംചെയ്തോരു—" (തി. പ.)

## ഏഴാമദ്ധ്യായം.

മന്ത്രികളെട്ടുപേരും സംഗരേ മരിച്ചതു-
2 മന്തമില്ലാത ദൈത്യസേനകൾ നശിച്ചതും.
കേട്ടതികോപംപൂണ്ടു താരകൻ മഹാവീരൻ[1]
4 വാട്ടമെന്നിയെ പുറപ്പെട്ടിതു യുദ്ധത്തിനായ്.
സുന്ദരീമണിമൌലിയാകിയ മനോദരി
6 തന്നോടു രഹസ്യമായ് താരകൻ ചൊല്ലീടിനാൻ:—
"പണ്ടു നാന്മുഖൻ മമ നൽകിയ മന്ത്രദ്വയ-
8 മുണ്ടതു ജപിക്കിലോ സംഗരേ ജയം വരും;
എന്നതുകൊണ്ടു നീയുമെപ്പോഴും ജപിച്ചാലു-
10 മിന്നു ഞാൻ മന്ത്രദ്വയം നിന്നോടു ചൊല്ലീടുവൻ.
ശത്രുക്കളറികിലോ മന്ത്രങ്ങൾ ഫലിച്ചീടാ.
12 സത്യമിന്നതുകൊണ്ടു ഗൂഢമായ് ജപിക്ക നീ!
എന്നുരചെയ്തു മന്ത്രയുഗ്മവുമുപദേശി-
14 ച്ചന്യൂനരാഗം ഗാഢം പുണർന്നു പുറപ്പെട്ടാൻ.
സൌവർണ്ണ കിരീടഹാരാംഗദാദികളാലേ
16 സർവ്വാംഗമലങ്കരിച്ചെത്രയും തേജസ്സോടും
ചിത്രമാം രഥം വലംവെച്ചതിലേറീടിനാൻ.[2]
18 ഛത്രചാമരങ്ങളും ശോഭിച്ചു ചുഴലവും
മേരുതന്മൂർദ്ധ്നി സൂര്യനുജ്ജ്വലിക്കുന്നപോലെ[3]
20 താരകൻ മഹാരഥമദ്ധ്യത്തിൽ വിളങ്ങിനാൻ.
ദൈത്യദാനവസൈന്യമാകവേ പുറപ്പെട്ടാർ;
22 ധാത്രിയും ദൈത്യന്മാരാൽ പൂർണ്ണമായ്വന്നിതപ്പോൾ.
ദാനവസേനകൾക്കു സംഖ്യയുമില്ല പാർത്താൽ;
24 മാനവും ബലവുമുണ്ടേററവുമെല്ലാവർക്കും.

---

1. 'മഹാരഥൻ' (തി. പ.)
2. പോരാളികളുടെ പഴയ ആചാരം.
3. "മേരുതൻ മൂർദ്ധ്നി സൂര്യനുദിക്കുന്നതുപോലെ" (തി. പ.) ഇതു പ്രകൃതിവിരുദ്ധമാണ്.

വാരിധിതുല്യഘോഷ ദൈത്യസേനകളോടും,
26 ഭേരിദുന്ദുഭിമുഖ്യവാദ്യഘോഷങ്ങളോടും,

അഞ്ജനഗിരിയെക്കാളുന്നതഗാത്രന്മാരാം
28 കുഞ്ജരകോടിയോടു മർബ്ബുദ[1]രഥത്തോടും,

സംഖ്യയില്ലാതെ ഖര[2]വാജിവൃന്ദങ്ങളോടും,
30 ശങ്കയും കൈവെടിഞ്ഞു ദാരുകൻ ഗമിച്ചുടൻ

ഉത്തരദ്വാരദേശം കടന്നു ചെന്നനേരം
32 തത്ര കാളിയെക്കണ്ടു വിസ്മയം പൂണ്ടീടിനാൻ.

സംഖ്യയില്ലാത ദൈത്യശവങ്ങൾ കിടപ്പതു
34 സങ്കടത്തോടു കണ്ടു കോപിച്ചു ദാരുകനും.

ഭൈരവനാദത്തോടും കാളിയോടുരചെയ്താ-
36 "നാരു നീ ദൈത്യന്മാരെ ക്കൊല്ലുവാനെന്തുമൂലം?

ഇന്ദ്രജാലങ്ങൾകൊണ്ടോ, മായകൾകൊണ്ടോ, ചൊല്ലീ-
38 ടിന്നു നീ ദൈത്യന്മാരെക്കൊന്നതു മഹാമൂഢേ!

ഇന്നിവയൊന്നല്ലാതെ നാരിമാർക്കുണ്ടോ വീര്യ-
40 മെന്നുമേ നാരീജനം ജയിച്ചു കേൾപ്പില്ല ഞാൻ!

വിക്രമമുണ്ടെന്നൊരു ഗർവ്വമുണ്ടെന്നാകിലോ
42 നില്ല! നില്ല! നീ മമ മുന്നിലിന്നരക്ഷണം.

പെണ്ണുങ്ങളായവരെ ക്കൊല്ലരുതതുകൊണ്ടു
44 കർണ്ണനാസികാച്ഛേദം ചെയ്തു ഞാൻ വിട്ടീടുവൻ!"

ഇത്തരമുരചെയ്തു ദാരുകൻ കോപത്തോടു-
46 മസ്ത്രശസ്ത്രങ്ങൾകൊണ്ടു വർഷവും തുടങ്ങിനാൻ.

ദാരുകാസ്ത്രങ്ങളെല്ലാം ഛേദിച്ചു കാളിതാനും[3]
48 ഘോരസായകവർഷം ചെയ്തുകൊണ്ടലറിനാൾ.

അസ്ത്രങ്ങളൊന്നും ഫലിച്ചീടാഞ്ഞു ദൈത്യേശ്വരൻ
50 ചിത്തത്തിലോർത്തു ദിവ്യാസ്ത്രങ്ങളെ പ്രയോഗിച്ചാൻ.

---

1. പത്തുകോടി.
2. കഴുത.
3. 'കാണിനേരം' (തി. പ.) ഈ പാഠംകൊണ്ടു് അന്വയത്തിനു വിഷമമുണ്ടു്.

ആസുരം, ദൈത്യാസ്ത്രവും, രാക്ഷസം, പൈശാചവും,
52 ഭാസുരം, മായാസ്ത്ര, മിത്യാദിയാം ദിവ്യാസ്ത്രങ്ങൾ
ദൈത്യേന്ദ്രൻ പ്രയോഗിച്ചതൊക്കെയും കാളിതാനും
54 പ്രത്യസ്ത്രമെയ്തു നശിപ്പിച്ചതു കണ്ടനേരം,
സത്വരം ബ്രഹ്മദണ്ഡമെടുത്തു, ഭക്തിയോടു-
56 മുത്തമമന്ത്രദ്വയം ജപിച്ചു, ദാരുകനും
"ഇന്നു നിന്നുടെ ഗാത്രം ഭസ്മമാക്കീടുവൻ ഞാൻ!"
58 എന്നുരചെയ്തു, ബാഹുവീര്യമോടയച്ചുതേ!
കല്പാന്താനലപ്രഭമായീടും ബ്രഹ്മദണ്ഡം
60 കെല്പോടു വരുന്നതു കണ്ടൊരു ദേവന്മാരും,
താപസന്മാരും, വിപ്രവൃന്ദവും ഭയപ്പെട്ടു
62 താപേന വിരിഞ്ചനെ സ്തുതിച്ചു ചൊല്ലീടിനാർ:—
"പങ്കജാസന! ജയ! പങ്കനാശന! ജയ!
64 സങ്കടം തീർത്തു പാലിക്കേണമേ! ജഗത് ത്രയം.
ഉത്തമം തവ ദണ്ഡം നിന്തിരുവടി മുന്നം
66 ദൈത്യന്നു കൊടുക്കയാൽ വന്നിതു നാശമേവം.
ഘോരമാം ദണ്ഡമിന്നു ഭൈരവിയുടെ നേരെ
68 ദാരുകനയച്ചതു പാരമായ് ജ്വലിക്കുന്നു.
പ്രത്യസ്ത്രമില്ലായ്കയാൽ നിന്നുടെ കരുണയാ
70 സ്വസ്തി നൽകേണം ഭദ്രകാളിക്കും ലോകങ്ങൾക്കും."
ഇത്തരമെല്ലാവരും പ്രാർത്ഥിച്ചു നില്ക്കുന്നേര-
72 മെത്രയും മന്ദഗതിയായ് വന്നു മഹാദണ്ഡം.
അപ്പോഴേ കാളിതാനും യുദ്ധഭൂമിയിൽനിന്നു
74 വില്ലാട്ടു[1] വാങ്ങി ശ്രമം തീർപ്പാനായിരിക്കുംപോൾ
സത്വരം കാത്യായനീദേവിയുമെഴുന്നെള്ളി
76 പുത്രിയാം കാളിയോടു സാദരമരുൾചെയ്തു:—
"എന്തു നീ യുദ്ധമുപേക്ഷിച്ചു പോന്നതു വത്സേ!
78 ഹന്ത! തേ പരിശ്രമമേററമുണ്ടാകകൊണ്ടോ?

1. ഒരമ്പെയ്താൽ ചെല്ലുന്ന ദൂരം. 'പില്ലാട്ടു' എന്ന തി. പ. പാഠത്തിന്നു പ്രകൃതത്തിൽ അർത്ഥമില്ല.

ദാരുകൻതന്നെ വധിച്ചീടുവാനുപായം ഞാൻ
80 പാരാതെ ചൊല്ലീടുവൻ ഖേദിക്കവേണ്ട ബാലെ!
ഉത്തമങ്ങളായ് രണ്ടു മന്ത്രങ്ങളാം ദാരുകനു
82 ചിത്തമോദേന പണ്ടു നൽകിനാൻ ചതുർമ്മുഖൻ.
ഉത്തമമന്ത്രദ്വയം ഗ്രഹിക്കാതൊരുനാളും
84 ദൈത്യവീരനെക്കൊൽവാനാവതല്ലൊരുവക്കും.
ദാരുകൻ തന്റെ കാന്തയാകിയ മനോദരി
86 സാരമാം മന്ത്രദ്വയം ഗ്രഹിച്ചു ജപിക്കുന്നു.
ചെന്നവളോടു നന്നായ് പറഞ്ഞു മന്ത്രദ്വയ-
88 മിന്നു ഞാൻ ഗ്രഹിച്ചിങ്ങു വരുവൻ വൈകീടാതെ."
എന്നരുൾചെയ്തു തത്ര മറഞ്ഞു കാത്യായനി
90 ചെന്നിതു മനോദരിതന്നുടെ ചാരത്തിങ്കൽ.
വിപ്രകന്യകാവേഷം പൂണ്ടൊരു ഗൌരിതന്നോ-
92 ടപ്പോഴേ മനോദരി ചോദിച്ചാൾ മധുരമായ്:—
"ബന്ധുരകളേബരേ! ബന്ധൂകസമാധരി!
94 സിന്ധുരസമഗതേ! ബാലികേ! നീയാരെടോ?
എന്തു നീയിത്ര കൃശയാവതിന്നൊരുമൂല-
96 മെന്തു നിന്നഭിലാഷമെന്നതും ചൊല്ലീടുക?"
എന്നതുകേട്ടവളും മന്ദമായുരചെയ്താ:—
98 "ഇന്നു ഞാനൊരു വിപ്രകന്യയാകുന്നു ഭദ്രേ!
എത്രയും ദരിദ്ര ഞാനെന്നതുമൂലം മമ
100 ഗാത്രമിത്തരം കൃശമായതെന്നറിഞ്ഞാലും."
എന്നതുകേട്ടു മനോദരിയും ചൊല്ലീടിനാ-
102 "ളിന്നു നീ വൈകീടാതെ ഭോജനംചെയ്ക ബാലേ!
നിന്നുടെ ദാരിദ്ര്യങ്ങളൊക്കയും തീർത്തീടുവ-"
104 നെന്നതു കേട്ട നേരം കന്യകതാനും ചൊന്നാൾ:—
"ദാനവേശ്വരനായ ദാരുകൻ നിയോഗത്താൽ
106 ഞാനിന്നു വന്നതെന്നു ധരിക്ക മനോഹരേ!

എത്രയും ഘോരമായ സംഗരത്തിങ്കൽ തവ
108 ഭർത്താവു പരവശനായിതെന്നറിഞ്ഞാലും.
ഉത്തമങ്ങളായ് രണ്ടു മന്ത്രങ്ങൾ ദൈത്യേശ്വര-
110 നുത്തമേ! നിനക്കുപദേശിച്ചേനെന്നു ചൊന്നാൻ.
ഇന്നവൾതന്നെ മന്ത്രം ജപിച്ചാൽ മതിവരാ,
112 ചെന്നു നീക്കൂടെ മന്ത്രം ഗ്രഹിച്ചു ജപിച്ചാലും!
എന്നവൻ ചൊൽകമൂലമിന്നുഞാനത്ര വന്നേൻ.
114 ധന്യേ! നീ മന്ത്രദ്വയമുപദേശിക്ക മമ.
എത്രയും ഭക്തിയോടും ജപിച്ചീടുവൻ ഞാനു-
116 മത്രയുമല്ല പുനരൊന്നുണ്ടു കേട്ടീടുന്നു:—
മംഗലമന്ത്രദാനം ചെയ്യുന്ന നാരിമാർക്കു
118 മംഗല്യസൂത്രനാശമെന്നുമേ വന്നുകൂടാ.
ഉത്തമമന്ത്രദാനം ചെയ്കയാൽ നാരീജന-
120 മെത്രപേരുണ്ടു ഭർത്താവൊന്നിച്ചു സുഖിച്ചവർ.
എന്നതുകൊണ്ടു മന്ത്രദാനം നീ ചെയ്തീടുക
122 നിന്നുടെ ഭർത്താവിനു ഗുണങ്ങൾ വരുവാനായ്.
പോരതിൽ ജയിച്ചു നിൻ ഭർത്താവു വന്നാൽ മമ
124 ദാരിദ്ര്യമെല്ലാം തീരുമില്ല സംശയമേതും”
ഇത്തരമവളുടെ ചാരുവാക്യങ്ങൾ കേട്ടു
126 ചിത്തവിശ്വാസം വന്ന കാരണാ മണ്ഡോദരി
വിപ്രകന്യകാവേഷം ധരിച്ച കാത്യായനി-
128 ക്കപ്പൊഴേ മന്ത്രദ്വയമുപദേശിച്ചീടിനാൾ.
അന്നേരമവൾ ചൊന്നാ“ളാരുമേയറിയാതെ
130 ചെന്നു ഞാൻ വനം തന്നിലിരുന്നു ജപിച്ചീടാം.”
എന്നുരചെയ്തു മറഞ്ഞപ്പൊഴേ കാത്യായനി
132 ചെന്നാശു കാളിക്കുപദേശിച്ചാൾ മന്ത്രദ്വയം.
ഉത്തമമന്ത്രദ്വയം ഗ്രഹിച്ചോരനന്തരം
134 എത്രയും മോദംപൂണ്ടു കാളിയും കോപത്തോടും,

ഘോരമായാർത്തു രണഭൂമിയിൽ ചെന്നു ബാണ-
136 ധാരകൾകൊണ്ടു ദൈത്യരാജനെ മൂടീടിനാർ.
തേരുമായുധങ്ങളും ചാപവും പൊടിഞ്ഞുപോയ്
138 പാരമാമഴൽപൂണ്ടു ദാരുകൻ ഭയത്തോടും,
ഘോരമാം ബ്രഹ്മദണ്ഡമയച്ചാനതുകണ്ടു
140 ഘോരബാണങ്ങൾകൊണ്ടു കാളിയും തടുത്തുതേ!
ഉഗ്രമാം ബ്രഹ്മദണ്ഡം നിഷ്ഫലമായ നേരം
142 വ്യഗ്രതപൂണ്ടു ചിത്തേ നിനച്ചാനസുരേന്ദ്രൻ.
ഘോരമാം ബ്രഹ്മദണ്ഡം നിഷ്ഫലമായമൂലം
144 വൈരികളറിഞ്ഞിതു മന്ത്രമെന്നതു നൂനം.
ഇന്നതു ചോദിക്കേണമെന്നോർത്തു ദൈത്യേന്ദ്രനും
146 ചെന്നാശു മനോദരിതന്നോടു ചോദ്യംചെയ്താൻ.
"മാനിനീകുലമൌലിമാലികെ! മനോഹരെ!
148 മീനലോചനെ! മമ വല്ലഭെ! മനോരമേ!
പോരിനായ് പുറപ്പെട്ടു ഞാനങ്ങു പോയശേഷ-
150 മാരെന്നാകിലുമത്ര വന്നിതോ? ചൊൽക ബാലെ!"
അന്നേരം മനോദരി ചൊല്ലിനാ"ളൊരുവിപ്ര-
152 കന്യക തവ നിയോഗത്തിനാലത്ര വന്നാൾ.
"സംഗരേ മമ ജയം വന്നുകൂടുവാനിന്നു
154 മംഗലമന്ത്രദ്വയം ഗ്രഹിച്ചു ജപിക്കേണം!"
എന്നു നീ പറഞ്ഞയച്ചോരു വാർത്തകളവ-
156 ളെന്നോടു രഹസ്യമായ്ചൊന്നതു കേട്ടു ഞാനും
നല്ലോരു മന്ത്രദ്വയം ഞാൻ ഗ്രഹിച്ചതു ഭവാൻ
158 ചൊല്ലാതെയവളറിഞ്ഞീടുകയില്ല നൂനം
എന്നുറച്ചവൾക്കുപദേശിച്ചേൻ മന്ത്രയുഗ്മം
160 പിന്നെ മററാരുമത്ര വന്നതില്ലറിഞ്ഞാലും."
എന്നതു കേട്ടു പാരം തളർന്നു ദാരുകനും
162 വന്ന സന്താപത്തോടും കാന്തയോടുരചെയ്താൻ:—

"അയ്യയ്യൊ! ചതിച്ചിതു കാളിയും ഭവതിയെ
164 പൊയ്യല്ല മമ മൃത്യുകാലവുമടുത്തുതോ!
കന്യകയായി വന്നു കാളിതാൻ മന്ത്രദ്വയം
166 നിന്നോടു പഠിച്ചതും, ഞാനയച്ചതുമില്ല.
വൈരികൾ മന്ത്രമറിഞ്ഞീടുകിൽ മരിക്കെന്നു
168 വാരിജോത്ഭവൻ പണ്ടു ശാപവും മമ നൽകി.
ഇന്നു നീ മമ മരണത്തിനു മൂലമായി
170 വന്നിതു, ദൈവഗതിയാരാലുമൊഴിക്കാമൊ?
മൃത്യുവന്നീടുമെന്നു ഖേദവും നമുക്കില്ല;
172 മൃത്യുവില്ലാതെയാരുമില്ലല്ലോ ജനിച്ചതിൽ.
വാരിജവിലോചനേ! നിന്നോടുമൊത്തു കളി-
174 ച്ചേറിയ കാലം സുഖത്തോടു ഞാൻ വാണീടിനേൻ.
ഇന്നു ഞാൻ മരിച്ചീടും; പിന്നെ നീ താതൻ തന്റെ
176 മന്ദിരെ ചെന്നു വസിച്ചായുസ്സു കഴിച്ചാലും.
നാരിയാലവധ്യത്വം മുന്നം ഞാൻ വരിച്ചീല,
178 നാരിയാം കാളി മമ മൃത്യുവെന്നതു നൂനം."
ദാരുകനേവമുരചെയ്തു വാണീടുന്നേരം
180 ഘോരശബ്ദങ്ങളോടും ക്രൂളികൾ ഭൂതങ്ങളും,
ഭൈരവിനിയോഗത്താൽ ദാരുകപുരമെല്ലാം
182 വീറോടു തകർത്തിതു തുത്തിതു കിടങ്ങുകൾ.
ഗോപുരഹർമ്മ്യപ്രാസാദാസുരഗൃഹങ്ങളു-
184 മാപണഗജവാജിശാലകൾ ദുർഗ്ഗങ്ങളും
പിന്നെയുമുള്ളതെല്ലാം തകർക്കുന്നതു കണ്ടു
186 വന്നൊരു കോപത്തോടും ദാരുകൻ പുറപ്പെട്ടാൻ.
മുമ്പിലുൾപ്പുക്കു തടുത്തീടിനാൾ മനോദരി
188 വമ്പനാമവനതുമാദരിയാതെ ശീഘ്രം
തേരതിലേറിപ്പുറപ്പെട്ടോരു സമയത്തു
190 ഘോരദുർന്നിമിത്തങ്ങൾ കണ്ടിതു പലതരം:—

ഛോരകാം വർഷിച്ചിതു മേഘങ്ങൾ രഥോപരി;
192 ഘോരമായ് പ്രതികൂലം വീയിനാൻ പവനനും;
കേതുവും മുറിഞ്ഞിതു; ചാപവും പതിച്ചുതേ;
194 സൂതഹസ്തത്തിൽനിന്നു വീണിതു ചമ്മട്ടിയും;
അശ്വങ്ങൾക്കെല്ലാററിനും കണ്ണുനീരൊഴുകുന്നു;
196 വിശ്വവുമന്ധകാരപൂർണ്ണമായ് വന്നിതപ്പോൾ;
വാമമായ് രഥോപരി ഗൃധ്രങ്ങൾ പറക്കുന്നു;
198 ഭീമനാദങ്ങൾ ഘോഷിച്ചീടുന്നു ജംബുകന്മാർ;
ഉൽക്കകൾ പതിക്കുന്നു; ഭൂമിയും ചലിക്കുന്നു;[1]
200 ദിക്കെല്ലാം ജ്വലിക്കുന്നു; വൃക്ഷങ്ങൾ പതിക്കുന്നു;[2]
സന്തതമുപശ്രുതി[3] കേൾക്കുന്നു വിരുദ്ധമാ-
202 യന്തകദൂതന്മാരെക്കാണുന്നു ദിശി ദിശി;
ഘോരമായ് കരയുന്നു കാലകുക്കുടങ്ങളും;[4]
204 കാരണമെന്യേ ഭുവി വീഴുന്നു ദാനവന്മാർ;
ശാരികമാരും യുദ്ധേ ദാരുകൻ മരിക്കെന്നും
206 ഭൈരവി ജയിക്കെന്നും ചൊല്ലുന്നു ഗൃഹംതോറും;
ദാരുകവാമാംഗങ്ങളൊക്കയും ചലിച്ചിതു;
208 കാരണമെന്യേ മലമൂത്രശുക്ലങ്ങൾ വീണു;
പിന്നെയും ദുർന്നിമിത്തം കണ്ടിതു പലതര-
210 മൊന്നുമാദരിയാതെ ദാരുകൻ നടകൊണ്ടാൻ.
ദൈത്യസേനകളോടും യുദ്ധഭൂമിയിൽച്ചെന്നു
212 ദൈത്യേന്ദ്രൻ കാളിതന്നോടേററിതു വിധിബലാൽ.
അസ്ത്രശസ്ത്രൗഘവർഷം ചെയ്തുകൊണ്ടിരുവരു-
214 മെത്രയും കോപത്തോടും സംഗരം ചെയ്യുന്നേരം

1. 'ദിക്കെല്ലാം ജ്വലിക്കുന്നു' (തി. പ.)

2. തി. പതിപ്പിൽ ഈ വരി പൂർണ്ണമല്ല.

3. എന്തിനെങ്കിലും പുറപ്പെടുമ്പോൾ യദൃച്ഛയാ കേൾക്കുന്ന ശബ്ദം.

4. 'കാകകുക്കുടങ്ങൾ' (തി. പ.) കാക്കയും കോഴിയും ശബ്ദിക്കുന്നതു് അമംഗളമാണോ കരുതാറില്ല. ഇവിടെ 'കാലംകോഴിയെ'ത്തന്നു് സൂചിപ്പിക്കുന്നതു്. അതു കൂകുന്നതു് മരണസൂചകമാണെന്നു പ്രസിദ്ധവുമാണ്. തി. പ. പാഠം പ്രമാദം തന്നെയാണ്.

ദാരുകരക്ഷോദ്ഭവന്മാരായ ദൈത്യന്മാരെ
216 ഘോരവേതാളിതാനും തിന്നുതിന്നൊടുക്കിനാൾ.
ലക്ഷം ദാനവന്മാരെ[1] നിത്യവും വേതാളിതാൻ
218 ഭക്ഷിക്കും ക്രൂളിതാനും തിന്നീടും നൂറുപേരെ.
ദേവിയും ദാരുകനും ചെയ്ത സംഗരം കണ്ടു
220 ദേവവൃന്ദവും മുനിവൃന്ദവും പുകഴ്ത്തിനാർ.
ക്രോധമോടിരുപത്തിരണ്ടു രാപ്പകലവർ
222 ബാധയെന്നിയെ യുദ്ധം തുല്യമായ് ചെയ്തശേഷം,
ദാരുകൻ ബ്രഹ്മദണ്ഡം കരത്തിലെടുത്തപ്പോൾ
224 കാരണമെന്യേ ദണ്ഡം ഭൂമിയിൽ പതിച്ചുപോയ്.
അന്നേരം കാളിയോടു ദാരുകൻ ചൊല്ലീടിനാൻ:—
226 "നന്നുനന്നഹോ,[2] നിന്റെ മായകൾ ദുരാശയെ!
ഇന്നു പത്മജദണ്ഡം ഭൂമിയിൽ പതിപ്പിച്ചു
228 നിന്നുടെ കണ്ഠം ശക്തിദണ്ഡത്താൽ മുറിപ്പൻ ഞാൻ.
അല്ലെന്നാകിലോ കർണ്ണനാസികാകുചങ്ങൾ ഞാൻ
230 ഭല്ലങ്ങൾ[3] കൊണ്ടു മുറിച്ചീടുവൻ കണ്ടാലും നീ.
എന്നിയെ നിഗളത്താൽ[4] ബന്ധിച്ചു കാരാഗൃഹം
232 തന്നിലിട്ടടപ്പാനും ദണ്ഡമില്ലെനിക്കേതും.
വാരിധിയോടു കൂപമെതിർക്കുന്നതുപോലെ,
234 വീരനാം സിംഹത്തോടു ശശമെന്നതുപോലെ,
ദന്തീന്ദ്രനോടു മേഷം[5] ചെന്നെതിർക്കുന്നപോലെ,
236 ഹന്ത! വായസം[6] വൈനതേയനോ[7]ടെന്നപോലെ.
[8]വീരനായ് ലോകത്രയനാഥനാം നമ്മോടിന്നു
238 പോരിനു നാരിയാം നീ വന്നതു ചിത്രം! ചിത്രം!"

---

1. 'യക്ഷദാനവന്മാരെ' (തി. പ.) പ്രമാദം.
2. 'നന്നുയന്നെടോ' (തി. പ.)
3. മഴുവിന്റെ ആകൃതിയിലുള്ള അമ്പു്.
4. ചങ്ങല. 'എന്നിയെ ഗളത്തിങ്കൽ' (തി. പ.)
5. ആടു്. "മേഷമെതിർക്കുന്നതുപോലെ" (തി. പ.)
6. കാക്ക.
7. ഗരുഡൻ, വിനതയുടെ മകനായതുകൊണ്ടു്.
8. 'ധീരനാം ലോകത്രയപാലനാം' (തി. പ.)

ഇത്തരം കേട്ടനേരം കാളിയും ചൊല്ലീടിനാ-
240 "ളത്തലില്ലെനിക്കേതുമൊത്തതു ചൊല്ലീടു നീ.
മൃത്യുപാശേന ബദ്ധരാകിയ ജനങ്ങളും
242 മത്തന്മാരായവരും വല്ലതും ചൊല്ലുമല്ലോ.
കാലപാശത്താൽ ബദ്ധനായ നീ വൈകീടാതെ
244 മൂലസംഛിന്നവൃക്ഷ[1]തുല്യമായ് പതിച്ചീടും!
പങ്കജാസനവരംകൊണ്ടു നീ തെളിയേണ്ട,
246 ശങ്കയില്ലതിൻഫലമൊക്കയും നശിച്ചുതേ!
അത്യുഗ്രമായ മമ ശൂലപാതങ്ങളേററാൽ
248 മൂത്തികൾ മൂന്നുപേരെന്നാകിലും ജീവിക്കുമോ?
കണ്ഠസംസ്ഥിതപ്രാണ[2]നായതിഭീതാത്മാവായ്-
250 ക്കണ്ഠനായ് ശഷ്പ[3]സമനായ നീയെന്തു പിന്നെ?"
ഇത്തരമുരചെയ്തു ഭൂമിയിൽ കിടക്കുന്നോ-
252 രുത്തമബ്രഹ്മദണ്ഡമെടുത്തു കാളിതാനും
ദാരുകവക്ഷസ്സിങ്കലൊന്നടിച്ചതു നേരം
254 പാരമായ് വിറച്ചവൻ ഭൂമിയിൽ പതിച്ചുപോയ്.
പിന്നെയങ്ങെഴുനേററു ഭീതിയോടോടീടിനാ-
256 നിന്നു ഞാനേഴദ്ധ്യായം ചൊല്ലിനേൻ കേട്ടപോലെ.

ഏഴാമദ്ധ്യായം സമാപ്തം.

---

1. മുരടററ മരം.
2. കഴുത്തുവരെ എത്തിയ പ്രാണൻ.
3. ഉണങ്ങിയ പുല്ല്. 'ശഷ്പസമനായരനെന്തു പിന്നെ' (തി. ഷ.)

# എട്ടാമദ്ധ്യായം

പേടിച്ചു ദൈത്യവീരനോടീടുന്നതു കണ്ടു
2 കൂടവേയടുത്തിതു കാളിയും കോപത്തോടും.
പത്തു ദിക്കിലുമോടി വലഞ്ഞു ദാരുകനും
4 തത്രൈവ മറഞ്ഞാശു പാതാളം പുക്കീടിനാൻ.
നീളവേ നോക്കുന്നേരം ദൈത്യനെക്കാണായ്കയാൽ
6 കാളിയും ഭൂമിതന്നിലിരുന്നു ചിന്തിച്ചിതേ:—
'ഇന്നു ദാനവമൂഢനെങ്ങുപോയൊളിച്ചിതേ!
8 എന്നുടെ യത്നങ്ങളും നിഷ്ഫലങ്ങളായ് വന്നു!
ദൈത്യനെക്കൊന്നീടുവാൻ താതന്റെ നിയോഗത്താ-
10 ലാസ്ഥയാ വന്നോരു ഞാനവനെ വധിക്കാതെ,
അങ്ങു ചെന്നെന്തു താതൻ തന്നോടു ചൊല്ലേണ്ടതും,
12 സംഗതി വന്നീലല്ലോ ലോകത്തെ രക്ഷിപ്പാനും!
ദേവർഷിവിപ്രഗണശല്യങ്ങൾ തീർക്കായ്കയാൽ
14 കേവലം മമ ജന്മം നിഷ്ഫലമായി വന്നു!'
ഇത്തരം കാളിതാനുമോരോന്നേ ചിന്തിക്കുമ്പോൾ
16 സത്വരമശരീരിവാക്യവും കേൾക്കായ് വന്നു:—
"ഭൈരവി തവ ഹൃദി ചിന്തയുണ്ടാക വേണ്ടാ,
18 ദാരുകൻ മറഞ്ഞുപോയ് പാതാളേ വസിക്കുന്നു;
ദുർമ്മാർഗ്ഗം തുടങ്ങുന്ന വൈരികളോടു നല്ല[1]
20 സന്മാർഗ്ഗം കൊണ്ടുതന്നെ കാര്യങ്ങൾ സാധിക്കുമോ?"
ഇത്തരമശരീരിവാക്യങ്ങൾ കേട്ട നേരം
22 ചിത്തത്തിലുപായങ്ങൾ നിനച്ചു കാളിതാനും-

---

1. ഇത്തരം ഇരട്ടിപ്പുകൾ നാടൻ ഭാഷയിൽ സാധാരണയാണ്. ഉദാ: 'പൈപക്കിടാക്കുട്ടി.' 'ദേവാസുരയുദ്ധം പെരുംപോര്' (പേജ് 21). ''യുദ്ധപ്പേക്കോലം'' (പേജ് 33) മുമ്പുതന്നെ വന്നിട്ടുണ്ടല്ലോ.

'ഖല്ല' എന്നൊരു പാഠം കണ്ടെങ്കിൽ ശല്യം കുറഞ്ഞു.

മൎക്കബിംബത്തെ മറച്ചീടിനാൾ നാവുകൊണ്ടു;[1]
24 ദിക്കുകളെല്ലാം മറച്ചീടിനാൾ ചികുരത്താൽ.[2]
പാരെല്ലാമന്ധകാരപൂൎണ്ണമായ് വന്നിതപ്പോൾ
26 ദാരുകനതു കണ്ടു ചിത്തത്തിൽ നിരൂപിച്ചു:—
"അൎക്കനുമസ്തമിച്ചു; പരന്നു തിമിരവു-
28 മിക്കാലം പുറപ്പെട്ടു ചെന്നു ഞാൻ ഭൂമീതലേ
സംഗതി വന്നുവെങ്കിൽ കാളിയെക്കൊലചെയ്തു
30 മങ്ങാതെ കാന്തയോടുമൊന്നിച്ചു വാണീടുവൻ."
ഇത്തരം ചിന്തിച്ചവൻ പാതാളത്തിങ്കൽനിന്നു
32 സത്വരം പുറപ്പെട്ടു ഭൂമിയിൽ ചെന്നനേരം
ഘോരാന്ധകാരംകൊണ്ടു കാളിയെക്കാണായ്കയാ-
34 ലാരുമേയറിയാതെ മന്ദമായ് ഗമിക്കുമ്പോൾ,
സൂക്ഷ്മമാം ഛായകണ്ടു കാളിയും ചെറുനേരം
36 സൂക്ഷിച്ചു നേരമിവൻ ദൈത്യനെന്നറികയാൽ
ബന്ധിച്ചു ചികുരവും; ചുരുക്കി രസനയു-
38 മന്ധകാരവുമപ്പോൾ നശിച്ചു വെളിവായി.
അന്നേരമരികത്തു കാളി നില്പതുകണ്ടു
40 വന്നോരു ഭയത്തോടും ദാരുകൻ മണ്ടീടിനാൻ.
സത്വരം പിമ്പേ ചെന്നു കാളിയും ത്രിശൂലത്താൽ
42 ദൈത്യവക്ഷസ്സിലൊന്നു കുത്തിനാൾ കോപത്തോടും.
ഉഗ്രമായോരു ശൂലം വക്ഷസി തറക്കയാൽ
44 വ്യഗ്രത പൂണ്ടു ഭൂമൌ പതിച്ചാൻ ദാരുകനും.
ഘോരശൂലാഗ്രം ഭദ്രകാളിയുമവനുടെ
46 മാറിടം തന്നിൽത്തറച്ചമൎത്തു നിൎത്തീടിനാൾ
ഗാത്രങ്ങൾ വിറച്ചതിവേദന പൂണ്ടു പാര-
48 മാൎത്തനായോരു ദൈത്യൻ കാളിയോടുരചെയ്താൻ:—

---

1. "അൎക്കബിംബത്തെ ദേവി മറച്ചു നാവുകൊണ്ടു" (തി. പ.) 'കാളി' മുമ്പിലുള്ളതുകൊണ്ടു 'ദേവി' അനാവശ്യമാണു.

2. "ദിക്കുകളേയുമെല്ലാം മറച്ചു ചികുരത്താൽ" (തി. പ.)

"മുന്നം നിൻ പരമാൎത്ഥമേതുമൊന്നറിയാതെ[1]
50 നിന്നോടു യുദ്ധത്തിനായ് വന്നിതു മൂഢനാം ഞാൻ.
വാഹനായുധാദികളൊന്നുമില്ലാത്തൊരെന്നെ
52 മോഹനരൂപേ! ദേവി! കൊല്ലാതെ പാലിക്കേണം.
പ്രാകൃതനായോരെന്നെ വധിച്ചാൽ ഭവതിക്കു
54 ലോകത്തിൽ വലുതായ ദുഷ്കീൎത്തിയുണ്ടായ് വരും.
ദുൎജ്ജനങ്ങളായവർ ചെയ്യുന്നോരപരാധം
56 സജ്ജനമായുള്ളവർ[2] പൊറുത്തുകൊള്ളുമല്ലോ.
ദേവകാൎയ്യാൎത്ഥമെന്നെക്കൊല്ലേണമെന്നുണ്ടെങ്കിൽ
58 ദേവി! ഞാൻ ജീവിച്ചിരിക്കുന്നോരു ശവമല്ലോ.
ആകയാലപരാധമൊക്കെയും പൊറുത്തെന്നെ
60 ലോകമാതാവേ! പരിപാലിച്ചുകൊള്ളേണമേ!"[3]
ഇത്തരം ദാരുകൻെറ ദീനവാക്യങ്ങളും കേട്ടു
62 ചിത്തകാരുണ്യം പൂണ്ടു കാളിയുമതുനേരം
സന്ദേഹത്തോടും വസിക്കുന്നതുകണ്ടു ദേവ-
64 വൃന്ദവും ഭയപ്പെട്ടു കാളിയോടുരചെയ്തു:—
"മാരനാശനസുതേ! ഭൈരവി! നമോസ്തുതേ!
66 പാരിടമെല്ലാം പരിപാലിച്ചുകൊള്ളേണമേ.
ക്രൂരനാം ദാരുകനെക്കുറിച്ചു തവ ഹൃദി
68 കാരുണ്യമുണ്ടാവതിനേതുമില്ലവകാശം.
താപസദേവദ്വിജസജ്ജനങ്ങളെയെല്ലാം[4]
70 പാപിയാമിവനഹോ! നിത്യവും വധിക്കുന്നു.
ദേവതാലയങ്ങളും ഭസ്മമാക്കുന്നു നിത്യം;
72 ദേവനാരികളേയുമടക്കി വാണീടുന്നു.

---

1. "എന്നുമേ പരമാൎത്ഥമൊന്നറിയാതെ" (തി. പ.) 'എന്നുമേ' എന്നതിനു ഇവിടെ വിശേഷിച്ച് അൎത്ഥമൊന്നുമില്ല.

2. "സജ്ജനങ്ങളായുള്ളോർ" (തി. പ.)

3. തോററത്തിലും, കളംപാട്ടിലും, ദാരുകൻെറ യാചന ഇത്തരത്തിലല്ല. താൻ ശിവഭക്തനാണെന്നു പറയുന്നുണ്ട്. പേജ് 36, 37, 114, 115.

4. "താപസദ്വിജമുഖ്യസജ്ജനങ്ങളെയെല്ലാം" (തി. പ.) ഇതിൽ ദേവന്മാരെ വിട്ടുവെന്നൊരു വിശേഷവിധിയുണ്ട്.

ദേവിയാം നിന്നോടിവനെന്തെല്ലാമുരചെയ്തു?
74 ദേവേശനായ തവ താതനെ നിന്ദിക്കുന്നു.
മാരാരിനേത്രാഗ്നിയിൽനിന്നു[1] നീ ജനിച്ചതു
76 ദാരുകൻതന്നെ വധിച്ചീടുവാനല്ലോ നാഥേ!
ചിത്തകാരുണ്യംകൊണ്ടു ദൈത്യനെക്കൊല്ലായ്കിലോ
78 മൃത്യുശാസനൻ ഭസ്മമാക്കീടും ഭവതിയെ!
ഭാരങ്ങളെല്ലാം തീൎന്നു ഹസ്തസംസ്ഥിതനായ
80 വൈരിയെക്കൊന്നീടുവാനെന്തു സംശയമിപ്പോൾ?[2]
എത്രയും ദുഷ്ടനാകും ദൈത്യനെ വധിച്ചിനി[3]
82 സത്യവും ലോകങ്ങളും പാലിച്ചുകൊള്ളേണമേ."

ഇത്തരം ദേവഗണം ചൊന്നതു കേട്ടനേരം
84 ദൈത്യനിലുണ്ടായോരു കാരുണ്യം വെടിഞ്ഞുടൻ,
അത്യന്തകോപത്തോടും കാളിയും ത്രിശൂലത്താൽ
86 ദൈത്യവക്ഷസ്സിലൊന്നു കുത്തിനാൾ ബലത്തോടും
ദാരുകവക്ഷസ്ഥലം ഭേദിച്ചു ശൂലാഗ്രങ്ങൾ
88 ചോരയുമണിഞ്ഞാശു ഭൂമിയിൽത്തറച്ചുപോയ്.
ശൂലതാഡനമേററു ദാരുകനതുനേരം
90 മാലോടും മരിച്ചുപോയ് കാലമന്ദിരം പുക്കാൻ.
അന്നേരം കാളിതാനും ദാരുകനുടെ ഗളം
92 മിന്നുന്ന ഖഡ്ഗംകൊണ്ടു മുറിച്ചു ജിതശ്രമം.
തിളച്ചു വരുന്നോരു രക്തങ്ങൾ പാനംചെയ്തു,
94 പുളച്ചു, ഘോരഘോരമാൎത്തതികോപത്തോടും,
ലീലയാ വക്ഷസ്ഥലം പിളൎന്നു നല്ല കുടൽ-
96 മാലകളെടുത്തണിഞ്ഞേററവും വിളങ്ങിനാൾ
ദാരുകൻ തന്റെ തല കരത്തിലെടുത്തുടൻ
98 ഭൈരവിതാനും മഹാനൃത്തവും തുടങ്ങിനാൾ.

1. "മാരാരിദേവാഗ്നിയിൽനിന്നു്—" (തി. പ.)

2. "വൈരിയെക്കൊന്നീടുവാനെന്തുള്ളു ദണ്ഡമിപ്പോൾ" (തി. പ.) ഇവിടെ ദണ്ഡമല്ല, സംശയംതന്നെയാണു്.

3. 'വധിച്ചു നീ' (തി. പ.)

അന്നേരം കാളിതന്റെ ഘോരമാം രൂപം കണ്ടും
100 വന്നോരു കോപം കണ്ടും, ഘോരനാദങ്ങൾ കേട്ടും,
ദേവതാപസസിദ്ധഗന്ധർവ്വദൈത്യാദിക-
102 ളേവരും ഭയപ്പെട്ടു ദൂരവേ മണ്ടീടിനാർ.
പിന്നെയും കോപം സഹിച്ചീടാഞ്ഞു കാളിതാനും
104 നിന്നോരു ദൈത്യന്മാരെയൊക്കയും ഭക്ഷിച്ചുടൻ,
ഘോരയാം വേതാളിതൻ കണ്ഠത്തിലേറിക്കൊണ്ടു
106 ഭേരിദുന്ദുഭിമുഖവാദ്യഘോഷങ്ങളോടും,
കൂളി[1] പാളികളോടും ഭൂതവൃന്ദങ്ങളോടും,
108 കാളിതാൻ കൈലാസാദ്രി തന്നുടെ താഴെ ചെന്നാൾ.
ദേവഗന്ധർവ്വയക്ഷതാപസസിദ്ധാദിക-
110 ളേവരും മോദത്തോടുമാകാശേ നിറഞ്ഞുതേ.
ഭൈരവിതാനും കൈലാസാചലം വലംവെച്ചു
112 പാരിച്ച ഭക്തിയോടും വന്ദിച്ചു കരേറിനാൾ.
ഭൂതവൃന്ദവും, മാതൃസൈന്യവും, മാതൃക്കളും
114 പ്രീതിയോടാർത്തു വിളിച്ചൊന്നിച്ചു കരേറിനാർ.
സർവ്വജ്ഞനായ പരമേശ്വരനതുനേരം
116 സർവ്വവാർത്തയുമുള്ളിലറിഞ്ഞു വിചാരിച്ചു:—
'കോപത്തിനേതും ശാന്തി വന്നീല കാളിക്കിപ്പോൾ
118 കോപിച്ചു നമ്മെക്കൂടി സ്സംഹാരം ചെയ്തീടുമോ?'
എന്നു ചിന്തിച്ചു ഗജമുഖനാം പുത്രനോടും
120 നന്ദികേശ്വരനോടും ഗൂഢമായരുൾചെയ്തു:—
"സത്വരം ചെന്നു നിങ്ങൾ ഗോപുരദ്വാരത്തിങ്ക-
122 ലത്യന്തശിശുരൂപം ധരിച്ചു കിടക്കേണം.
രോദനം ചെയ്തു കിടക്കുന്നതു കാണുന്നേരം
124 രൗദ്രകോപം ചെററു കാളിക്കു ശമിച്ചീടും

1. ഒരുതരം ഭൂതം. 'കാളീയും കൂളീയും' എന്നു കൂട്ടിച്ചേർത്തു പറയുന്നതു സാധാരണയാണു്.

താപസഗണമെല്ലാം മാർഗ്ഗമദ്ധ്യത്തിൽനിന്നു
126 കോപത്തെക്കളവാനായേററവും സ്തുതിക്കേണം.
ഘോരമാം കോപം ചെററു ശമിച്ചീടാതെ മഹാ-
128 ഭൈരവി വരുന്നാകിലനൎത്ഥമുണ്ടായ്‌വരും."
ഇത്തരം തന്റെ വാക്കുകൾ കേട്ടനേരം
130 സത്വരം പുറപ്പെട്ടു നന്ദിയും ഗണേശനും.
ഒന്നരമാസം പുക്ക സുന്ദരബാലരൂപം
132 നന്നായിദ്ധരിച്ചവർ ഗോപുരദ്വാരത്തിങ്കൽ
ഭൂമിയിൽ കിടന്നാശു കരയും നേരത്തിങ്കൽ
134 ഭീമകോപേന തത്ര ചെന്നിതു കാളിതാനും.
രണ്ടു ബാലന്മാർ തത്ര ഭൂമിയിൽ കിടപ്പതു
136 കണ്ടു കാരുണ്യം പൂണ്ടു കാളിയും വേഗത്തോടും
ചെന്നെടുത്താശ്ലേഷിച്ചു വാത്സല്യവിവശയായ്
138 വന്നോരു സുഖത്തോടുമവരോടുരചെയ്താൾ:—
"സുന്ദരരൂപത്തോടും ഭൂമിയിൽ കിടക്കുന്ന
140 നന്ദനന്മാരേ! നിങ്ങളാരുടെ തനയന്മാർ?
നിങ്ങളെയുപേക്ഷിച്ചുപോയോരു ജനനിമാ-
142 രംഗനമാരെന്നതു തോന്നുന്നില്ലെനിക്കേതും
നാരിമാരെന്നാകിലോ[1] ഭാഗ്യമില്ലവൎക്കേതും,
144 ക്രൂരമെത്രയുമോൎത്താൽ നാരിമാരുടെ ചിത്തം.
ക്ഷുൽപിപാസകൾ[2]കൊണ്ടു പീഡിതന്മാരാം നിങ്ങ-
146 ളിപ്പോഴെ മമ കുചപാനവും ചെയ്തീടുവിൻ.
എന്നുടെ കലുഷത[3]യൊക്കയും തീരുമെന്നാ-
148 ലെന്നല്ല മമ ജന്മസാഫല്യമതും വരും.

---

1. 'നാരിമാരല്ലായ്കിലോ' (തി. പ.) ഇതിന്നൎത്ഥമില്ല.

2. ക്ഷുത്തു് (വിശപ്പു്)÷പിപാസ (ദാഹം).

3. മുലകുടിക്കാൻ കുട്ടികളുള്ളപ്പോൾ അമ്മമാരുടെ സ്വഭാവത്തിന്നു ശാന്തതയു ണ്ടാവുമെന്നു പറയാറുണ്ടു്.

രോദനം ചെയ്തീടാതെ മന്ദഹാസവും ചെയ്തു
150 ഖേദവും വെടിഞ്ഞു ഞാനൊന്നിച്ചു പോന്നീടുവിൻ!"
ഇത്തരം പലവിധമവരെ ലാളിക്കയാൽ
152 ചിത്തകോപവും പാതി ശമിച്ചു കാളിക്കപ്പോൾ.
പിന്നെഗ്ഗോപുരദ്വാരം കടന്നു ചെന്നീടിനാ-
154 ളിന്നു ഞാനെട്ടദ്ധ്യായം ചൊല്ലിനേൻ ചുരുക്കമായ്.

എട്ടാമദ്ധ്യായം സമാപ്തം.

## ഒമ്പതാമദ്ധ്യായം

ക്രൂളികളോടും, ഭൂതവൃന്ദങ്ങളോടും, ഭദ്ര-
2 കാളിതാൻ വരുന്നതു കണ്ടോരു താപസന്മാർ
മാർഗ്ഗമദ്ധ്യത്തിൽനിന്നു വന്ദിച്ചു ഭക്തിയോടും,
4 ഗൽഗദവാക്യങ്ങളാൽ സ്തുതിച്ചുതുടങ്ങിനാർ:—
"ശങ്കരസുതേ! പത്മലോചനേ! ജയ! ജയ!
6 പങ്കനാശിനി! പത്മലോചനേ! ജയ! ജയ!
വീരദാനവസൈന്യനാശിനി! ജയ! ജയ!
8 കാരുണ്യാമൃതരസവാരിധേ! ജയ! ജയ!
*ദാരുകനായ ദുഷ്ടദൈത്യനെ വധിക്കയാൽ
10 പരമാനന്ദം വന്നു ലോകവാസികൾക്കെല്ലാം;
ദേവകൾക്കിന്നു നാകലോകത്തിൽ വസിച്ചീടാം;
12 കേവലം തപംചെയ്തു വാണിടാം ഞങ്ങൾക്കെല്ലാം.
ധർമ്മകർമ്മങ്ങൾ ചെയ്തു വാണിടാം വിപ്രന്മാർക്കും;[1]
14 സന്മാർഗ്ഗസ്ഥിതന്മാർക്കു വാണിടാം ഭയമെന്യേ.
ഈരേഴുലോകത്തിനുമീശ്വരിയാകും തവ
16 ദാരുകൻതന്നെ വധിച്ചീടുവാനെന്തു ദണ്ഡം!
ലോകത്തെസ്സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്ന
18 ലോകമാതാവേ! നിനക്കെന്തരുതാതെയുള്ളു!
വാരിജേക്ഷണപ്രിയയാകിയ ലക്ഷ്മിതാനും,
20 വാരിജാസനപ്രിയയാകിയ വാണി താനും,
വാരിജശരാന്തകകാന്തയാം ഗൌരിതാനും,
22 വാരിജമുഖി! ഭദ്രകാളി നീയല്ലോ നാഥേ.
ഈശ്വരവിധിഹരിരൂപമായതും നീയേ!
24 ശാശ്വതമായ കാലരൂപമായതും നീയേ!
എന്നല്ല പതിന്നാലു ലോകവും ലോകങ്ങളി-
26 ലിന്നു കണ്ടതുമദൃഷ്ടങ്ങളും നീയേ! നാഥേ!

---

* ഈ രണ്ടു വരികൾ തിരുവിതാംകൂർ പതിപ്പിലില്ല.

1. 'ധർമ്മങ്ങൾ ചെയ്തേവർക്കും വാണിടാം ദിക്കിലെല്ലാം' (തി. പ.)

അങ്ങിനെയിരിക്കുന്ന നിന്നെയിട്ടുനോക്കിൽ ഞങ്ങ-
28 ളെങ്ങിനെ പുകഴ്ത്തുന്നു! മോഹമെന്നതേയുള്ളു!
ഓരോരോ യുഗങ്ങളിലോരോരോ രൂപം പൂണ്ടു[1]
30 പാരിൽവന്നവതാരം ചെയ്യുതികരുണയാ
ദുഷ്ടനിഗ്രഹം ചെയ്തു ശിഷ്ടരെപ്പാലിക്കയാൽ
32 തുഷ്ടിയും പൂണ്ടു സർവ്വജനവും വസിക്കുന്നു.
ഇന്നു നീ ദാരുകനാം ദൈത്യനെ വധിക്കയാൽ
34 വന്നിതു സുഖം ലോകവാസികൾക്കെല്ലാവക്കും.
ദുഷ്ടന്മാരെന്നിനി[2] യുണ്ടാകുന്നവരെയും
36 വെട്ടെന്നു സംഹരിച്ചു പാലിക്ക ലോകത്രയം.
കോപരക്താക്ഷം തവ ഭീഷണമുഖം[3] കണ്ടു
38 വേപഥു പൂണ്ടീടുന്നു ലോകവാസികളെല്ലാം.
ആകയാലിന്നു കോപം വെടിഞ്ഞിജ്ജനങ്ങളെ
40 ലോകമാതാവേ! മന്ദമൊന്നു നോക്കുക! നാഥേ!"[4]
ഇത്തരം സ്തുതിച്ചതു കേൾക്കയാൽ ഭൈരവിക്കു
42 ചിത്തകോപങ്ങളെല്ലാം ശമിച്ചു; മോദത്തോടും
മന്ദഹാസവും ചെയ്തു സുന്ദരകടാക്ഷത്താൽ
44 നന്ദിയോടനുഗ്രഹം നൽകിനാളെല്ലാവക്കും
മന്ദമെന്നിയേ പിന്നെ നടന്നു ജനകനെ
46 ചെന്നു വന്ദിച്ചു മാതൃപാദവും വണങ്ങിനാൾ.
പാദവന്ദനം ചെയ്തു നില്ക്കുന്ന പുത്രിതന്നെ
48 സാദരം പുണർന്നരുൾചെയ്തിതു മഹേശ്വരൻ:—
"കല്യാണശീലേ! മമ നന്ദിനി! കാളി! തവ
50 നല്ലതു വരും മേലിലില്ല സംശയമേതും.

---

1. 'രൂപംകൊണ്ടു' (തി. പ.)
2. 'മന്നിലിനി' (തി, പ.)
3. കോപത്താൽ ചുകന്നിരിക്കുന്ന കണ്ണുകളോടു കൂടിയ നിന്റെ ഭയങ്കരമായ മുഖം.
4. ഭദ്രകാളീമാഹാത്മ്യത്തിലെ സ്തോത്രം ഇത്തരത്തിലല്ല. ഒരു 'കേശാദിപാദ' മായിട്ടാണു് അതിന്റെ രൂപം. ഭദ്രകാളീമാഹാത്മ്യം, പേജ് 139, 144.

ദാരുകനായ മഹാദൈത്യനെക്കൊന്നീടുവാ-
52 നാരുള്ളു നീയെന്നിയേ ലോകത്തിലോർത്തുകണ്ടാൽ
ദൈത്യനെസ്സംഹരിച്ചു ലോകത്തെപ്പാലിക്കയാൽ
54 കീർത്തിയും വന്നു തവ; സൌഖ്യവും മമ വന്നു.
എന്നുടെ സമീപത്തു കോടി വത്സരം കാല-
56 മൊന്നിച്ചു സുഖത്തോടും വാഴ്ക നീ മനോഹരേ!
എങ്കിലോ[1] ധരണിയിൽച്ചെന്നു നീയോരോ ദിശി
58 നന്ദിച്ചു വസിച്ചാലു, മാഗ്രഹമുണ്ടെങ്കിലോ.
പുത്രി! നീ ചെന്നു ഭുവി വാണീടും ദിക്കിലെല്ലാ-
60 മുത്തമക്ഷേത്രങ്ങളും നിർമ്മിച്ചു വിപ്രേന്ദ്രന്മാർ
സൂപ[2]പായസാപൂപ[3]നൈവേദ്യാദികൾകൊണ്ടും,
62 ധൂപ[4]ദീപാരാധനമാല്യജാലങ്ങൾകൊണ്ടും,
നിത്യവും പൂജിച്ചുകൊണ്ടുത്തമസ്തോത്രങ്ങളാ-
64 ലെത്രയും സ്തുതിച്ചീടും വേദജാലങ്ങൾ[5]കൊണ്ടും.
ക്ഷത്രിയവൈശ്യശൂദ്രവൃന്ദമവരവ-
66 ർക്കുത്തമമാർഗ്ഗം പോലെ[6] പൂജിക്കും ഭവതിയെ.
നിത്യവും ഭക്തിയോടും പൂജിക്കും[7] ജനങ്ങൾക്കു-
68 ള്ളുത്തലുമാധിവ്യാധി ദാരിദ്ര്യഭയങ്ങളും,
[8]ശത്രുബാധയും തീർത്തു സൌഖ്യങ്ങളെല്ലാം നൽകി
70 ചിത്തമോദേന ലോകം പാലിച്ചു വാണീടുക."[9]

---

1. 'എന്നിയേ'—(പാഠാന്തരം)
2. പരിപ്പ്.
3. അപൂപം=അപ്പം.
4. സുഗന്ധദ്രവ്യങ്ങളിട്ടുണ്ടാക്കിയ പുക.
5. വേദത്തിൽ കാളിയുണ്ടോ?
6. 'ഉക്തമാം മാർഗ്ഗംപോലെ' (തി. പ.)
7. 'നിത്യവും ഭക്തിയോടും ജനങ്ങൾക്കുള്ളത്തിലും' (തി. പ.) ഇതിലെ 'ഭക്തിയോടും' അന്വയിക്കുന്നില്ല.
8. 'ചിത്തബാധ' (തി. പ.)
9. ഈ ഭാഗം മൂലത്തിൽനിന്നു ഭിന്നമാണ്. അതിൽ കാളിയെ മലയാള ഭഗവതിയാക്കീട്ടുണ്ട്.

എന്നതു കേട്ട നേരം കാളിയും ചൊല്ലീടിനാൾ:—

72 "മന്നിടം തന്നിൽ ചെന്നു ഞാനിന്നു വാണീടുകിൽ
സാരമില്ലാതെയുള്ള മർത്ത്യന്മാർ ചിലരെന്നെ
74 നാരിയെന്നോർത്തു പാരമവമാനിക്കയില്ലീ?"

എന്നതു കേട്ടു പരമേശ്വരനരുൾചെയ്താൻ:—

76 "ഇന്നു നിന്നുടെ ബാല്യം പോയതില്ലേതും ബാലെ!
മൽപുത്രിയാകും നിന്നെ[1] നിന്ദിക്കുന്നവരെല്ലാ-
78 മപ്പോഴേ കുലത്തോടും നശിക്കുമറിക നീ.
ഭക്തി കൈക്കൊണ്ടു പരദേവതയാക്കി നിന്നെ[3]
80 നിത്യവും മർത്ത്യജനം പൂജിക്കുമസംശയം.
ഭക്തിയുള്ളവർക്കഭിലാഷങ്ങളെല്ലാം നൽകി
82 ഭക്തവത്സലെ! ഭുവി വാഴ്ക, നീ ചിരകാലം.
ദാരുകാസുരൻ തന്റെ ശിരസ്സു കരമതിൽ
84 പാരമാനന്ദത്തോടും നിത്യവും ധരിക്ക നീ.
മർത്ത്യന്മാർ തവ രൂപം നിർമ്മിച്ചീടുമ്പോൾ ദൈത്യ-
86 മസ്തകം ധരിച്ചോരു കരവുമുണ്ടാക്കീടും.[3]
എങ്കിലോ ധരണിയിൽ ചെന്നു നീ വസിച്ചാലും
88 ശങ്കയുമുണ്ടാകേണ്ട; നല്ലതു വരും മേലിൽ!"

മൃത്യുശാസനവാക്യമിത്തരം കേട്ട നേരം,
90 ചിത്തസന്തോഷത്തോടും വന്ദിച്ചു കാളിതാനും,[4]
മാതൃപാദവും തൊഴുതാശീർവ്വാദവും വാങ്ങി,
92 മാതൃക്കളോടും ചെന്നു ഭൂമിയിൽ വാണീടിനാൾ.

---

1. 'പുത്രിയാകുന്ന നിന്നെ' (തി. ഷ.) ദ്വി. പ്രാസം പോയി.

1. 'ബെച്ചു' (തി. പ.)

3. ഇവിടെ ദാരുകമസ്തകമാണു വിവക്ഷിച്ചിട്ടുള്ളതെങ്കിലും, കാളിസ്വരൂപങ്ങളിലെല്ലാം ഒരു കയ്യിൽ ഒരു തലയും കാണാറുണ്ടു്.

4. 'കാളിയുമപ്പുനേരം' (തി. പ.) അപ്പോൾ കാളി ശിവനെ വന്ദിക്കാതെ പോകണം. അടുത്ത വരിയിൽ അമ്മയെ തൊഴുന്നതുമുണ്ടു്.

മന്നിടം തന്നിൽ വന്നു മുമ്പിനാൽ വസിച്ചതു
94 മന്നവ! [1] ദണ്ഡകാഖ്യകാനനം തന്നിലല്ലോ.
ഉത്തമമൊരു രൂപം തത്ര കാനനേ വാണു[2]
96 നിത്യവും ഘോരമായ തപസ്സുചെയ്തീടുന്നു.
പിന്നെയും ബഹുരൂപം കൈക്കൊണ്ടങ്ങോരോ ദിക്കിൽ
98 ചെന്നു വാണിതു ഭദ്രകാളിയും യോഗത്താലെ.
ദിക്കുകൾതോറും ക്ഷേത്രം നിർമ്മിച്ചു വിപ്രാദികൾ[3]
100 ഭക്തി കൈക്കൊണ്ടു ഭദ്രകാളിയെസ്സേവിക്കുന്നു.
സേവിക്കുന്നവർക്കെല്ലാമാപത്തു നശിപ്പിച്ചു
102 കേവലം സുഖങ്ങളെ നൽകുന്നു കാളിതാനും.
ഘോരമായ് തപം ചെയ്തു വാണീടും കാളിരൂപ-
104 മേറിയ കാലംകൊണ്ടു മറഞ്ഞു വല്മീകത്താൽ.[4]
നിന്നുടെ ഗജേന്ദ്രന്മാർ വല്മീകം തകർക്കയാൽ
106 വന്നിതു കോപേത്തോടും കാളിതന്നുടെ ഭൂതം
എന്നുടെ വാക്യത്താലേ ശാന്തനായ് പോയാനവൻ
108 മന്നവ! കാളിതന്റെ മാഹാത്മ്യം ചൊല്ലീടിനേൻ.
ഇക്കഥ നിരന്തരം ചൊല്ലുന്ന ജനങ്ങൾക്കും,
110 ഭക്തിയോടനുദിനം കേൾക്കുന്ന ജനങ്ങൾക്കും,
കീർത്തിയും, ദീർഘായുസ്സും, വിദ്യയും, വിജ്ഞാനവും,
112 ആർത്തിനാശവും, രോഗശാന്തിയും, വന്നുകൂടും;
പുത്രാർത്ഥിയായവർക്കു പുത്രനമുണ്ടായ് വരും;
114 വിത്താർത്ഥിയായവർക്കു വിത്തവുമുണ്ടായ് വരും;

---

1. ദണ്ഡകൻ ഭരിച്ചതുകൊണ്ട് ദണ്ഡകന്റെ രാജ്യമെന്നായി. ഉഷസ്സിന്റെ ശാപംകൊണ്ട് എല്ലാം നശിച്ച് അവിടം കാടുമായി. ഇങ്ങിനെയാണ് ദണ്ഡകാരണ്യമെന്ന പേരുണ്ടായത്. (ശ. താ. പേജ് 1028)

2. 'വന്നു' (തി. ച.)

3. 'ദേവാദികൾ' (തി. ഷ.) ദേവന്മാർക്ക് എല്ലാ ദിക്കിലും എത്താൻ പ്രയാസമാണ്.

4. കാളിയുടെ ഈ പരിണാമം പൌരാണികന്മാരുടെ മനോധർമ്മമാണ്. ദണ്ഡകാരണ്യത്തിൽ തപം ചെയ്യുന്ന കാളി മററുള്ള ദിക്കിലുമുണ്ടെന്നുള്ളത് കാളിയുടെ യോഗശക്തിയുടെ ഫലമാണെന്നു ധരിക്കിയിരിക്കുന്നു.

കന്യകാജനമിതു കേൾക്കിലോ വൈകീടാതെ
116 കന്ദർപ്പസമനായ കാന്തനുമുണ്ടായ്‌വരും;
ഭർത്താവുമൊരുമിച്ചു നിത്യവും രമിച്ചീടാം;
118 പുത്രന്മാരുണ്ടാം; പിന്നെക്കാമിച്ചതെല്ലാം വരും.
ഉത്തമമായ കാളീമാഹാത്മ്യമെഴുതിയ
120 പുസ്തകം നിജഹസ്തേ ധരിച്ചു വസിക്കിലോ,
ഭൂതവേതാളപ്രേതകൂശ്മാണ്ഡാ[1]ദികളുടെ
122 ഭീതിയും മസൂരികാ[2]ഭീതിയുമുണ്ടായ്‌വരാ;
പുസ്തകമൊരു ഗൃഹം തന്നിലങ്ങിരിക്കിലോ,
124 ശത്രുക്കളടുക്കയില്ലപ്പുരിതന്നിലെന്നും;[3]
കൈവിഷങ്ങളുമാഭിചാരവും ഫലിക്കയി-
126 ല്ലേവനുമിതുജപിച്ചംഭസ്സു സേവിക്കിലോ;
ദുർഭഗരൂപന്മാരായുള്ളവർ ജപിക്കില-
128 ത്യത്ഭുതമായ രൂപസൌന്ദര്യമുണ്ടായ്‌വരും;
അന്യോന്യവശ്യം നരനാരിമാർക്കിതു പാർത്താ-
130 ലെന്നല്ല ചിന്താമണി[4] തുല്യമെന്നതേ വേണ്ടൂ;
സന്തതം ജപിച്ചവർക്കൈഹികങ്ങ[5]ളും ലഭി-
132 ച്ചന്ത്യകാലത്തു ശിവസായൂജ്യം[6] ലഭിച്ചീടും.

---

1. ഒരുതരം പിശാച്.

2. ഇവിടെ ഗ്രന്ഥകർത്താവ് കേരളീയമായ ഐതിഹ്യം സ്മരിക്കുന്നപോലെ ഇരിക്കുന്നു. കേരളീയർ വസൂരിയെ ഭയപ്പെടുന്നുണ്ട്. 'അമ്മയെ' വസൂരിയുമായി ബന്ധിച്ചുകൊണ്ടാണ് തമിഴരും സങ്കല്പിക്കുന്നത്. പക്ഷേ അവർക്ക് വസൂരി 'അമ്മവിളയാട്ട'മാണ്.

3. 'എങ്ങും' (തി. പ.)

4. എല്ലാ ഇഷ്ടങ്ങളും തരുന്ന ഒരു ദിവ്യരത്നം.

5. ഐഹികസുഖങ്ങൾ എന്നു താല്പര്യം.

6. ദേവിയെ സേവിച്ചാൽ ശിവസായൂജ്യം ലഭിക്കും എന്നു പറയുമ്പോൾ ദേവിക്ക് സ്വാതന്ത്ര്യപദവിയില്ലെന്നർത്ഥമാവും. ഇതു് ശാക്തേയസങ്കല്പങ്ങൾക്കു് വിരുദ്ധമാണ്. "സന്തതം ജപിച്ചവരൈഹികങ്ങളും ഭുജി-ച്ചന്ത്യകാലത്തു്..........." (തി.പ.) ഈ പാഠത്തിൽ 'ലഭിക്ക' എന്നതു് ആവർത്തിച്ചിട്ടില്ലെന്ന ഗുണമുണ്ടെങ്കിലും 'അമർ ഭ ഭിക്കുക' എന്ന അനന്വയദോഷവുമുണ്ട്

എന്നതുകൊണ്ടു നിത്യം ജപിച്ചീടുക ഭവാൻ
134 മന്നവ! കാളിതന്റെ പ്രീത്യർത്ഥം മഹാമതേ!
ഭക്തവത്സലയാകും കാളിതൻ പ്രസാദത്താൽ
136 ഉൾക്കാമ്പിൽ നിനക്കുന്നതൊക്കയും സാധിച്ചീടും."
ഇത്തരം സുതീക്ഷ്ണനും ചന്ദ്രസേനാഖ്യനൃപ
138 സത്തമനോടു കാളീമാഹാത്മ്യം ചൊല്ലീടിനാൻ.
എന്നതു മാർക്കണ്ഡേയൻ ശിവശർമ്മാവിനോടു
140 നന്ദിച്ചു ചൊന്നാനതു നിങ്ങളോടുരച്ചേൻ ഞാൻ.
ഇന്നു ഞാൻ നവമമാമദ്ധ്യായം ചൊല്ലീടിനേ-
141 നെന്നുരചെയ്തു കിളിപ്പൈതലും പോയീടിനാൾ

ഒമ്പതാമദ്ധ്യായം സമാപ്തം.




— ശുഭം —

'കൊല്ലം 1014-ാമാണ്ടു തുലാമാസം 1-ാംതിയ്യതി
ചൊവ്വാഴ്ചയും കൂടിയ ദിവസം എഴുതിയതു" എന്നു
'കല്ലൂ'രുള്ള ഒരു പകർപ്പുഗ്രന്ഥത്തിൽ
കാണുന്നു.

## അനുബന്ധം I.

'ചോതി'-ഭാഗം 22.

ഈ ഉപമക്കു് പ്രത്യേകം സാരസ്യമുണ്ടു്. 'ചോതിനക്ഷത്ര'ത്തിനു് പ്രത്യേകശോഭയുണ്ടെന്നു അനുഭവസ്ഥന്മാരെ പറഞ്ഞറിയിക്കേണ്ടതില്ല. തിരുവാതിര, ചോതി, രോഹിണി എന്നീ നക്ഷത്രങ്ങളെ സൌന്ദര്യധാമങ്ങളായി ജോത്സ്യന്മാർ സങ്കല്പിക്കാറുണ്ടു്. ഏതുവിധമായാലും ചോതിക്കു് വിശേഷവിധിയുണ്ടെന്നു നമ്മുടെ പൂർവ്വികന്മാർ ധരിച്ചിട്ടുണ്ടു്. ജ്യോതിസ്സിന്റെ തത്ഭവമായിട്ടും 'ചോതിയെ' സങ്കല്പിക്കാം. അപ്പോൾ സൂര്യചന്ദ്രന്മാരെപ്പോലെ പ്രകാശമുള്ളതു് എന്നും അർത്ഥമാകാം.

## II

'പാവ'-ഭാഗം 42.

'പാവ'ക്കു് ദേവിയെന്നും ഭഗവതിയെന്നും അർത്ഥം 'ചിലപ്പതികാരം' മുതല്ക്കുതന്നെയുണ്ടു്. 'പാവൈമൻറം'—(പാവമന്നം) എന്നൊരു സ്ഥലത്തെപ്പററി അതിൽ പ്രസ്താവിക്കുന്നുണ്ടു്. ഇതു് രാജാക്കന്മാർ അനീതി പ്രവർത്തിച്ചാൽ അവിടെ അരുളിയിരിക്കുന്ന ദേവി കണ്ണീർ പൊഴിക്കുന്നതുകൊണ്ടുണ്ടായിട്ടുള്ളതാണു്.* ചില ദേവതമാരുടെ പേരിന്റെ ഒടുവിലും 'പാവ'ശബ്ദം ചേർക്കുന്നുണ്ടു്, വൈതോടിപ്പാവൈ, ആയ്കലൈപ്പാവൈ†

## III

'പൊന്നു്'-ഭാഗം 27.

പൊന്നു് എന്ന പദം ഒരു ലോഹത്തിനു മാത്രമല്ല ഒരു കാലത്തു ഉപയോഗിച്ചിരുന്നതു്. ചെമ്പൊൻ, കരിമ്പൊൻ, പൊന്നാക്കാതു, ചെമ്പു്, എന്ന പദങ്ങൾ അതു ഒരു കാലത്തു് ലോഹങ്ങൾക്കെല്ലാം പൊതുവായി ഉപയോഗിച്ചിരുന്നതായി സൂചിപ്പിക്കുന്നു. പൊന്നു് ഒരു നാണയത്തിന്റെ പേരായിട്ടുമുണ്ടു്. "എട്ടെട്ടു പൊന്നു കെട്ടി" എന്നു്

---

* ചിലപ്പതികാരം, (മ) അ. പ്ര. ഭാഗം xlvi.

† ചിലപ്പതികാരം, (ത) അ. 12, വരി 67–72.

തച്ചോളിപ്പാട്ടിൽ കാണുന്നു.* ക്രമേണ അതു് പണമെന്നർത്ഥത്തിലും പ്രയോഗിച്ചു തുടങ്ങിയിരിക്കണം. അപ്പോൾ 'ജീവിതപ്പൊന്നു്' ഉപജീവനത്തിന്നുള്ള വേതനമായിത്തീൎന്നു. ഭംഗിയുള്ളതും, ഗുണം കൂടിയതും, സ്നേഹിക്കത്തക്കതും 'പൊന്നാ'ണു്. പൊന്നേ! എന്നതു് വാത്സല്യപുരസ്സരം ചെയ്യുന്ന സംബോധനയാണല്ലോ. 'പൊന്നമ്മ'യും 'പൊന്നച്ച'നും ഇപ്പോഴും പോയിട്ടില്ല. സ്ഥലപ്പേരുകൾക്കു് മുമ്പിലും 'പൊൻ' സ്ഥലം പിടിച്ചിട്ടുണ്ടു്; ഉദാഹരണം, പൊന്മല, പൊൻമുടി, പൊന്മന. പൊന്നു് 3000 കൊല്ലങ്ങൾക്കു മുമ്പുതന്നെ കേരളത്തിലുണ്ടു് †

## IV

'ദാരുകന്റെ പട'–ഭാഗം 28.

ദാരുകന്റെ പടയിലുൾപ്പെട്ടവർ നമ്മുടെ ശ്രദ്ധയിൽ പതിയേണ്ടവരാണു്.

അരബാണൻ=ചെറിയ ബാണം പ്രയോഗിക്കുന്നവനായിരിക്കണം

ദീർഘബാഹു=അന്വർത്ഥപദമാണു്.

നാഗബാണൻ=വിഷാസ്ത്രങ്ങൾ പ്രയോഗിക്കുന്നവനാകാം

ധൂമകേതു=നമുക്കു പരിചയമുള്ള വാൽനക്ഷത്രം.

മുടികടകക്ഷത്രിയർ=ക്ഷത്രിയരാജാക്കന്മാർ. രാജാക്കന്മാരൊക്കെ ദാരുകന്റെ ഭാഗമാണെന്നു കാണുന്നതു് അത്ഭുതമായിരിക്കുന്നു.

കാലകേയൻ=കഥകളിയിൽ കാണുന്ന അസുരനായിരിക്കണം.

വില്ലരക്കരും, അമ്പരക്കരും=വില്ലാളികളുടെ വകഭേദങ്ങൾ.

'ഭദ്രകാളിയുടെ പട'–ഭാഗം 28.

ഇതിൽ ഗണപതി, സുബ്രഹ്മണിയർ, അയ്യപ്പൻ ഇവരേ നമുക്കു പരിചയപ്പെട്ടവരായിട്ടുള്ളു. യമനിലക്കർ, നീലവട്ടാരി, നന്ദിവെത്തുഗോപാലത്, തിരുമണിമങ്ക, കുളിവൻ, കരുതിരാമൻ ഇവർ പഴയ ദ്രാവിഡദൈവങ്ങളായിരിക്കാനിടയുണ്ടു്. 'ധർമ്മദൈവ'ങ്ങളായി ഇവരെ സങ്കല്പിച്ചു പൂജിക്കാറുമുണ്ടു്. 'പാതിരാപ്പൂഞ്ചാമി' എന്നൊരു വ്യക്തിയും കൂടി ഈ വർഗ്ഗത്തിലുൾപ്പെട്ടതായിട്ടുണ്ടു്.

---

* Dr. Gundert, p. 713.

† K. P. P. Menon, History of Kerala, Part I, p. 111.

## V.

'മത്തവിലാസം'—ഭാഗം 40.

'മത്തവിലാസത്തിരുനൃത്തം'. ഇവിടെ സൂചിപ്പിച്ചിട്ടുള്ളതു് ശിവന്റെ ഒരു പ്രത്യേകനൃത്തത്തെപ്പററിയാണെന്നു സ്പഷ്ടമാണു്. നൃത്തദേവതയായി സങ്കല്പിച്ചിട്ടുള്ളതു് ശിവനെയാണുതാനും. 'നടരാജൻ' എന്ന ഒരു ബിരുദവും ആ ദേവൻ കയ്ക്കലാക്കീട്ടുണ്ടു്. ഇതിന്നു പുറമെ 'മത്തവിലാസം കൂത്തു്' എന്നൊരു തരം നൃത്തപ്രദർശനം ചാക്യാന്മാരുടെ ഇടയിൽ ഒരുകാലത്തു് പതിവുണ്ടായിരുന്നു. 'കൂടിയാട്ട'ത്തിനേക്കാറം ചടങ്ങു കുറഞ്ഞു ഒരിനമായിട്ടാണു് ഇതിനെ കരുതാറുള്ളതു്. ഇതിന്നു ശിവനുമായിട്ടുള്ള ബന്ധം ഇപ്പോറം കണ്ടുപിടിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. മദ്യസേവകൊണ്ടു് മദോന്മത്തത ബാധിച്ച ഒരു സ്ഥിതിയാണു് ഇവരുടെ അഭിനയംകൊണ്ടു് പ്രത്യക്ഷമാവാറുള്ളതു്. ഇപ്പോറം ഇവ രണ്ടും പേരിന്നു മാത്രമേ മലയാളത്തിൽ നിലനില്ക്കുന്നുള്ളൂ. ഉത്സവക്കാലങ്ങളിൽ തൃപ്പൂണിത്തുറ, കൂടൽമാണിക്യം എന്നീ ക്ഷേത്രങ്ങളിൽ ഇപ്പോഴും കൂടിയാട്ടം നടത്താറുണ്ടു് മത്തവിലാസം കൂത്തിനെപ്പററി ഇപ്പോറം അധികം കേറംക്കാറില്ല.

കൂത്തു് എന്ന പദം നൃത്തത്തിന്റെ പര്യായമായിട്ടാണു് ഒരു കാലത്തു് ഉപയോഗിച്ചിരുന്നതെന്നുള്ളതിലേക്കു് സംശയമില്ല. നൃത്തവും നാട്യവും ഒന്നിച്ചിണങ്ങിയപ്പോറം ഈ പേരു് രണ്ടിന്നുമായി. പാവക്കൂത്തിൽ ഇതു് രണ്ടുമില്ലെങ്കിലും കൂത്തു് നിലനിന്നു. തമിഴർ നാടകത്തിനും കൂത്തെന്നു പറയാറുണ്ടു്.

## VI

'ചെമ്പരുത്തി.........'—ഭാഗം 43.

ഈവക പുഷ്പങ്ങളെക്കൊണ്ടു് ഭഗവതിയുടെ രൂപത്തെ നിർമ്മിക്കുമെന്നു പറയുന്നതു് വിശദമാകുന്നില്ല. തെച്ചി, ചെമ്പരുത്തി എന്നീ ചുകന്ന പുഷ്പങ്ങറം ദേവിക്കു പ്രത്യേകമായിട്ടുള്ളവയാണു്. ചുകപ്പുനിറം ചോരയെ സൂചിപ്പിക്കുന്നതുകൊണ്ടും, 'കുരുതി' അമ്മക്കു ഒഴിച്ചുകൂടാത്തൊരെണ്ണമായതുകൊണ്ടും, 'രക്തസേവ' അവസാനിച്ചപ്പോറം രക്തവർണ്ണം അതിന്റെ സ്മരണക്കായി നിലനിൎത്തിയതായിരിക്കണം. ദേവിക്കുള്ള വസ്ത്രവും ചുകപ്പുനിറമായിരിക്കണമല്ലോ. കുരുത്തോല പലരൂപത്തിലാക്കി മുറിച്ചു മേൽവെച്ചുകെട്ടിയ ഒരു രൂപം ചിലപ്പോറം

വേലയ്ക്കും പൂരത്തിനും കാണാറുണ്ട്. അതു് ഭഗവതിപ്രീതിക്കായി ചെയ്യുന്നതുമാണ്. പൂക്കച അലങ്കാരസാധനവുമാണല്ലോ. ഇവയിൽ നിന്നെല്ലാം 'അമ്മ'യുടെ സ്വരൂപം ഊഹിച്ചുകൊള്ളണമെന്നായിരിക്കണം ഇതിൻെറ സാരം.

## VII

ഭാഗം 49.

ഇതിൽ അമ്പതു കാവുകളുടെ പേരുകളാണ് കൊടുത്തിട്ടുള്ളതു്. വടക്ക് വയനാട്ടിൽ നിന്ന് തുടങ്ങുന്നതുമുണ്ട്. 'ചേർത്തലയും' 'കൊടുങ്ങല്ലൂരും' ഇതിൽ ഇതിലുൾപ്പെട്ടുകാണുന്നതുമില്ല. അതിൻെറ കാരണം അന്വേഷിക്കേണ്ടിയിരിക്കുന്നു. ഈ പട്ടികക്കാസ്പദമെന്താണെന്നു അറിയുന്നില്ല. കവിയ്ക്കറിവുള്ള കാവുകളെ മാത്രമേ ഉൾപ്പെടുത്തീട്ടുള്ളു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇവയുടെ സ്ഥലനിർണ്ണയവും സുകരമല്ല. വയനാട്ടിലുള്ള കാവിൻെറ പേരു് വള്ളിയൂർ * എന്നാണ്. 'പോക്കലി' ശ്രീപോക്കലീശ്വരിയെപ്പററിയാവാം. 'പിഷാരികോവിൽ' പല ദിക്കിലുമുണ്ട്. വള്ളുവനാട്ട താലൂക്കിൽ ഒന്നുണ്ട്. ഒന്നു കൊല്ലത്തും (തെക്ക്). 'കുറുമാലി', 'കിരാമ്പുഴ' (കരിമ്പുഴ?), 'കുന്നംപാറ' ഇവ തെക്കെ മലബാറിൽ വള്ളുവനാട്ട താലൂക്കിലുള്ള വയാണ്. 'മംഗലത്തു്' വെട്ടത്തുനാട്ടിലാണ്. 'നെന്മണ്ട' വടക്കെ മലയാളത്തിൽ കോഴിക്കോട്ടിനു സമീപമാണ്. 'പന്നിയൂർ' പൊന്നാനിതാലൂക്കിലാണ്. പനങ്ങാട്ട് എന്ന പേരായി ചെറുപ്പുള്ളശ്ശേരിയിൽ ഒരു വീടുണ്ട്. 'പന' ചേർന്നുകൊണ്ട് പല കാവുകളുമുണ്ട്. ഉദാ:—പനങ്കുറുശ്ശിക്കാവു്, പനയന്നാർകാവു്. മററുള്ള സ്ഥലങ്ങളെപ്പററി വിവരമുള്ളവർ അറിയിച്ചുതന്നാൽ ഉപകാരമായിരിക്കും.

## VIII

'ദാനപതി, ദിനപതി'–ഭാഗം 77.

ഭദ്രോൽപത്തിയിൽ ഇവരുടെ പേരുകൾ ദാരുമതിയെന്നും, ദാനവതിയെന്നുമാണ്.† ഇവരുടെ മക്കൾക്ക് ദാരുകാനനും, ദാന

* C. Gopalan Nair, History of Waynad.

† ഭാഗം 143.

വനെന്നും അതുകൊണ്ടു് പേരിട്ടതായും കാണുന്നു.* ബാണകയും, മഹിഷികയും മറ്റൊന്നിലും കാണാത്തവരാണു്. ബാണൻ, മഹിഷൻ എന്നീ അസുരപ്രമാണികളുടെ കഥയോർത്തു് പാട്ടിന്റെ കർത്താവു് സൃഷ്ടിച്ചതായിരിക്കാം. ദാരുകന്റെ വിശേഷണമായി 'ദാനപതി ദാനവേന്തൻ' എന്നു ദാരുകൻതോറ്റത്തിലും കാണുന്നുണ്ടു്†

## IX

പതിനൊന്നു് രുദ്രന്മാർ:—അഷ്ടവസുക്കൾ–ഭാഗം 114

പതിനൊന്നു രുദ്രന്മാർ:—അജൻ ഏകപാദൻ, അഹിർബുധ്ന്യൻ, ത്വഷ്ടാ, രുദ്രൻ, ഹരൻ, ശംഭു, ത്ര്യംബകൻ, അപരാജിതൻ, ഈശ്വരൻ, ത്രിഭുവനൻ. ബ്രഹ്മാവിന്റെ നെററിയിൽനിന്നു ജനിച്ച രുദ്രൻ അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം സ്ത്രീപുരുഷന്മാരായി പിരിഞ്ഞു് പതിനൊന്നുപേരായി പെരുകിയതായി വിഷ്ണുപുരാണത്തിൽ കാണുന്നു.‡

അഷ്ടവസുക്കാം:—ധരൻ, ധ്രുവൻ, സോമൻ ആപൻ, അനലൻ, അനിലൻ, പ്രത്യൂഷൻ, പ്രഭാസൻ എന്നിവരാണു്.

## X

കയ്യിലകംതുടി.........(ഭാഗം 118)

ഇതു രണ്ടിനും ഓട്ടംതുള്ളലിൽ പ്രയോഗിച്ച വൃത്തവുമായി സാമ്യം കാണുന്നുണ്ടു്. ചമ്പുക്കളിലെ ഗദ്യവും ഇതേ മാതിരിയിലാണു്. താളം മുറുകിയ നൃത്തത്തിനു് യോജിച്ച വിധത്തിലാണു് ഇതിന്റെ നിബന്ധനയും. ശങ്കരാചാര്യസ്വാമികളുടെ 'ഭജഗോവിന്ദ'രീതിയെയും ഇതു് അനുസ്മരിപ്പിക്കുന്നുണ്ടു്. ഈ രീതിക്കു് ജനങ്ങളുടെ ഇടയിൽ ധാരാളം പ്രചാരമുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. അതോടുകൂടി അതിനു യോജിച്ചുകൊണ്ടുള്ള നൃത്തത്തിനും പ്രചുരപ്രചാരമുള്ളതായി കരുതണം. 'ലക്ഷണമെന്നവലക്ഷണ' (ഭാഗം 112) എന്ന ഭാഗവും വൃത്തബന്ധത്തോടുകൂടിയതാണു്.

---

* ഭാഗം 144.

† ഭാഗം 55.

‡ ശബ്ദതാരാവലി, 1754.

# XI

ഭാഗം 125

വട്ടമെ.......................ചെവ്വാററിലായോ ? =വൃത്താകാരത്തിലും അഴകിലുമുള്ളതായ ഒരു വാസസ്ഥലം നിനക്കു നിർമ്മിച്ചു കിട്ടിയോ?

മാടം=മാളിക. ചെ(ാ)വ്വ്=ഭംഗി—മനോഹരത്വം. ആററം= ആധിക്യം.

പൊന്മാടകടവിലായോ? മാടയെന്നാൽ ഒരുതരം പശു (കൊമ്പ് കീഴ്പോട്ടായതു്) വെന്നർത്ഥമുണ്ടു്. മൃഗസമൃദ്ധിയെ സൂചിപ്പിക്കുന്നതായി കരുതണം. കാളിക്കു് അകമ്പടിയായിട്ട് ഇവയെല്ലാം വേണമെന്നുണ്ടു്.

കടവിലായോ?=സ്വാധീനത്തിലായോ? (നാടോടി) (ശുദ്ധി).

ഏകമ്പക്കളരിമുമ്പിനാൽ........ .....പോലും=കളരിക്കും ഭദ്രകാളിക്കുമുള്ള ബന്ധം സൂചിപ്പിക്കുന്നു.

ഏകമ്പം—ശരിയായിട്ടുള്ള രൂപമാണെന്നു തോന്നുന്നില്ല

# പദവിശേഷസൂചി—Part I.

ഭാഗം

അ

അങ്കസമ്പ്രദായം 122
അഞ്ചുതമ്പുരാൻപാട്ട് 62
അടിയന്തിരം 21
അന്തിമഹാകാളൻ 7
അമ്പരക്കർ 28
അഭ്യസ്തവിദ്യന്മാർ 51
അമ്മ 67
അയ്യനാർ 75
അയ്യപ്പൻ 28
അരബാണർ 28
അർദ്ധനാരീശ്വരതത്വം 95
അവരോധം 27

ആ

ആഗമാനീഗാനങ്ങൾ 92, 93
ആഗമം 92
ആറാട്ട് 21
ആററിങ്ങൽ ഭഗവതി 1

ഇ

ഇരാവുരി 64, 65

ഉ

ഉച്ചപ്പാട്ട് 58
ഉത്തമപൂജ 26

ഊ

ഊരായ്മ 86
ഊരാളന്മാർ 23, 25
ഊരാളൻ 24

എ

എച്ചിൽതീനി 126

ഏ

ഏററുമാനൂരപ്പൻ 85

ക

കണ്ണകി 103, 105, 106, 107
കണ്ടേകാളി 5

ഭാഗം

കനലിൽച്ചാട്ടം 57
കന്നകി 63
കളട്ടപാകർപ്പ് 56
കളമെഴുത്ത് 58
കളിപ്പാന 124
കരിങ്കാളി 7, 66, 68
കളംപാട്ട് 56, 62, 65, 66, 89
കളംപൂജ 56

കാ

കാമേശ്വരാങ്കസ്ഥരൂപം 95
കാലകേയൻ 28
കാലി(ളി) 6
കാവ് 7, 8, 9, 10, 14, 68
കാവിലമ്മ 21, 23
കാവുകൾ 26, 27
കാവുവട്ടം 23
കാളകണ്ഠൻ 5

കു

കുണ്ഡലിനീതന്ത്രം 91
കുരുതിതർപ്പണം 54, 74, 108
കുരുതിരാമൻ 28
കുറള 119
കുറുമ്പ 1
കുറുക്കൻവേട്ട 53

കൂ

കൂടൽമാണിക്കം 27
കൂടിപ്പാർക്കുക 13
കൂളിയൻ 28
കൂറയിടുക 59

കൊ

കൊടുങ്ങല്ലൂരമ്മ 84
കൊററവൈ 76, 79, 86

കൈ

കൈപ്പോര് 122

ഭാഗം

കൌ

കൌളമാർഗ്ഗം 95

കോ

കോമരം 60

ഗ

ഗണപതി 28

ച

ചക്രപൂജ 2

ചാ

ചാമുണ്ഡാ 5
ചാമുണ്ഡി 69, 70
ചാമുണ്ഡിത്തെയ്യാട്ടം 69

ചി

ചിപോതി 80
ചിററുവിളക്ക് 64

ചു

ചുടലഭദ്രകാളി 71
ചുംബനദിനം 50
ചുററമ്പലം 10, 14

ചേ

ചേകവർ 117, 123
ചേരൻ ചെങ്കുട്ടുവൻ 105

ചോ

ചോഴിയൻ 88
ചോററാനിക്കരയിലമ്മ 22

ഛാ

ഛായാഗ്രാഫിയന്ത്രം 60

ജ

ജന്തുബലി 54

ജൈ

ജൈനമതക്കാർ 20

ത

തച്ചുടയക്കയ്മൾ 27
തട്ടകം 21, 22
തറക്കൂട്ടം 24
തറവാട്ടമ്മ 69
തറയാടി 24

താ

തായമ്പക 64
താലപ്പൊലി 63, 67

തി

തിരിയുഴിച്ചല് 108
തിരുമാന്ധാംകുന്നിലമ്മ 1, 84
തിരുവളയനാട്ടുകാവ് 26
തിരുവള്ളുവർ 86
തിരുവാട 26
തിറ 67, 68, 69

തു

തുള്ളക്കാരം 116

തെ

തെക്കത്തി 69
തെക്കൻകാളി 106
തെയ്യൻ 70
തെയ്യാട്ടം 70
തെയ്യമ്പാടി 69

തോ

തോററം 53
തോററംപാട്ട് 80

ദ

ദക്ഷിണാചാരം 95

ദാ

ദാക്ഷായണി 107

ദീ

ദീർഘബാഹു 28

ദു

ദുർഗ്ഗാപൂജ 91

ദേ

ദേവദാസീസമ്പ്രദായം 50

ധൂ

ധൂമകേതു 2

ഭാഗം.

ന

നമ്പൂണി 124
നന്ദിവത്ത്ഗോപാലർ 27
നടപ്പുറകൊട്ടി 126

നാ

നാഗബാണർ 28
നാല്യപുര 14
നാവേറു് 54
നാറാണത്തുഭ്രാന്തൻ 71

നി

നിണംനക്കി 126
നിത്യനൈമിത്തികം 23
നിറച്ചുവെപ്പു് 67

നീ

നീലവട്ടാരി 28
നീലകണ്ഠൻ 5
നീലി 1

പ

പഞ്ചമകാരസേവനം 2
പഞ്ചബ്രഹ്മാസനസ്ഥിതതചം 95
പഞ്ചപ്രേതമഞ്ചാധിശായിതചം 95
പരാശക്തി 48
പരിജനങ്ങൾ 21
പരിഷ്കൃതാപരിഷ്കൃതഭേദം 51
പശ്ചാത്തലം 49

പാ

പാതിരക്കാളി 72
പാന 27
പാങ്കളി 69
പാല 53

പു

പുത്തനാലയ്ക്കൽക്കാളു് 10
പുരാണവസ്തു 60
പുരാതനഭരണഗാത്രം 24

പൂ

പൂതൻ 68

ഭാഗം.

പെ

പെമ്പൂമ്മ 86

പോ

പോക്കളത്തിലമ്മ 73

ബാ

ബാക്കിക് ഫെസ്റ്റിവൽ 50

ബ്ര

ബ്രാഹ്മണിപ്പാട്ടു് 100

ഭ

ഭദ്രകാളി 71
ഭദ്രോൽപത്തി 5

ഭൈ

ഭൈരവി 5

മ

മച്ചിലമ്മ 80
മഞ്ചനം 116
മണ്ണാൻ 66, 67
മണ്ണാർതോററം 66,100
മണ്ഡലക്കാലം 26,63
മധുരവീരൻ 75
മധുമപൂജ 26
മനവി 71
മലശാത്തിരം 199
മഹാമായ 3
മഹിഷാസുരമർദ്ദിനി 107

മാ

മാക്കം തിറ 93
മാമായിൽ ഭഗവതി 1
മാരിയമ്മ 86
മാജാരതം 62
മാററു് 66

മി

മിസിൽടൊ 50

മു

മുളികടകക്ഷത്രിയർ 28
മുരിയേററു് 60,61

| | ഭാഗം |
|---|---|
| മുടിയേറ്റുപാട്ട് | 100 |
| 'മുമ്പ്' | 27 |
| മുറിച്ചോപ്പ് | 66 |
| **മൂ** | |
| മൂസ്സന്മാർ | 26 |
| **മോ** | |
| മോഹൻ ജൊ ദാരൊ | 85, 103, 108 |
| **യ** | |
| യമനിലക്ഷർ | 28 |
| **ര** | |
| രക്തസേവ | 56,109 |
| രക്തബീജന്മാർ | 101 |
| **രൌ** | |
| രൌദ്രഭീമൻ | 61 |
| **ല** | |
| ലളിതാസങ്കൽപം | 84 |
| **ലോ** | |
| ലോകനാർകാവിലമ്മ | 1 |
| **വ** | |
| വടക്കന്നാഥൻ | 85 |
| വനമുറയാൾ | 104 |
| വയറാട്ടം | 90 |
| **വാ** | |
| വാമാചാരം | 95 |
| വാഴ്‌ഫോതു് | 122 |
| വാരം | 25 |
| വാഴ്ത്തു് | 99 |
| **വി** | |
| വിജയം | 92 |
| വിജയഗാനങ്ങൾ | 93 |

| | ഭാഗം. |
|---|---|
| വില്ലരക്കർ | 28 |
| **വൃ** | |
| വൃക്ഷപൂജ | 109 |
| **വെ** | |
| വെളിച്ചപ്പാട്ട് | 13 |
| വെള്ളാട്ടംതിറ | 67 |
| **വേ** | |
| വേട്ടക്കരൻ | 7 |
| വേതാളം | 102,104 |
| വേല | 21,22,27 |
| **വൈ** | |
| വൈഷ്ണവമതം | 26 |
| **ശ** | |
| ശാരദാംബിക | 83 |
| ശങ്കുഭീരം | 20 |
| **ശു** | |
| ശുപ്രമണിയർ | 28 |
| **ശ്രീ** | |
| ശ്രീപോർക്കലിശങ്കരി | 1 |
| **സ** | |
| സമയമാർഗ്ഗം | 95 |
| സമുദായപരിണാമം | 49 |
| സമുദായവ്യവസ്ഥ | 52 |
| സമുദായശാസ്ത്രജ്ഞന്മാർ | 7 |
| **സ്ത്രീ** | |
| സ്ത്രീപുരുഷബന്ധം | 52 |
| **സ്തൂ** | |
| സ്തൂപം | 20 |
| **ക്ഷേ** | |
| ക്ഷേത്രനിർമ്മാണകല | 20 |

# പദാർത്ഥവിശേഷസൂചി—II

ഭാഗം

അ

അച്ചു=പിശാച് 39

അച്ചിരിയൻ=അസുരൻ 111

അച്ചുവടി=അച്ചുവടിവ് എന്ന മുഴുവൻ രൂപം, വാർത്തുവെച്ചപോലെയുള്ള ഒരു സാധനം എന്നർത്ഥം. അഞ്ചു്+വടിവു് = സന്ധിയിൽ അച്ചുവടിവു് എന്നാകാറുണ്ടു്. അഞ്ചുന്ന = (ഭയപ്പെടുന്ന) ആകൃതി എന്നും അർത്ഥമാവാം 58

അടി പൂവ്വേൻ=ശരണം പ്രാപിക്കും 111

അണിചിത്രക്കൂടം=മനോഹരമായി അലങ്കരിച്ച ഭവനം 78

അനല്ല്=തീയ് 48

അന്ധകാരങ്ങൾ=കഥയില്ലായ്മകൾ 156

അമ്പമേ(യേ)താളം=കാട്ടിന്റെ പോര് 16, 19

അമ്പർ = ഈശ്വരന്മാർ. അമ്പർ, ഉമ്പർ (ദേവന്മാർ), ഇമ്പർ (മനുഷ്യർ) ഇങ്ങിനെ ക്രമത്തിൽ കീഴ്പോട്ടാണിട്ടാണ് ഇവർ സ്ഥിതി ചെയ്യുന്നതെന്നാണ് ദ്രാവിഡ സിദ്ധാന്തം. 76

അപരപക്ഷം=കറുത്ത പക്ഷം 53

അപൂപം=അപ്പം 196

അഭിപ്രേതം=ഉദ്ദേശിച്ചതു് 75

അമുതു ചെയ്യുവാൻ=ആഹാരം കഴിക്കുവാൻ എന്നതിനുള്ള ഉപചാര വാക്ക് 46

അയ്മ്പൊന്നു്=അഞ്ചു ലോഹങ്ങൾ 79

അരൻമണികുഴൽനല്ലാളെ=ഹരന്റെ പെൺകിടാവെ 97

അരക്കൻ=ചുമതലക്കാരൻ. ഈ വാക്കിന്നു പല അർത്ഥങ്ങളും പിന്നീടുണ്ടായിട്ടുണ്ടു്. സമർത്ഥൻ, ഭിക്ഷുക്കൻ—രാക്ഷസന്റെ തത്ഭവം 12

ഭാഗം

അരിംകിനാവു്=അരുമയായ കിനാവു് (സ്വപ്നം) 37

അഷ്ടവസുക്കൾ = ആഹൻ, ധ്രുവൻ, സോമൻ, അധ്വരൻ, അനിലൻ, പ്രത്യൂഷൻ, അനലൻ, പ്രഭാ(ത)സൻ 36

അരുന്തി=അരുളി എന്നായിരിക്കണമെന്നു തോന്നുന്നു. കുടിച്ചു എന്നും അർത്ഥമുണ്ടു് 46

അർബുദം=പത്തു കോടി 178

അല്ലൽകെടരും=അല്ലലുണ്ടാക്കുന്ന (?) 47

അശേഷം അളവെ=ഇവിടെ ആവൃത്തി ശക്തിക്കുവേണ്ടിയാണ് 80

അഴകുതായേ=അഴകുള്ളവളെ! അഴകുള്ള തായേ! (അമ്മേ!) 76

അഴന്തൊലി=ആചാരഭാഷ. തൊലി കനം കുറഞ്ഞതു് എന്നർത്ഥമായിരിക്കണം 78

അഴയ്ക്കു=ശബ്ദമുണ്ടാക്കുക, അന്യോന്യം കളിയായി തള്ളുക 24

അഴയ്ക്കുന്നോൻ = പോരിന്നുവേണ്ടി അലയുന്നോൻ, കഷണിക്കുന്നവൻ 15

അറൽമണൽ=കരിമണൽ 81

ആ

ആക്രോശരാക്ഷസന്മാർ = ഭയങ്കര ശബ്ദം ഉണ്ടാക്കുന്ന രാക്ഷസന്മാർ 61

ആജ്ഞയെ പറിച്ചു=അധികാരം കസ്സലാക്കി 86

ആദികറമകളെ=പാർവ്വതീപരമേശ്വരന്മാരെ ആദികുറവനും കുറത്തിയുമായി നാടോടിപ്പാട്ടുകളിൽ സങ്കല്പിക്കാറുണ്ടു് 46

ആദിത്യൻ=ഓരോ മാസവും ഓരോ ആദിത്യൻ. അങ്ങിനെ 12 36

| | ഭാഗം |
|---|---|
| ആധാരം=മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ | 115 |
| ആയതപീനങ്ങൾ=നീണ്ടു തടിച്ചവ | 170 |
| "ആരെങ്കിൽ വന്നു"=ആരുവന്നെങ്കിലും അമർത്തിക്കൊള്ളാമെന്ന ഭാവത്തിൽ | 90 |
| ആലം=വിഷം. (ഹാലാഹലത്തിന്റെ തത്ഭവം) | 111 |
| ആവേഗം=സംഭ്രമം | 59 |
| ആഴ്മ=ജീവിച്ചിരിക്കുക എന്ന സ്ഥിതി | 106 |
| ആഴ്മകേട്=പോരായ്മ, അവമാനം | 112 |
| ആറിലും അഴകതായ=ഇതിന്നു മുമ്പുണ്ടായ ആറുവരിലും അഴകേറിയവളേ! | 97 |
| ആററല്=ശക്തി | 97 |

ഇ

| | |
|---|---|
| ഇച്ചിച്ച=ഇച്ഛിച്ച | 46 |
| ഇടത്തുടപ്പ്=ഇവിടെ ഉട എന്നർത്ഥം | 101 |
| ഇടവേറു്=കഴിവ് | 88 |
| ഇരു ഇന്ദ്രാദികൾ=ദേവകൾ മുതലായവർ | 43 |
| ഇരുമ്പറ | 67 |
| (ഇന്തിരൻ) നൂൽ=ചുകന്ന ശില | 48 |
| ഇയച്ചിരിയൻ=ഈ അസുരൻ. ഇ + അച്ചി(ച്ചി)രിയൻ | 38 |
| ഇരസം=രസം | 123 |
| ഇഷു=ശരം | 148 |
| ഇളച്ച്=മരിയാക്കി=കുറയ്ക്കുക എന്നതാണ് സാധാരണാർത്ഥം | 34, 112 |
| ഇളെ=ഇളയ | 132 |

ഈ

| | |
|---|---|
| ഈരാറുതിങ്കൾക്ക്=12 മാസങ്ങൾക്ക | 120 |
| ഈശൻ + ആർ=ശിവൻ | 28 |

ഉ

| | |
|---|---|
| ഉടൽഷാച്ചി=കത്തിയിറക്കി | 116 |
| ഉണ്ടമാല=ഇടതിങ്ങി പുഷ്പങ്ങൾ ചേർത്തിട്ടുള്ള ഒരുതരം മാല | 113 |

| | ഭാഗം |
|---|---|
| ഉൽക (ഉല്ല)=കൊള്ളിമീൻ(നക്ഷത്രം) | 144 |
| ഉൽപാതങ്ങൾ=ദുർന്നിമിത്തങ്ങൾ | 144 |
| ഉദഗിരിയേന്നും=ഉദയഗിരിയിൽനിന്നും | 46 |
| ഉപശ്രുതി=എന്തിനെങ്കിലും പുറപ്പെടുമ്പോൾ യദൃച്ഛയാ കേൾക്കുന്ന ശബ്ദം | 184 |
| ഉപരിച്ചരിതകുലത്തന്മാർ=ഉപരിചരകുലന്മാർ എന്നായിരിക്കണം പദമെന്നു തോന്നുന്നു. ഉപരിചര വംശത്തിൽ (അസുക്കൾ) പ്പെട്ടവർ എന്നർത്ഥം. | 86 |
| ഉപശരിപ്പില്ലായ്കയോ = തിന്നുമാറില്ലയോ. ഇതൊരു വിചിത്രസൃഷ്ടിയാണ്. അശിക്കുക എന്നതിനോട് ഉപസർഗ്ഗം ചേർത്തതാണ് | 21 |
| ഉമയ്ക്കപ്പെട്ട=ചേർക്കപ്പെട്ട (അധീനമായിരിക്കുന്ന) | 11 |
| ഉറു(ത്ര)തി=പോരിന്റെ രീതി. ധൈര്യപ്പെടുത്തൽ എന്നും അർത്ഥമാവാം | 31 |
| ഉരു=മുറിവ്, ചതവ് | 92 |
| ഉരുവം=ആകൃതി | 123 |
| ഉലകൻറമലേന്മൽ=ഉലകാകുന്ന മലേന്മൽ (കൈലാസത്തിന്മേൽ) എൻറ=എന്ന | 71 |

ഊ

| | |
|---|---|
| ഊഴ്=ഒരു അടിയന്ത്രം | 119 |

എ

| | |
|---|---|
| എകിറു്=നായ്പല്ല് (തേറ) | 69 |
| എടുത്തുകൊട്ടിൽ=സാധനങ്ങൾ സൂക്ഷിക്കുന്ന സ്ഥലം | 62 |
| എന്നോട്=എനിക്കായി | 11 |
| എഴക=തണ്ട് | 45 |

ഐ

| | |
|---|---|
| ഐഹികങ്ങൾ=ഐഹികസുഖങ്ങൾ | 199 |

ഒ

| | |
|---|---|
| ഒത്തി=ഒത്തു് | 41 |

ഭാഗം

ഒലമൂവർ=രാജപുരുഷന്മാരായ മൂന്നു പേര്—ഒലയിലങ്ങിട്ട് 26

ഒവ്വാ=ഒക്കുകയില്ലാ 23, 103

ഒളി പരന്നു=പ്രകാശം പരന്നു. അത്ര നിബിഡമായി എന്നർത്ഥം 63

ഒഴുക്കുററിൽ=ഒഴുകി ഊറിപ്പോകുന്നതു്—വെള്ളച്ചാല്‌ 11

ഓ

ഓത്തു്=എല്ലാവരും ഒത്തൊരുമിച്ചു് ആലോചിക്കൽ 75

ക

കട്ടുംതുടി=ഇരുതലയും പരന്നു് നടു കുടുങ്ങിയുള്ള ഒരു വാദ്യം. മരം കൊണ്ടു് ഇങ്ങിനെയൊരു സാധനമുണ്ടു് 41

കണ്ണായവേന്തൻ=ഇന്ദ്രൻ, മേലാസകലം കണ്ണുള്ളവൻ 47, 48

കണ്ണായിൽ=കണ്ണുവായിൽ 57

കണ്ടങ്കാളി=കണ്ഠം കാളും ഉള്ളവന്റെ മകൾ എന്നർത്ഥം ചിലർ യോജിപ്പിക്കുന്നു (ഭദ്രോൽപത്തി) കാളിയുടെ രൂപഭേദമായിട്ടും സങ്കല്പിക്കാറുണ്ടു് 61

കണ്ടു=കഴിച്ചുകൂട്ടി എന്നർത്ഥം. (പഴയ പ്രയോഗം) 53

കതിരാംപാച്ചില്‌=അമ്പുമന്നു ഓടുന്നതിന്നാണു് ഈ വാക്കു് സാധാരണ ഉപയോഗിക്കാറുള്ളതു് 75

കൽവിലദ്വാരം=കല്ലുകൊണ്ടുണ്ടാക്കിയ ഗുഹയുടെ മുഖം 52

കന്നക്കത്തി=തുരക്കുന്ന കത്തി 81

കന്നിയാമ്പേ—പഴയ സംബോധന 52

കപാലം=തലയോട്ട് 42

കപാലീശ്വര=കപാലം (തലയോട്ട്) കയ്യിലുള്ളതുകൊണ്ടു് കപാലി—ശിവൻ 14

കമ്പി=കണ്ണാഭരണം. ......കമ്പി പാമ്പാക്കിയോനേ! ഉ. നീ. സന്ദേശം I. 99 70

കരുമം=കർമ്മം 15

കണ്ണായിൽ=കണ്ണുവായിൽ എന്നതിന്റെ ചുരുക്കം. കണ്ണുവായ=കണ്ണുദ്വാരം 66

കല്പകവൃക്ഷം=പ്രകൃതത്തിൽ പാല – ഇഷ്ടത്തെ സാധിപ്പിക്കുന്നതു് 10

കവിൾപ്പാട്ട്=ഒരു കവിളടക്കം 42

കളകണ്ടം=കാളകണ്ഠം 69

കളിച്ചാത്തൻ=ചെറിയ ചാത്തൻ, കുട്ടിച്ചാത്തൻ. ഇവിടെ 'കളി' ശ്രേഷ്ഠവാചിയായിട്ടാണു് കാണുന്നതു്. 'കളിവസുമൻ' നോക്കുക. 'ലീലാമനുഷ്യൻ' എന്നു് മനുഷ്യനായവതരിച്ച ഈശ്വരനെപ്പററി പറയാറുണ്ടല്ലോ 10, 11

കഴുക്കുററിൽ=കഴുകിയൂററിക്കളയുന്ന ചാലിൽ 95

കറകണ്ടർ=നീലകണ്ഠൻ (ശിവൻ) 46

കാ

കാട്ടുകുറുക്കുക=നടന്നുതീർക്കുക (ഉപചാരം (?) 20

കാത്യായനീദേവി (ശ്രീ പാർവ്വതി) 29

കാനലിൽ=കാട്ടിൽ 7

കാളീക=കാളിയുടെ മറെറാരു പേരു് 61

കാവ്‌=തോട്ടം അല്ലെങ്കിൽ തോപ്പ്‌ 75

കാവേരി=തെക്കെ ഇന്ത്യയിലെ ഒരു പുണ്യനദി 35

കാളിനാടകം=ഈ പേരു് അടിയന്തിരത്തിന്നും കാളിക്കുള്ള മററു ഉപാസനകൾക്കും കലയുമായുള്ള ബന്ധം സൂചിപ്പിക്കുന്നു 76

കീ

കീർത്തിയാസ്തരും=കീർത്തിക്കാതെ വരും 119

കു

കുടർ=കുടൽ–പഴയ സന്ധിനിയമപ്രകാരം കുടർ ആയിരിക്കയാണു് 132

കുമുറുക=ശബ്ദിക്കുക 132

കുരക്ക=കുരങ്ങൻ 130

ഭാഗം

കുരട്ട്=ഇവിടെ കടർമാലയാണുദ്ദേശിക്കുന്നതു് 116
കുറത്തി=ഇവിടെ വള്ളിയെ സൂചിപ്പിക്കുന്നു 93
കുണ്ടല=കുണ്ഡലം—(തത്ഭവം) 20
കുത്തിരം=വഞ്ചന 38
കുന്നിയൂക്കമരൻ=ഒരു ദൈവം. (കുന്നിയൂർ സ്ഥലപ്പേരു്) 47
കുറുമ്പനയൂർ പള്ളിക്കണ്ടൻ=ഒരു ദൈവം 47
കുരലിട്ടു=ശബ്ദമുണ്ടാക്കി. കുരൽ=ശബ്ദം 63
കു(കൊ)രലാരം=മാറത്തണിയുന്ന ആഭരണക്കൂട്ടം 69
കുരള=ഏറുഷണി 96
കുരുതിരാമൻ=ഭദ്രകാളിയുടെ അകമ്പടിയിൽപ്പെട്ട ഒരു മൂർത്തി 28, 62
കുരുതിരാമൻ=ഒരു ഭൂതപ്രമാണി 107
കുറള=നുണ 83
കുറവൻ=മലയൻ എന്നർത്ഥം. കുൻറവൻ എന്ന പഴയ തമിഴപദമാണു് കുറുവനായി മാറിയിരിക്കുന്നതു്. കുൻറു=കുന്നു്. സുബ്രഹ്മണ്യൻ ഒരു മലദൈവമാണെന്നാണു് ദ്രാവിഡരുടെ വിശ്വാസം 93
കുറുങ്കുടി—ആചാരഭാഷ. ഉഷായത്തിൽ കുടിക്കുന്നതു് എന്ന താല്പര്യം. (അമൃതിനെ അപേക്ഷിച്ചു്) 78
കുഴ=കാതിനുള്ള ആഭരണം 58

കൂ

കൂടഗോപുരം=ഉള്ളിലുള്ളതും, വൃത്താകാരത്തിലുള്ളതുമായ ഒരു സ്ഥലം 85
കൂവാക്കോഴി=ചെറിയ കോഴി 48
കൂശ്മാണ്ഡം=ഒരുതരം പിശാചു് 199
കൂളികൾ=ഒരുതരം ഭൂതഭേദങ്ങൾ 167
കൂറി=വ്യക്തമാക്കി, വിവരിച്ചു എന്നർത്ഥം. പഴയ പ്രയോഗം—ഭാരതത്തിലും മററും ഈ പ്രയോഗമുണ്ടു്. ക്രിയയ്ക്കു പുരുഷപ്രത്യയമില്ല 59
കൂററിപ്പാട്ടിൽ=ഒഴക്കൂററിപ്പാട്ടിൽ എന്നതിന്റെ ചുരുക്കംപോലിരിക്കുന്നു 64

കേ

കേളാകിനായപോലും=കേട്ടുകൊണ്ടാലും 123
കേൾപ്പിൽ=കേൾക്കുന്നാകിൽ 75

കൊ

കൊട്ടിൽ=അടച്ചുറപ്പോടുകൂടിയ ഒരു സ്ഥലം 61
കൊന്നുകുറിച്ചു്=ഒരു മാതിരി തിന്നു് എന്നർത്ഥം 101
കൊങ്കപാലിശ=പാലു്=ഭാഗം. അർദ്ധനാരീശത്വം സൂചിപ്പിക്കുന്നു 97
കൊപ്പിളിച്ചു=വായ് നിറച്ചു് കുലുക്കുഴിഞ്ഞു 68
കൊരലാരം=മാറത്തണിയുന്ന ആഭരണക്കൂട്ടം 69

കോ

കോതാൻനാലില്ലത്തു് പള്ളിമലയർ=ഒരു പഴയ ദൈവം 47

ഖ

ഖണ്ഡത്തിലീശനാര=ഈ ഖണ്ഡത്തിനീശനായുള്ളയമനെ 33
ഖരം=കഴുത 178

ഗി

ഗിരിധാതുക്കൾ=മലമുകളിലുണ്ടാവുന്ന ധാതുദ്രവ്യങ്ങൾ 168

ഗു

ഗുഹൻ=സുബ്രഹ്മണ്യൻ 154

ച

ചണ്ഡിക=കോപശീല 174
ചർമ്മം=പലിച 148

ചാ

ചാത്തൻ=ഒരു ദൈവം 47

ഭാഗം

ചാമുണ്ഡാ=ചണ്ഡൻ, മുണ്ഡൻ എന്നീ അസുരന്മാരെ കൊന്നുണ്ടായ പേരു് 174

ചി

ചിന്താമണി=എല്ലാ ഇഷ്ടങ്ങളും തരുന്ന ഒരു ദിവ്യരത്നം 199
ചിറ=തടവു് 33

ചു

ചുവപ്പു്=ചുവന്ന പട്ടു്. നിറത്തിൽ നിന്നു പേരു വന്നു 3, 15
ചുരുളു=തിരുമ്പാരെ ഞെറിഞ്ഞുവെച്ചതു് 47

ചൂ

ചൂതൻ=കാമൻ 130

ചെ

ചെഞ്ചരം=നല്ല ശരം 47
ചെമ്പഴക്ക=ചുകന്ന നിറത്തിലുള്ള പഴുക്കടക്ക 10
ചെമ്പറമാടം=ചെമ്പുകൊണ്ടുണ്ടാക്കിയ അറ 67
ചെമ്പൊന്നു്=നല്ല പൊന്നു് 79
ചെറുപ്പേർ=ഓമനപ്പേർ 62
ചെറുകടി=എളിയ രീതിയിൽ ജീവിക്കുന്നവർ. ദേവരാക്ഷസന്മാരെ അപേക്ഷിച്ചു് മനുഷ്യർ ചെറുതാണെന്നൊരു സങ്കല്പമുണ്ടല്ലോ. 'ചെറുമനുഷ്യർ' എന്നു നാടോടിഭാഷയിൽ പറയാറുണ്ടു് 25, 42

ചേ

ചേവകർ=യുദ്ധവീരന്മാർ 75

ചൊ

ചൊകര=ചോര എന്നതിന്റെ ദേശ്യം 68

ജ

ജഗൽവിഷ്ണു=ജഗത്തിങ്കൽ എല്ലാം നിറഞ്ഞവൻ 52

ജി

ജിതശ്രമം=പ്രയാസം കൂടാതെ 142

ഭാഗം

ജീ

ജീവിതം=ശമ്പളം 27, 106

ഞെ

ഞെഴുകു്=മൈകനാറി 48

ത

തടി=മരം, (വണ്ണമുള്ളതു്) 35

താ

താണി=താണു എന്നർത്ഥത്തിലാണു് —പഴയ ഭൂതരൂപം 118
താനം=നൂൽ. താനവം (മെലിവു് എന്നതിന്റെ സംഗ്രഹരൂപവുമാവാം)
താരം=ദാരങ്ങൾ എന്നതിന്റെ തത്ഭവം 93
താലപ്പൊലി=ഒരു അടിയന്തരം 119
താഴ=പൂക്കൈത 48

തി

തികതല=പ്രകാശമുള്ള, തിങ്കൾ (പ്രകാശം) (തമിഴ്) 48
തിരുക്കുടി=ആചാരഭാഷ. ഇതിൽ കുടി ചേർത്തിരിക്കുന്നതു് എല്ലാം കൂട്ടിക്കുടിക്കുന്നതുകൊണ്ടായിരിക്കണം 78
തിരുടാട=തിരുവാടയാണു് തിരുടാടയായിട്ടുള്ളതു് 89
തിരുമാച്ചു്=അഴക്കു്, (മറുപിള്ള, മറിമായം) 40, 11
തിരുമണിമങ്ക=ഭൂതങ്ങളുടെ ഇടയിലുള്ള ഒരു സ്ത്രീ 107
തിറ=കപ്പം 14

ത്രി

ത്രിശൂലം=മൂന്നു മുനയുള്ള ശൂലം 141

തീ

തീട്ടവാൾ=മൂർച്ചയുള്ള വാൾ. തീട്ടുക=മൂർച്ചയുണ്ടാക്കുക 33

തൂ

തൂയ=പരിശുദ്ധമായ, നല്ല 7

ഭാഗം

തൂലം=പഞ്ഞി 136

ത്രി

ത്രിവിക്രമം=സൂര്യൻ എന്നർത്ഥത്തിലാണ് ഇവിടെ പ്രയോഗിച്ചിരിക്കുന്നതു് 114

തെ

തെച്ചി—ചില ദിക്കിൽ ചെത്തി എന്നും പറയും. ഭാഷാശാസ്ത്രത്തിൽ 'അക്ഷരമാററം' എന്ന വകുപ്പിൽ പെടുന്നതാണിതു് 34

തേ

തേവാങ്കം=ഒരുതരം വിചിത്രമായ മേലുടുപ്പ് 30

തോ

തോമരം=ഒരുതരം ഗദ 148

തോററം—'അമ്മ'യുടെ ജനനം, പരാക്രമങ്ങൾ മുതലായവ വിവരിക്കുന്ന പാട്ട്. തോന്നുക എന്നതിൻെറ നാമം 5

തോററി=സൃഷ്ടിച്ചു 57

ദ

ദന്തഖണ്ഡിതദൈത്യ=ദന്തംകൊണ്ട് ദൈത്യനെ ഖണ്ഡിച്ചവൾ 174

ദശ്നം=ഇവിടെ ദിക്ക്. (സാധുത്വം പോരാ) 25, 74

ദാ

ദാനപതി ദാനവേന്ദ്രൻ=ദാനവപതി ദാനവേന്ദ്രൻ എന്നതിൻെറ ചുരുക്കം. വേന്തൻ=രാജാവ് 54

ദാനവരാഴ്വാക്കന്മാർ = പുരുഷപ്രത്യയം ചേർത്തിരിക്കുന്നതു നോക്കുക. ശ്രേഷ്ഠത്വം സൂചിപ്പിക്കുന്നിടത്ത് ഇങ്ങിനെ പതിവുണ്ട്. ഉദാ:— തമ്പുരാക്കന്മാർ (അമ്മത്തമ്പുരാൻ) 77

ദാരികൻ = ഇതു് കളംപാട്ടുകാരുടെ 'ദാരിക'നെ ഉദ്ദേശിച്ച് പറഞ്ഞതായിരിക്കണം 144

ദി

ദിശ=ദിക്ക് 74

ഭാഗം

ദേ

ദേവയോനികൾ=ദേവബീജന്മാർ 145

ദൈ

ദൈന്യത=ഇതു് പ്രാധാന്യതയുടെ ചങ്ങാതിയാണ് 156

ധ

ധർമ്മപരിവാരം=അനുചരന്മാർ, ഭൃത്യന്മാർ, സേനകൾ മുതലായവർ 55

ധൂ

ധൂപദീപാരാധന=സുഗന്ധദ്രവ്യങ്ങൾ, ദീപം ഇവകൊണ്ടുള്ള ആരാധന 196

ന

നകലി=വെൺകീരി 159

നടെ=മുമ്പ് (ദേശ്യം) 17, 22

നൽധുനി=നന്തുണിയുള്ള ചേരു് 127

നന്ദനം=സന്തോഷിപ്പിക്കുന്നതു്. മകന് നന്ദനൻ എന്ന പേരു വരാനുള്ള കാരണം ഇതായിരിക്കണം 77

നന്ദനപ്പൂങ്കാവ്=സ്വർഗ്ഗബന്ധം ആരോപിച്ച് കിളിയുടെ ദിവ്യത്വം സൂചിപ്പിക്കുന്നു 138

നന്ദിവത്തുഗോപാലൻ=ഒരു ഭൂതപ്രമാണി 107

നന്തുണി നൽധുനി?=വീണപോലെയുള്ള ഒരു വാദ്യവിശേഷം 72, 127

നലമ്പ്=നല്പ് എന്നതിൻെറ മറെറാരു രൂപം. നലം+ഉമ= പ ആഗമമായിട്ടും എടുക്കാം 9

നവഗ്രഹങ്ങൾ=ഓരോ ആഴ്ചക്കും ഓരോ ഗ്രഹം; അതോടുകൂടി രാഹുകേതുക്കളെ ചേർത്താൽ ഒമ്പതായി 114

നാ

നാകികൾ=നാകത്തിലുള്ളവർ 146

നാഗമണ്ഡലം=നാഗലോകം 35

നാന്തകം=ഇവിടെ വാളിൻെറ പേരു് 14

നാപ്പടയിട്ട്=നാവുകൊണ്ട് പടചൊല്ലി (പ്രതിജ്ഞചെയ്തു്) എന്നർത്ഥം 84

ഭാഗം

നായനാർ=ശിവൻ (ബഹുമാനവാചി) 27

നാറും=വാസനിക്കും. ഇപ്പോൾ ഈ വാക്കിന്റെ അർത്ഥം ദുഷിച്ചിരിക്കുന്നു 75

നി

നിഗളം=ചങ്ങല 185

നിനക്കശേഷിയായിട്ട്=നിനക്കൊത്ത ശേഷി (ശക്തി)യുണ്ടായിട്ട് 81

നിയമഗീതം=പതിവായി പാടുന്ന ഗീതം 93

നിൽപ്പോയാക=നില്ലുക 124

നിഷിച്ച്=നിഷേധിച്ച് (തിരസ്കരിച്ച്) എന്നതിന്റെ ദുഷിച്ച രൂപം 111

നീ

നീവ്വാൾ=വെള്ളംപോലെ തിളക്കമുള്ള വാൾ 81

നീളവട്ടാരി=ഒരു ഭൂതപ്രമാണി 107

നെ

നെഞ്ചുലമാറത്ത്=ശക്തിയുള്ള മാറത്ത് 92

നെറി=നിരപ്പ്, മര്യാദ 111

നെററി=സൈന്യത്തിന്റെ മുൻഭാഗം 111

പ

പകപ്പവർ=പകുത്തുകൊടുക്കുന്നവർ 129

പക്കം=രാജാവിന്റെ അമൃതേത്തിനും ഭൃത്യന്മാർക്കു ഒന്നായിക്കൊടുക്കുന്ന ഭോജനത്തിനും ഈ പേരുണ്ട് 12, 13, 60

പഞ്ചകപമ=പടയുടെ ഒരു വിഭാഗം 104

പടമാററാരംഭം=മറെറാരു പടയുടെ ആരംഭം. എതിരായി എന്നു സാരം. 90

പടക്കാളം=പടക്കാഹളം (വലിയ കുഴൽ) 66

പട്ട=ദുഷിച്ചതു് (മല) 17

പട്ടുത്ത=ഇപ്പോഴത്തെ രൂപം പടച്ച എന്നായിരിക്കുന്നു 117

പട്ടസം=ഒരുതരം കുന്തം 148

പതണി=പദവി എന്നതിന്റെ തത്ഭവം 46

ഭാഗം

പതണിയോരു=ഇവിടെ സാന്നിദ്ധ്യമുള്ളതു് എന്നർത്ഥം 76

പത്തു് ദശ=നാലുദിക്കും നാലുമൂലയും കൂടി എട്ട്; പിന്നെ ആകാശവും ഭൂമിയും കൂടി രണ്ട് 114

പത്തിരം=പ്രമാണം (പത്രത്തിന്റെ തത്ഭവം) 48

പരിമാറുന്ന—പെരുമാറുന്ന എന്നതിന്റെ പഴയ രൂപം 36

പരിവേഴം=ആദിത്യന്റെ ചുററും വൃത്താകാരത്തിൽ കാണുന്ന ഒരു പ്രകാശം (പരിവേഷം) 54

പരിവൃതമുടയോരായി=ചുററി 88

പലതിരിയും=തെണ്ടിത്തിരിയുക =പലപലി നോക്കുക 14

പ്ര

പ്രപഞ്ചമായി=(നാമോമി?) ഘോഷമായി എന്നർത്ഥം. 'വസന്ത'യുടെ സഖിയാണു് 8

പാ

പാകടം=കാഴ്ച (പ്രാഭൃതത്തിന്റെ തത്ഭവം) 111

പാച്ചി=കീറിമുറിക്കി 38

പാദകച്ചിലമ്പ്=കാലിലിടുന്ന ആഭരണം 100

പാട്ട്=ഒരു അടിയന്തരം 119

പാദസംവാഹന=കാലുഴിയൽ 151

പാദപരാങ്മുഖമായി=കാലുതലോടിക്കൊണ്ട് 89

പാദം ചെരുകിനാൽ=ഇരുന്നു എന്നതിനു ഉപചാരവാക്ക് 19, 22

പാന 1, 6

പാനയും കളിയും 1

പാനത്തോററം 1

പാനപ്പിട്ടത്തം 4

പാന—പള്ളി 5

പാന—കളി 5

പാവമാർ=സ്ത്രീകൾ. ഇവിടെ ദേവിമാർ എന്നർത്ഥം 22

ഭാഗം

### പി

പിപാസ=ദാഹം 192

പില=പുലയുടെ ദേശ്യരൂപം 38

പിശ=പിശിതത്തിന്റെ തത്ഭവമാണെന്നൂഹിക്കേണ്ടിയിരിക്കുന്നു. ചീത്തയായ ഭക്ഷണം എന്നും അർത്ഥമുണ്ട് 68

പിശാചന്മാർ=ഭാഷയിൽ പിശാചുക്കൾ എന്നാണ് സാധാരണപ്രയോഗം 160

പിഴം=വിരുന്നൂട്ട്. ഉത്സവം എന്നും അർത്ഥമുണ്ട്. 61

പിരക്കാളി=കന്യകയായ-യൌവനയുക്തയായ കാളി (തെലുങ്ക്) 23

### പു

പുണ്ണിയ=(സം) പുണ്യമുള്ളവനെ! തടിയൻ, മടിയൻ, നോക്കുക 8

പുത്തിരനെ!=പുത്രനെ! എന്ന സംബോധന. (പ്രാചീനം) 7

പുനത്തു=പുകഴ്ത്തി 47, 48

പുനല്=വെള്ളം 48

പുരന്മാർ=ത്രിപുരന്മാർ 164

പുറത്തു്=ഭാഗത്തു് 101

പുറങ്ങാളിച്ചുകൊണ്ട്=അധികം പൊന്താതെ 102

### പൂ

പൂത്താമെപ്പോലെ (ദേശ്യം)=പൂത്തതുപോലെ (ഒരു പഴയ പ്രയോഗം) 34

പൂശകൻ=പൂച്ച. ഈ പദം കുഞ്ചൻ നമ്പ്യാർക്കു മുമ്പും പ്രചാരത്തിലുണ്ട് 12

### പെ

പെട്ടു്=മരിച്ചു്=പട്ടു് 172

പെണ്ടി=പെണ്ണ്. തമിഴിൽ പെണ്ടിർ എന്നാണ് രൂപം. 105

പെരുകി=കുടിച്ചു, കഴിച്ചു. ഉപചാരവാക്ക്=പരുകി 100, 101

### പേ

പേത്ത്=ഈറക്കേടൽ 68

പേർത്തു=അധികവും 27

പേയനാർ=പേയ്=പിശാച്. തമിഴിൽ പേയൻ എന്നും രൂപമുണ്ട്. 'ആർ' പൂജകബഹുവചനം 106

### പൊ

പൊടിതുളം=പൊടി, തുൾ ഇവ രണ്ടും ഒരേ അർത്ഥത്തെ കുറിക്കുന്ന പദങ്ങളാണ്. ഇവിടെ പൊടി പറപ്പിച്ചുവരുന്ന ശബ്ദത്തെയാണ് കുറിക്കുന്നതു് 58

പൊതി=വൃഷണം 68

പൊന്ന്=ഒരു നാണയം. പൊന്നിന്റെ സ്വർണ്ണം, ലോഹം, നാണ്യം എന്നൊക്കെ അർത്ഥമുണ്ട് 106

പൊയ്ക=പുഷ്പങ്ങളുള്ള കുളം 75

### പോ

പോകുന്നപ്പോൾ=പോകുംപോൾ. വർത്തമാനരൂപപ്രയോഗം ഇപ്പോൾ ഭാഷയിൽ നടപ്പില്ലാതായിരിക്കുന്നു 58

പോതിക=രണ്ടു തൂണിന്മേൽ ചേർത്തു വെക്കുന്ന തണ്ട്—തെണ്ടിക 78

### പൃ

പൃഥ്വി=പൃഥുരാജാവ് ഭരിച്ചു വ്യവസ്ഥപ്പെടുത്തിയതുകൊണ്ട് പൃഥ്വി എന്ന പേരു കിട്ടി 144

### ബ

ബഡവാനലമുഖ=മുഖത്തു് ബഡവാഗ്നിയുള്ളവൾ 175

### ബ്ര

ബ്രഹ്മകൾ=ബ്രഹ്മാവു് 120

ബ്രഹ്മാണി=ബ്രാഹ്മിയെന്നും ഈ ദേവിക്കു പേരുണ്ട് 90

ബ്രഹ്മദണ്ഡായുധം=ബ്രഹ്മാവു് കൊടുത്ത ആയുധം 35

### ഭ

ഭല്ലം=മഴുവിന്റെ ആകൃതിയിലുള്ള അമ്പ് 185

ഭാഗം

ഭി

ഭിണ്ഡിപാലം=കവണ 148

ഭീ

ഭീഷണമുഖം=ഭയങ്കരമുഖം 195

ഭൂ

ഭൂതസംത്രാസനം=എല്ലാ ജീവികളേയും ഭയപ്പെടുത്തുന്നതു് 141

ഭൈ

ഭൈക്ഷ്യം=പിച്ച, ഭിക്ഷ 29, 108

ഭൈരവം=ഭയങ്കരം 166

മ

മഞ്ഞപ്പൂവരിയും=മഞ്ഞപ്പൂവും അരിയും 47

മഞ്ചന(ണ)=മഞ്ഞളും മററും കൂട്ടിയ ഒരു കറിക്കൂട്ടു് 47

മണികുഴൽ നല്ലാളേ=ഭംഗിയുള്ള തലമുടിയുള്ള സ്ത്രീയേ! 76

മണിയരുദ്രൻ=ശ്രേഷ്ഠനായ രുദ്രൻ 53

മണിപ്പിടാവു്=വലിയ പാത്രം 40, 41

മണ്ടകം=മണ്ഡപം? 3

മന്തിരവാഴ്വാ=മന്ത്രപുരസ്സരം 127

മന്നാടിമാർ=ഇടച്ചിമാർ. തമിഴിൽ 'മൻറാടി' എന്നാണു് രൂപം 93

മരതകപ്പട=പടയുടെ ഒരു വിഭാഗം 104

മലശാത്തിരം=മലയെ സംബന്ധിച്ച ഇടങ്ങു്. കാളിയും കാട്ടുമായുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു 8

മലേന്മൽ=മലയിന്മേൽ 71

മഹൻ=മകൻ 19

മഹാശ്യാററായി=വലിയ ആറാടി 42

മറവൻ=ക്രൂരൻ. മറം എന്ന വാക്കിനു ക്രൂരത എന്നാണു് ഇപ്പോഴത്തെ അർത്ഥം. "കട്ടുംകൺമറവർ'—കലിത്തൊകൈ" 93

മറുകി=പേടിയാണ്ടി, പരിഭ്രമിച്ചു 26, 30

മാ

മാങ്ങോട്ടുകാവു്—വള്ളുവനാട്ടുതാലൂക്കിൽ ചെറുപ്പുള്ളശ്ശേരിക്കടുത്തുള്ള ഒരു കാളിക്ഷേത്രം 9

ഭാഗം

മാനിടകൾ=മേനി, പൊങ്ങച്ചം? (മാനിമം?, മാനുഷം?) 14

മാന്ധാതൃശൈലക്ഷേത്രം=വള്ളുവനാട്ടുതാലൂക്കിൽ അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്നു ക്ഷേത്രം 138

മാവണ്ടിക്കാമകിള്ളികുന്നത്തിരുത്തിശിണ്ടൻ വേട്ടൻ=ഒരു പഴയ ദൈവം

മാർഗ്ഗശാലകൾ=വഴിയമ്പലങ്ങൾ 150

മി

മിഥുനം=മിഥുനം എന്നതിന്റെ തദ്ഭവം 92

മു

മുടി=കിരീടം 26

മുടിമുലഭണ്ഡാരം=കിരീടം മുതലായ വിലപിടിച്ച രാജചിഹ്നങ്ങൾ സൂക്ഷിക്കുന്ന പെട്ടി 109

മുടി (കിരീടം) കടകം (കയ്യാഭരണം) ക്ഷത്രിയന്മാർ=രാജാക്കന്മാർ 28

മുതലി=എല്ലാററിന്നും മുതലായിട്ടുള്ളവൻ—ആദികാരണം 15

"മാനംകൊണ്ടറിവാനരുതായതുമാമറയിൻ മുതലായതിനാലും"

(കണ്ണശ്ശരാമായണം)

മുത്തി=ഒരു പഴയ ദൈവം 47

മുൾഗരം=മുൾത്തടി 148

മുപ്പട്ടു്=മുതൽക്കൂട്ടു് 125

മുറുകി=കടിച്ചു. (ഉപചാരവാക്കു്) 29

മൂ

മൂലസംഛരിന്നവൃക്ഷം=മുരടററ മരം 186

മൂവഞ്ചേരി=ഒരു പഴയ ദൈവം 47

മൂത്തി=ശിവൻ 105

മേ

മേടമാളിക=മുകൾഭാഗമുള്ള മാളിക 85

മേഷം=ആടു് 185

യ

യമനിക്ഷൻ=ഒരു ഭൂതപ്രമാണി 107

ഭാഗം

യാ

യാതമാകിലും=യാതൊന്നാകിലും, എങ്ങിനെയെങ്കിലും 19

യോ

യോഗ്യം=യോഗ്യത. വിശേഷണത്തെ നാമമാക്കി പ്രയോഗിച്ചിരിക്കുന്നു. പരാതീനം മുതലായവ നോക്കുക. 38

ര

രക്തബീജത്വം = രക്തത്തിൽനിന്നു് ഉൽപാദനം ചെയ്യുക എന്ന സ്വഭാവം 161

രാ

രാവണനാനെ= രാവണനെപ്പോലെയുള്ളവനെ 33

രു

രുധിരമാംസം=രുധിരവും (ചോര) മാംസവും 62

ലോ

ലോഹിതം=ചുവന്നതു് 163

വ

വജ്രമുഷ്ടി=വൈരക്കല്ലുകൊണ്ടുണ്ടാക്കിയ പിടി 35

വജ്രായുധം=ഇവിടെ വാളെന്നർത്ഥം. വജ്രത്തിനു പല അർത്ഥവുമുണ്ടു് 35

വരിക്കപ്പിലാ=പിലാവുവർഗ്ഗത്തിൽ ഒരുവക ഭേദം 56

വണ്ണപ്പിണക്കന്മാർ=ദാസിമാർ, വണ്ണംകൊണ്ടു് ചേർത്തിണങ്ങിയവർ. പിണാത്തി എന്നും രൂപമുണ്ടു് 11, 13

വർത്തുളം=വട്ടത്തിലുള്ളതു് 141

വലത്തു്=പ്രദക്ഷിണം 132

വലത്തുടപ്പ്=തുടയിന്മേലുള്ള മാംസം 39

വല്മീകം=പുററു് 141

വല്ലവൻ=സമർത്ഥൻ 81

വാ

വാണാൾ=വാഴ്+നാൾ (ആയുസ്സു്) എന്നതു് പഴയ സന്ധിനിയമപ്രകാരം 'വാണാൾ' എന്നാകും 82

വായസം=കാക്ക 185

വായ്പോരു്=വായകൊണ്ടുള്ള പോരു് (വാക്കുകൊണ്ടു്) 34

വാരണകുഴകമ്പി=ആനയെക്കൊണ്ടുള്ള കണ്ണാഭരണം (?) 70

വാരേൻ=വരേൻ എന്നതിന്റെ പഴയ രൂപം. തമിഴിൽ ഇപ്പോഴും ഇതിന്നു ദീർഘമുണ്ടു് 18

വാളുകൊണ്ടു്=നിഷ്പ്രഭമാക്കി എന്നർത്ഥം കല്പിക്കാമെന്നു തോന്നുന്നു 86

വി

വിടയോട്ടം=വിടകൊണ്ടു് ഓട്ടുക, സന്തോഷമറിയിക്കുക. ഇതിന്നു അശ്ലീലമായി ഒരർത്ഥവുമുണ്ടു് 12

വിന്ധ്യാടവി (ഭഗവതിയുടെ ഇരിപ്പിടം) 30

വിമ്മിച്ചുഴന്നു=വലുതായിവന്നു 78

വിശേഷിക്കേണ്ട—വിശേഷശബ്ദം ക്രിയയാക്കിയിരിക്കുന്നു 80

വിളിപകന്നു=ഉറക്കെ വിളിച്ചു. പകരുക=ഉറക്കെപ്പറയുക എന്നർത്ഥം തമിഴിലുണ്ടു് 62

വീ

വീരകാളം=വീരകാഹളം (വീരന്മാർ വിളിക്കുന്ന കുഴൽ) 47

വെ

വെന്നി=ജയം 23

വേ

വേട്ട=സാധാരണ നായാട്ടു് എന്നർത്ഥം. ആഗ്രഹം എന്നും അർത്ഥമാണു്. വേൾധാതുവിന്നു ആഗ്രഹിക്കുക എന്നർത്ഥമുണ്ടു്. അതിൽനിന്നാണു് വേളിക്ക വിവാഹം എന്നർത്ഥമുണ്ടായതു്. 61

ഭാഗം

വൈദികർ=ബ്രാഹ്മണർ, വേദം അ
റിയുന്നവർ 10, 86

വേർപ്പാനം=വേർപെട്ടസ്ഥാനം 47

വൈ

വൈനതേയൻ=ഗരുഡൻ 185

വൈരം=കാതൽ 50

ശ

ശയനമായി വീണു=കിടക്കുന്ന മാതി
രി വീണു 104

ശബരി=കാട്ടാളന്മാരുടെ വാഹനം 47

ശഷ്പം=ഉണങ്ങിയ പുല്ല് 186

ശി

ശിഷ്ടം=ഭംഗിയുള്ള 147

ശ്രീ

ശ്രീപാദം കുറുകിനാൽ=ഇതുന്നു എ
ന്നതിന്നു ആക്ഷാരങ്ങളാക്ക് 102

ശേ

ശേവകർ=സേവകർ 48

ശോ

ശോണിതം=ചോര (രക്തം) 42, 160

ശോമക്കാൽ മുതലിയമ്മേ=ശോമക്കാൽ
ചന്ദ്രക്കല. മുതലി=മുതലായിട്ടുള്ള

ഭാഗം

ആൾ, ധരിക്കുന്നയാൾ=ചന്ദ്രചൂ
ഡൻ. ശോമക്കാൽ മുതലിയമ്മ
=ചന്ദ്രചൂഡന്റെ ഭാര്യ—പാർവ്വതി 46

ശു

ശുണ്ഡലീഭൂതം=ചുണ്ടെലിയായിട്ടു
ടെന്നില്ല 22

സ്ത

......സ്ത കുടം=താഴിയക്കുടം എന്ന
തിന്റെ ചുരുക്കം 124

സു

സുന്ദരം=സൌന്ദര്യസംപൂർത്തി 8
'സുന്ദരത്തിനുടെ സാദൃശ്യം'—
(നളചരിതം, ആട്ടക്കഥ)

സൂ

സൂച്യം=സൂക്ഷ്മം എന്നതിന്റെ തത്ഭ
വരൂപം 32

സൂപം=പരിപ്പ് 196

ക്ഷു

ക്ഷുത്ത്=വിശപ്പ് 192

ജ്ഞ

ജ്ഞാനചക്ഷുഷാ=ജ്ഞാനദൃഷ്ടി
കൊണ്ട് 142

